ഒന്നാം ഭാഗം

# വസന്തഋതു

**ചൈ**ത്രത്തിന്റെ രഥത്തിലേറിയാണ് വസന്തം എഴുന്നള്ളുന്നത്. ഫാൽഗുനത്തിലെ തന്നെ ഈ വരവേല്പിന്റെ കേളികൊട്ടു കേട്ടിരുന്നു. ഹോളി പുതുയുഗത്തിന്റെ നന്ദി അറിയിക്കലാണ്. തണുപ്പുകുറയാൻ പോകുന്നു എന്നു എല്ലാവരും മനസ്സിലാക്കുന്നു. ഉയർന്നു ശാഖകളായി വിരിച്ചു നില്ക്കുന്ന ഇലയില്ലാത്ത മരക്കൊമ്പുകളിൽ തളിരിന്റെയും പൂക്കളുടേയും നാമ്പുകൾ ഉയർന്നുവ രാൻ പോകുന്നു. സൂര്യന്റെ കിരണങ്ങൾക്ക് ചൂടു വരുകയാണ്. തണുപ്പിൽ മൂടി പുതച്ചു ഉറങ്ങിയി രുന്ന മന്ദമാരുതൻ പുതപ്പുമാറ്റി തുള്ളിച്ചാടാൻ ആലോചിക്കുന്നു. ഉറങ്ങികിടന്ന കിളികളും പറവക ളും ഉണർന്നുകഴിഞ്ഞു. അവയുടെ കളകളാരവം കേട്ടുതുടങ്ങി. അവ പാറിപറക്കാൻ ആരംഭിച്ചു. ദിവസങ്ങൾ ഉണരുകയാണ്. ജീവിതത്തിന്റെ പുതിയ രഥം ഉരുളുന്ന സ്വരം മൃഗങ്ങളിലും എത്തി കഴിഞ്ഞു. അവയും കൂത്താടാനും അമറാനും തുടങ്ങികഴിഞ്ഞു. ഈ സ്വരം, ഈ കാഴ്ച എല്ലായിടത്തുമുണ്ട്.

മരങ്ങളിൽ പൊട്ടിവിടരുന്ന ഇലകൾ പെട്ടെന്നാണ് പുറത്തുവരുന്നത്. കാറ്റ് അവയെ ഇക്കിളി കൂട്ടി ചിരിപ്പിക്കുന്ന മൃദുസ്വരം എത്ര എത്ര ഹൃദ്യമാണ്. ജോലിതിരക്കിലും ഭർത്താവിന്റെ അടുത്തു പുഞ്ചിരിച്ചെത്തുന്ന ഭാര്യയുടെ ഓർമ്മയാണ് ഇത്. ഇതിന്റെ ഭാഷ പുതിയതാണ്, നേർത്തസ്വര ത്തിൽ അലിഞ്ഞിരിക്കുന്ന സന്തോഷത്തിന്റെ ഭാവം അവാച്യമാണ്. പൂക്കളുടെ ഗന്ധം വായുവിൽ എത്തിക്കഴിഞ്ഞു. അതു വിളമ്പി വിളമ്പി വായു ഓടിനടക്കുന്നു. ഇതാ ചൈത്രം; എത്തി ഉണരൂ, ആഹ്ലാദിക്കൂ എന്നു പറയലാണ്. വണ്ടുകൾ തേൻ നുകരാൻ പൂക്കൾ തോറും മുരണ്ടുനടക്കും. പറവകളും ചെറുപക്ഷികളും വരെ പൂക്കൾതോറും കയറിയിറങ്ങിനടക്കുന്നു.

ചൈത്രം വന്നതോടെ പുതിയ ഉത്സവങ്ങളും വ്രതങ്ങളും വന്നുകഴിഞ്ഞു. മനുഷ്യരും ഉണർ ന്നുകഴിഞ്ഞു. യുവാക്കളും യുവതികളും പുഞ്ചിരിപൊഴിച്ച് ചേർന്നിരിക്കുന്നു. അവരും തങ്ങളെ തമ്മിൽ അറിയാതെ മറന്നുപോവുന്നു. പ്രകൃതി പൂചൂടിയപോലെ യുവതികൾ തലയിൽ പൂചൂടി സുന്ദരിയായിരിക്കുന്നു.

ചൈത്രത്തിന്റെ അവസാനത്തോടെ പ്രകൃതിയുടെ നിറമേ മാറ്റിക്കഴിഞ്ഞു. വൈശാഖം വസ ന്തത്തിന്റെ ആഘോഷവും ഏറ്റുവാങ്ങുന്നുണ്ട്. പക്ഷേ വൈശാഖത്തിന്റെ അവസാനനാളുകളോടടു ക്കുമ്പോൾ വെയിലിന്റെ ചൂടുകൂടി തുടങ്ങും. പകലിനു രൂക്ഷതവരുകയായി. പ്രകൃതിയുടെ രഥചക്ര മുരുളുകയാണ്. ഇന്നത്തെ കാഴ്ച ഇന്നലെയുടെതല്ല, അതു നാളെയുടെയുമല്ല. ഈ രഥം നില്ക്കാതെ ഉരുളുകയാണ്. വസന്തഋന്ത ചൈത്രവൈശാഖമാസങ്ങളിലാണ്.

## ചൈത്രം

ചൈത്രമാസത്തിൽ ഏതെല്ലാം പൂജയും വ്രതങ്ങളും ഉണ്ട് എന്നറിഞ്ഞിട്ടുവേണം ആ മാസത്തേ വരവേല്ക്കാൻ.

### നവരാത്രി വ്രതം (ദുർഗ്ഗാപൂജ)

നവരാത്രി പൂജക്കു ദക്ഷിണഭാരതത്തിലും ഉത്തരഭാരതത്തിലും വ്യത്യാസമുണ്ട്. കേരളീയരായ നാം കന്നിമാസത്തിലെ വെളുത്തപക്ഷ പ്രഥമമുതൽ നവമിവരെയുള്ള ഒൻപതു ദിവസം നവരാത്രി ആചരിക്കുന്നു. കേരളത്തിൽ സരസ്വതിയായും കർണാടകയിൽ ദുർഗ്ഗയായും ബംഗാളിൽ കാളിയായും ഇക്കാലത്തു പൂജിക്കുന്നു. പത്താം ദിവസം വിജയദശമിയായി വിദ്യാരംഭം നടത്തി പൂജ സമാപിപ്പിക്കുന്നു.

ഉത്തരേന്ത്യയിൽ നവരാത്രി ചൈത്രശുക്ലപ്രഥമമുതൽ ശ്രീരാമനവമിവരെയുള്ള ഒൻപതു ദിവസമാണ് നടത്തുന്നത്. ഇക്കാലത്ത് ദുർഗ്ഗാപൂജയും കന്യാപൂജയും നടത്തുന്നു. കന്യാപൂജയ്ക്ക് രണ്ടുമുതൽ പത്തുവരെ പ്രായമുള്ള കന്യകമാരെ ഒരോ വർഷമൂപ്പുമുറയ്ക്ക് ഇരുത്തി ദേവിയായി സങ്കല്പിച്ചു പൂജിക്കുന്നു. ഇവരിൽ രണ്ടു വയസ്സായ കന്യക കുമാരിയാണ്. ദാരിദ്രദുഃഖശമനം കുമാരിപൂജയുടെ ലക്ഷ്യം മാണ്. മൂന്നു വയസ്സുകാരി ത്രിമൂർത്തിയാണ്. ആയുസ്സ്, ധനം, ധാന്യം, പുത്രപൗത്രന്മാർ ഇവ വർദ്ധിക്കുന്നതിന് ത്രിമൂർത്തിപൂജ പ്രധാനമാണ്. നാലുവയസ്സുകാരി കല്യാണിയാണ്. വിദ്യ, ജയം, രാജ്യലാഭം, ഇവയ്ക്ക് കല്യാണീപൂജ പ്രധാനമാണ്. അഞ്ചുവയസ്സുകാരി രോഹിണി. രോഗശാന്തിക്കു രോഹിണീപൂജ വേണം. ആറുവയസ്സുകാരി കാളിക. ശത്രുനാശത്തിന് കാളികാപൂജ നടത്തണം. ഏഴുവയസ്സുകാരി ചണ്ഡിക. ഐശ്വര്യം, ധനം ഇവയുടെ വളർച്ചയ്ക്ക് ചണ്ഡികാപൂജ. എട്ടുവയസ്സുകാരി ശാംഭവി. ദാരിദ്രദുഃഖശമനത്തിനു ശാംഭവീപൂജ. ഒമ്പതുവയ്സസുകാരി ദുർഗ്ഗ. ശത്രുനാശം, സ്വർഗപ്രാപ്തി ഇവയ്ക്കു ദുർഗാപൂജ. പത്തുവയസ്സുകാരി സുഭദ്ര. സർവാഭീഷ്ടലാഭം സുഭദ്രാപൂജാഫലം. ഇങ്ങനെ കന്യ (കുമാരി) പൂജ നടത്തുന്നു.

അതിപ്രാചീന കാലത്ത് സുരഥനെന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. ശത്രുക്കൾ അദ്ദേഹത്തെ ആക്രമിച്ചു. രാജാവ് പരാജിതനായി. അദ്ദേഹം താപസനായി കാട്ടിൽപോയി. വനത്തിൽവച്ച് അദ്ദേഹത്തിന് സമാധി എന്നുപേരായ ഒരു കച്ചവടക്കാരനെ കൂട്ടിനുകിട്ടി. സമാധി ഭാര്യാപുത്രന്മാരുടെ ദുഷ്പ്രവൃത്തികളാൽ പൊറുതിമുട്ടി അപമാനിതനായിട്ടാണ് വനത്തിലെത്തിയിരിക്കുന്നത്. അവർ ഇരുവരും വലിയ മമതയിലായി. അവർ സുമേധസ്സ് എന്ന മഹർഷിയെ കണ്ടു.

സുമേധസ്സു അവരോടു പറഞ്ഞു. മനസ്സ് ശക്തിക്കധീനമാണ്, ആ ശക്തി ദേവീരൂപത്തിലുള്ളതാണ്.

സുരഥരാജാവു ചോദിച്ചു -അല്ലയോ മഹർഷേ, ഈ ദേവി ആരാണ്? എങ്ങനെയാണ് ഈ ദേവിയുടെ ഉത്ഭവം?

മഹർഷി പറഞ്ഞു- രാജാവേ, അങ്ങ് അന്വേഷിക്കുന്ന ദേവി നിത്യ സ്വരൂപിയും - വിശ്വവ്യാപിനിയുമാണ്. ദേവിയുടെ ആവിർഭാവത്തിന് പല കഥകളുമുണ്ട്. യുഗാന്തത്തിൽ മഹാപ്രളയമുണ്ടാവുന്നു. ആ അവസരത്തിൽ വിഷ്ണുഭഗവാൻ പാൽകടലിൽ അനന്തശയ്യയിൽ യോഗനിദ്രയിലായി. ഭഗവാന്റെ രണ്ടു ചെവികളിൽനിന്നുമായി രണ്ടു വലിയ ദൈത്യന്മാരുണ്ടായി. അവരാണ് മധുവും കൈടഭനും. ബലശാലികളായ അവർ ഭഗവാന്റെ നാഭികമലത്തിലിരിക്കുന്ന ബ്രഹ്മാവിനെ കൊല്ലാനായി അടുത്തു. ഇവരുടെ ഭയാനകരൂപവും വരവും കണ്ട് ബ്രഹ്മാവ് വിചാരിച്ചു വിഷ്ണുഭഗവാനല്ലാതെ എനിക്ക് മറ്റാരും ആശ്രയമില്ല. ഭഗവാനിപ്പോൾ നിദ്രയിലാണ്. അദ്ദേഹത്തെ ഉണർത്താനുള്ള വഴി കണ്ണുകളിൽ നിദ്രാരൂപത്തിൽ വർത്തിക്കുന്ന യോഗമായാദേവിയെ സ്തുതിക്കുകയാണ്. ബ്രഹ്മദേവൻ ദേവിയെ സ്തുതിച്ചു. തമോഗുണാധിഷ്ഠാനദേവതയായ ദേവി വിഷ്ണുഭഗവാന്റെ നയനങ്ങൾ, നാസിക, മുഖം, ഹൃദയം എന്നീ സ്ഥാനങ്ങളിൽനിന്നു പുറപ്പെട്ട് ബ്രഹ്മദേവന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. നിദ്രാദേവി വിട്ടുമാറിയപ്പോൾ ഭഗവാൻ ഉണർന്നു.

ബ്രഹ്മാവിന്റെ രക്ഷയ്ക്കുവേണ്ടി ഭഗവാനും മധുകൈടഭന്മാരുമായി യുദ്ധമുണ്ടായി. അവസാനം ആ രാക്ഷസന്മാർ രണ്ടുപേരും ഭഗവാന്റെ വീര്യപരാക്രമത്തിൽ സന്തുഷ്ടരായി വരം വാങ്ങിക്കൊ

ള്ളുവാൻ പറഞ്ഞു. “നിങ്ങൾ വരംതരാൻ ആഗ്രഹിക്കുന്നുവെങ്കിൽ രണ്ടുപേരും എന്റെ കൈകൊണ്ടു കൊല്ലപ്പെടാനുള്ള വരമാണ് എനിക്കു വേണ്ടത്” - ഭഗവാൻ പറഞ്ഞു: ‘അങ്ങനെ ഭവിക്കട്ടെ’ എന്നു പറഞ്ഞ ആ വീരന്മാർ ദാനശീലത വെളിപ്പെടുത്തി. അവരിരുവരും ഭഗവാനാൽ വധിക്കപ്പെടുകയും ചെയ്തു.

ഒരിക്കൽ ദേവരാജാവായ ഇന്ദ്രനും ദൈത്യരാജാവായ മഹിഷാസുരനുമായി നൂറുവർഷങ്ങളോളം ഭയങ്കരയുദ്ധമുണ്ടായി. ഈ യുദ്ധത്തിൽ ഇന്ദ്രൻ തോറ്റു. മഹിഷാസുരൻ ദേവലോകത്തെ രാജാവായി. പരാജിതരായ ദേവന്മാർ ബ്രഹ്മദേവനെ മുൻനിറുത്തി ഭഗവാൻ ശങ്കരന്റെയും വിഷ്ണുവിന്റെയും അടുക്കലെത്തി. ദേവന്മാരുടെ ആവലാതികൾ കേട്ട് വിഷ്ണുശങ്കരന്മാർക്കു വലിയ കോപമുണ്ടായി. വിഷ്ണുവിന്റെ മുഖത്തുനിന്നും, ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ ഈ ദേവന്മാരുടെ ശരീരങ്ങളിൽനിന്നുമായി ഒരു വലിയ തേജോരാശി ഉത്ഭവിച്ചു. ആ തേജസ്സിൽ ദിക്കുകൾ കത്തിജ്ജ്വലിച്ചു. ഒടുവിൽ ഈ തേജസ്സിൽനിന്ന് ദിവ്യരൂപിണിയായ ദേവി ആവിർഭവിച്ചു. ദേവി എല്ലാ ദേവന്മാരിൽനിന്നും ആയുധങ്ങളും ശക്തിയും ആഭരണങ്ങളും സ്വീകരിച്ച് ആകാശം പിളരുമാറ് ഉച്ചത്തിൽ അട്ടഹസിച്ചു.. ഈ അട്ടഹാസത്തിൽ ഉഗ്രകോപിയായ മഹിഷാസുരൻ സൈന്യങ്ങളേയുംകൊണ്ട് ശബ്ദംകേട്ട ദിക്കിലേക്കു വന്നു. ദേവി, മഹിഷാസുരന്റെ സൈന്യങ്ങൾ മുഴുവൻ ദേവിയുടെ പ്രകാശജ്വാലയിൽ ഭസ്മമായി; അവസാനം മഹിഷാസുരനെ വധിച്ചു. കാലങ്ങൾ കുറെ കഴിഞ്ഞ് ഈ ദേവിയാണ് ശുംഭനെന്നും നിശുംഭനെന്നും പേരുള്ള ഉഗ്രദാനവന്മാരെയും അവരുടെ സൈന്യങ്ങളേയും നശിപ്പിക്കുന്നതിന് അദ്രിജാദേവിയിൽനിന്നു പ്രത്യക്ഷയായത്.

മഹർഷിയിൽനിന്നും ദേവിയുടെ പൂജാവിധികൾ അവർ ചോദിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം അവർ രണ്ടുപേരും ഗംഗാനദീതീരത്തു പോയി തപസ്സുചെയ്തു. കഠിനതപസ്സിനുശേഷം ദുർഗ്ഗ പ്രത്യക്ഷയായി അവരിരുവരെയും അനുഗ്രഹിച്ചു. കച്ചവടക്കാരൻ സാംസാരികമോഹങ്ങളിൽനിന്നും മുക്തനായി പരമാത്മാവിൽ ലയിച്ചു. രാജാവ് ശത്രുക്കളെ പരാജിതരാക്കി നഷ്ടപ്പെട്ട രാജ്യവും പ്രതാപവും വീണ്ടെടുത്തു. ഈ രാജാവാണ് കാലാന്തരത്തിൽ എട്ടാമത്തെ മനുവായ സാവർണ്ണിയായി അവതരിച്ചത്.

## ഗനഗൗർവ്രതം

ചൈത്രവെളുത്തപക്ഷ തൃതീയദിവസമാണ് ഈ വ്രതം അനുഷ്ഠിക്കുന്നത്. ഭഗവാൻ ശ്രീശങ്കരൻ ഈ ദിവസം പാർവ്വതീദേവിക്കും പാർവ്വതീദേവി സകലസ്ത്രീകൾക്കും സൗഭാഗ്യസിദ്ധിക്കുള്ള വരം നല്കി.

വ്രതദിവസം പാർവതീദേവിയുടെ പ്രതിമയോ പടമോവിഗ്രഹമോ വച്ച് പൂജനടത്തുന്നു. ചന്ദനം, അക്ഷതം, ധൂപം, ദീപം, നൈവേദ്യം ഇവയോടുകൂടി പൂജനടത്തി സുഗന്ധദ്രവ്യങ്ങൾ ചാർത്തിയാൽ എല്ലഐശ്വര്യവും ലഭിക്കും. ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീയുടെ നെറ്റിയിലെ സിന്ദൂരം വാങ്ങി തൊടുന്നതുപോലും പുണ്യമാണ്.

ഒരിക്കൽ ശ്രീപരമേശ്വരൻ പാർവ്വതിയോടും നാരദനോടുംകൂടി ഭൂമണ്ഡലത്തിൽ ചുറ്റിനടക്കുന്ന കൂട്ടത്തിൽ അവർ മൂവരും ഒരു ഗ്രാമത്തിലെത്തി. അന്ന് ചൈത്രമാസവും ശുക്ലപക്ഷ തൃതീയാദിവസവും ആയിരുന്നു. വിവരം അറിഞ്ഞ് ഗ്രാമവാസികളും സമ്പന്നകളുമായ സ്ത്രീകൾ ശിവപാർവ്വതീപൂജയ്ക്ക് പലവിധത്തിലുള്ള ഭക്ഷ്യപദാർത്ഥങ്ങൾ തയ്യാറാക്കി. പാവപ്പെട്ട സ്ത്രീകൾ പെട്ടെന്നു കണ്ടുകിട്ടിയ പാത്രങ്ങളിൽ മഞ്ഞൾപ്പൊടി, അക്ഷതം, ചോറ്, ജലം മുതലായവയുമായി വന്ന് ശിവപാർവ്വതിമാരെ പൂജിച്ചു. ഭക്തിയോടെ പൂജനടത്തിയ ആ സാധുസ്ത്രീകളെ പാവ്വതീദേവി അനുഗ്രഹിച്ച് അവരുടെമേൽ മഞ്ഞൾപ്പൊടി തൂവി അവർ എല്ലാ അഭീഷ്ടങ്ങളും സാധിച്ച് തങ്ങളുടെ വസതിയിലേക്ക് മടങ്ങി.

ഇതിനുശേഷം സമ്പന്ന സ്ത്രീകൾ നിവേദ്യങ്ങളും പൂജാദ്രവ്യങ്ങളും സുഗന്ധസാമഗ്രികളുമായി വന്നു. ഭഗവാൻ ശങ്കരൻ പാർവ്വതീദേവിയോടു ചോദിച്ചു, “ദേവീ മാംഗല്യപ്രസാദം മുഴുവൻ ആ പാവങ്ങൾക്കു കൊടുത്തില്ലേ? ഇപ്പോൾ ഇവർക്കെല്ലാം എന്താണു കൊടുക്കുന്നത്?” ദേവി പറഞ്ഞു. “അങ്ങ് അതോർത്തു വിഷമിക്കണ്ട. വിലയേറിയ പദാർത്ഥങ്ങളുമായി വന്നവരെ അവിടുന്ന് ഉത്തരീയത്തിൽ ഭസ്മം തൂകി അനുഗ്രഹിക്കുക. ഞാൻ ഇവരെ എന്റെ ചെറുവിരൽ മുറിച്ച് രക്തംകൊണ്ട് തിലകമണിയിക്കാം. ഇവർ എന്നെപ്പോലെ സൗഭാഗ്യവതികളായിത്തീരും.”

'അങ്ങനെതന്നെയാവട്ടെ!' ഭഗവാൻ പറഞ്ഞു. കുടുംബിനികൾ ശിവപാർവ്വതീപൂജ നടത്തിക്ക ഴിഞ്ഞപ്പോൾ പാർവ്വതീദേവി ചെറുവിരലിലെ രക്തം അവരുടെമേൽ തളിച്ചു പറഞ്ഞു. "നിങ്ങൾ വസ്ത്രാഭരണങ്ങളുപേക്ഷിച്ച് മായാമോഹത്തിൽനിന്നും മുക്തകളായി മനസ്സും ശരീരവും ധനവുംകൊണ്ട് ഭർത്തൃപരിചരണം ചെയ്യുക. സൗഭാഗ്യം ലഭിക്കും."

ദേവിയുടെ അനുഗ്രഹംകേട്ടു നമസ്മകരിച്ച സ്ത്രീകൾ തങ്ങളുടെ വസതിയിലെത്തി ഭർത്തൃ ഭക്തകളായി. രക്തബിന്ദുക്കൾ ശരീരത്തിൽ പതിക്കാനിടയായവർ നെടുമംഗല്യത്തിനർഹകളായി. പാർവ്വതീദേവി ഭഗവാന്റെ അനുമതിയോടെ നദിയിലിറങ്ങി സ്നാനം ചെയ്തു. മണൽപ്പുറത്തു മണ്ണു കൊണ്ടു മഹാദേവ പ്രതിമയുണ്ടാക്കിവച്ച് പൂജനടത്തി. പ്രദക്ഷിണം ചെയ്തു നമസ്കരിച്ച് രണ്ടുതരി മണൽ പ്രസാദമായി ഭക്ഷിച്ചു. നെറ്റിയിൽ മണ്ണുകൊണ്ടു പൊട്ടുതൊട്ടു. ഈ അവസരത്തിൽ മൺ പ്രതിമയിൽനിന്നു ഭഗവാൻ പ്രത്യക്ഷമായി. പാർവ്വതിക്കു വരം കൊടുത്തു. "ഇതേ ദിവസം എന്നെ പൂജിക്കുകയും ദേവിയുടെ വ്രതം അനുഷ്ഠിക്കുകയും ചെയ്യുന്നവരുടെ ഭർത്താക്കന്മാർ ദീർഘായു സ്സുകളായിത്തീരുകയും ജീവിതാന്ത്യത്തിൽ മോക്ഷം പ്രാപിക്കുകയും ചെയ്യും".

പാർവ്വതീദേവി നദീതീരത്തുനിന്നു കയറി നാരദനും ഭഗവാനും നിന്ന ിരുന്നിടത്ത് എത്തി. ശിവൻ താമസത്തിനുള്ള കാരണം ചോദിച്ചു. പാർവ്വതി പറഞ്ഞു. എന്റെ സഹോദരനെ നദീതീ രത്തുവച്ചു കണ്ടു. അദ്ദേഹം പറഞ്ഞു, ആഹാരംകഴിച്ച് പാലുമൊക്കെ കുടിച്ച് അല്പം വിശ്രമിച്ചിട്ടു പോകാമെന്ന്. ദേവാ അതിനാലാണ് താമസം നേരിട്ടത്. ഇതുകേട്ട് ഭഗവാൻ പാലും ചോറും കഴി ക്കാൻ പുറപ്പെട്ടു തന്റെ സൂത്രം വെളിപ്പെടുമെന്ന് മനസ്സിലായപ്പോൾ ദേവി ഭഗവാനോട് മാപ്പപേക്ഷി ച്ചു. ഭഗവാന്റെ പിന്നാലെ നടന്നിരുന്ന പാർവ്വതീദേവി നദിയിലേക്കു നോക്കിയപ്പോൾ മനോഹരമായ മായാപ്രസാദം കാണപ്പെട്ടു. അതിൽ ശ്രീശങ്കരന്റെ പത്നീസഹോദനരനും കൂട്ടുകാരനുമുണ്ടായിരുന്നു. ഇവർ അവിടെ എത്തിയപ്പോൾ അവിടുണ്ടായിരുന്നവർ സ്വാഗതംചെയ്തു സൽക്കരിച്ചു. രണ്ടുദിവ സത്തോളം ആതിഥ്യം സ്വീകരിച്ച് അവിടെ വസിച്ച് മൂന്നാം ദിവസം അവിടെനിന്നു പോവാമെന്ന പാർവ്വതീദേവിയുടെ അഭിപ്രായത്തെ ഭഗവാൻ തടഞ്ഞു. ദേവി ഇതിൽ പിണങ്ങി തനിയെ ഇറങ്ങി പ്പോയി. ഭഗവാൻ പിന്നാലെ എത്തി. മൂവരും കുറച്ചുദൂരം നടന്ന് അകന്നു. സന്ധ്യാസമയമായപ്പോൾ ഭഗവാൻ പറഞ്ഞു. ഞാൻ നിന്റെ മായയിൽ പിൻതുടർന്നപ്പോൾ എന്റെ മാല മറന്നുപോയി. പാർവ്വതി മാല എടുത്തുകൊണ്ടുവരുവാൻ തയ്യാറായി. ശിവൻ തടഞ്ഞതിനാൽ പോകാൻ കഴിഞ്ഞില്ല. നാരദ ൻ പിന്നോക്കംപോയി അവിടെചെന്നുനോക്കിയെങ്കിലും അവിടെങ്ങും പ്രസാദത്തിന്റെ ഒരു ലക്ഷ ണംപോലും കണ്ടില്ല, പകരം കൂരിരുട്ടിൽ ഹിംസമൃഗങ്ങളുടെ സഞ്ചാരം കാണുകയും ചെയ്തു.

അന്ധകാര നിബിഡമായ ഭയങ്കര ദൃശ്യംകണ്ട് നാരദൻ ആശ്ചര്യഭരിതനായി. പെട്ടെന്നുണ്ടായ മിന്നലിന്റെ പ്രകാശത്തിൽ ഒരു വൃക്ഷക്കൊമ്പിൽ മാല തൂങ്ങിക്കിടക്കുന്നതുകണ്ടു. അതും എടുത്തു കൊണ്ട് ദേവർഷി ശങ്കരഭഗവാന്റെ അടുത്തെത്തി, തന്റെ അനുഭവങ്ങൾ വിവരിച്ചു പറഞ്ഞു. അതു കേട്ടു പുഞ്ചിരിതൂകിക്കൊണ്ടു ശിവഭഗവാൻ നാരദനോട് അതിന്റെ യഥാർത്ഥ കാരണം പറഞ്ഞു. - 'ഹേ മഹർഷേ, അങ്ങുകണ്ട ദൃശ്യം പാർവ്വതിയുടെ അപ്രമേയ മായാശക്തിയുടെ പ്രതിഫലനമാണ്. ദേവി മൺ പ്രതിമയുണ്ടാക്കി പൂജിച്ച കാര്യം അങ്ങയിൽനിന്നു മറച്ചുവയ്ക്കാൻ ആഗ്രഹിച്ചു. അതി നാൽ അവർ മായകൊണ്ടു നിർമ്മിച്ചതായിരുന്നു അത്. അതിന്റെ യാഥാർത്ഥ്യം വെളിവാക്കാൻ വേണ്ടി പതിവ്രതാധർമ്മത്തിന്റെ ശക്തികൊണ്ട് മായാപ്രാസാദം നിർമ്മിച്ചു സത്യം വെളിപ്പെടുത്തു വാൻവേണ്ടി മാല എടുത്തകൊണ്ടുവരാൻ അങ്ങയെ വീണ്ടും അങ്ങോട്ടയച്ചതാണ്.'

ഇത്രയും അറിഞ്ഞപ്പോൾ നാരദൻ പാർവ്വതിയുടെ പാതിവ്രത്യ ശക്തി മനസ്സിലാക്കി സ്തുതിച്ചു. ദേവി നടത്തിയ പൂജാകാര്യം മറച്ചുവയ്ക്കുവാൻ ശ്രമിച്ചത് ഉചിതമായി തോന്നി. പൂജ ഗോപ്യമായി ത്തന്നെ നടത്തണം. ഭഗവാൻ പറഞ്ഞു -'ഞാനിതാ ആശീർവദിക്കുന്നു. ഇതേദിവസം ഗോപ്യമായി ഭർത്തൃപൂജ നടത്തുന്ന സ്ത്രീകൾക്ക് എന്റെ കാരുണ്യത്താൽ എല്ലാ അഭീഷ്ടങ്ങളും സിദ്ധിക്കും. അവരുടെ ഭർത്താക്കന്മാർ ദീർഘായുസ്സുകളായി ഭവിക്കും.'

പാർവ്വതീദേവി ഈ വ്രതം ഗോപ്യമായി ചെയ്തതിനാൽ ഇന്നും അങ്ങിനെ നടത്തുന്നു.

## അശോകാഷ്ടമി

ഈ ഉത്സവം ചൈത്രമാസ ശുക്ളപക്ഷ അഷ്ടമിദിവസം ആഘോഷിക്കുന്നു. രാവണരാജധാ നിയായ ലങ്കയിലെ അശോകവനത്തിൽ ശിംശപാവൃക്ഷച്ചുവട്ടിൽ വിരഹപീഡിതയായിരിക്കുന്ന സീതാദേ

വിയെ സന്ദർശിച്ച് ഹനുമാൻ മോതിരവും സന്ദേശവും നൽകിയത് ഈ ദിവസമാണ്. ഈ ദിവസം അശോകവൃക്ഷച്ചുവട്ടിൽ സീതാദേവിയുടേയും ഹനുമാന്റെയും പ്രതിമകൾ വച്ച് പൂജനടത്തണം. രാമായണത്തിൽ ഹനുമാൻ സീതാന്വേഷണം നടത്തിയ കഥ വായിച്ചുകേൾക്കണം. സ്ത്രീകൾക്ക് സൗഭാഗ്യം സിദ്ധിക്കും. അശോകമൊട്ടുകളുടെ ചാറെടുത്ത് സേവിക്കണം ശാരീരിക രോഗങ്ങൾ വിട്ടുമാറുന്നതിന് ഇതു നല്ലതാണ്.

## ശ്രീരാമനവമി

ചൈത്രമാസശുക്ളപക്ഷ നവമിദിവസമാണ് ശ്രീരാമചന്ദ്രനെ കൗസല്യാദേവി പ്രസവിച്ചത്. അതിനാൽ ഈ ദിവസം രാമനവമി എന്ന് പുകഴ്ത്തപ്പെടുന്നു. ശ്രീരാമ ക്ഷേത്രങ്ങളിൽ രാമായണപാരായണം, പ്രഭാഷണം, പ്രത്യേകപൂജ, ഭജന, അർച്ചന മുതലായവ നടത്തുന്നു. ശ്രീരാമ വിഗ്രഹം പഞ്ചാമൃതംകൊണ്ട് അഭിഷേകം നടത്തി, ധൂപദീപ നൈവേദ്യാദികളാൽ പൂജിക്കുകയും അർച്ചന നടത്തുകയും വേണം.

തുളസീദാസരാമായണ കർത്താവായ ഗോസ്വാമി തുളസീദാസൻ ഈ ശുഭദിവസമാണ് അയോദ്ധ്യയിൽവച്ച് രാമചരിതമാനസമെന്ന തന്റെ ഗ്രന്ഥ രചന ആരംഭിച്ചത്. അയോദ്ധ്യയിൽ ഈ ദിവസം അത്യാഡംഭരപൂർവ്വം ആഘോഷിക്കപ്പെടുന്നു. ദൂരദിക്കുകളിൽനിന്നന്നു വന്നുചേരുന്ന ശ്രീരാമ ഭക്തന്മാർ ജന്മക്ഷേത്രദർശനം, സരയൂസ്നാനം മുതലായവ ഭക്തിപൂർവ്വം നടത്തുന്നു, രാമായണകഥകൾ നാടകരൂപത്തിലും നാട്യരൂപത്തിലും കഥാപ്രസംഗരൂപത്തിലും അവതരിപ്പിക്കുന്നു. വ്രതം അനുഷ്ഠിക്കുന്ന ഭക്തന്മാർ ഉച്ചവരെ ഉപവാസം ആചരിക്കണം. രാമചരിതമാനസം പാരായണം ചെയ്ത് ഉച്ചയ്ക്ക് ഭഗവത് പ്രതിമയ്ക്ക് ആരതി നടത്തണം.

## കാമദാ ഏകാദശി

ചൈത്രമാസ ശുക്ളപക്ഷ ഏകാദശിക്കു കാമദാഏകാദശി എന്നു പറയുന്നു. പണ്ട് നാഗലോകത്തിൽ പുണ്ഡരീക രാജാവ് ഭരണം നടത്തിയിരുന്നു. ലളിതകലാതത്പരനായ രാജാവിന്റെ സദസ്സിൽ അപ്സരസ്സുകളും കിന്നരന്മാരും ഗന്ധർവന്മാരും വന്നു നൃത്തം ചെയ്തിരുന്നു.

ഒരിക്കൽ ലളിതനെന്നു പേരായ ഗന്ധർവ്വൻ രാജസദനസ്സിൽ നൃത്തഗാനാലാപം ചെയ്തുകൊണ്ടിരുന്നപ്പോൾ പെട്ടെന്ന് തന്റെ സുന്ദരിയായ കാമിനിയെക്കുറിച്ച് ഓർക്കാനിടയായി. അദ്ദേഹത്തിന്റെ കലാപ്രകടനത്തിൽ പിഴവുണ്ടായി. കർക്കടനെന്ന നാഗം ഈ കാര്യം മനസ്സിലാക്കി രാജാവിനെ ധരിപ്പിച്ചു. കലാപ്രകടനത്തിലുണ്ടായ അസ്വാരസ്യവാർത്തകേട്ട് കോപിച്ച് പുണ്ഡരീകൻ ലളിതനെ രാക്ഷസനായിത്തീരുവാൻ ശപിച്ചു. ശാപഫലമായി ലളിതൻ രാക്ഷസനായി അനേകലോകങ്ങളിൽ സഞ്ചരിച്ചു. അദ്ദേഹത്തിന്റെ കാമിനി ലളിതയും ഭാന്ത്രിയെപ്പോലെ അദ്ദേഹത്തിന്റെ പിന്നാലെ കൂടി. ശപിക്കപ്പെട്ട ആ കാമുകർ ഒരവസരത്തിൽ വിന്ധ്യപർവ്വതശൃംഗത്തിലുള്ള ഋഷ്യമൂകനെന്ന മുനിയുടെ ആശ്രമത്തിലെത്തി. ഇവരുടെ ദയനീയ സ്ഥിതികണ്ട് മുനിക്ക് കാരുണ്യമുണ്ടായി. അദ്ദേഹം ചൈത്രശുക്ളപക്ഷത്തിലെ കാമദാ ഏകാദശിവ്രതം അനുഷ്ഠിക്കാൻ നിർദ്ദേശിച്ചു. അവർ വ്രതാനുഷ്ഠാനം നടത്തി. അവരുടെ ദോഷം വിട്ടുമാറി. ദിവ്യശരീരികളായി അവർ സ്വർലോകം പ്രാപിച്ചു. അന്നുമുതൽ ഈ ഏകാദശിനോല്ക്കുന്നു.

## ചൈത്രപൂർണ്ണിമ

ചൈത്രപൂർണ്ണിമ ദിവസം പവിത്രമായി കരുതപ്പെടുന്നു. ഈ ദിവസം, ഗംഗാസ്നാനം, ദാനം മുതലായവ നടത്തിയാൽ ഒരു മാസംവരെ സ്നാനഫലം അനുഭവിക്കും. ഹിന്ദുഭവനങ്ങളിൽ സ്ത്രീകൾ ലക്ഷ്മീനാരായണഭഗവാനെ സന്തോഷിപ്പിക്കുന്നതിന് ഈ വ്രതം അനുഷ്ഠിക്കുന്നു. ഭഗവാന്റെ കഥകൾ കേൾക്കുന്നു.

ചൈത്രപൂർണ്ണിമ ദിവസം യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ ഗോകുലത്തിൽ രാസക്രീഡാ ഉത്സവം ആഘോഷിച്ചു. ആറുമാസത്തെ വെളുത്തവാവു ദിവസങ്ങളിൽ കാർത്തികമുതൽ ആരംഭിച്ച് ചൈത്രപൂർണ്ണിമ വരെ ഇത് ആഘോഷിക്കുന്നു. ഈ ദിവസം ശ്രീകൃഷ്ണൻ യോഗശക്തികൊണ്ട് അനേകം രൂപം ധരിച്ച് എത്ര ഗോപികമാരുണ്ടോ എത്രയും കൃഷ്ണനായിതീർന്നു ഗോപികമാരുടെ

ആഗ്രഹം പൂർണ്ണമായി നിറവേറ്റി. ശ്രീകൃഷ്ണന്റെ യോഗനിഷ്ടാശക്തിയുടെ ഏറ്റവും വലിയ പരീക്ഷണമായിരുന്നു ഇത്.

ചൈത്രപൗർണ്ണമി ശ്രീബുദ്ധൻ ജനിച്ച ദിവസമാണ്. അന്ന് ബുദ്ധജയന്തിയാണ്.

## ധൂളികാപർവം

ചൈത്രമാസകൃഷ്ണപക്ഷ പ്രതിപദദിവസം അഥവാ ഹോളീ ആഘോഷത്തിന്റെ പിറ്റേദിവസം നടത്തപ്പെടുന്ന ആഘോഷമാണ്. തലേദിവസം ദഹിപ്പിച്ച ഹോളികയുടെ അവശിഷ്ടങ്ങൾ ആദ്യമായി വന്ദിക്കുന്നു. വേദമന്ത്രങ്ങൾകൊണ്ട് അഭിഷേകിച്ച ആ ഭസ്മം എല്ലാവരും ശിരസ്സിൽ വിതറുകയും നെറ്റിയിൽ ചാർത്തുകയും ചെയ്യുന്നു. പരസ്പരം പ്രേമപൂർവ്വം ആശ്ലേഷിക്കുന്നു. അന്ന് ഉച്ചയ്ക്കുശേഷം പലതരം നിറമുള്ള വസ്തുക്കളും ജലവും പരസ്പരം വർഷിച്ച് തുള്ളിക്കളിച്ച് ഈ ഉത്സവം സമാപിപ്പിക്കുന്നു.

ഹോളിയുടെ രണ്ടാം ദിവസം ചൈത്ര കൃഷ്ണപക്ഷപ്രതിപദ ദിവസം നടത്തുന്നതും വൈശാഖ കൃഷ്ണപക്ഷത്തിലെ ഏതെങ്കിലും ശുഭദിവസം തുറക്കുന്നതുമായ ഒരു ആഘോഷമാണിത്. നൂറ്റെടുത്ത നൂലിന്റെ പതിനാറഴികൾ ദഹിപ്പിച്ച ഹോളികയെ കാണിച്ചിട്ട് എടുക്കുന്നു. അതിൽ പതിനാറു കെട്ടുകളിടുകയുംവേണം.

ആ നൂൽ മഞ്ഞൾകൊണ്ട് നിറം പിടിപ്പിക്കുന്നു. ഒരു പീഠത്തിൽ ജലം നിറച്ച പാത്രം വച്ചിട്ട് അതിന്മേൽ ചുവന്ന പൊടികൊണ്ട് മാതൃദേവീചിത്രം വരയ്ക്കുന്നു. പിന്നീട് അക്ഷതം അർപ്പിക്കുന്നു. തുടർന്ന് പതിനാറുമണി യവം എടുത്തുകൊണ്ട് സമ്പദാമാതാവിന്റെ കഥ കേൾക്കണം.

കഥാശ്രവണാനന്തരം ആ നൂൽ കഴുത്തിൽ കെട്ടണം. വൈശാഖമാസത്തിൽ ആ ചരടഴിച്ച് സമ്പദാമാതാവിന്റെ വ്രതമനുഷ്ഠിക്കുകയും കഥ കേൾക്കുകയും ചെയ്യണം. ചരടുകെട്ടിയ ദിവസം എടുത്ത യവമണികളും ചരടും കൈയിൽ വച്ചുകൊണ്ട് ആദിത്യന് അർഘ്യം നൽകണം.

വ്രതസമാപനം - ആർക്കെങ്കിലും ആൺകുട്ടി പിറക്കുകയോ ആൺമകന്റെ കല്യാണം നടക്കുകയോ ചെയ്തുവെങ്കിൽ അവർ സമ്പദാമാതാവിന്റെ വ്രതമനുഷ്ഠിച്ചു സമാപനം നടത്തണം. പതിനാറു സ്ഥാനത്ത് നന്നാലു ബൂരിയും ശർക്കരപ്പാവും സാരി മുതലായവയും വയ്ക്കുക. അതിന്മേൽ തൊട്ടു വന്ദിച്ച് അത് ശ്വശ്രുവിന്റെ പാദങ്ങളിൽ സമർപ്പിക്കണം. പതിനാറു ബ്രാഹ്മണസ്ത്രീകൾക്ക് ആഹാരം കൊടുക്കുകയും വേണം.

ഈ വ്രതം സംബന്ധമായ മറ്റൊരു കഥ നളദമയന്തീകഥയുമായി ബന്ധിച്ചതാണ്. ഒരു ദിവസം ഒരു കിഴവി രാജാവിന്റെ മാളികയുടെ ചുവട്ടിലിരുന്ന് സമ്പദാമാതാവിന്റെ ചരട് വിതരണം ചെയ്യുകയായിരുന്നു. അതുവാങ്ങാൻ വളരെ ആളുകൾ തടിച്ചുകൂടി.

ദമയന്തി ഈ ജനക്കൂട്ടം കണ്ട് ദാസിയോടു ചോദിച്ചു എന്തു കാര്യത്തിനാണ് ഇത്രമാത്രം ആളുകൾ തടിച്ചുകൂടിയിരിക്കുന്നത്? ദാസി വിവരം തിരക്കിയിട്ടു വന്നു പറഞ്ഞു. ഒരു വയസ്സി പുതിയനൂലിന്റെ പതിനാറഴികൾ ചേർത്തു പതിനാറു കെട്ടുകളിട്ട് മഞ്ഞളിൻനിറം പിടിപ്പിച്ച സമ്പദാമാതാവിന്റെ ചരട് വിതരണം നടത്തുകയാണ്. ഇതു പൂജിച്ചിട്ട് പതിനാറുമണി യവം കൈയിലെടുത്ത്, സമ്പദാമാതാവിന്റെ കഥ കേട്ട് സ്വന്തംകഴുത്തിൽ ചാർത്തിയാൽ ധനസമ്പത്ത് സമൃദ്ധിയായി ലഭിക്കുന്നതാണ്.

ഇതുകേട്ടു ദമയന്തിയും വയസ്സിയിൽനിന്നും സമ്പദാമാതാവിന്റെ ചരട് ചോദിച്ചുവാങ്ങി, പൂജിച്ച് കഥയും കേട്ട് കഴുത്തിലണിഞ്ഞു.

ഒരു ദിവസം നളൻ റാണിയുടെ കഴുത്തിൽ രത്നമാലയോടും വജ്രമാലയോടുമൊപ്പം മഞ്ഞച്ചരടു കെട്ടിയിരിക്കുന്നത് കണ്ടു ചോദിച്ചു -നീ കെട്ടിയിരിക്കുന്നത് എന്തു കാര്യമുള്ള ചരടാണ്?

ഇതു സമ്പദാമാതാവിന്റെ ചരടാണ് - റാണിപറഞ്ഞു. ഇതുനിമിത്തം ധന - ലക്ഷ്മി വർദ്ധനയുണ്ടാകും. ഇതുകേട്ട് രാജാവ് പറഞ്ഞു. നമ്മുടെ കൊട്ടാരത്തിൽ എന്തിനാണ് കുറവുള്ളത്? ഭണ്ഡാരം രത്നങ്ങളാലും വജ്രങ്ങളാലും മുത്തുകളാലും നിറയപ്പെട്ടിരിക്കുകയാണല്ലോ. രാജാവ് റാണിയുടെ കഴുത്തിൽനിന്നും ആ ചരട് അഴിച്ച് ദൂരെ എറിഞ്ഞുകളഞ്ഞു.

അന്നു രാത്രി സമ്പദാമാതാവിന്റെ ദർശനം സ്വപ്നത്തിൽ രാജാവിനുണ്ടായി. മാതാവ് പറഞ്ഞു- ആ ചരടു നീ ദൂരെ എറിഞ്ഞുകളഞ്ഞതു നന്നായില്ല. നിന്റെ സമ്പത്തുമുഴുവൻ മണ്ണും കരിയുമായിത്തീരും.

പിറ്റേദിവസം രാജാവു കണ്ടത് ദുഃഖകരമായ കാഴ്ചയായിരുന്നു. സമ്പദ്‌രാശി മുഴുവൻ ഭസ്മമായി മാറിയിരിക്കുന്നു. ഒരുനേരത്തിനുള്ള ആഹാരത്തിനുള്ള വക നേടാൻ വേണ്ട ധനംപോലും മിച്ചമില്ല.

രാജാവ് പറഞ്ഞു നമുക്ക് മറ്റേതെങ്കിലും നഗരത്തിലേക്കു പോവാം. ജീവസന്ധാരണം നടക്കണമല്ലോ.

അവർ കൊട്ടാരം വിട്ടിറങ്ങി. വഴിക്ക് രാജാവും റാണിയും ഒരു കുളത്തിനു സമീപം ചെന്നു. അപ്പോൾ രാജാവ് റാണിക്ക് ഒരു തിത്തിരിയെ പാകപ്പെടുത്തിവച്ചു. രാജാവ് ഭക്ഷണത്തിന് തയ്യാറായി എത്തിയപ്പോൾ അതാ പാകപ്പെടുത്തിയ തിത്തിരി പറന്നുപോകുന്നു.

അവരിരുവരും നിരാശരായി ദുഃഖിതരായി മുന്നോട്ടു പോയി. രാജാവ് സഹോദരീ ഗൃഹത്തിലെത്തി. സഹോദരി അവരെ ആദരിച്ചു സത്കരിച്ചു. അവരെ ഒരു പഴയകെട്ടിടത്തിൽ താമസിപ്പിച്ചു. രത്നങ്ങളും വജ്രങ്ങളും മറ്റുമടങ്ങിയ ഒരു വലിയ കുഭം നിറച്ച് അവരെ സന്തോഷിപ്പിക്കാൻ സഹോദരികൊണ്ടുവന്നു. രാജാവിന്റെയും റാണിയുടെയും മുന്നിൽ വച്ചു. തുറന്നപ്പോൾ അതിൽ നിറയെ ചാരമാണ്. രത്നങ്ങളും വജ്രങ്ങളും സ്വർണ്ണവുമെല്ലാം ഭസ്മമായിരിക്കുന്നു.

ഇതുകണ്ടു രാജാവ് സഹോദരിയോടു പറഞ്ഞു. ഈ കുടം നീ ഇവിടെത്തന്നെ മണ്ണിൽ കുഴിച്ചിട്ടേക്കുക.

അവർ  അവിടുന്ന് സ്നേഹിതനായ മറ്റൊരു ചക്രവർത്തിയുടെ കൊട്ടാരത്തിലെത്തി. ചക്രവർത്തി സ്നേഹിതനെ ആദരിച്ചു സ്വീകരിച്ചു ഭംഗിയേറിയ പഴയകൊട്ടാരത്തിൽ പാർപ്പിച്ചു. ആ മാളികയിൽ ഒരു ഒമ്പതിഴയുള്ള മാല ഒരാണിയിൽ തൂക്കിയിട്ടിരുന്നു. രാജാവും റാണിയും ആ മാളികയിലെത്തിയ ഉടൻ ഭിത്തിയിൽ വരച്ചുവച്ചിരുന്ന മയിൽ ആ മാല വിഴുങ്ങിക്കളഞ്ഞു.

ഇതുകണ്ട് രാജാവു പറഞ്ഞു "നമുക്ക് ഇവിടെ നിന്നും പോകണം. ഇല്ലെങ്കിൽ കള്ളനെന്ന പേര്  കേൾക്കേണ്ടിവരും."

രാജാവും റാണിയും ഒരു തോട്ടക്കാരന്റെ വീട്ടിൽ ജോലിക്കു ചെന്നു. തോട്ടക്കാരന്റെ വീട്ടിലെത്തിയ ഉടൻ പന്ത്രണ്ടുവർഷമായി നശിച്ചുകിടന്ന അദ്ദേഹത്തിന്റെ തോട്ടം ഫലപുഷ്ടമായി ത്തീർന്നു. ഇതു കണ്ട് തോട്ടക്കാരൻ രാജാവിനോടു പറഞ്ഞു. നിങ്ങളിരുവരും ഇവിടെ ജോലി ചെയ്ത് താമസിക്കുക. റാണി പറഞ്ഞു ഞാൻ നാലു ജോലി ചെയ്യുകയില്ല. വിളക്കുകത്തിക്കുക, പായ് വിരിക്കുക, തൂത്തുവാരുക, പാത്രം തേക്കുക ഈ ജോലി ചെയ്യില്ല.ഇതുകേട്ടു തോട്ടക്കാരൻ പറഞ്ഞു -വേണ്ട  ഇത്രയും ജോലി ചെയ്യണ്ട. നീ പൂമാലകെട്ടുകയും പച്ചക്കറി ചന്തയിൽ കൊണ്ടുപോയി വിറ്റിട്ടു വരികയും ചെയ്താൽ മതി. ഇയാൾ തോട്ടം സംരക്ഷിച്ചുകൊണ്ടു നില്ക്കട്ടെ.

ഒരു ദിവസം റാണി തോട്ടക്കാരന്റെ പച്ചക്കറി വില്ക്കാൻ ചന്തയ്ക്കുപോയി. മറ്റു സ്ത്രീകളോടു സബ്ജി വാങ്ങുന്ന കാര്യം പറഞ്ഞു. അപ്പോൾ അവർ പറഞ്ഞു. നീ നില്ക്ക്, ആദ്യമായി സമ്പദാമാതാവിന്റെ കഥ കേൾക്കുക. അപ്പോൾ റാണി പറഞ്ഞു, നേരത്തെ ഞാനും സമ്പാദാമാതാവിന്റെ കഥ കേട്ടിരുന്നു. ഒരു ദിവസം എന്റെ നാഥൻ സമ്പതാമാതാവിന്റെ ചരട് അഴിച്ചു ദൂരെക്കളഞ്ഞു. അന്നുമുതൽ സമ്പദാമാതാവു ഞങ്ങളോടു കോപിച്ചിരിക്കുകയാണ്. പന്ത്രണ്ടുവർഷമായി ഈ കോപം തുടരുന്നു. സമ്പദാമാതാവു ഞങ്ങളുടെകൂടെ വരികയാണെങ്കിൽ നിങ്ങളുടെ സമ്പദാമാതാവിന്റെ ചരട് കെട്ടിക്കൊള്ളാം. അന്നുരാത്രി രാജാവിന് സമ്പദാമാതാവിന്റെ സ്വപ്നമുണ്ടായി. മാതാവും പറഞ്ഞു നാളെ റാണി എന്റെ ചരടു കെട്ടുകയാണെങ്കിൽ ഞാൻ വീണ്ടും നിങ്ങളുടെ ഗൃഹത്തിൽ വരാം. നിങ്ങൾ വീണ്ടും സമ്പന്നരായിത്തീരും.

പിറ്റേദിവസം റാണി സമ്പദാമാതാവിന്റെ ചരട്കെട്ടി. തങ്ങളുടെ പട്ടണത്തിലേക്കു മടങ്ങുകയും ചെയ്തു. സമ്പദാമാതാവ് രാജാവിനും തോട്ടക്കാരനും ധാരാളം സമ്പത്തു നല്കി. രാജാവും റാണിയും സ്വന്തം രാജ്യത്തേയ്ക്കു പോയി. മുന്നോട്ടു പോയ രാജാവു സ്നേഹിതനായ ചക്രവർത്തിയുടെ പഴയമാളികയിലെത്തി. അതാ ആ മുറിയിൽ ആണിയിൽ പഴയ മാല തൂങ്ങിക്കിടക്കുന്നു. അദ്ദേഹം ചക്രവർത്തിയോടു പറഞ്ഞു. ഇതാ അങ്ങയുടെ മാല. എന്റെ ദുഷ്പേരു മാറട്ടെ.

രാജാവും റാണിയും സഹോദരീ ഭവനത്തിലെത്തി. കുഴിച്ചിട്ടിരുന്ന കുടം എടുപ്പിച്ചുകൊണ്ടുവന്നു നോക്കിയപ്പോൾ അതിൽനിറയെ രത്നങ്ങളും വജ്രങ്ങളും സ്വർണ്ണവുമാണ്. ആ കുടം സഹോദരിക്കു കൊടുത്തുകൊണ്ടു പറഞ്ഞു. ഞങ്ങൾക്കു നല്ലകാലം വന്നിരിക്കുന്നു!

അവർ പഴയ കുളത്തിനു സമീപം ചെന്നു. അന്നു പാകപ്പെടുത്തിയ തിത്തിരി പറന്നുപോയല്ലോ. അതാ അതവിടെ ഇരിക്കുന്നു. അവിടന്നവർ സ്വനഗരത്തിലെ കൊട്ടാരത്തിലെത്തി. ഭസ്മമായിപ്പോയ സമ്പത്തെല്ലാം പഴയപടി ഉണ്ടായിരിക്കുന്നു.

രാജാവും റാണിയും സമ്പദാമാതാവിന്റെ വ്രതമനുഷ്ഠിച്ചു. അല്ലയോ സമ്പദാമാതാവേ, സകലർക്കും ധനസമൃദ്ധി പ്രദാനം ചെയ്യേണമേ!

## ബാസേഡാ

ഇതു ഹോളിക്കുശേഷം ഏഴെട്ടു ദിനം കഴിഞ്ഞ്, ചൈത്രമാസകൃഷ്ണപക്ഷത്തിലെ ആദ്യത്തെ തിങ്കളാഴ്ചയോ വ്യാഴാഴ്ചയോ ആഘോഷിക്കുന്നു. ഈ ദിവസം ശീതളാമാതാവിന്റെ പൂജ നടത്തുന്നു.

ബാസേഡയുടെ ഒരു ദിവസം മുൻപ് ശർക്കര (പഞ്ചസാര) ചേർത്ത മധുരച്ചോറ് മുതലായവ തയ്യാർചെയ്യുന്നു. അടുക്കളഭിത്തി തേച്ചുകഴുകി കൈ നെയ്യിൽമുക്കി അഞ്ചുവിരലും ഭിത്തിയിൽ പതിപ്പിച്ച് അടയാളമുണ്ടാക്കുന്നു. രോലി, അരി മുതലായവ വച്ച് ശീതളമാതാവിന്റെ ഗാനങ്ങൾ ആലപിക്കണം. ബാസേഡാ ദിവസം പ്രഭാതത്തിൽ ഒരു തളികയിൽ ചോറ്, റൊട്ടി, തയിർ, പഞ്ചസാര, ജലപാത്രം, രോലി, അരി, ചെറുപയർ, പരിപ്പിന്റെ പൊടി, മഞ്ഞൾ, സാമ്പ്രാണിത്തിരി, ഒരു അത്തിപ്പഴമാല, ഹോളിദിവസം ശേഷിച്ചമാല അതിൽനിന്നും ഏതാനും ഭാഗം ഇത്രയും സംഭരിക്കണം. ഈ സാധനങ്ങൾ വീട്ടിലെ എല്ലാജീവികളെയും തൊടുവിച്ച് ശീതളമാതാവിനു കൊടുത്തയയ്ക്കണം. ഏതെങ്കിലും ഗൃഹത്തിലെ എല്ലാവരും ശീതളമാതാവിന്റെ പൂജയ്ക്ക് പോകുന്നുണ്ടെങ്കിൽ സ്ത്രീകൾ മാതാവിന്റെ ഗീതങ്ങൾ പാടിക്കൊണ്ടു പോവണം. ആരുടെയെങ്കിലും ഗൃഹത്തിൽ കുട്ടകം നിറയ്ക്കുന്നുണ്ടെങ്കിൽ ഒരു വലിയ കുട്ടകവും പത്തു ചെറിയ കുട്ടകവും കൊണ്ടുവരുവിക്കണം. ഒന്നിൽ കുറുക്കിയ പാൽ, ഒന്നിൽ ചോറ്, ഒന്നിൽ മധുരപലഹാരം, ഒന്നിൽ ബാജര, ഒന്നിൽ മഞ്ഞൾപ്പൊടി, ഇത്രയും വയ്ക്കണം. ഇനി ഒന്നിൽ ഇഷ്ടംപോലെ പൈസയും ഇടണം. പിന്നീട് ചെറുപാത്രങ്ങൾ വലിയതിൽ വയ്ക്കണം. മഞ്ഞൾകൊണ്ട് അതിനു പൂജനടത്തണം. മഞ്ഞൾകൊണ്ട് തിലകം ചാർത്തിക്കണം. ഒരു പുഷ്പമാലയുൾപ്പെടെ സകലതും ശീതളാമാതാവിനു കൊണ്ടുപോയി സമർപ്പിക്കണം. പൂജ നടത്തിയശേഷം മാഹാത്മ്യകഥ കേൾക്കണം.

## പാപാമോചിനി ഏകാദശി

ചൈത്രമാസ കൃഷ്ണപക്ഷ ഏകാദശിയാണ് പാപമോചിനിയായി വിശേഷിപ്പിക്കപ്പെടുന്നത്. ഈ ദിവസം വിഷ്ണുഭഗവാന് അർഘ്യം നൽകി ഷോഡശോപചാരങ്ങളോടെ പൂജിക്കുന്നു.

പണ്ട് ചിത്രരഥമെന്നുപേരായി മനോഹരമായ ഒരു വനമുണ്ടായിരുന്നു. ഈ വനത്തിൽ ദേവരാജനായ ഇന്ദ്രൻ ഗന്ധർവ്വകന്യകമാരോടും, ദേവതകളോടുമൊപ്പം സ്വൈരവിഹാരം നടത്തിയിരുന്നു. ആ വനത്തിൽ ഒരിടത്ത് ഒരു മുനി തപസ്സുചെയ്തിരുന്നു. ഒരുദിവസം രതിനാഥനായ കാമദേവൻ മുനിയുടെ താപോഭംഗം വരുത്തുന്നതിന് മഞ്ജുഘോഷയെന്ന അപ്സരസ്സിനെ അയച്ചു. അവൾ ആട്ടവും പാട്ടുമൊക്കെയായി ഹാവഭാവങ്ങളോടെ മുനിയുടെ മുന്നിലെത്തി. മുനി അപ്സരസ്സിന്റെ നൃത്തഗീതങ്ങളിൽ ആകൃഷ്ടനായി. അപ്സരസ്സുമായി ചേർന്ന് അദ്ദേഹം രതിക്രീഢകളിൽ മുഴുകി അമ്പത്തേഴു സംവത്സരം കഴിച്ചു. ഒരു ദിവസം മഞ്ജുഘോഷ സ്വസ്ഥാനത്തു തിരിച്ചു പോവാൻ അനുമതിചോദിച്ചു. ഈ സമയത്തു മുനിയുടെ കർണ്ണങ്ങളിലൂടെ ഉറുമ്പ് നടന്നു. അദ്ദേഹത്തിന് ആത്മജ്ഞാനമുണ്ടായി. തന്നെ പാതാളത്തിലെത്തിക്കാൻ ഒരേയൊരു കാരണക്കാരി ഈ മഞ്ജുഘോഷയാണെന്നറിഞ്ഞ് മുനി അപ്സ്സരസ്സിനെ പിശാചായിത്തീരട്ടെ എന്നു ശപിച്ചു. ശാപവാക്കു കേട്ട് ആ അപസ്രസ്സ് ശാപ മോചനത്തിന് അപേക്ഷിച്ചു. മുനി ശാപമോചനത്തിന് ഏകാദശിവ്രതമനുഷ്ഠിക്കാൻ ഉപദേശിച്ചു. അങ്ങനെ പാപമോചനമാർഗ്ഗം നിർദ്ദേശിച്ചിട്ട് മുനി പിതാവായ ച്യവനാശ്രമത്തിലേയ്ക്കു പോയി. ശാപവാർത്ത അറിഞ്ഞ് ച്യവനൻ പുത്രനെ ശകാരിച്ചു. അയാളോട് ചൈത്രമാസ പാപമോചിനി ഏകാദശിവ്രതമനുഷ്ഠിക്കാൻ ആജ്ഞാപിച്ചു. അങ്ങനെ ഈ ഏകാദശിവ്രതമനുഷ്ഠിച്ച് മഞ്ജുഘോഷ പിശാചിനീ ശാപത്തിൽനിന്നും മുക്തയായി. മുനിയും പാപമോചനം നേടി.

മത്സ്യാവതാരം ഈ മാസത്തിലെ കൃഷ്ണപക്ഷ ത്രയോദശി ദിവസമാണ്. ശ്രീ രാമാവതാരം ശുക്ല നവമി നാളിലാണ്. ബുദ്ധൻ ചൈത്ര പൗർണ്ണമിയിൽ പിറന്നു.

പുതുവർഷാരംഭത്തിൽ ഭഗവൽ സ്തോത്രങ്ങളോടെ തുടങ്ങാം. ചൈത്രം പൂക്കാലമാണ്. സുഗന്ധവും സുഖവുമുള്ള കാലം.

## പ്രഭാതസ്തുതി

മിന്നും പൊന്നിൻ കിരീടം തരിവളകടകം
കാഞ്ചി പൂഞ്ചേലമാലാ
ധന്യശ്രീവത്സസൻകൗസ്തുഭമിടകലരും
ചാരുദോരന്തരാളം
ശംഖം ചക്രം ഗദാ പങ്കജമീതിവിലസും
നാലു തൃക്കൈകളോടും
സങ്കീർണ്ണശ്യാമവർണ്ണം ഹരിവപുരമലം
പൂരയോന്മംഗളം വഃ

**ഗണപതീ — സരസ്വതി**

ക്ഷിപ്രപ്രസാദി ഭഗവാൻ ഗണനായകോ മേ
വിഘ്നങ്ങൾ തീർത്തു വിളയാടുക സർവ്വകാലം
സർവ്വത്രകാരിണി സരസ്വതിദേവി വന്നെൻ
നാവിൻകളിക്ക കുമുദേഷു നിലാവുപോലെ

**— സരസ്വതി**

വെള്ളപ്പളുങ്കുനിറമൊത്ത വിദഗ്ദ്ധരൂപീ
കള്ളംകളഞ്ഞു കമലത്തിലെഴുന്ന ശക്തി
വെള്ളത്തിലെത്തിരകൾ തള്ളിവരുംകണക്കെ-
ന്നുള്ളത്തിൽ വന്നു വിളയാടു സരസ്വതീ നീ.

**ഗുരു**

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു
ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുരേവ ജഗൽ സർവ്വം
തസ്മൈ ശ്രീ ഗുരവേ നമഃ

**സുബ്രഹ്മണ്യൻ**

ഷഡാനനം കുങ്കുമരക്തവർണ്ണം
മഹാമതീം ദിവ്യമയൂരവാഹം
രുദ്രസ്യ സൂനം സുരസൈന്യനാഥം
ഗുഹം സദാഹം ശരണം പ്രപദ്യേ

**ഹനുമാൻ**

മനോജപം മാരുതതുല്യവേഗം
ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വതാത്മജം വാനരയൂഥമുഖ്യം
ശ്രീരാമദൂതം ശിരസാ നമാമി

<u>ശിവൻ</u>

കരചകണകൃതം വാ കർമ്മമവാക്കായജം വാ

ശ്രവണനയനജം വാ മാനസം വാ fപരാധം

വിദിതമവിദിതം വാ സർവ്വമേതൽ ക്ഷമസ്വ

ശിവശിവ കരുണാബ്ധേ! ശ്രീമഹാദേവ ശംഭോ

ചൈത്രമാസം ഹിന്ദുവിനെ സംബന്ധിച്ചു വർഷാരംഭമാസം മാത്രമല്ല. അവന്റെ ജീവിതത്തിനു ഉണർവും സന്തോഷവും നല്കുന്ന മാസംകൂടിയാണ്. പവിത്രമായ ഒരു മന്ത്രമാണ് ഈ സമയം ഓർമ്മ വരുക.

ഹിരണ്മയേന പാത്രേണ സത്യസ്യപിഹിതം മുഖം,

യോfസാവാദിത്യേ പുരുഷഃ സോfസ്യവഹം

ഓമ്ഖം ബ്രഹ്മ.

ശുക്രയജ്ജുർവേദത്തിലെ അവസാനമന്ത്രമാണിത്.

സത്യത്തിന്റെ മുഖം സ്വർണ്ണപാത്രം കൊണ്ടു മൂടിയിരിക്കുന്നു. യാതൊരുത്തൻ ഈ പ്രമാണങ്ങളുടെ പുരുഷനാകുന്നോ അതു ഞാനാകുന്നു. ദ്യോവ് ബ്രഹ്മാണതുസത്യമാകുന്നു.

സത്യത്തിന്റെ മുഖം തിളങ്ങുന്ന സ്വർണ്ണ പാത്രംകൊണ്ടു മൂടിയിരിക്കുന്നതിനാൽ സത്യം എന്താണെന്നു മനസ്സിലാക്കാൻ കഴിയാതെവരുന്നു. സ്വർണ്ണപാത്രത്തിന്റെ തിളക്കവും പ്രഭയുംകണ്ടു അതു സത്യമാണെന്നു കരുതി എല്ലാവരും പോകുന്നു. സത്യം ഈ തിളങ്ങുന്ന സ്വർണ്ണമൂടികയാണെന്നു അവർ ധരിക്കുന്നു. അതുമാറ്റിയാലെ സത്യം എന്താണെന്നു കാണാനാകൂ. ഈ സത്യംതന്നെയാണ് ഈശ്വരൻ, ജ്ഞാനം, ബോധം എന്നെല്ലാം പറയുന്നത് . ഇതു മനസ്സിലാക്കാൻ സ്വർണ്ണ പാത്രത്തിന്റെ മുഖാവരണം മാറ്റിനോക്കണം.

സാംസാരികജീവിതത്തിൽ സത്യം ധർമ്മം ഇവ പാലിക്കാൻ ആഗ്രഹിക്കുന്നവർ ഈ സ്വർണ്ണത്തിളക്കത്തിന്റെ പിന്നിലേയ്ക്കു നോക്കണം. ഈ നിയമം വൈയ്യക്തികവും സാമുദായികവും രാഷ്ട്രീയവും ധർമ്മികവും ആധ്യാത്മീകവും ആയ എല്ലാ കാര്യങ്ങളിലും പാലിക്കുന്നവനെ മനുഷ്യനാകാനാവൂ. ഏതാണ്ടു ഈശ്വരനെ അറിയാൻ അവനുമാത്രമേ കഴിയൂ. ഈ സ്വർണ്ണപാത്രത്തിന്റെ മൂടി ഉയർത്തി നോക്കി സത്യം കണ്ടെത്താൻ ശ്രമിക്കലാണ് നമ്മുടെ കടമ.

ഞാൻ ദേഹമല്ല കാരണങ്ങളുമല്ല

രാഗോന്മാദം കലർന്ന മനമല്ല മനീഷയല്ല.

ഞാൻ ദേഹിയല്ല അണുവുമല്ല മഹത്തുമല്ല.

ഭേദങ്ങളറ്റ പരിപാവന ബോധമത്രേ!

ഈശ്വരൻ ഈ പരിപാവന ബോധമാണ്. ഭഗവാൻ ബുദ്ധന് ഈ ബോധമാണ് ഉദയം ചെയ്തത്. ഭഗവാൻ ബുദ്ധനുശേഷവും ഈ ബോധത്തിന്റെ അന്വേഷണം തുടരുന്നു. എത്ര എത്രപേർക്കു ഇതു കണ്ടെത്താൻ കഴിഞ്ഞു?............ ഈ അന്വേഷണം തുടരുന്നു. അതിനവസാനമില്ല; നമ്മളും നമ്മുടെതായ രീതിയിൽ ഈ പരിപാവനബോധം അന്വേഷിക്കുന്നവരാണ്?

ഭാരതത്തിൽ ജനിച്ച എല്ലാവരും ഭഗവൽ ഗീത ഉയർത്തിപിടിച്ചാണ്, അതിലൂടെയാണ് കാര്യങ്ങൾ അവതരിപ്പിച്ചത്. ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ കൂടി അദ്വൈതസിദ്ധാന്തം സ്ഥാപിച്ചു. മധ്വാചാര്യർ ദൈതസിദ്ധാന്തം ഭഗവൽഗീതാ വ്യാഖ്യാനത്തിൽ കൂടിതന്നെ സ്ഥാപിച്ചു. രാഷ്ട്രീയ പ്രക്ഷോഭത്തിനു തുടക്കംകുറിച്ച തിലകൻ ഭഗവത്ഗീതാഭാഷ്യം എഴുതി. ഗാന്ധിജി ഭാരതജനതയെ ആകർഷിച്ചത് ഗീതയിൽകൂടി അനാസക്തിയോഗം അനാവരണം ചെയ്തുകൊണ്ടാണ്. “റാം റാം”എന്ന മന്ത്രവും ഭഗവൽഗീതയും മഹാത്മാഗാന്ധി തന്റെ സ്വാതന്ത്ര്യ പ്രക്ഷോഭണത്തിനു ഉപയോഗിച്ചു. ഭഗവൽ ഗീത ഭാരതത്തിൽ എല്ലാവർക്കും അറിയാവുന്നതും ആദരിക്കുന്നതുമാണ്. അതുകൊണ്ടുതന്നെ ഭഗവൽ ഗീത എല്ലാവരും തങ്ങളുടെ ലക്ഷ്യങ്ങൾക്കു ഉപയോഗിച്ചു.

ഝാൻസിറാണി ബ്രിട്ടീഷുകാരുമായുള്ള ഏറ്റുമുട്ടലിൽ പോർക്കളത്തിൽ വീണു. അവർ ഭഗവൽ ഗീത ഉരുവിട്ടുകൊണ്ടാണ് ചരമമടഞ്ഞത്. അവർ അവസാനമായി ചൊല്ലിയ ശ്ലോകം ഇതാണ്:-

നൈനം ഛിന്ദന്ത് ശസ്ത്രാണി

നൈനം ദഹതി പാവകഃ

ന ചൈനം ക്ലേയദന്ത്യാപോ

ന ശോകയതിമാരുത.

ആയുധങ്ങൾ ഈ ആത്മാവിനെ മുറിക്കുന്നില്ല. അഗ്നി ഇതിനെ ദഹിപ്പിക്കുന്നില്ല, ജലം ഇതിനെ നനയ്ക്കുന്നില്ല, കാറ്റ് ഇതിനെ ശോഷിപ്പിക്കുന്നില്ല.

ഭഗവൽഗീത ജീവിതപ്രശ്നപരിഹാരമാണ്. എപ്പോൾ വായിച്ചാലും എത്ര ബുദ്ധിമുട്ടുള്ളപ്പോഴാണെങ്കിലും മനസ്സിൽ സമാധാനം വരും. അതുകൊണ്ട് ഭഗവൽഗീത ആളുകൾ കൈവശം വക്കുന്നു; വായിക്കുന്നു, പാരായണം ചെയ്യുന്നു.

വ്യാസഭഗവാൻ ചൊല്ലിക്കൊണ്ടിരുന്ന ശ്ലോകമാണ് "ദാരിദ്ര്യദുഃഖം ശമനായനമശ്ശിഃവായ" ഇതു എന്നും ചൊല്ലുന്നവനു ദാരിദ്ര്യദഃഖം ഒരിക്കലും ഉണ്ടാവുകയില്ല. ഏറ്റവും വലുത് ദാരിദ്രദുഃഖമാണല്ലോ? ഈ വർഷാരംഭത്തിൽ നമുക്കു ചൊല്ലിത്തുടങ്ങാം. എന്നും ചൊല്ലുകയും ചെയ്യാം. ഈ വർഷം ഭഗവാൻ ദാരിദ്ര്യദുഃഖത്തിൽനിന്നും മോചനം തരണേ എന്നു പ്രാർത്ഥിക്കാം.

## ദാരിദ്ര്യദഹനസ്തോത്രം

വിശ്വേശ്വരായ നരകാർണ്ണവതാരണായ

കർണ്ണാമൃതായ ശശിശേഖരധാരണായ

കർപ്പൂരകാന്തിധവളായ ജടാധരായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

ഗൗരീപ്രിയായ രജനീശകലാധരായ

കലാന്തകായ ഭുജഗാധിപകങ്കണായ

ഗംഗാധരായ ഗജരാജവിമർദ്ദനായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

ഭക്തപ്രിയയായ ഭവരോഗഭയാപഹായ

ഉഗ്രായ ദുഃഖഭവസാഗരതാരണായ

ജ്യോതിർമ്മയായ ഗുണനാമസുകൃത്യകായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

ചർമ്മാംബരായ ശവഭസ്മവിലോപനായ

ഫാലേക്ഷണായ ഫണികുണ്ഡലമണ്ഡിതായ

മഞ്ജീരപാദയുഗളായ ജടാധരായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

പഞ്ചാനനായ ഫണിരാജവിഭൂഷണായ

ഹേമാംശുകായ ഭുവനത്രയമണ്ഡിതായ

ആനന്ദഭൂതിവരദായ തമോമയായ

ദാരിദ്ര്യ ദുഃഖദഹനായ നമശ്ശിവായ

ഭാനുപ്രിയായ ഭവനാഗരതാരണായ

കാലാന്തകായ കമലാസനപൂജിതായ

നേത്രത്രയായ ശുഭലക്ഷണലക്ഷിതായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

രാമപ്രിയായ രഘുനാഥവരപ്രദായ

നാമപ്രിയായ നരകർണ്ണവതാരണായ

പുണ്യേഷു പുണ്യഭരിതായ സുരാർച്ചിതായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

മുക്തേശ്വരായ ഫലദായ ഗണേശ്വരായ

ഗീതപ്രിയായ വൃഷഭേശ്വരവാഹനായ

മാതംഗചർമ്മവസനായ മഹേശ്വരായ

ദാരിദ്ര്യദുഃഖദഹനായ നമശ്ശിവായ

വസിഷ്ഠേന കൃതം സ്തോത്രം സർവ്വരോഗനിവാരണം

സർവ്വസമ്പൽക്കരം ശീഘ്രം പുത്രപൗത്രാദി വർദ്ധനം

ത്രിസന്ധ്യം യഃപഠേന്നിത്യം സ ഹി സ്വർഗ്ഗമവാപ്നുയാൽ.

ബുദ്ധഭഗവൻ ഈ ചൈത്രലാണ് ജനിച്ചത്. ഭഗവാന്റെ ഒരു കഥ ഓർമ്മവരുകയാണ്. ഭഗവാൻ ഉപദേശം നല്കിസഞ്ചരിച്ചുകൊണ്ടിരിക്കുന്ന സമയത്താണിത് നടന്നത്.

ഒരു സ്ത്രീ തന്റെ മരിച്ച കുട്ടിയേയും എടുത്തു കരഞ്ഞുകൊണ്ടു ഭഗവാന്റെ മുന്നിൽ ചെന്നു പറഞ്ഞു. "ഈ കുട്ടിയെ ജീവിപ്പിച്ചു തരൂ" നീണ്ടനാളത്തെ കാത്തിരുപ്പിനുശേഷമാണ് ഈ കുട്ടി അവൾക്ക് ജനിച്ചത്. ആ കുട്ടി മരിച്ചു. അവൾക്ക് സഹിക്കാൻ കഴിയുന്ന ദുഃഖമല്ല ഇത്. ഭഗവാനു ഈ കുട്ടിയെ ജീവിപ്പിക്കാൻ കഴിയും. അവർ കരഞ്ഞു അപേക്ഷിച്ചു.

ബുദ്ധഭഗവാൻ എല്ലാം കേട്ടു. അവരോടു പറഞ്ഞു.

“എല്ലാവീട്ടിലും കടുകുകിട്ടും. അല്പം കടുകുമണികൾ വാങ്ങിക്കൊണ്ടു വരൂ. ഈ കുട്ടിയെ ഞാൻ ജീവിപ്പിക്കാം. കടുകുവാങ്ങുമ്പോൾ ഒരു കാര്യം ശ്രദ്ധിക്കണം. ആരെങ്കിലും മരിച്ചിട്ടുള്ളവീട്ടിൽനിന്നുള്ളതു കൊള്ളുകയില്ല”

അവർ കുട്ടിയെ അവിടെ കിടത്തി കടുകുവാങ്ങാൻ ഓടിപോയി. കടുക് ഇല്ലാത്ത വീടില്ലല്ലോ?. കടുകുകൊടുക്കുമ്പോൾ അവൾ ചോദിക്കും ഈ വീട്ടിൽ ആരെങ്കിലും മരിച്ചിട്ടുണ്ടോ?

“ഉവ്വ്”

“എന്നാൽ വേണ്ട”

അവൾ അടുത്ത വീട്ടിലേയ്ക്കു പോയി.

കടുകിനോടൊപ്പം ഈ ഉത്തരം എല്ലാവീട്ടുകാരും പറഞ്ഞു.

പിതൃപിതാക്കന്മാർ, സഹോദരങ്ങൾ, സഹോദരിമാർ, മകൾ ഇങ്ങനെ എല്ലാവീട്ടിലും മരിച്ചവരുണ്ട്.

സന്ധ്യയോടുകൂടി അവൾ ഭഗവാന്റെ അടുത്തു തിരിച്ചുവന്നു പറഞ്ഞു.

“എല്ലാവീട്ടിലും കടുകുണ്ട് പക്ഷേ ആരും മരിക്കാത്ത വീടു കണ്ടുകിട്ടിയില്ല. അതുകൊണ്ട് ആരും മരിക്കാത്ത വീട്ടിൽനിന്നും കടുകുവാങ്ങാൻ കഴിഞ്ഞില്ല”

ഭഗവാൻ അവൾക്ക് ജനനമരണങ്ങളെപ്പറ്റിയും സുഖ ദുഃഖങ്ങളെപ്പറ്റിയും ഉപദേശം നല്കി.

ഭൗതീകലോകത്തിലെ ജനനം മരണത്തിൽ അവസാനിക്കുന്നു. ഇതേപ്പറ്റി നമ്മളും ചിന്തിക്കണം. നാളെ ഇവിടംവിട്ടു പോകേണ്ടനമ്മൾ ഇവിടെ ചെയ്യുന്ന കാര്യങ്ങളെപ്പറ്റി സ്വയമായിചിന്തിച്ചേ മതിയാകൂ. നമ്മൾ ചെയ്തത് തെറ്റോ ശരിയോ?

സന്ധ്യാസമയത്തു പുഷ്പഭദ്രയുടെ തീരത്തു മാർക്കണ്ഡേയൻ ഭഗവാനെ ഉപവസിച്ചുംകൊണ്ട് ഇരിക്കുകയായിരുന്നു. ആ സമയത്ത് പെട്ടെന്ന് ഒരു കൊടുങ്കാറ്റ് അടിയ്ക്കുവാൻ തുടങ്ങി. ഈ കൊടുങ്കാറ്റിന്റെ ശബ്ദം വളരെ ഭയങ്കരമായിരുന്നു. ആകാശത്ത് അതിഭീകര കാർമേഘങ്ങൾ വന്നു നിറഞ്ഞു. മിന്നൽപിണർ തുടരെത്തുടരെ പ്രകാശിപ്പിച്ചു കൊണ്ടുമിരുന്നു. ഇടിനാദങ്ങളും നാലുപാടും മുഴങ്ങി. രഥത്തിന്റെ അച്ചുതണ്ടു വണ്ണത്തിൽ പെരുമഴ പെയ്യുവാൻ തുടങ്ങി. ഇതിന്നും പുറമേ, നാലുവശത്തുനിന്നും നാലുസമുദ്രങ്ങളുംകരകവിഞ്ഞു പൊങ്ങിക്കടന്നുവരുന്നതും മാർക്കണ്ഡേയൻ

കണ്ടു. ഭൂമി മുഴുവൻ കടലിൽ മുങ്ങി-മുങ്ങി വരുന്നതായും അദ്ദേഹത്തിനു മനസ്സിലായി. കൊടുങ്കാറ്റിന്റെ ശക്തിയാൽ സമുദ്രത്തിലെ തിരമാലകൾ വളരെ പൊങ്ങിപൊങ്ങി വരുന്നതും അദ്ദേഹം കണ്ടു. വലിയ വലിയ ചുഴികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതും, ഭയങ്കരശബ്ദം ചെവി പൊട്ടിച്ചുകൊണ്ടിരിക്കുന്നതും അദ്ദേഹത്തിന് അനുഭവപ്പെട്ടു. അവിടിവിടെ മഹാനക്രങ്ങൾ നീന്തിക്കൊണ്ടിരിക്കുന്നതു കണ്ടു. അകത്തും - പുറത്തും - നാലുപാടും - സർവ്വത്ര വെള്ളംതന്നെ, എന്ന അവസ്ഥയായി. ആ വെള്ളപ്പൊക്കത്തിൽ ഭൂമി മാത്രമല്ല, സ്വർഗ്ഗംകൂടി മുങ്ങിക്കൊണ്ടിരിക്കുന്നു. കൊടുങ്കാറ്റും ഇടിമിന്നലും ഇടവിടാതെ വർദ്ധിച്ചുകൊണ്ടിരുന്നു. ഈ ജലപ്രളയത്തിൽ ഭൂമി മുഴുവനും, മുങ്ങിയെന്നും, അണ്ഡജാദി നാലുതരം ജീവജാലങ്ങളും താനും വളരെ വളരെക്കഷ്ടപ്പെടുന്നുവെന്നും ശ്രീ മാർക്കണ്ഡേയൻ കണ്ടപ്പോൾ അദ്ദേഹം ഭയന്നുവശായി. പ്രളയസമുദ്രത്തിലെ തിരമാലകൾ അദ്ദേഹത്തിന്റെ മുമ്പിൽത്തന്നെ പൊങ്ങിപൊങ്ങി വളർന്നു വന്നുകൊണ്ടിരിയ്ക്കുന്നു. കാറ്റടിയുടെ ശക്തിയാൽ സമുദ്രംതന്നെ പൊങ്ങിക്കൊണ്ടുമിരിക്കുന്നു. കൊടിയ കാളമേഘങ്ങൾ വർഷിച്ചുവർഷിച്ച് സമുദ്രത്തെ അധികമധികം നിറച്ചുകൊണ്ടും ഇരിക്കുന്നു. പർവ്വതങ്ങളോടുകൂടി ഭൂമി മുഴുവനും വെള്ളത്തിനടിയിൽ ആയിക്കഴിഞ്ഞു എന്ന് അദ്ദേഹം കണ്ടു. പിന്നെയും കടലുയർന്ന്, അന്തരീക്ഷം, സ്വർഗ്ഗം, ഗ്രഹനക്ഷത്രാദി ജ്യോതിമണ്ഡലങ്ങൾ, ദിക്കുകൾ —എന്നുവേണ്ട, ത്രൈലോക്യം മുഴുവൻ ജലപ്രളയത്തിൽ മുങ്ങിക്കഴിഞ്ഞതായും അദ്ദേഹം കണ്ടു. അതേ, അപ്പോൾ മാർക്കണ്ഡേയൻ മാത്രം ജലത്തിൽ മുങ്ങാതെ ശേഷിച്ചിരിയ്ക്കുന്നതായും അറിഞ്ഞു അദ്ദേഹം അന്ധനേയും ഭ്രാന്തനേയുംപോലെ ആയിപ്പോയി; ജടയായമുടി അഴിച്ചിട്ടുകൊണ്ട്, ആ പെരുവെള്ളത്തിൽ അങ്ങോട്ടുമിങ്ങോട്ടും പ്രാണരക്ഷാർത്ഥം നീന്തിത്തുടിച്ചു. വിശപ്പും ദാഹവും അദ്ദേഹത്തിനു കലശലായി. ചിലചില ദിക്കിൽ, ഭയങ്കരനക്രങ്ങൾ; മറ്റുചിലേടത്ത് അതിഭയാനകങ്ങളായ തിമിംഗ്ഗലമത്സ്യങ്ങൾ! അവ കൂടെക്കൂടെ, മാർക്കണ്ഡേയന്റെ നേരേ പാഞ്ഞുവന്നു! അസഹ്യമായ കാറ്റടിച്ചു അസഹ്യമായ തിരമാലയടിച്ചു! അവിടെയും, ഇവിടെയും അലഞ്ഞുലഞ്ഞ്, അദ്ദേഹത്തിനു ബോധക്കേടു വന്നുകൂടി. ആകാശമേത്, ഭൂമിയേത് എന്നു തിരിച്ചറിയാൻ കൂടി കഴിയാത്തവിധമായി. പലപ്പോഴും അദ്ദേഹം വലിയവലിയ ചുഴികളിൽ അകപ്പെട്ടിരുന്നു. പലപ്പോഴും തിരയടിയിലകപ്പെട്ടു പീഡിതനായി. ജലജന്തുക്കൾ അന്യോന്യം മത്സരിച്ചു യുദ്ധം ചെയ്തുകൊണ്ടിരിയ്ക്കെ, അവ കൂടെകൂടെ മാർക്കണ്ഡേയന്റെ മേൽ ചാടിവീഴുമായിരുന്നു. സഹിയ്ക്കവയ്യാത്ത മോഹത്തിലും, സഹിയ്ക്കവയ്യാത്ത ശോകത്തിലും അദ്ദേഹം ഇടയ്ക്കിടെ അകപ്പെട്ടിരുന്നു. ദുഃഖത്തിനു മേൽ ദുഃഖമായി ചിലപ്പോൾ മഹാഭയം വരും, ചിലപ്പോൾ താൻ മരിച്ചു എന്നു തോന്നും. പലപ്പോഴും, പല മഹാരോഗങ്ങൾക്ക് അദ്ദേഹം അധീനനായിക്കൊണ്ടിരുന്നു. ഇങ്ങനെ മാർക്കണ്ഡേയൻ വിഷ്ണുഭഗവാന്റെ മായാവലയത്തിൽപെട്ട് മോഹിച്ചുകൊണ്ടു കഴിഞ്ഞു. നൂറോ, ആയിരമായിരമോ അല്ല, ലക്ഷലക്ഷവും കോടി കോടിയും വർഷങ്ങൾ, അദ്ദേഹമങ്ങനെ കഷ്ടപെട്ടുകൊണ്ടിരുന്നു.

മാർക്കണ്ഡേയൻ പ്രളയജലത്തിൽ വളരെക്കാലം കഷ്ടപ്പെട്ടുകഴിഞ്ഞപ്പോൾ, ഇത്തിരി ഉയർന്ന ഒരു ഭൂഭാഗത്ത്, ഒരു പേരാൽമരം നിൽക്കുന്നതുകണ്ടു. ഇലകളും കായ്കളും നിറഞ്ഞിരുന്നു. ആ മരത്തിന്റെ. ഒരു കൊമ്പ്, വടക്കുകിഴക്കേ മൂലയിലേയ്ക്കു നീണ്ടിരുന്നു. അതിന്റെ അറ്റത്ത് ഒരു പത്രസമ്പുടം ഉണ്ടായിരുന്നു. ആ ഇരട്ടയിലയുടെ അകത്ത് അത്യന്തസുന്ദരനായ ഒരു ചെറുപൈതൽ കിടന്നിരുന്നു, ദിവ്യമായ ഒരുശോഭ നാലുപുറവും പുറപ്പെട്ടിരുന്നു. ആ ശോഭകൊണ്ട് അതിന്റെ അടുത്തുള്ള അന്ധകാരമെല്ലാം നീങ്ങിയിരുന്നു. മരതകക്കല്ലുപോലെ മിനുപ്പും കറുപ്പും നിറഞ്ഞതായിരുന്നു ആ കുഞ്ഞ്. സർവ്വസൗന്ദര്യവും പൊട്ടിപുറപ്പെട്ടുകൊണ്ടിരിക്കുന്നതായിരുന്നു കുഞ്ഞിന്റെ മുഖകമലം. ശംഖിന്റെ ആകൃതിയിൽ ഉയർന്നും താഴ്ന്നും ഇരിയ്ക്കുന്ന ഓമന കഴുത്ത്, നല്ല വീതിയുള്ള മാറിടം. തത്തകൊക്കുപോലെ സുന്ദരമായ മൂക്ക്, പുരികങ്ങളും വളരെ മനോഹരമായിരുന്നു. കറുത്തു മിനുത്തു പടർന്നുകിടന്ന കുറുനിരകൾ കവിൾത്തടങ്ങളിൽ അടിഞ്ഞിരുന്നു. ശ്വാസവായു തട്ടി അതെല്ലാം ഇളകി. ശംഖിന്റെ അകംപോലെ മനോഹരമായി പിരിവുള്ള ചെവികളിൽ ചുവന്ന നാരകപ്പൂവ് അണിഞ്ഞിട്ടുണ്ടായിരുന്നു. പവിഴക്കൊടിപോലെ ചുമന്നു ചുമന്നിരുന്ന മൃദുലാധരത്തിന്റെ ശോഭകൊണ്ട്, സുധാസദൃശവും ധവളവുമായ മന്ദസ്മിതത്തിൽ, സ്വല്പം ചുമപ്പും കലർന്നിട്ടുണ്ടായിരുന്നു. കണ്ണുകളുടെ അറ്റങ്ങൾ, താമരപ്പൂവിന്റെ ഉള്ളുപോലെ കുറച്ചു ചുവപ്പുള്ളതായിരുന്നു. മന്ദസ്മിതവും കടാക്ഷവും, ഹൃദയത്തെ ബലാൽ ആകർഷിക്കുന്നവയുമായിരുന്നു. പൊക്കിൾതടം വളരെ കുഴിഞ്ഞതായിരുന്നു. ആലിലയ്ക്കൊത്ത കുഞ്ഞുവയറ്; ശ്വാസംവിടുമ്പോൾ ആ കുഞ്ഞുവയറിന്മേലേ വരകളും നാഭിയും ഇളകിക്കൊണ്ടിരുന്നു.

ആ കുഞ്ഞ്, രണ്ടു കൈയുംകൂട്ടി ഒരുകാൽ പൊക്കിപ്പിടിച്ച്, കാൽവിരൽ വായിലിട്ട് ആ അംഗുലീരസം ആസ്വദിച്ചുകൊണ്ടിരിയ്ക്കയുമായിരുന്നു. ഇങ്ങനെ ദിവ്യമായ ഒരു ദൃശ്യം കണ്ടപ്പോൾ മാർക്കണ്ഡേയൻ വിസ്മയിച്ചുപോയി.

ആ ദിവ്യശിശുവിനെ കണ്ട ഉടനെ മാർക്കണ്ഡയന്റെ എല്ലാ വിഷമതയും നീങ്ങിപ്പോയി. ആനന്ദാധിക്യംകൊണ്ട് അദ്ദേഹത്തിന്റെ ഹൃദയകമലം വിടർന്നു. കണ്ണുകളിൽ പ്രസന്നത പ്രകാശിക്കുവാൻ തുടങ്ങി. ആ കൈക്കുഞ്ഞിന്റെ ഈ അത്ഭുതഭാവം കണ്ടിട്ട്, മാർക്കണ്ഡേയന്റെ ഉള്ളിൽ പല പല ശങ്കകളും ഉണ്ടായി— “ഈ കുഞ്ഞ് ഏത്?”— കുഞ്ഞിനോടുതന്നെ ചോദിച്ച്, സംശയങ്ങൾ തീർത്തുകളയാമെന്നു കരുതി കുഞ്ഞിന്റെ അടുക്കലേയ്ക്കു ചെന്നു കുഞ്ഞിന്റെ അടുക്കലെത്തുംമുമ്പേ കഴിഞ്ഞു - മാർക്കണ്ഡേയൻ കുഞ്ഞിന്റെ ശ്വാസത്തോടുകൂടി, ആ കുഞ്ഞുവയറ്റിനകത്തകപ്പെട്ടു. ചിലപ്പോൾ, മശകാദികൾ ശ്വാസത്തോടുകൂടി ഉള്ളിൽ കടന്നുപോവില്ലേ അതുപോലെ! ആ ശിശുവിന്റെ വയറ്റിൽ ചെന്നുകൂടിയ മുനി എന്തെല്ലാം കണ്ടു? പ്രളയത്തിനുമുമ്പേ അദ്ദേഹം എന്തെല്ലാം കണ്ടിരുന്നുവോ, അതുമുഴുവനും കണ്ടു. ആ വിചിത്ര ദൃശ്യങ്ങൾ എല്ലാം കണ്ടപ്പോൾ, അദ്ദേഹം വല്ലാതെ അന്ധാളിച്ചുപോയി. മോഹിതനായ അദ്ദേഹത്തിന് ഒന്നും വിചാരിക്കാൻ കഴിഞ്ഞില്ല. ആകാശം, അന്തരീക്ഷം, ജ്യോതിർമ്മണ്ഡലം, പർവ്വതങ്ങൾ, സമുദ്രങ്ങൾ, വർഷങ്ങൾ, ദിക്കുകൾ, ദേവന്മാർ, അസുരന്മാർ, വനങ്ങൾ, ദേശങ്ങൾ, നദികൾ, നഗരങ്ങൾ, ഖനികൾ, കർഷകഗ്രാമങ്ങൾ, ഇടയക്കുടികൾ, ആശ്രമങ്ങൾ, വർണ്ണങ്ങൾ, വർണ്ണാശ്രമവ്യവഹാരങ്ങൾ, പഞ്ചമഹാഭൂതങ്ങൾ, ഭൂതങ്ങളേക്കൊണ്ടുണ്ടാക്കിയ പ്രാണി ശരീരങ്ങൾ, പദാർത്ഥങ്ങൾ, ബഹുയുഗകല്പഭേദങ്ങളോടുകൂടിയ കാലം —എന്നിങ്ങനെ സകലതും ആ കുഞ്ഞിന്റെ വയറ്റിൽ അദ്ദേഹം കണ്ടു. ഇവയ്ക്കു പുറമേ, ഏതൊരു ദേശങ്ങളുടേയും, വസ്തുക്കളുടേയും കാലങ്ങളുടേയും നിമിത്തമായിട്ട്, ജഗത്തിന്റെ വ്യവഹാരം സമ്പന്നമാവുന്നുവോ, അവ മുഴുവനും ഒന്നൊഴിയാതെ ആ കൊച്ചു കുക്ഷിയിൽ ഉണ്ടായിരുന്നു. എത്രയാ പറയുക! ഈ വിശ്വാസം മുഴുവനും, അസത്യമാണെങ്കിലും, സത്യമെന്നപോലെ അവിടെകണ്ടു. ഹിമാലയപർവ്വതവും, ആ പുഷ്പഭദ്രാനദി യും, അതിന്റെ തടത്തിൽ തന്റെ ആശ്രമവും, പിന്നെ അവിടെതാമസിക്കുന്ന ഋഷികളെക്കൂടിയും ശ്രീ മാർക്കണ്ഡേയൻ കണ്ടു. ഇങ്ങനെ സർവ്വജഗത്തിനേയുംകണ്ടതിനുശേഷം, ആ ദിവ്യനായ കുഞ്ഞിന്റെ ശ്വാസത്തിൽക്കൂടിത്തന്നെ മാർക്കണ്ഡേയൻ പുറത്തു വന്നു. അത് പഴയ പ്രളയ കാല സമുദ്രത്തിലാ ണ്! സമുദ്രത്തിൽ നിന്നുകൊണ്ട് പിന്നെയും അദ്ദേഹം കണ്ടു—ആ തെല്ലുയർന്ന ഭൂഭാഗവും, അവിടെ ഒരു വടവൃക്ഷവും, വൃക്ഷത്തിന്റെ ശാഖാഗ്രത്തിലേ ദളസമ്പുടത്തിൽ ആ കുഞ്ഞുതന്നെ കിടക്കുന്ന തും! കുഞ്ഞിന്റെ അധരപുടത്തിൽ പ്രേമാമൃതം നിറഞ്ഞ പിഞ്ചു പുഞ്ചിരി കളിയാടുന്നു; കുഞ്ഞ് തന്റെ അനുഗ്രഹപൂർണ്ണമായ ദൃഷ്ടികൊണ്ട്, മാർക്കണ്ഡേയനെ കടാക്ഷിച്ചുകൊണ്ടു ഇരിയ്ക്കുന്നു. കണ്ണുകളിൽക്കൂടി കടന്ന് മാർക്കണ്ഡേയന്റെ ഹൃദയത്തിൽ, ആ കുഞ്ഞ് മുമ്പുതന്നെ സ്ഥാനമുറപ്പി ച്ചു കഴിഞ്ഞിരുന്നു. പിന്നെയും കുഞ്ഞ് തന്നെത്തന്നെ നോക്കിക്കൊണ്ടിരുന്നതുകണ്ടപ്പോൾ, ആ കുഞ്ഞിനെ എടുത്ത് ഒന്നാലിംഗനംചെയ്യണം എന്നു മുനിയ്ക്കു തോന്നിപ്പോയി. അതിനായി ശ്രമ പ്പെട്ട് മുനി കുഞ്ഞിന്റെ അടുക്കലേയ്ക്കു ചെന്നു. ഭഗവാൻ ഇന്ദ്രിയാതീതനല്ലേ? യോഗികൾക്കു മാത്രമല്ല, യോഗങ്ങൾക്കും സ്വാമിയാണ്. സർവ്വഹൃദയങ്ങളിലും അവിടുന്ന് ഒളിഞ്ഞിരിക്കുകയും ചെയ്യുന്നു. മാർക്കണ്ഡേയൻ എടുക്കാനായി കുഞ്ഞിന്റെ അടുക്കൽ എത്തുന്നതിനു മുമ്പുതന്നെ, കുഞ്ഞ് മറഞ്ഞു കഴിഞ്ഞു! നിർഭാഗ്യനും അസമർത്ഥനുമായവന്റെ പരിശ്രമം ഫലിക്കാതെ നിലച്ചുപോകുന്നില്ലേ, അതു പോലെ! ആ ശിശു അന്തർദ്ധാനം ചെയ്തപ്പോൾ, ആ വടവൃക്ഷവും, ആ പ്രളയദൃശ്യങ്ങളും, ആ ജലപ്രളയവും എല്ലാം മറഞ്ഞുകഴിഞ്ഞു! താൻ പഴയതുപോലെ തന്റെ ആശ്രമത്തിൽ സന്ധ്യോ പാസന ചെയ്തുകൊണ്ടിരിക്കുക തന്നെയാണ്, ശ്രീ മാർക്കണ്ഡേയന്നു ബോധ്യമാവുകയും ചെയ്തു!— ഭഗവാന്റെ ലീലകൾ!

ഇനി ഒരു കീർത്തനംകൂടി ചൊല്ലാം.

## ശ്രീനാമരാമായണം

### ബാലകാണ്ഡം

ശുദ്ധബ്രഹ്മ പരാൽപര, രാമ!
കാലാത്മക, പരമേശ്വര, രാമ!
ശേഷതല്പസുഖനിദ്രിത, രാമ!
ബ്രഹ്മാദ്യമരപ്രാത്ഥിത, രാമ!
ചണ്ഡകിരണകുലമണ്ഡന, രാമ!
ശ്രീമദ്ദശരഥനന്ദന, രാമ!
കൗസല്യാസുഖവർദ്ധന, രാമ!
വിശ്വാമിത്ര പ്രിയധന, രാമ!
ഘോരതടാകാഘാതക, രാമ!
മാരീചാദിനിപാതക, രാമ!
കൗശികമഖസംരക്ഷിത, രാമ!
ശ്രീമദഹല്യോദ്ധാരക, രാമ!
ഗൗതമമാമുനിസംസ്തുത, രാമ!
സുരമുനിവരഗണസംസ്തുത, രാമ!
നാവികധാവിതമൃദുപദ, രാമ!
മിഥിലാപുരജനമോദിത രാമ!
മൈഥിലമാനസരഞ്ജക, രാമ!
ത്ര്യംബകകാർമ്മുകഭഞ്ജന, രാമ!
സീതാർപ്പിതവരമാലിക, രാമ!
കൃതവൈവാഹികകൗതുക, രാമ!
ഭാർഗ്ഗവദർപ്പവിനാശിക, രാമ!
ശ്രീ മദയോദ്ധ്യാപാലക രാമ!
അഗണിതഗുണഗണഭൂഷിത, രാമ!
അവനീകാമിനികാമിത, രാമ!
രാകാചന്ദ്രസമാനന, രാമ!
പിതൃവാക്യസ്ഥിതകാനന, രാമ,
പ്രിയഗുഹവിനിവേദിതപദ, രാമ
തൽക്ഷാലിതനിജമൃദുപദ, രാമ!
ഭാരദ്വാജസുപൂജിത, രാമ!
ചിത്രകൂടാദ്രിനികേതന, രാമ!
ദശരഥസന്തതചിന്തിത, രാമ!
കൈകേയീതനയാർത്ഥിത, രാമ!
വിരചിതനിജപിതൃകർമ്മക, രാമ!
ഭരതാർപ്പിതനിജപാദുക, രാമ!

### അരണ്യകാണ്ഡം

ദണ്ഡകകാനനപാവന, രാമ!
ദുഷ്ടവിരാധവിനാശന, രാമ!
ശരഭംഗസുതീഷ്ണാർച്ചിത, രാമ!
അഗസ്ത്യാനുഗ്രഹ വർദ്ധിത രാമ!
ഗൃധ്റാധിപസംസേവിത, രാമ!
പഞ്ചവടീതടസംസ്ഥിത, രാമ!
ഖരദൂ,ണമുകസാദക, രാമ!
സീതാപ്രിയഹരിണാനുഗ, രമ!
മാരീചാർത്തികൃദാശുഗ, രാമ!
വിനഷ്ടസീതാന്വേഷക, രാമ!
ഗൃധ്റാധിപഗതിദായക, രാമ!
ശബരീദത്തഫലാശന, രാമ!
കബന്ധബാഹുഛേദന, രാമ

### കിഷ്കിന്ധാകാണ്ഡം

ഹനുമൽസേവിതനിജപദ, രാമ
നതസുഗ്രീവാഭീഷ്ടദ, രാമ
ഗർവ്വിതബാലിനിഷൂദന, രാമ
ഹിതകരലക്ഷ്മണസംയുത, രാമ

### സുന്ദരകാണ്ഡം

കപിവരസന്തതസംസുത രാമ
തൽഗതി വിഘ്നധ്വംസക, രാമ
സീതാപ്രാണധാരക, രാമ
ദുഷ്ടദശാനനദൂഷിത, രാമ
ശിഷ്ടഹനൂമൽ ഭൂഷിത, രാമ
സീതാരോദിതകോപന രാമ
കൃതചൂഡാമണിദർശന, രാമ
കപിവരവചനാശ്വാസിത, രാമ

### യുദ്ധകാണ്ഡം

രാവണനിധനപ്രസ്ഥിത, രാമ
വാനരസൈന്യസമാവൃത, രാമ
ശോഷിതതടിനീശാർത്ഥിത, രാമ
വിഭീഷണാഭയദായക, രാമ
സാഗരസേതുനിബന്ധക, രാമ
ഘടകർണ്ണശിരഛേദക, രാമ
രാക്ഷസസംഘവിമർദ്ദക, രാമ

അമഹിതരാവണവാരണ, രാമ
സംഹൃതദശമുഖരാവണ, രാമ
വിധിഭവമുഖസംസ്തുതപദ, രാമ
ഖസ്ഥിതദശരഥവീക്ഷിത, രാമ
സീതാദർശനമോദിത രാമ
അഭിഷിക്തവിഭീഷണനത, രാമ
പുഷ്പകയാനാരോഹണ രാമ
ഭരദ്വജാഭിനിക്ഷേവണ, രാമ
സാകേതപുരീഭൂഷണ, രാമ
സകലസ്വീയസമാനത, രാമ
രത്നലസൽപീഠസ്ഥിത, രാമ
പട്ടാഭിഷേകാലംകൃത, രാമ
പാർത്ഥിവകലസമ്മാനിത, രാമ
കീശകുലാനുഗ്രഹക, രാമ
സകലജഗൽപരിപാലക, രാമ
സകലാഭീഷ്ടവരപ്രദ, രാമ
രാമ, രാമ, ജയ രാഘവ, രാമ
രാമ, രാമ, ജയ, സീതാരാമ!

ഭഗവാന്റെ ലീലകൾതന്നെ ഈ ചൈത്രത്തിൽ നമുക്കു ചിന്തിക്കാം. യാദവരുടെ അഹങ്കാരം കുറച്ചകഥ ഭാഗവതത്തിൽ പറഞ്ഞിട്ടുള്ളതുതന്നെ ചിന്തിക്കാം.

ഭഗവാൻ, ശ്രീകൃഷ്ണൻ തന്റെ സഹോദരനായ ബലരാമനോടും യാദവന്മാരോടുംകൂടി, ദൈത്യന്മാരെ സംഹരിച്ചു കൗരവന്മാരും പാണ്ഡവന്മാരും തമ്മിലുള്ള കലഹം ഹേതുവായി ഭൂമിയുടെ മഹാഭാരം കുറച്ചുവച്ചു. കൗരവന്മാർ കള്ളച്ചൂതാട്ടംകൊണ്ടും, ഓരോ അപമാനങ്ങൾ ചെയ്തും, ദ്രൗപതിയുടെ കബരീഭാരത്തെ അഴിച്ചു വലിച്ചിഴച്ചും, പാണ്ഡവന്മാരെ അത്യന്തം കോപിപ്പിച്ചിരുന്നു. ആ പാണ്ഡവരെത്തന്നെ കാരണമാക്കിക്കൊണ്ട്, ഭഗവാൻ ശ്രീകൃഷ്ണൻ രണ്ടു പക്ഷത്തിലും ചേർന്നു രാജാക്കന്മാരെ വധിപ്പിച്ചു; ഈ വിധത്തിലാണ് ഭഗവാൻ ഭൂഭാരം കുറച്ചത്. യാദവന്മാരുടെ രക്ഷകൻ സ്വയം ഭഗവാൻ ആയിരുന്നു. ഭഗവാന്റെ ഭുജബലത്തിൽത്തന്നെ അവർ സുരക്ഷിതരായി ക്കഴിഞ്ഞിരുന്നു.

ആ യാദവന്മാരെക്കൊണ്ടു ഭഗവാൻ, രാജവേഷധാരികളായിരുന്ന അസുരന്മാരുടെ വലിയ — വലിയ സേനകളെയെല്ലാം ഒടുക്കി. ശ്രീകൃഷ്ണഭഗവാന്റെ ലീലകളുടേയും സങ്കല്പങ്ങളുടേയും രഹസ്യം, ആർക്കും അറിയാൻ കഴിയുന്നതല്ല. അവിടുന്നു ചിന്തിച്ചു— "മറ്റുള്ളവരുടെ ദൃഷ്ടിയിൽ ഇപ്പോൾ ഭൂഭാരം ഒതുങ്ങിയിരിക്കുന്നു: ഞാൻ കാണുന്നത്, ഇപ്പോഴും അതു പൂർണ്ണമായി ഒതുങ്ങിയിട്ടില്ലെന്നതാണ്. ഇപ്പോഴും ഈ യാദവന്മാർ ശേഷിച്ചിരിക്കുന്നു. ലോകത്തിലാരും ഇവരോട് എതിരിടാനില്ല. ഇവരിപ്പോൾ എന്റെ ആശ്രയത്തിലും രക്ഷയിലും കഴിഞ്ഞുവരുന്നു.

എനിക്കല്ലാതെ മറ്റാർക്കും ഇവരെ കീഴടക്കുവാനുള്ള കഴിവും ഇല്ല. അതുകൊണ്ട് ഞാൻ തന്നെ ഇവിടെ ഒരു ഉപായം കണ്ടുപിടിക്കണം. സ്വന്തം കൂട്ടിമുട്ടലുകൊണ്ട് മുളകളുടെ ഇടയ്ക്കുണ്ടാകുന്ന അഗ്നി ആ മുളങ്കൂട്ടത്തെ മുഴുവൻ മുടിച്ചു ചാരമാക്കിത്തീർക്കുമല്ലോ: അതുപോലെ, യദുകുലത്തിലും പരസ്പരകലഹമുളവാക്കി, ഇവരെയെല്ലാം ഞാൻതന്നെ നശിപ്പിച്ചുകളയണം. അതുകൂടി ചെയ്തുകഴിയുമ്പോൾ, എന്റെ അവതാരകാര്യം പൂർണ്ണമാവും.

ഋഷിമാരുടെ ശാപം എന്ന ഒരു കാരണം ഉണ്ടാക്കി, സ്വന്തം വംശത്തെ സംഹരിച്ച് ഒടുക്കുകയും, സകലരേയും ഒന്നിച്ചുകൂട്ടി തന്റെ ധാമത്തിലേയ്ക്കു കൊണ്ടുപോവുകയും ചെയ്തു.

ഒരുദിവസം താന്തോന്നികളായ കുറെ യാദവന്മാർ, കളിച്ച് കളിച്ച് ആ ഋഷിവാടത്തിനടുത്തു ചെന്നുകൂടി. എന്നിട്ടവർ കൃത്രിമവിനയം ഭാവിച്ചുകൊണ്ട് ഋഷിയുടെ അടുക്കൽ ചെന്ന് ഒരു കാര്യം ചോദിച്ചു. ജാംബവതിയുടെ പുത്രനായ സാംബനെ സ്ത്രീവേഷം അണിയിച്ചുംകൊണ്ടാണ് അവർ ചെന്നിരുന്നത്. അവരിങ്ങനെ ചോദിച്ചു:- " ഹേ ഋഷിമാരേ! ഈ സുന്ദരി ഗർഭിണിയാണ്. ഭവാന്മാരോട് ഒരു കാര്യം ചോദിക്കാൻ ഇവൾ ആഗ്രഹിക്കുന്നു. സങ്കോചംകൊണ്ട് നേരിട്ട് ചോദിക്കാൻ ഇവൾ മടിക്കുകയാണ്. ഭവാന്മാരുടെ ജ്ഞാനം അമോഘവും അബോധവും ആണല്ലോ. സർവ്വജ്ഞന്മാരുമാണല്ലോ ഭവാന്മാർ! ഇവർക്ക്, പുത്രനുണ്ടായാൽ കൊള്ളാം എന്നാണ് വലിയ താൽപര്യം. പ്രസവകാലം അടുത്തിരിക്കുകയും ചെയ്യുന്നു. ഇവൾ പുത്രിയെ പെറുമോ, പുത്രനേ പെറുമോ - എന്ന് ഭവാന്മാർ അരുളിചെയ്താൽ കൊള്ളാം"— ആ മുനിമാരേ പറ്റിയ്ക്കാനായിട്ട് ആ കുമാരന്മാർ ഇങ്ങനെ ചോദിച്ചപ്പോൾ, ഭഗവൽ പ്രേരണനിമിത്തം ആ ഋഷിമാർക്ക് കോപം വന്നു. അവർ പറഞ്ഞു:- "മൂർഖന്മാരേ! ഇവൾ ഒരു ഇരുമ്പുലക്കയേ ആണ് പെറുക! ആ ഉലക്കകൊണ്ട് നിങ്ങളുടെ കുലം നശിക്കാനും ഇടയാവും!" മുനികളുടെ ഈ വാക്കുകൾ കേട്ടപ്പോൾ കുട്ടികൾ വല്ലാതെ നടുങ്ങിപ്പോയി. വേഗത്തിൽ അവർ സാംബന്റെ വയറു കീറി നോക്കി; അപ്പോൾ വാസ്തവമായ ഒരിരുമ്പുലക്ക അതിലുണ്ടായിരുന്നു. അതെടുത്തുംകൊണ്ട് അവർ പശ്ചാത്തപിക്കുവാൻ തുടങ്ങി. അവർ പറഞ്ഞു:- "നമ്മൾ വലിയ നിർഭാഗ്യർ തന്നെ! നമ്മളെല്ലാംകൂടി, എത്ര വലിയ അനർത്ഥമാണ് വരുത്തിവച്ചത്! ഇനി ജനങ്ങൾ നമ്മെ എന്തൊക്കെപ്പറയും!" ഇങ്ങനെ വളരെ പരിഭ്രമിച്ച് അവർ ഉലക്കയുംകൊണ്ട് രാജധാനിയിലേയ്ക്കു പോയി. അപ്പോൾ അവരുടെയെല്ലാം മുഖം നന്നേ വാടിയിരുന്നു. വായ് ഉണങ്ങി വരണ്ടു. നിറഞ്ഞ സഭയിൽ യാദവന്മാരെല്ലാം ഇരിക്കുന്നിടത്ത് ആ ഉലക്കകൊണ്ടുചെന്ന് വച്ചിട്ട്, ഉഗ്രസേനമഹാരാജാവിനോടു വിവരം വിശദമായിപ്പറഞ്ഞു. ഋഷിശാപകഥകേൾക്കുകയും, ഉലക്ക മുമ്പിൽ കാണുകയും ചെയ്തപ്പോൾ, ദ്വാരകവാസികളെല്ലാം വല്ലാതെ വിസ്മയിക്കുകയും ഭയപ്പെടുകയും ചെയ്തു. ബ്രാഹ്മണരുടെ ശാപം വൃഥാ പോവുകയില്ലെന്ന് അവർക്കെല്ലാമറിയാമായിരുന്നു. ഉഗ്രസേനമഹാരാജാവ് ആ ഉലക്ക രാകിപ്പൊടിപ്പിച്ചു. ആ പൊടിയും, രാകാൻ വയ്യാതെ ബാക്കിവന്ന കഷംണവുംകൂടി, സമുദ്രത്തിൽ കൊണ്ടെക്കളയിച്ചു. ഇക്കാര്യത്തെപ്പറ്റി ഭഗവാൻ ശ്രീകൃഷ്ണനോട് രാജാവ് ആലോചിച്ചില്ല.

ആ ഇരുമ്പുകക്ഷണം വെള്ളത്തിൽവീണപ്പോൾ ഭക്ഷ്യഭ്രാന്ത്യാ ഒരു മത്സ്യം വിഴുങ്ങിക്കളഞ്ഞു. ആ പൊടികളാകട്ടെ, തിരയടിയേറ്റേറ്റ് സമുദ്രത്തിന്റെ കരയിൽ വന്നടിഞ്ഞു. കുറച്ചുദിവസങ്ങൾക്കിടയ്ക്ക് ആ പൊടികൾ എരുകപ്പുല്ലുകളായി മുളച്ചു. മത്സ്യം പിടിക്കുന്നവർ മറ്റു മത്സ്യങ്ങളോടുകൂടി, ആ ലോഹക്കഷ്ണം വിഴുങ്ങിയ മത്സ്യത്തേയും പിടിച്ചു. നല്ല മൂർച്ചയുണ്ടായിരുന്ന ആ കഷണം "ജരാ" എന്ന വ്യാധൻ വാങ്ങി, അവന്റെ ബാണത്തിന്റെ തലയ്ക്കൽ തറപ്പിച്ചു ചെയ്തു. ഈ വസ്തുതകൾ ഭഗവാൻ അറിഞ്ഞിരുന്നു. ഈ ശാപം മാറ്റി മറിയ്ക്കുവാനും ഭഗവാനു കഴിയുമായിരുന്നു.

ദ്വാരകയിൽ ഓരോരോ ദുർന്നിമിത്തങ്ങൾ കണ്ടുതുടങ്ങി. യദുവംശത്തിലെ വലിയവരും വൃദ്ധരും എല്ലാം ശ്രീകൃഷ്ണഭഗവാന്റെ അടുത്തുചെന്നു. ഭഗവാൻ അവരോടു പറഞ്ഞു:—

"അല്ലയോ ഗുരുജനങ്ങളേ! ഇപ്പോൾ ദ്വാരകയിൽ എവിടെ നോക്കിയാലും വലിയ ദുർന്നിമിത്തങ്ങളും ദുശ്ശകുനങ്ങളുമേ കാണ്മാനുള്ളൂ. ഒഴിച്ചുനിർത്താൻ സാധ്യമല്ലാത്തവിധം കഠിനമായ ബ്രാഹ്മണശാപം നമ്മുടെ കുലത്തിനു പറ്റിക്കഴിഞ്ഞു ഇത് നിങ്ങൾക്കൊക്കെ അറിയാം. നാം ഇവിടെ താമസിച്ചുകൂടാ എന്നാണ് എനിക്കു തോന്നുന്നത്. ഇനി ഒട്ടും അമാന്തിക്കേണ്ടതില്ല; ഇന്നുതന്നെ നാം പരമപവിത്രമായ പ്രഭാസക്ഷേത്രത്തിലേയ്ക്കു പുറപ്പെടണം. പ്രഭാസക്ഷേത്രത്തിന്റെ മാഹാത്മ്യം വളരെ പ്രസിദ്ധമാണല്ലോ. ദക്ഷപ്രജാപതിയുടെ ശാപം നിമിത്തം ചന്ദ്രനെ രാജായക്ഷ്മരോഗം ഗ്രസിച്ചപ്പോൾ, ചന്ദ്രൻ പ്രഭാസക്ഷേത്രത്തിൽ എത്തി സ്നാനം ചെയ്കയും, സർവ്വപാപങ്ങളിൽനിന്നും മുക്തനാവുകയും ആണുണ്ടായത്. അതോടുകൂടി ചന്ദ്രൻ കലകളേക്കൊണ്ട് അഭിവൃദ്ധിപ്പെട്ടു. നമുക്കും, പ്രഭാസക്ഷേത്രത്തിൽ സ്നാനം ചെയ്യണം.

ശ്രീകൃഷ്ണഭഗവാൻ ആജ്ഞാപിച്ചുകഴിഞ്ഞപ്പോൾ യദുവംശക്കാരെല്ലാവരും പ്രഭാസത്തിലേയ്ക്കു പോകുവാൻ നിശ്ചയിക്കുകയും, താന്താങ്ങളുടെ രഥങ്ങളെല്ലാം യാത്രക്കു ഒരുക്കുകയും ചെയ്തു. ശ്രീ ഉദ്ധവൻ ഭഗവാന്റെ വലിയ ഭക്തനും സേവകനും ആയിരുന്നു. യദുക്കളെ എല്ലാം യാത്രയ്ക്കൊരുങ്ങിയവരായിട്ടു കാണുകയും, ഭഗവാന്റെ ആജ്ഞ കേൾക്കുകയും ഭയങ്കര ദുശ്ശകുന

ങ്ങൾ കാണുകയും ചെയ്തപ്പോൾ ശ്രീ ഉദ്ധവർ ജഗദീശ്വരന്മാരുടേ ഈശ്വരനായ ശ്രീകൃഷ്ണഭഗവാന്റെ അടുക്കൽ ഏകാന്തത്തിൽ ചെന്നു. ഭഗവാന്റെ പാദങ്ങളിൽ തന്റെ തല തൊടുവിച്ചു നമസ്കരിച്ചതിനുശേഷം കൈകൂപ്പി ഭഗവാനോട് ചോദിച്ചു.

ഹേ യോഗേശ്വരാ ദേവാധിദേവന്മാർക്കും അധീശ്വരനാണ് നിന്തിരുവടി. അവിടുത്തെ ലീലകളുടെ ശ്രവണംകൊണ്ടു കീർത്തനംകൊണ്ടും ജീവൻ പരിശുദ്ധനായിത്തീരുന്നു. സർവ്വശക്തനായ പരമേശ്വരൻ ആണ് അവിടുന്ന്. അവിടുന്നു വിചാരിക്കയാണെങ്കിൽ, ബ്രാഹ്മണശാപത്തിൽനിന്നു മോചനം നേടാൻ കഴിയും. പക്ഷേ അവിടുന്നങ്ങനെ വിചാരിക്കുന്നില്ല. അവിടുന്ന് യദുവംശത്തെ സംഹരിച്ചതിനുശേഷം, ഈ ലോകം സംഹരിച്ചതിനുശേഷം, നിശ്ചയമായും ഈ ലോകത്തെ ഉപേക്ഷിച്ചുപൊയ്ക്കളയും. എന്നാൽ, ശ്യാമസുന്ദരനായ ഹേ കേശവ! അരനിമിഷത്തേയ്ക്കുപോലും അവിടുത്തെ ചരണകമലങ്ങളെ വിട്ടുപരിയുന്ന കാര്യം ഓർക്കാൻകൂടി ഞാൻ ശക്തനല്ല. എന്റെ സ്വാമിൻ! അവിടുന്ന് എന്നേക്കൂടി നിന്തിരുവടിയുടെ സ്വന്തം ഗ്രാമത്തിലേക്കുകൊണ്ടു പോകേണം.

ശ്രീകൃഷ്ണൻ പറഞ്ഞു:- മാഹാഭാഗ്യവാനായ ഉദ്ധവരേ! അങ്ങ് എന്നോട് പറഞ്ഞവിധത്തിൽ തന്നെ ചെയ്യാൻ ഞാൻ വിചാരിച്ചിരിയ്ക്കുന്നു. ബ്രഹ്മാവും ശ്രീശങ്കരനും ഇന്ദ്രാദിലോകപാലന്മാരും, ഞാൻ അവരുടെ ലോകങ്ങളിൽക്കൂടി സ്വന്തം ലോകത്തിലേയ്ക്ക് പോകണം എന്ന് താൽപ്പര്യപ്പെടുന്നു. ദേവകൾക്കുവേണ്ടി ഭൂമിയിൽ ചെയ്യാനുണ്ടായിരുന്നതെല്ലാം ഞാൻ ചെയ്തുകഴിഞ്ഞിരിക്കുന്നു. അതിന്നുവേണ്ടിത്തന്നെയാണ് ഞാൻ ബ്രഹ്മാവിന്റെ പ്രാർത്ഥനയനുസരിച്ച് ശ്രീ ബലരാമനോടുകൂടി ഇവിടെ അവതരിച്ചതും. ഇനി ഈ യദുവംശമുണ്ട് — ബ്രാഹ്മണശാപത്താൽ ഭസ്മീകരിച്ചു കഴിഞ്ഞിരിക്കുന്ന യദുവംശം: അത് അന്യോന്യം തമ്മിൽത്തല്ലി യുദ്ധംചെയ്തു നശിക്കും. ഇന്നേയ്ക്ക് ഏഴാം ദിനം ഈ ദ്വാരകാപുരിയെ സമുദ്രം ആക്രമിച്ച് മുക്കിക്കളയും. പ്രിയപ്പെട്ട ഉദ്ധവരേ! ഞാൻ ഈ മർത്ത്യലോകത്തെ പരിത്യജിച്ചു കഴിയുന്ന ക്ഷണത്തിൽത്തനെ ഇവിടുത്തെ സകലമംഗളങ്ങളും നഷ്ടപ്പെട്ടുപോകും. പിന്നെ, സ്വല്പദിവസങ്ങൾക്കിടയ്ക്കുതന്നെ ആ പൃഥിവിയിൽ കലിയുഗത്തിന്റെ അധികാരം നടപ്പിലാകുകയും ചെയ്യും. ഞാൻ ഈ ഭുമിയെ ഉപേക്ഷിച്ചാൽ പിന്നെ, അങ്ങ് ഇവിടെ ഇരിയ്ക്കരുത്. ഹേ സാധുവായ ഉദ്ധവാ, കലിയുഗത്തിൽ അധികജനങ്ങളുടേയും അഭിരുചി അധർമ്മത്തിലായിരിയ്ക്കും — അതുകൊണ്ട് ഇനി അങ്ങ് സ്വന്തം ബന്ധുമിത്രദികളോടുള്ള സ്നേഹബന്ധാദി ത്യജിച്ചുകൊള്ളുക; പിന്നെ, ഏകാന്തപ്രേമത്തോടുകൂടി എന്നിൽത്തന്നെ മനസ്സു നിർത്തിക്കൊണ്ട്, സമദൃഷ്ടിപൂർവം ഇഷ്ടംപോലെ ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുക.

പ്രിയപ്പെട്ട ഉദ്ധവരേ! യഥാർത്ഥത്തിൽ ആത്മാവ് ഒരിക്കലും ബദ്ധനുമല്ല, മുക്തനുമല്ല. ബന്ധനത്തിന്റെയും മോചനത്തിന്റെയും വ്യാഖ്യാനം, ഗുണങ്ങളെ അനുസരിച്ചു മാത്രമാണ്. പരമാർത്ഥബുദ്ധ്യാ അല്ല. ഗുണങ്ങളുടെ അസ്തിത്വമോ - കേവലം മായാമൂലമാണ്. വസ്തുതഃ ഗുണങ്ങളേ ഇല്ല. അതുകൊണ്ട്, ആത്മാവായ എന്നെസ്സംബന്ധിച്ച്, ബന്ധനവുമില്ല, മോക്ഷവും ഇല്ല. ആട്ടെ -ജീവൻ സ്വപ്നം കാണുമ്പോൾ, സ്ഥൂലവസ്തുക്കൾ എവിടെ ഇരിക്കുന്നു? മനസ്സിൽ അവയുടെ മിഥ്യാപ്രതീതി മാത്രം ഉണ്ടായിരിക്കുകയാണ് അപ്പോൾ. സകലവും മായകൊണ്ടു മാത്രം തോന്നപ്പെടുന്നതാണ്. കാര്യകാരണാത്മകമായ ഈ ജഗത്തിന്റെ സത്തതന്നെ സത്യത്തിൽ ഇല്ലാത്തതാണ്. ജീവൻ ശരിരൂപവൃക്ഷത്തിന്റെ ഫലങ്ങളായ സുഖദുഃഖങ്ങളെ അനുഭവിക്കുന്നുണ്ട്; ഈശ്വരപ്പക്ഷി അവയേ അനുഭവിക്കാതെ, കർമ്മഫലമായ സുഖദുഖാദികളോടു സംബന്ധപ്പെടാതെ, അവയുടെ സാക്ഷി മാത്രമായിരിക്കുന്നു. ഈശ്വരപക്ഷി ഭോക്താവല്ലെങ്കിലും, ഭോക്താവായ ജീവപ്പക്ഷിയേക്കാൾ ജ്ഞാനം, ഐശ്വര്യം, ആനന്ദം, സാമർത്ഥ്യം ഇത്യാദി അതിന്നധികമുണ്ട്. ഈശ്വരപ്പക്ഷിക്കു പിന്നെ ഒരു വിശേഷമുള്ളത്, തന്റെ വാസ്തവിക സ്വരൂപത്തേയും, ജഗത്തിനേയും അതറിയുന്നു എന്നുള്ളതാണ്. ഭോക്താവായ ജീവന്ന് ഈ വിധം സ്വസ്വരൂപ ജ്ഞാനവുമില്ല, തനിക്കതീതമായ ജഗത്തിന്റെ അറിവും ഇല്ല. ഇവരിൽ, ജീവൻ അവിദ്യയുക്തനാകയാൽ നിത്യമുക്തനും, ഈശ്വരൻ വിദ്യാസ്വരൂപനാകയാൽ നിത്യമുക്തനും ആകുന്നു. പ്രിയ ഉദ്ധവാ ജ്ഞാനസമ്പന്നനായവനും മുക്തനാകുന്നു. സ്വപ്നംകൊണ്ട് ഉണർന്നുകഴിഞ്ഞാൽ പിന്നെ, ആ സ്വപ്നത്തിലേ ശരീരത്തോടു യാതൊരു സംബന്ധവും ദൃഷ്ടാവിന്നില്ലല്ലോ. അതുപോലെ, ജ്ഞാനിയായവൻ സൂക്ഷ്മശീലത്തിലോ സ്ഥൂലശീലത്തിലോ ഇരിക്കയാണെങ്കിലും അവയോട് അവൻ സംബന്ധപ്പെടുന്നില്ല. അജ്ഞാനിയായവനോ - വാസ്തവത്തിൽ അവന്നും ശരീരത്തോട് ഒരു ബന്ധവും ഇല്ലെങ്കിലും, അജ്ഞാനം കൊടുക്കുന്ന ആത്മവിദ്യയും, ബന്ധനത്തെ അനുഭവപ്പെടുത്തുന്ന അവിദ്യയും -രണ്ടും എന്റെതന്നെ ശക്തികളാണ്. എന്റെ മായവഴിക്കു തന്നെ

യാണ് ഇവ രണ്ടും നിർമ്മിക്കപ്പെട്ടിരിക്കുന്നത്. ഇവയ്ക്കും വാസ്തവികമായ അസ്തിത്വം ഇല്ല. ഉദ്ധവാ അങ്ങുനല്ല ബുദ്ധിമാനാണ്. വിചാരിച്ചുനോക്കൂ. ജീവൻ ഒന്നുതന്നെയേയുള്ളൂ. വ്യവഹാരത്തിന്നുവേണ്ടിമാത്രം ആ ആത്മാവിനെ എന്റെ അംശമായിട്ടു കല്പിച്ചിരിക്കുകയാണ്. വാസ്തവത്തിൽ എന്റെ അംശമല്ല, സ്വരൂപംതന്നെയാണ്. ആത്മജ്ഞാനം സിദ്ധിച്ചു കഴിഞ്ഞവനെ മുക്തർ എന്നു പറയുന്നു; ആത്മജ്ഞാനം ഇല്ലാത്തവർ ബന്ധനെന്നും പറഞ്ഞുവരുന്നു. അജ്ഞാനം അനാദിയാകയാൽ, ബന്ധനവും അനാദി എന്നു പറയുകയാണ്. ബദ്ധനെന്നും മുക്തനെന്നും ഉള്ള ഈ കല്പനയും എന്നിൽതന്നെയത്രേ. രണ്ടും എന്റെ സ്വരൂപമാണ്. ഈ വിധത്തിൽ, ഏകനായി, ധർമ്മിയായിരിക്കുന്ന എന്നിൽത്തന്നെ ഇരിക്കുകയാണെങ്കിലും, വിരുദ്ധധർമ്മവാന്മാരായി തോന്നപ്പെടുന്ന ബദ്ധ-മുക്ത ജീവന്മാരുടെ വ്യത്യാസമെന്ത് എന്ന് ഞാൻ പറഞ്ഞുതരാം. രണ്ടുതരത്തിലാണ്. ആ ഭേദം: ഒന്ന്, നിത്യമുക്ത ജീവന്മാരുടെ വ്യത്യാസമെന്ത് എന്ന് ഞാൻ പറഞ്ഞുതരാം. രണ്ടുതരത്തിലാണ് ആ ഭേദം: ഒന്ന്, നിത്യമുക്തനായ ഈശ്വരനിൽനിന്ന് ജീവന്നുള്ള ഭേദം, മറ്റൊന്ന് ബദ്ധ-മുക്തജീവന്മാർക്കുള്ള ഭേദവും. ആദ്യത്തേത് ഇങ്ങനെ ജീവനും, ഈശ്വരനും, ബദ്ധ-മുക്തരൂപത്തിൽ ഭിന്ന-ഭിന്നരാണെങ്കിലും, ഒരേ ശരീരത്തിൽ, നിയന്താവിന്റെയും നിയന്ത്രിതന്റെയും രൂപത്തിൽ സ്ഥിതിചെയ്യുന്നവരാണ്. ശരീരമെന്ന ഒരു വൃക്ഷം; അതിൽ ഹൃദയമാകുന്ന കൂടുകൂട്ടി, ജീവനും ഈശ്വരനും രണ്ടു ചക്ഷികനിമിത്തം ശരീരത്തിൽത്തന്നെ സ്ഥിതനെന്നു ഭവിക്കുന്നു. സ്വപ്നം കാണുന്നവൻ, തത്സമയം ആ സ്വപ്നശരീരത്തോടു ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നില്ലേ? അതുപോലെ വ്യവഹാരത്തിൽ ഇന്ദ്രിയങ്ങളാണ് ശബ്ദ-സ്പർശാദിവിഷയങ്ങളെ ഗ്രഹിക്കുന്നത്. കാരണം, ഗുണങ്ങളെ ഗ്രഹിക്കുന്നതു ഗുണങ്ങൾ മാത്രം എന്നതു നിയതമായിരിക്കുന്നതുതന്നെ; ആത്മാവു ഗ്രഹിക്കുകയില്ല. അതുകൊണ്ട്, തന്നെ നിർവ്വികാരമായ ആത്മസ്വരൂപമായി അറിഞ്ഞവൻ, ആ വിഷയങ്ങളുടെ ഗ്രഹണ-ത്യാഗങ്ങളിൽ യാതൊരഭിമാനവും വെയ്ക്കുന്നതല്ല. ഈ ശരീരം പ്രാരബ്ധത്തിന് അധീനമത്രേ. ശരീരികവും മാനസികവും ആയിട്ടു നടക്കുന്ന കർമ്മങ്ങൾ മുഴുവനും, ഗുണങ്ങളുടെ പ്രേരണാവശാൽത്തന്നെ സംഭവിക്കുന്നതാണ്. അജ്ഞാനികളായിട്ടുള്ളവർ വ്യർത്ഥമായി, ആ ഗ്രഹണ-ത്യാഗാദികർമ്മങ്ങളുടെ കർത്താവായിട്ട് തങ്ങളെത്തന്നെ ഗ്രഹിച്ചുകൊള്ളുന്നു. ആ അഭിമാനം തന്നെയാണ് അവരെ ബദ്ധരാക്കുന്നതും—

വിവേകം സമ്പാദിച്ചിട്ടുള്ള മനുഷ്യൻ, എല്ലാ വിഷയങ്ങളിൽനിന്നും വിരക്തനായിത്തീരുന്നു. കിടപ്പ്-ഇരിപ്പ്, നടപ്പ്, കളി, കാഴ്ച, സ്പർശം, മണക്കൽ, ഭക്ഷണം, ശ്രവണം -ഇത്യാദി ക്രിയകളിൽ ഒന്നിലും, താൻ കർത്താവാണെന്ന് അയാൾ വിചാരിക്കുന്നില്ല. നേരേമറിച്ച്, ഗുണങ്ങളാണ് അവയുടെ കർത്താക്കൾ എന്ന് അയാൾ അറിയുന്നു. സർവ്വകർമ്മങ്ങളുടേയും കർത്താവും ഭോക്താവും എല്ലാം ഗുണങ്ങൾതന്നെ. ഇത്തരം ധാരണാഭ്യാസം, ജ്ഞാനിയായ പുരുഷനെ കർമ്മവാസനകളിൽനിന്നും, കർമ്മഫലങ്ങളിൽനിന്നും അകറ്റുന്നു; അവൻ അവയോടു ബന്ധപ്പെടുന്നില്ല. അവൻ പ്രകൃതിയിൽത്തന്നെ ഇരിക്കയാണെങ്കിലും, അസങ്ഗനായിട്ടാണ് ഇരിക്കുക. സ്പർശബന്ധം കൂടാത്തതല്ലേ ആകാശം? ജലത്തിന്റെ ആർദ്രതയോ മറ്റോ സൂര്യനെ ബന്ധിക്കുന്നുണ്ടോ? ഗന്ധാദികളോട് വായുവിന്ന് ബന്ധം ഉണ്ടോ?— ഇല്ലല്ലോ —അതുപോലെ. അവന്റെ നിർമ്മലബുദ്ധിയാകുന്ന വാൾ ഭഗസങ്ഗഭാവനയാകുന്ന ചാണയിൽ തേച്ചുതേച്ച് ഏറ്റവും മൂർച്ചകൂടിയതായിത്തീരുന്നു. ആ വാൾകൊണ്ട്, തന്റെ സകലസംശയങ്ങളേയും സമൂലം ഛേദിച്ചു ദൂരത്തു കളയുന്നു. സ്വപ്നത്തിൽനിന്ന് ഉണർന്നവനേപ്പോലെ, അയാൾ പിന്നെ ഈ ഭേദബുദ്ധിഭ്രമത്തിൽനിന്ന് മുക്തനായിട്ടും തീരുന്നു. പ്രാണേന്ദ്രിയ മനോബുദ്ധികളുടെ സകല ചേഷ്ടകളും സങ്കല്പരഹിതമായിത്തീരുന്നവന്ന്, ദേഹത്തിൽത്തന്നെ സ്ഥിതിയായാലും, ബന്ധമില്ല; ആ ദേഹങ്ങളിൽനിന്ന് മുക്തനാണ് അവൻ. അങ്ങനെയുള്ള മുക്തപുരുഷന്മാരുടെ ശരീരത്തിൽ ഹിംസകജനങ്ങൾ പീഢ ചെലുത്തട്ടെ; അഥവാ സജ്ജനങ്ങൾ പൂജനടത്തട്ടെ — രണ്ടിലും അവർക്കു കുലുക്കമുണ്ടാവുകയില്ല; ഉപദ്രവം ചെയ്തുകൊണ്ടു ദുഃഖിക്കുകയുമില്ല, പൂജിച്ചതുനിമിത്തം സന്തുഷ്ടികൊള്ളുകയുമില്ല, അവർ. ഗുണമെന്നും ദോഷമെന്നും ഉള്ള ഭേദദൃഷ്ടിയിൽനിന്ന് ഉയർന്ന് സമദർശികങ്ങളായ മഹാത്മാക്കളാൽ സൽകർമ്മം ചെയ്യുന്നവരെ സ്തുതിക്കയുമില്ല; ദുഷ്കർമ്മികളെ നിന്ദിക്കയുമില്ല. ആരുടേയും സത്കാര്യംകേട്ട് അതിനെ അവർ പ്രശംസിക്കയില്ല, ആരു ടേയും ദുഷ്കാര്യം കേട്ട് അതിനെ അവഹേളിക്കയുമില്ല. നല്ലതോ, ചീത്തയോ ആയ യാതൊരു കർമ്മവും ജീവന്മുക്തർ ചെയ്യുകയില്ല; അതുപോലെ, നല്ലതോ ചീത്തയോ പറയുകയുമില്ല, വിചാരിക്കുകയുമില്ല. വ്യവഹാരത്തിൽ എല്ലാം നാമവൃത്തിയിൽ ഇരുന്നത്, ആത്മാനന്ദത്തിൽ ലയിച്ചുകൊണ്ടുതന്നെ കഴിയുന്നു.

വേദാദിയായ ശബ്ദബ്രഹ്മത്തിന്റെ മറുകര കണ്ടവനായിരുന്നോട്ടെ ഒരുവൻ; ഏതെങ്കിലും, പരബ്രഹ്മത്തിനെപ്പറ്റി ഒരു ജ്ഞാനവും അവനില്ല എങ്കിൽ, അവന്റെ പരിശ്രമം സഫലമല്ല. പാലി ല്ലാത്ത —കറവയില്ലാത്ത — ഒരു പശുവിനെ പോറ്റുന്നവന്നൊപ്പമാണ് അവൻ. കറവയില്ലാത്ത പശു, വ്യഭിചാരിണിയായ ഭാര്യ, പരാധീനമായ ശരീരം, ദുഷ്ടനായ പുത്രൻ, സൽപാത്രം ലഭിച്ചിട്ടും ദാനം ചെയ്യാത്ത ധനം, എന്റെ ഗുണങ്ങളെ വർണ്ണിക്കാത്ത വാക്കുകൾ —ഇവ വ്യർത്ഥങ്ങളത്രേ. ഇപ്പറ ഞ്ഞവ രക്ഷിച്ചുകൊണ്ടിരിക്കുന്നവൻ അതീവദുഃഖിതനായിട്ടു ഭവിക്കുന്നു. അവന്ന് ഒരിക്കലും സുഖം കിട്ടുകയുമില്ല. ഹേ ഉദ്ധവാ, യാതൊരു വാഗ്ധാരയിൽ ജഗത്തിന്റെ ഉൽപത്തി —സ്ഥിതി —പ്രളയരൂ പമായി ലോകപാവനമായിട്ടുള്ള എന്റെ ലീലകളുടെ വർണ്ണന ഇല്ലയോ, ലീലാവതാരങ്ങളിൽ ജഗൽ പ്രിയങ്ങളായ രാമകൃഷ്ണാദ്യവതാരങ്ങളിലെ യശഃകീർത്തനമില്ലയോ —അങ്ങനെയുള്ള വാഗ്ഗുംഭം വെറും നിരർത്ഥം തന്നെയാണ്. ബുദ്ധിമാനായ മനുഷ്യൻ അത്തരം വാക്യങ്ങളെ ഉച്ചരിക്കുകയും, കേൾക്കു കയും ചെയ്യരുത്.—

മുകളിൽ പറഞ്ഞുനിർത്തിയതുപോലെ, അത്മജിജ്ഞാസകൊണ്ടും, വിചാരിച്ചു, ആത്മാവിൽ നാനാത്വമില്ല, ഏകത്വമേ ഉള്ളൂ എന്നുള്ളത് നല്ലവണ്ണം മനസ്സിൽ ഉറപ്പിക്കണം. അതിന്റെ ശേഷം സർവ്വവ്യാപിയും പരമാത്മാവുമായ എന്നിൽ, തന്റെ നിർമ്മലമനസ്സിനേ അർപ്പിച്ചിട്ട്, സംസാരവ്യാപാ രങ്ങളിൽ നിന്നു വിരമിക്കുകയും വേണം. സ്വന്തം മനസ്സിനെ പരബ്രഹ്മത്തിൽ സ്ഥിരീകരിക്കുന്ന തിനു ശക്തി കിട്ടുന്നില്ല എങ്കിൽ, കർമ്മങ്ങളുടെ പൂർണ്ണതയോ അപൂർണ്ണതയോ സഫലതയോ വിഫലതയോ ഒന്നും നോക്കാതെ, സകലകർമ്മങ്ങളും എന്നിൽ സമർപ്പിച്ചുംകൊണ്ട്, ചെയ്തുകൊ ള്ളുക. എന്റെ കഥകൾ സമസ്തലോകങ്ങളേയും പരിശുദ്ധീകരിക്കുന്നവയും, പരമമംഗളമയങ്ങളും ആകുന്നു. ആ കഥകളേ ശ്രദ്ധയോടുകൂടി കേൾക്കുക! എന്നെത്തന്നെ ആശ്രയമായ്ക്കരുതി, എനിക്കു വേണ്ടിത്തന്നെ, ധർമ്മ-കാമാർത്ഥങ്ങളെ സേവിച്ചുകൊള്ളണം. ഹേ ഉദ്ധവ, ഇങ്ങനെ ചെയ്യുന്നവർ ക്ക് ശാശ്വതപുരുഷനായ എന്നിൽ അത്യന്തപ്രേമത്തോടുകൂടിയ ഭക്തി ഉണ്ടായിത്തീരും. അങ്ങനെ സൽസംഗദ്വാരാ സിദ്ധിച്ച ഭക്തിയോടുകൂടി അവൻ എന്നെ ധ്യാനിച്ചുകൊണ്ടുതന്നെയിരിക്കും. അപ്പോൾ എന്റെ സാന്നിധ്യം അവന്ന് അനുഭവപ്പെടും. അങ്ങനെ അവന്റെ അന്തഃകരണം ശുദ്ധമായിത്തീരു മ്പോൾ, മഹാത്മാക്കളായ സജ്ജനങ്ങളുടെ ഉപദേശം കേട്ടു കേട്ട്, അവർ പറഞ്ഞുകൊടുക്കുന്ന എന്റെ പരമപദത്തേ വാസ്തവികസ്വരൂപത്തെ - നിഷ്പ്രയാസം പ്രാപിക്കുകയും ചെയ്യും.—

ഉദ്ധവൻ ചോദിച്ചു:— മഹാമഹാത്മാക്കൾ അവിടുത്തെ കീർത്തി പുകഴ്ത്തിപാടിക്കൊണ്ടിരി ക്കുന്നു. അവിടുത്തെ അഭിപ്രായത്തിൽ സജ്ജനമഹാത്മാക്കൾക്കുള്ള ലക്ഷണം എന്തൊക്കെ എന്ന്, സദയം പറഞ്ഞുതന്നാലും! സജ്ജനങ്ങൾ ആദരിക്കുന്ന ഏതുതരം ഭക്തിയാണ് അവിടുത്തേക്കുറിച്ച് അനുഷ്ഠിക്കേണ്ടത്? ഭഗവാനേ! ബ്രഹ്മാദിദേവന്മാർക്കും സത്യാദിലോകങ്ങൾക്കും, സർവചരാചരജ ഗത്തിനും സ്വാമി നിന്തിരുവടിതന്നെ ആകുന്നു. അവിടുത്തെ വിനീതസ്നിഗ്ദ്ധനും, ഭക്തനും, ശരണാ ഗതനും ആണല്ലോ ഞാൻ. ഭക്തിയുടേയും ഭക്തന്റേയും രഹസ്യം അവിടുന്ന് എനിക്കു പറഞ്ഞുതരേ ണമേ! ഭഗവാനേ! അവിടുന്ന്, പ്രകൃതിയ്ക്കതീതനും പുരുഷോത്തമനും, ചിദാകാശസ്വരൂപമായ ബ്രഹ ്മവും ആണ് എന്നത് ഞാൻ മനസ്സിലാക്കുന്നുണ്ട്. നിന്തിരുവടിയിൽനിന്നു ഭിന്നമായിട്ട് യാതൊ ന്നുംതന്നെയില്ല. എന്നിട്ടും, അവിടുന്ന് ലീലാലോലനായി സ്വേച്ഛയാ ഈ ശരീരം പ്രത്യേകം ധരിച്ചിരി ക്കുകയാണല്ലോ. അതുകൊണ്ട്, ഭക്തിയുടേയും, ഭക്തന്റേയും രഹസ്യം പറഞ്ഞുതരാൻ, വാസ്തവത്തിൽ അവിടുന്നു മാത്രമേ ഉള്ളൂ.—

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു:- ഹേ ഉദ്ധവാ, എന്റെ ഭക്തൻ കരുണാമൂർത്തി ആയിരിക്കും. യാതൊരുപ്രാണിയോടും, എന്റെ ഭക്തനു വൈരം ഉണ്ടായിരിക്കുകയില്ല. മഹാകഠിനമായ ദുഃഖം കൂടി സന്തോഷപൂർവം സഹിക്കുകയും ചെയ്യും. അവന്റെ ജീവിതത്തിന്റെ സാരം സത്യമായിരിക്കും. അവന്റെ ഹൃദയത്തിൽ യാതൊരുതര പാപവാസനയും, ഒരിക്കലും പ്രവേശിക്കുന്നതല്ല. സമദർശി യും, സർവഗുണകാംക്ഷിയും ആയിരിക്കും അയാൾ. കാമനകളേക്കൊണ്ടു കലുഷിതമായിരിക്കുക യില്ല അയാളുടെ ബുദ്ധി, സംയമശീലനും, മധുരസ്വഭാവനും, പരിശുദ്ധനും ആയിരിക്കും അയാൾ. ശരീരത്തിനോടും തൽസംബന്ധികളോടും അയാൾ അല്പവും മമത പുലർത്തുന്നതല്ല. സാധന സംഭരണാദികളിൽനിന്നു തുലോം അകന്നു നില്ക്കും അയാൾ; ഒരു സാധനത്തിനു വേണ്ടിയും, ഒരു ചേഷ്ടയും അയാൾ കാണിക്കുന്നതല്ല. പരിമിതമായിട്ടേ അയാൾ ഭക്ഷിക്കൂ; ശാന്തനായിട്ടേ ഇരിക്കൂ. നല്ല ഉറച്ച ബുദ്ധിയായിരിക്കും അയാൾക്ക്. എന്നെ മാത്രമേ അയാൾ വിശ്വസിക്കൂകയുള്ളൂ. ആത്മ

തത്ത്വം ചിന്തിച്ചുകൊണ്ടുതന്നെ കഴിയും എപ്പോഴും. പ്രമാദമൊന്നും ഒരിക്കലും ചെയ്യുകയില്ല. സ്വഭാവം പൊതുവേ തന്നെ ഗംഭീരമായിരിക്കും. ധൈര്യം ഒരിക്കലും അയാൾ ഉപേക്ഷിക്കുകയില്ല. ക്ഷുൽ പിപാസകൾ, ശോകമോഹങ്ങൾ, ജന്മമൃത്യുക്കൾ — ഈ ആറും അയാൾ സ്വന്തം വശത്താക്കി വച്ചിരിക്കും. ആരിൽനിന്നും ഒരുതരം സമ്മാനവും അയാൾ ആഗ്രഹിക്കുകയില്ല. എന്നാൽ, മറ്റുള്ള വരേ അയാൾ സമ്മാനിക്കുകയും ചെയ്യും. എന്റെ കഥകളും കാര്യങ്ങളും, മറ്റുള്ളവരെ പറഞ്ഞു മനസ്സിലാക്കുന്നതിൽ അതിനിപുണനായിരിക്കും അയാൾ. ആരോടുകൂടിയും മൈത്രിയിലേ അയാൾ പെരുമാറൂ. അയാളുടെ പ്രവൃത്തികളിൽ ഒരു പ്രകാരത്തിലുള്ള സ്വാർത്ഥതയും കാണപ്പെടുന്നതല്ല. വെറും കരുണ മാത്രമേ കാണപ്പെടുകയുള്ളൂ. എന്റെ തത്ത്വം അയാൾ യഥാർത്ഥമായിട്ടറിഞ്ഞി രിക്കും.

സൂര്യൻ, അഗ്നി, ബ്രഹ്മണൻ, ഗോവ്, വൈഷ്ണവൻ, ആകാശം, വായു, ജലം, ഭൂമി, ആത്മാവ്, സർവ്വപ്രാണികൾ —ഇതെല്ലാം എന്നെ പൂജിക്കുവാനുള്ള സ്ഥാനങ്ങളാണ്. ഋഗ്വേദം, യജ്ജുർവ്വേദം, സാമവേദം ഇവയിലെ മന്ത്രങ്ങൾകൊണ്ട് സൂര്യനിൽ എന്നെ പൂജിക്കണം. അഗ്നിയിൽ ഹോമം ചെയ്താണ് എന്നെ പൂജിക്കേണ്ടത്. ആതിഥ്യസൽകാരാദിയാൽ ബ്രാഹ്മണനേയും, തൃണദാനംചെയ്ത് പശുക്കളേയും പൂജിക്കണം, എന്നെ സഹോദര-ബന്ധുപ്രഭൃതികളെപ്പോലെ സൽകാരംചെയ്ത് വൈഷ്ണ വനിൽ എന്നെ പൂജിക്കണം. സ്വന്തം ഹൃദയാകാശത്തിൽ നിരന്തരം ധ്യാനംചെയ്ത്, ആത്മാവിൽ എന്നെ പൂജിക്കുക. വായുവിൽ എന്നെ, മുഖ്യ പ്രാണനായിട്ടറിഞ്ഞു പൂജിക്കണം. ജല-പുഷ്പാദിക ൾകൊണ്ട് ജലത്തിലും പൂജിയ്ക്കുക. മന്ത്രങ്ങളേക്കൊണ്ട് ന്യാസാദിചെയ്ത് മൃത്തുകാവേദിയിൽ എന്നെ പൂജിയ്ക്കാം. താനനുഭവിക്കുന്ന പദാർത്ഥങ്ങൾ വഴിക്ക്, തന്നിൽ എന്നെ പൂജിക്കുക. സർവ്വ സമദൃഷ്ടിദ്വാരാ സർവ്വപ്രാണികളിലും എന്നെത്തന്നെ പൂജിക്കുക. ഞാൻതന്നെയാണ് ക്ഷേത്രജ്ഞ നായ ആത്മാവായി സർവ്വജീവികളിലും -സർവ്വത്തിലും, കുടികൊള്ളുന്നത്. ഈ സ്ഥാനങ്ങളിലെ ല്ലാം, ശംഖചക്രഗദാപദ്മധാരിയായി, ചതുർഭുജനായി, ശാന്തമൂർത്തിയായി ശ്രീഭഗവാൻ വിരാജിക്കു ന്നുണ്ട് — എന്ന് ധ്യാനിച്ചുകൊണ്ട്, ഏകാഗ്രതയോടുകൂടി എന്നെ പൂജിച്ചുകൊള്ളണം. ഏകാഗ്ര ബുദ്ധിയോടെ യാതൊരുവൻ യജ്ഞാദി ഇഷ്ടകർമ്മങ്ങളാലും, കൂപതടാകാദിനിർമ്മാണമാകുന്ന 'പൂർത്ത' കർമ്മങ്ങളാലും എന്നെ പൂജിച്ചുവരുമോ, അവന്ന് എന്നെപ്പറ്റി പരമഭക്തി കൈവരുമെന്നു തീർച്ചത ന്നെയാണ്. സജ്ജനമഹാത്മാക്കളുടെ സംസർഗ്ഗവും സേവയും നിമിത്തം, എന്റെ സ്വരൂപത്തെപറ്റി യുള്ള ജ്ഞാനവും വേണ്ടുംപോലെ സിദ്ധിക്കും. പ്രിയപ്പെട്ട ഉദ്ധവാ സൽസംഗം -ഭക്തിയോഗം - ഈ രണ്ടും ഒന്നിച്ചുതന്നെ സാധിച്ചുകൊണ്ടിരിക്കണം എന്നാണ് സിദ്ധാന്തം. ഈ രണ്ടിനുംപുറമേ, മറ്റൊന്നുംതന്നെ, ഈ സംസാരസമുദ്രം കടക്കുവാൻ പ്രായേണ സാധനമായിട്ടില്ല. സജ്ജനമഹാ ത്മാക്കൾ എന്നെ അവരുടെ പരമാശ്രയമായിക്കരുതുന്നു, ഞാൻ എപ്പോഴും അവരുടെ അടുക്കൽ ഇരിപ്പുമാണ്.

## ഗോവിന്ദസ്തുതി

ഗോവിന്ദ രാമ രാമ ഗോപാലകൃഷ്ണ നിന്മെ-

കാണുമാറരുളേണം ഗോവിന്ദ

അമ്പാടിതന്നിൽമേവും ഉമ്പർനായക നിന്മെ-

അൻപിനാൽകാണാകേണം ഗോവിന്ദ

ആവോളം കൂപ്പുന്നേൻ ഞാൻ ദേവകീദേവിപെറ്റ

ദേവേശ ദേവ ദേവ ഗോവിന്ദ

ഇഛയില്ലെനിക്കിനി ത്വൽച്ചരണങ്ങല്ലോ-

തച്യുത മറ്റില്ലേതും ഗോവിന്ദ

ഈരേഴുലകമെല്ലാം ഈരടിയായളന്ന-

വീരനെ വാമനനെ ഗോവിന്ദ

ഉള്ളത്തിൽ കാണാകണം മുല്ലപ്പൂങ്കുഴലാളെ

ഉള്ളഴിയ്ക്കുന്ന നിന്മെ ഗോവിന്ദ

ഊതും വായ്ക്കുഴലുമായി മെയ്യിൽ പീതാംബരവും

ചേതസ്സിൽ കാണാകേണം ഗോവിന്ദ

എണ്ണിരണ്ടായിരം മൈക്കണ്ണിമാർ പുണർന്നീടും

നിന്നെഞാൻ കണ്ടിടാവൂ ഗോവിന്ദ

ഏണാങ്കൽതന്നെ വെല്ലം ചേണാർന്ന തിരുമുഖം

ചേതസ്സിൽ കാണാകേണം ഗോവിന്ദ

ഐയ്യോ എൻതമ്പുരാനേ കൈയീതാകൂപ്പുന്നേൻ

നീയേ ഗതിയെനിക്കു ഗോവിന്ദ

ഒന്നൊഴിയാതെ ഗോപസുന്ദരിമാരോടൊത്തു

ഒന്നിച്ചു ലീലപൂണ്ട ഗോവിന്ദ

ഓരോരോ ലീലപൂണ്ട കാരുണ്യാംബുധി കൃഷ്ണൻ

പാരിടം പാലിച്ചീടും ഗോവിന്ദ

ഔവ്വനമാലപൂണ്ടിട്ടവ്വനങ്ങളിലെങ്ങും

മേവീടും മുകിൽവർണ്ണഗോവിന്ദ

അക്കാലം തിരുമേനി കേശാദിപാദത്തോളം

ഉൾക്കാമ്പിൽ കണ്ടിടാവൂ ഗോവിന്ദ

അച്യുത നിൻചരിത്രം അത്ഭുതം ദിനംതോറും

ഉച്ചരിയ്ക്കായ് വരേണം ഗോവിന്ദ

ഗോവിന്ദ രാമരാമ ഗോപാലകൃഷ്ണ! നിന്മെ

കാണുമാറാരുളേണം ഗോവിന്ദ.

ഈ ഗോവിന്ദസ്തുതി വീടായ വീടുമുഴുവൻ സന്ധ്യക്കു എന്നും ചൊല്ലുന്നതാണ്. ഇതിന്റെ കാവ്യമനോഹാരിതയും ഭക്തിയും എല്ലാവരെയും ആകർഷിക്കും. ഇതുകാണാതെ പഠിക്കേണ്ട കീർത്തനമാണ്.

ചൈത്രമാസം വിടപറയുകയാണ്. അപ്പോൾ നമുക്ക് മംഗളം ആലപിക്കണം. ഈ മാസം സുഖമായി ജീവിക്കാൻ അവസരം തന്ന ഭഗവാനെ നമസ്കരിക്കണം. ഈ മംഗള ശ്ലോകങ്ങൾ എന്നും ചൊല്ലാണം. മാസാവസാനം ചേർത്തു എന്നേയുള്ളൂ.

നമോസ്തു ലക്ഷ്മ്യൈ കമലാലയായൈ

നമോസ്തു വിഷ്ണോരുരസി സ്ഥിതായൈ

നമോസ്തു ദേവ്യൈ ഭൃഗുനന്ദനായൈ

നമോസ്തു ദാമോദരവല്ലഭായൈ

നമോസ്തു നാളീകനിഭാനനായൈ

നമോസ്തു ദഹ്ദ്ധോദധിജന്മഭൂമ്യൈ

നമോസ്തു സോമാമൃതസോദരായൈ

നമോസ്തു നാരായണവല്ലഭായൈ

നമോസ്തു ഹേമാംബുജപീഠികായൈ

നമോസ്തു ഭൂമണ്ഡലനായികായൈ

നമോസ്തു ദേവാദിദയാപരായൈ

നമോസ്തു നാന്ദാത് മജവല്ലഭായൈ

നമോസ്തു ശാർങ്ഗായുധ വല്ലഭായൈ
നമോസ്തു കാന്ത്യൈ കമലേക്ഷണായൈ
നമോസ്തു ഭൂത്യൈ ഭുവന പ്രസൂത്യൈ
നമോസ്തു ദേവാദി ഭിരച്ചിതായൈ
നമോസ്തു നന്ദാത്മജ വല്ലഭായൈ
പത്മപ്രിയേപത്മിനി പത്മഹസ്തേ!
പത്മാലയേ പത്മദളായതാക്ഷ!
വിഷ്ണുപ്രിയേ വിഷ്ണുമനോനുകൂലേ!
ത്വൽപാദയുഗ്മം മയി സന്നിധത്സ്വ.

## വൈശാഖം

വൈശാഖം പുണ്യമാസമാണ്. ഇതിനെ മാധവമാസം എന്നുവിളിക്കാറുണ്ട്. ഈ മാസത്തിൽ ബലരാമൻ, പരശുരാമൻ, നരസിംഹം ഈ അവതാരങ്ങൾ ഉണ്ടായി. വൈശാഖം മഹാവിഷ്ണുവിനെ ഉപാസിക്കാൻ അത്യുത്തമമായി കരുതുന്നു. ഈ മാസത്തിൽ ദാനം, യജ്ഞം, വ്രതം, സ്നാനം എന്നിവ അനുഷ്ഠിക്കണം. ഇതുകൊണ്ടു സർവ്വപാപങ്ങളും തീരും. ഈ മാസം ക്ഷേത്രദർശനം നടത്തുന്നതു പുണ്യകരമാണ്.

വൈശാഖത്തിലെ വ്രതങ്ങളും അനുഷ്ഠാനത്തെപ്പറ്റിയും ചിന്തിക്കാം.

## ശീതളാഷ്ടമി

വൈശാഖ മാസത്തെ കൃഷ്ണപക്ഷ അഷ്ടമിദിവസം ശീതളാദേവിയുടെ പൂജ നടത്തുന്നു. ഇത് കുടുംബരക്ഷയ്ക്കുവേണ്ടിയാണ് നിർവ്വഹിച്ചിരുന്നത്. ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീകളുള്ള ഗൃഹത്തെ ആ ദേവി അനുഗ്രഹിക്കും.

ഈ വ്രതം അനുഷ്ഠിക്കുന്ന ദിവസം തികച്ചും ഉപവാസമായിരിക്കണം. വ്രതത്തിന് ഒരുദിവസം മുമ്പുതന്നെ ആഹാരസാധനങ്ങൾ തയ്യാറാക്കി വയ്ക്കുന്നു, ഈ ആഹാരം പിറ്റേദിവസം കുടുബാംഗങ്ങൾ ഭക്ഷിക്കുന്നു. ഈ ദിവസം പ്രഭാതത്തിൽതന്നെ സ്ത്രീകൾ ശരീരശുദ്ധി വരുത്തി നെയ്യ്, ചന്ദനം, തയിർ, അക്ഷതം, പുഷ്പം, ജലം, മുതലായവ ദേവിക്ക് സമർപ്പിക്കുന്നു. ദേവീവിഗ്രഹത്തിൽ മാലചാർത്തുന്നു.

## വരൂഥിനി ഏകാദശി

ഈ വ്രതം വൈശാഖ കൃഷ്ണപക്ഷ ഏകാദശി ദിവസം അനുഷ്ഠിക്കുന്നു. അനേകായിരം വർഷം ധ്യാനമഗ്നരായി തപസ്സുചെയ്യുന്നതിലും കന്യാദാനം ചെയ്യുന്നതിലും നിന്നു ലഭിക്കുന്നതിനേക്കാർ ശ്രേഷ്ഠഫലം ഇതുകൊണ്ടു ലഭിക്കും. ഇത് അനുഷ്ഠിക്കുന്നവർ. വേപ്പിൻകമ്പൊടിക്കുക, പരനിന്ദ ചെയ്യുക, കോപിക്കുക, അസത്യം പറയുക ഇവയൊന്നും ചെയ്യരുത്. വ്രതദിവസം എണ്ണ, നെയ്യ്, മുതലായവ ചേർത്ത ആഹാരം കഴിക്കരുത്.

പുരാതനകാലത്ത് നർമദാതീരത്ത് മാന്ധാതാവെന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം വലിയ ദാനശീലനും തപസ്വിയുമായിരുന്നു. തപസ്സനുഷ്ഠിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ദിവസം ഒരു കരടിവന്ന് അദ്ദേഹത്തിന്റെ കാലിൽ കടിച്ചു. നിമിഷങ്ങൾക്കകം അത് രാജാവിനെ വനത്തിനുള്ളിലേക്ക് വലിച്ചുകൊണ്ടുപോയി. രാജാവ് പരിഭ്രാന്തനായി. വിഷ്ണു ഭഗവാനെ പ്രാർത്ഥിച്ചു. ഭക്തവത്സലനായ ഭഗവാൻ പ്രത്യക്ഷനായി ചക്രംകൊണ്ടു കരടിയെ വധിച്ചു. രാജാവിന്റെ കാല് കരടി തിന്നുകഴിഞ്ഞിരുന്നു.

ഭഗവാൻ ഭക്തനോടു പറഞ്ഞു -ഹേ വത്സാ, അങ്ങു മഥുരയിൽ പോയി എന്റെ വരാഹാവതാരവിഗ്രഹം പൂജിക്കുകയും വരൂഥിനി ഏകാദശിവ്രതം അനുഷ്ഠിക്കുകയും ചെയ്യുക. നിന്റെ മുജ്ജന്മ പാപഫലമായിട്ടാണ് നിന്നെ കരടി പിടിച്ചത്”.

രാജാവ് മധുരയിൽ പോയി ശ്രദ്ധാഭക്തിപൂർവ്വം വരുഥിനീ ഏകാദശീവ്രതം അനുഷ്ഠിക്കുകയും പൂർണ്ണരൂപത്തിൽ സുന്ദരഗാത്രനായിത്തീരുകയും ചെയ്തു.

## അക്ഷയതൃതീയ

അക്ഷയ തൃതീയ വൈശാഖ ശുക്ളപക്ഷ തൃതീയദിവസമാണ്. ഈ ദിവസം അനുഷ്ഠിക്കുന്ന ഹോമം, ജപം, തപസ്സ്, തീർത്ഥസ്നാനം മുതലായവ അക്ഷയ ഫലദായകമാണ്. ഇത് പരശുരാമന്റെ ജന്മദിവസമാകയാൽ പരശുരാമജയന്തി എന്നും പറയുന്നു. ത്രേതായുഗം ആരംഭിച്ചത് ഈ തിഥി മുതല്ക്കാണ്. ഈ ദിവസം അനുഷ്ഠിക്കുന്ന ഗംഗാസ്നാനാത്തിന് വളരെയധികം മാഹാത്മ്യമുണ്ട്. സ്വർഗ്ഗസ്ഥരായ ആത്മാക്കളുടെ സന്തുഷ്ഠിക്കുവേണ്ടി അക്ഷയതൃതീയ ദിവസം കലശം, വിശറി, കുട്ടകം, കുട, മലർപ്പൊടി, വെള്ളരിക്ക, തണ്ണിമത്തൻ, ശർക്കര മുതലായ പദാർത്ഥങ്ങൾ ബ്രാഹ്മണർക്കു ദാനം ചെയ്യണം. നാലു ശ്രേഷ്ഠധാമങ്ങളിലും പ്രദാനമായ ബദരീദാമ കവാടം തുറക്കുന്നത് ഇന്നേദിവസമാണ്. ഭക്തന്മാർ ബദരീനാരായണന്റെ ചിത്രം സിംഹാസനത്തിൽവച്ച് ആരാധിക്കുന്നു.

## നരസിംഹജയന്തി

വൈശാഖമാസത്തിലെ വെളുത്തപക്ഷ ചതുർദശി ദിവസമാണ് നരസിംഹമൂർത്തി തൂണു പിളർന്നു പ്രഹ്ളാദന്റെ രക്ഷയ്ക്ക് അവതരിച്ചിത്. അതിനാൽ ആ ദിവസം നരസിംഹ ജയന്തി ഉത്സവമായി ആഘോഷിക്കുന്നു. അന്ന് വ്രതാനുഷ്ഠാനത്തോടെ മദ്ധ്യാഹ്നത്തിൽ വേദമന്ത്രോച്ചാരണത്തോടെ സ്നാനംചെയ്യണം. നരസിംഹമൂർത്തി ശക്തിയുടെയും പരാക്രമത്തിന്റെയും പ്രദാന ദേവതയാണ്. പൂജാസ്ഥലം ചാണകംകൊണ്ടു മെഴുകി കലശത്തിൽ ചെമ്പു മുതലായവ ഇട്ട് അതിൽ എട്ടുദളമുള്ള താമര നിർമ്മിക്കണം. അനന്തരം നരസിംഹഭഗവാനെ പൂജിക്കണം. കഴിവനുസരിച്ച് ദാനം ചെയ്യണം.

പുരാതനകാലത്ത് കശ്യപനെന്നു പേരായി ഒരു പ്രജാപതിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ധർമ്മപത്നിയായ ദിതിയിൽനിന്ന് ഹിരണ്യാക്ഷനും ഹിരണ്യകശിപുവും ഉണ്ടായി. അവരിൽ ഹിരണ്യാക്ഷനെ ഭഗവാൻ വരാഹമൂർത്തിയായി അവതരിച്ചു വധിച്ചു. ഇതിൽ സഹോദരനായ ഹിരണ്യകശിപു കുപിതനായി സഹോദരന്റെ വധത്തിനു പകരംവീട്ടാൻ ബ്രഹ്മദേവനെ ഉദ്ദേശിച്ച് കഠിനതപസ്സനുഷ്ഠിച്ചു. പ്രഹ്മദേവൻ സന്തുഷ്ടനായി. അയാൾക്ക് ആരാലും പരാജിതനാക്കപ്പെടാതിരിക്കാൻ 'അജേയ'വരം നല്കി. വരബലത്താൽ ഗർവ്വിതനായി ഹിരണ്യകശിപു പ്രജകളെ പീഡിപ്പിക്കാൻ തുടങ്ങി. ഇക്കാലത്ത് അയാളുടെ കയാധുവിൽനിന്നും പ്രഹ്ളാദൻ ജനിച്ചു. ദൈത്യവംശത്തിലാണ് ജനിച്ചതെങ്കിലും പ്രഹ്ളാദൻ ഭഗവത്ഭക്തനും അച്ഛന്റെ അതിരാളിയുമായിത്തീർന്നു. ഹിരണ്യകശിപു മകന്റെ മനസ്സു ഭഗവത്ഭക്തിയിൽനിന്നു പിന്തിരിപ്പിക്കുന്നതിന് പലതും ചെയ്തു, ഫലവുമുണ്ടായില്ല.

അവസാനം ഹിരണ്യകശിപു പ്രഹ്ളാദനെ കൊല്ലുന്നതിന് പല ഉപായങ്ങളും പ്രയോഗിച്ചു - മലമുകളിൽനിന്ന് താഴേയ്ക്കു എറിയുക. സമുദ്രത്തിൽ മുക്കുക, ക്രൂരസർപ്പങ്ങളുടെ ഇടയ്ക്ക് എടുത്തിടുക, അദയാനയുടെ മുമ്പിലിടുക, അഗ്നിയിലിടുക, തുടങ്ങിയ പലതും ചെയ്തിട്ടും പ്രഹ്ളാദന് യാതൊരു കോട്ടവും ഉണ്ടായില്ല. ഒരു ദിവസം പ്രഹ്ളാദന്റെ സ്വഭാവത്തിൽ കോപിഷ്ഠനായി ഹിരണ്യകശിപു ഉറയിൽനിന്നും വാളൂരിയെടുത്തുകൊണ്ട് ചോദിച്ചു "നിന്റെ ഭഗവാൻ എവിടിരിക്കുന്നു." പ്രഹ്ളാദൻ പറഞ്ഞു. "പിതാവേ, എന്റെ മാത്രമല്ല അങ്ങയുടേയും ഈ പ്രപഞ്ചത്തിന്റെയും കൂടി രക്ഷകനായ ഭഗവാൻ ഈ പ്രപഞ്ചത്തിൽ എല്ലായിടത്തും ഉണ്ട്".

"ഈ തൂണിലും ഉണ്ടോ?"

"ഉണ്ട് ഈ തൂണിലുണ്ട്".

"പ്രഹ്ളാദൻ ഒട്ടും മടികൂടാതെ പറഞ്ഞു. ഹിരണ്യകശിപു കയ്യിലിരുന്ന വാൾകൊണ്ട് ആ തൂണിൽ ആഞ്ഞുവെട്ടി. ഉടൻ നരസിംഹഭഗവാൻ തൂണുപിളർന്ന് പ്രത്യക്ഷനായി. ഹിരണ്യകശിപുവിനെ എതിർത്തുതോല്പിച്ചു സ്വന്തം മടിയിൽകിടത്തി ഭഗവാൻ മൂർച്ചയേറിയ നഖങ്ങൾകൊണ്ടു മാറിടം പിളർന്നു വധിച്ചു. പ്രഹ്ളാദൻ ഭഗവാനെ സ്തുതിച്ച് പിതാവിന് മോക്ഷം നല്കി. പ്രഹ്ളാദസ്തുതിയിൽ സന്തുഷ്ടനായ ഭഗവാൻ പറഞ്ഞു. -"ഈ ദിവസം വ്രതം അനുഷ്ഠിച്ചു ഭഗവാനെ സ്തുതിക്കുന്നവർക്കു വൈകുണ്ഠപ്രാപ്തിയുണ്ടാകും."

## ആസമായീ പൂജ

വൈശാഖം, ആഷാഢം, മാഘം ഈ മൂന്നു മാസങ്ങളിലേയും അവസാന ഞായറാഴ്ചയാണ് ആസമായീപൂജ നടത്തുക. ആൺകുട്ടികളും പെൺകുട്ടികളുമാണ് ഈവ്രതം അനുഷ്ഠിക്കുന്നത്. വ്രതദിവസം ആഹാരത്തിൽ ഉപ്പ് ഉപയോഗിച്ചുകൂടാ. വെറ്റിലയിൽ ചന്ദനംകൊണ്ട് പ്രതിമവരച്ച് നാലുനാണയങ്ങൾവച്ച് പൂജനടത്തുന്നു. പൂജ കഴിഞ്ഞ് പൂജാരി പത്രണ്ടുമുത്തുള്ള മംഗല്യസൂത്രം വ്രതമനുഷ്ഠിച്ചവർക്കു കൊടുക്കുന്നു. സുഖഭോഗാനുഭവ സമയത്തും ഈ മാല ധരിക്കാവുന്നതാണ്. പൂജയ്ക്കുപയോഗിച്ച നാണയം എടുത്തു സൂക്ഷിച്ചു വയ്ക്കുന്നു.

പണ്ട് ഒരു രാജാവിന് വാത്സല്യഭാജനവും എന്നാൽ വലിയ ഉപദ്രവിയും ആയ ഒരു മകനുണ്ടായിരുന്നു. അച്ഛനമ്മമാരുടെ ലാളനമൂലം അയാൾ ദുഃസ്വഭാവിയായി. സാധാരണകടവുകളിൽ കുളിക്കാനും വെള്ളമെടുക്കാനും വരുന്നവരുടെ കുടങ്ങൾ കവണിയേറുകൊണ്ടു പൊട്ടിച്ചും മറ്റും നശിപ്പിക്കുക അയാളുടെ വിനോദമായിരുന്നു. ഈ വേട്ടയുടെ കഥ രാജാവറിഞ്ഞു. അദ്ദേഹം ആജ്ഞാപിച്ചു മൺകുടവുമായി ആരും കടവിൽ പോകരുത്. ആരും മൺകുടവുമായി കടവിൽ പോയില്ല. അവർ പിത്തളയോ ചെമ്പോ കൊണ്ടുള്ള കുടങ്ങളിൽ ജലം എടുക്കാൻ തുടങ്ങി. അനന്തരം രാജകുമാരൻ ഇരുമ്പുവടികൊണ്ടും സ്പടികക്കട്ടകൊണ്ടും കുടങ്ങൾ നശിപ്പിക്കാൻ തുടങ്ങി. ആക്രമണത്തിനിരയായവർ, പരാതിയുമായി രാജാവിന്റെ അടുക്കലെത്തി. രാജാവിന് സങ്കടവും കോപവുമുണ്ടായി. അദ്ദഹം രാജകുമാരനെ നാടുകടത്തുന്നതിന് ആജ്ഞാപിച്ചു. വിവരം അറിഞ്ഞ രാജകുമാരൻ കുതിരപ്പുറത്ത് കയറി കാട്ടിലേക്കുപോയി. കുറെ മുന്നോട്ടു പോയപ്പോൾ നാലു വൃദ്ധകളെ അയാൾ കണ്ടു. പെട്ടെന്ന് കമാരന്റെ ചാട്ട താഴെവീണു. അയാൾ താഴെയിറങ്ങി ചാട്ടയെടുത്ത് വീണ്ടും ഓടിച്ചുപോയി. വൃദ്ധസ്ത്രീകൾ വിചാരിച്ചു ഇയാൾ തങ്ങളെ നമസ്കരിച്ചതാണെന്ന്. എന്നാൽ അടുത്തെത്തിയപ്പോൾ അവർ നാലുപേരും പ്രണമിച്ചു. കാര്യംചോദിച്ചപ്പോൾ രാജകുമാരൻ മൂന്നുപേരെയും തള്ളിപ്പറഞ്ഞു. നാലാമത്തെ വൃദ്ധയെ—അവരുടെ പേർ 'ആസമായീ' എന്നായിരുന്നു — താൻ നമസ്കരിച്ചതായും പറഞ്ഞു.

രാജകുമാരൻ പറഞ്ഞതുകേട്ടു ആസമായി വളരെ സന്തോഷിച്ചു. അവർ നാലു കവിടി കൊടുത്ത് ആശീർവദിച്ചു. തുടർന്നു പറഞ്ഞു - "ഈ കവിടി നിന്റെ കൈയിലുള്ളിടത്തോളം കാലം നിന്നെ ആരും ജയിക്കുകയില്ല. എല്ലാ കാര്യത്തിലും നിനക്കു വിജയം ഉണ്ടാകും. യുദ്ധമായാലും ചൂതുകളിയായാലും എല്ലാത്തിലും ജയിക്കും."

രാജകുമാരൻ ഒരു രാജധാനിയിലെത്തി. അവിടത്തെ രാജാവ് ചൂതുകളിയിൽ വലിയ സമർത്ഥനായിരുന്നു. പ്രജകൾക്കും ഈ കലയിൽ വേണ്ടത്ര പരിചയമുണ്ടായിരുന്നു. രാജകുമാരൻ ആദ്യമായി ഒരു കടവിൽവച്ച് അലക്കുകാരനെ കവിടിയുടെ ബലത്തിൽ ചൂതിൽ തോല്പിച്ചു. അവൻ രാജസദസ്സിൽ ഈ വാർത്ത എത്തിച്ചു. ഈ വാർത്തകേട്ട് രാജാവ് അയാളുമായി ചൂതിനു തയ്യാറായി. രാജകുമാരൻ ചൂതിൽ ജയിച്ച് രാജാവിന്റെ സമ്പത്തെല്ലാം നേടി. മന്ത്രിയുടെ ഉപദേശപ്രകാരം, രാജാവ് രാജകുമാരന് തന്റെ മകളെ വിവാഹം കഴിച്ചുകൊടുത്തു. രാജകുമാരി സദാചാരതല്പരയും സദ്ഗുണവതിയുമായിരുന്നു. കൊട്ടാരത്തിൽ അമ്മായിയമ്മയോ നാത്തൂനോ ഇല്ലാതിരുന്നതിനാൽ അവൾ തുണികൊണ്ട് പാവയെ ഉണ്ടാക്കി അമ്മായിയമ്മയും നാത്തൂനുമാണെന്ന് സങ്കല്പിച്ച് പാദപൂജ ചെയ്ത് ആശീർവാദം വാങ്ങി.

ഒരുദിവസം രാജകുമാരൻ യാദൃശ്ച്ഛികമായി ഇതെല്ലാം കണ്ടു. അയാൾ ചോദിച്ചു-

"നീ എന്താണീ ചെയ്യുന്നത്?"

രാജകുമാരി പറഞ്ഞു.

"സ്ത്രീകൾ ആചരിക്കേണ്ടതായ ധർമ്മം പാലിക്കുകയാണ്. ഞാൻ അങ്ങയുടെ ഭവനത്തിലായിരുന്നെങ്കിൽ അങ്ങയുടെ അമ്മയെയും സഹോദരിയെയും നേരിൽ കാണാമായിരുന്നു.അതിന്പകരം ഇവിടെ പ്രതീകം വച്ച് ധർമ്മം അനുഷ്ടിക്കുന്നു.

രാജകുമാരിയുടെ കുടുംബസ്നേഹവും ഗുരുജനസേവാതത്പരതയും കണ്ടു മനസ്സിലാക്കി രാജകുമാരൻ സൈന്യസമേതം സ്വന്തം രാജ്യത്തേക്കു തിരിച്ചു. രാജകുമാരൻ സ്വന്തംകൊട്ടാരത്തിലെത്തിയപ്പോൾ അച്ഛനമ്മമാർ മകന്റെ വേർപാടിൽ ദുഃഖിതനായിരിക്കുന്നതാണ് കണ്ടത്. മകന്റെ സാന്നിദ്ധ്യം കൊണ്ട് മാതാപിതാക്കൾ സന്തുഷ്ടരായി. കുടുംബമര്യാദയനുസരിച്ച്. വധൂവരന്മാർ ഗൃഹ

ത്തിൽ പ്രവേശിച്ച ഉടൻ വധു ഭർത്തൃമാതാവിന്റെ പാദംതൊട്ടുവണങ്ങി, ഭർതൃമാതാവിന്റെ അനുഗ്ര ഹത്താൽ അവർക്കു ഒരു സുന്ദരനായ ആൺകുട്ടി ജനിച്ചു. ആസമായിയുടെ കാരുണ്യം മൂലം അവരുടെ സകല ദുഃഖങ്ങളും തീർന്നു.

## വൈശാഖീ പൂർണ്ണിമ

വൈശാഖി പൂർണ്ണിമ സ്നാനപ്രധാനമുള്ള വ്രതമാണ്. ഈ ദിവസം ഗംഗ മുതലായ പവിത്രനദികളിൽ സ്നാനം നടത്തണം. ഇതു 'സത്യവിനായക പൂർണ്ണി'മയായും കരുതുന്നു. കുചേ ലൻ ഭഗവദ്ദർശനത്തിനു ദ്വാരകയിലെത്തിയപ്പോൾ 'സത്യവിനായക' വ്രതത്തിന്റെ പ്രാധാന്യം അദ്ദേ ഹത്തോടു പറഞ്ഞു. ഈ വ്രതത്തിന്റെ ഫലമായി കുചേലനു ദാരിദ്ര്യം മാറി, ഐശ്വര്യമുണ്ടായി.

ഈ കാലത്തു നചികേതസ്സിന്റെ കഥ ഓർമ്മ വരുന്നു.

ഉദ്ദാലകമഹർഷി ഫലാഭിലാഷത്തോടുകൂടി 'വിശ്വജിത്' എന്നുള്ള ഒരു മഹായജ്ഞം നടത്തി. ഈ യജ്ഞത്തിൽ തന്റെ സർവ്വസ്വവും അദ്ദേഹത്തിനു ദാനം ചെയ്യേണ്ടതായി വന്നു. അതിനാൽ ഉദ്ദാലകൻ തന്റെ സർവ്വ സമ്പത്തും ഋത്വിക്കുകൾക്കും സദസ്യർക്കും ദക്ഷിണയായി നല്കി. ഉദ്ദാല കനു നചികേതസ്സ് എന്ന പുത്രനുണ്ടായിരുന്നു.

പഴയകാലത്തു ധനം ഗോധനമായിരുന്നു. ഉദ്ധാലകന് അതു ധാരാളമുണ്ടായിരുന്നു. ഹോതാ വ്, അധ്വര്യു, ബ്രഹ്മാവ്, ഉദ്ഗാതാവ് ഇവർ നാലും പ്രധാന ഋത്വിക്കുകളായിരുന്നു. ഇവർക്ക് ഏറ്റവും കൂടുതൽ ഗോക്കളെ ദക്ഷിണയായി നൽകണമെന്നതായിരുന്നു അന്നത്തെ തീരുമാനം. പ്രശസ്താ, പ്രതിപ്രസ്ഥതാ, ബ്രാഹ്മണച്ഛംസി, പ്രസ്തോതാ ഈ നാല് അപ്രധാന ഋത്വിക്കുൾക്ക് പ്രധാനികൾക്കു കൊടുത്തതിന്റെ പകുതിവീതവും അച്ഛാവാക, മേഷ്ടാ, അഗ്നീധ്റ, പ്രതിഹർത്താ —ഈ നാല് അപ്രധാനികൾക്ക് മുഖ്യന്മാർക്കുകൊടുത്തതിന്റെ മൂന്നിലൊന്നും ഗ്രാവസ്തുത, നേതാ, ഹോതാ, സുബ്രഹ്മണ്യ ഈ നാല് അപ്രധാനന്മാർക്ക് മുഖ്യന്മാർക്കു കൊടുത്തതിന്റെ നാലിലൊന്നു വീതവും ഗോക്കളെ ദക്ഷിണയായി കൊടുക്കണം. നിയമപ്രകാരം ഇവർക്കെല്ലാം ദക്ഷിണ നല്കുന്ന തിനു ഗോക്കളെ കൊണ്ടുവന്നപ്പോൾ ബാലനായ നചികേതസ്സ് അവയെ കണ്ടു. അവയുടെ ദയനീ യമായ നില കണ്ടപ്പോൾത്തന്നെ അവന്റെ ഹൃദയത്തിൽ ഭക്തിയും ആസ്തക്യഭാവവും ഉണ്ടായി. അവൻ ചിന്തിക്കുവാൻ തുടങ്ങി.

പിതാവ് എങ്ങനെയുള്ള ഗോക്കളെയാണു ദക്ഷിണയായി കൊടുക്കുന്നത്? ഇപ്പോൾ ഇവ യ്ക്കു കുനിഞ്ഞു വെള്ളം കുടിക്കുന്നതിനുള്ള ശക്തിയോ പുല്ലു ചവച്ചു തിന്നുന്നതിനുള്ള പല്ലു കളോ ഇല്ലല്ലോ. ഇവയുടെ സ്തനങ്ങളിൽ പാലിന്റെ അംശംപോലും അവശേഷിച്ചിട്ടില്ലല്ലോ. എന്തിന ധികം പറയുന്നു. ഇവയുടെ ഇന്ദ്രിയങ്ങൾപോലും നിശ്ചേഷ്ഠമായിരിക്കുന്നു. ഇവയ്ക്ക് ഗർഭധാരണ ശേഷിപോലും ഒട്ടുമില്ലല്ലോ. കൊള്ളാം, ഇപ്രകാരം നിരർത്ഥകവും മരണത്തോടടുത്തിരിക്കുന്നതു മായ ഗോക്കൾ അവയെ കൊണ്ടുപോകുന്ന ബ്രാഹ്മണരുടെ വീടുകളിൽ ദുഃഖമല്ലാതെ മറ്റെന്തു സംഭാവന ചെയ്യും നമുക്കു സ്വന്തമായി സുഖം ലഭിക്കുന്നതു ലാഭകരമായതും പ്രിയപ്പെട്ടതും ആയ വസ്തുക്കളെ വേണം ദാനം ചെയ്യുവാൻ. അതുപോലെ ദാനം ആർക്കു നൽകപ്പെടുന്നുവോ ആവ ർക്കും ലാഭവും ഗുണകരവും പ്രിയപ്പെട്ടതുമായിരിക്കണം. ദുഃഖദായിയും ഉപയോഗശൂന്യവുമായ വസ്തുക്കൾ ദാനം ചെയ്യുന്നത് ദാനത്തിന്റെ പേരിൽ നടത്തപ്പെടുന്ന വഞ്ചനയാകുന്നു. അതു സ്വീകരിക്കുന്നവരേയും വഞ്ചിക്കുകയാണ് ചെയ്യുന്നത്. ഇപ്രകാരമുള്ള ദാനംകൊണ്ട് ദാതാവിനു സുഖം ലേശംപോലുമില്ലാത്ത നീചയോനികളും നരകാദി ലോകങ്ങളുമല്ലാതെ മറ്റൊന്നും ലഭിക്കുന്നി ല്ല. പിതാവ് ഈ ദാനംകൊണ്ട് എന്തു സുഖം സമ്പാദിക്കും? ഇവർ സർവ്വസ്വാദനരൂപിയായ യജ്ഞം നടത്തിയിട്ടും ഉപകാരപ്രദങ്ങളായ ഗോക്കളെ എനിക്കുവേണ്ടി സൂക്ഷിച്ചിരിക്കുന്നു. അതു തികച്ചും തെറ്റുതന്നെയാണല്ലൊ. ഞാനാണല്ലോ അദ്ദേഹത്തിന്റെ സർവ്വസ്വവും. എന്നെ ദാനമായിട്ടദ്ദേഹം കൊടുത്തുമില്ല. എന്നാൽ ഞാൻ അദ്ദേഹത്തിന്റെ പുത്രനാണ്. അതുകൊണ്ടുതന്നെ ഞാൻ പിതാ വിനെ ഈ അനിഷ്കാരിയായ പരിണാമത്തിൽനിന്നും രക്ഷിക്കുന്നിതിനു സ്വയം ബലിയായർപ്പി ക്കും. എന്റെ കടമ ഇതുതന്നെയാകുന്നു.

അവൻ പിതാവിനോട് പറഞ്ഞു:- "പിതാവേ! ഞാനല്ലേ അങ്ങയുടെ ധനം, അങ്ങ് എന്നെ ആർക്കു കൊടുക്കുന്നു?"

പിതാവ് യാതൊരു മറുപടിയും പറഞ്ഞില്ല. അപ്പോൾ നചികേതസ്സ് വീണ്ടും പറഞ്ഞു:- "പിതാവേ, എന്നെ ആർക്കുകൊടുക്കുന്നു?"

പിതാവ് ഇപ്രാവശ്യവും മൗനമായിരുന്നതേള്ളൂ. പക്ഷേ അധർമ്മഭീരുവും പുത്രധർമ്മം എന്തെന്നറിഞ്ഞിരുന്നവനുമായ നചികേതസ്സിന് ഒട്ടും സഹിക്കാൻ കഴിഞ്ഞില്ല. അവൻ മൂന്നാംവട്ടവും ചോദിച്ചു:-

"പിതാവേ! അങ്ങ് എന്നെ ആർക്കുകൊടുക്കുന്നു?"

ഈ പ്രാവശ്യം മഹർഷി ക്രോധാവിഷ്ടനായി പറഞ്ഞു:- "നിന്നെ മൃത്യുവിനു കൊടുക്കും."

പുത്രന്മാരും ശിഷ്യന്മാരും മൂന്നിനത്തിൽപ്പെടുന്നു, ഉത്തമൻ, മധ്യമൻ, അധമൻ. യാതൊരുത്തൻ ഗുരുവിന്റേയോ പിതാവിന്റെയോ മനോരഥം അറിഞ്ഞ് അവരുടെ നിർദ്ദേശം കൂടാതെതന്നെ അവരുടെ മനോരഥം സാധിച്ചുകൊടുക്കുന്നുവോ അവൻ ഉത്തമ വർഗ്ഗത്തിൽപ്പെടുന്നു. ആജ്ഞ ലഭിച്ചതിനുശേഷം പ്രവർത്തിക്കുന്നവൻ മധ്യമവർഗ്ഗത്തിലും അറിഞ്ഞിട്ടും നിർദ്ദേശിച്ചിട്ടും പ്രവർത്തിക്കുവാൻ തയ്യാറില്ലാത്തവൻ അധമവർഗ്ഗത്തിലും പെടുന്നു. ഞാൻ വളരെയധികം ശിഷ്യന്മാരുള്ളതിൽ പ്രഥമശ്രേണിയിൽപ്പെടുന്നു, അതേരീതിയിൽ പ്രവർത്തിക്കുന്നു. വളരെയധികം ശിഷ്യന്മാർ മധ്യവർഗ്ഗത്തിൽ പെടുന്നു, അതിൻ പ്രകാരവും ഞാൻ ആചരിച്ചുവരുന്നു. അധമവർഗ്ഗത്തിൽ ഞാനൊരിക്കലും പെടുന്നില്ല. ആജ്ഞ ലഭിച്ചിട്ട് അതനുസരിച്ചു ഞാനൊരിക്കലും പ്രവർത്തിക്കാതിരുന്നിട്ടില്ല. പിന്നെ പിതാവ് ഇപ്രകാരം എന്നോടു പറയുവാൻ കാരണമെന്ത്? ഒരു വിവരവും കിട്ടുന്നില്ല. മൃത്യുദേവന് ഇന്ന് എന്നെ ദാനം ചെയ്ത്, എന്ത് പ്രയോജനം ഉണ്ടാക്കുവാനാണ് പിതാവാഗ്രഹിക്കുന്നത്?

ഒരുപക്ഷേ പിതാവ് ക്രോധാവേശത്താൽ പറഞ്ഞുപോയതായിരിക്കാം. എന്തെങ്കിലുമാകട്ടെ, അദ്ദേഹത്തിന്റെ വാക്കു പാലിക്കേണ്ടിയിരിക്കുന്നു. പിതാവു പശ്ചാത്തപിക്കുന്നതായി കാണുന്നു. അതുകൊണ്ട് അദ്ദേഹത്തെ സാന്ത്വനപ്പെടുത്തേണ്ടത് ആവശ്യമാണ്. ഇപ്രകാരം ചിന്തിച്ച് നചികേതസ്സ് ഏകാന്തതയിലിരിക്കുന്ന പിതാവിന്റെ സമീപത്തുചെന്ന് അദ്ദേഹത്തിന്റെ ശോകനിവൃത്തിക്കുവേണ്ടി പറഞ്ഞു—

"പിതാവേ! നമ്മുടെ പിതാമഹന്മാരായ പൂർവ്വന്മാരുടെ ആചരണങ്ങൾ നോക്കിയാലും. അതുപോലെതന്നെ ഇക്കാലത്തുള്ള മറ്റു ശ്രേഷ്ഠ പുരുഷന്മാരുടെ പ്രവർത്തനങ്ങളേയും ശ്രദ്ധിക്കുക. അവരുടെ ചരിത്രങ്ങളിൽ പണ്ടും ഇപ്പോഴും അസത്യം എന്നത് ഒരിക്കലും സംഭവിച്ചിട്ടേയില്ല. അയോഗ്യന്മാരായ മനുഷ്യർ മാത്രമേ അസത്യാചരണങ്ങളിൽ കഴിയുന്നുള്ളൂ. എന്നാൽ ആ ധർമ്മങ്ങൾകൊണ്ട് ആർക്കും അജരനും അനരനും ആകുവാൻ കഴിയുകയില്ല. മനുഷ്യൻ മരണസ്വഭാവത്തോടുകൂടിയവനത്രേ. മനുഷ്യൻ ധാന്യങ്ങളെപ്പോലെ ജരാജീർണ്ണമായി നശിക്കുകയും ധാന്യങ്ങളെപ്പോലെതന്നെ കർമ്മവശാൽ പുനർജ്ജന്മം എടുക്കുകയും ചെയ്യുന്നു.

ഈ അനിത്യ ജീവിതത്തിനുവേണ്ടി മനുഷ്യർ ഒരിക്കലും കർത്തവ്യങ്ങളെ ത്യജിച്ചിട്ട് മിഥ്യാചരണം അനുഷ്ഠിക്കേണ്ട ആവശ്യമില്ല. അങ്ങ് ശോകത്തെ ത്യജിച്ച് അങ്ങയുടെ സത്യത്തെ പാലിക്കുന്നതിനു എന്നെ മൃത്യു (യമൻ)വിന്റെ അടുക്കലേക്കു പോകുന്നതിന് അനുവദിച്ചാലും.

പുത്രന്റെ വാക്കുകൾ കേട്ടപ്പോൾ ഉദ്ദാലകന് അത്യന്തം ദഃഖമുണ്ടായി. എന്നാൽ നചികേതസ്സിന്റെ സത്യപരായണതകണ്ട് അദ്ദേഹം അവനെ യമരാജന്റെ അടുക്കലേയ്ക്കയച്ചു. യമസദനത്തിലെത്തിയതിനുശേഷമേ നചികേതസ്സിനു യമൻ എവിടേയോ പോയിരിക്കുകയാണെന്ന് മനസ്സിലായുള്ളൂ. അതിനാൽ മൂന്നുദിവസംവരെ നചികേതസ്സ് അന്നവും ജലവും കഴിക്കാതെ യമരാജനെ പ്രതീക്ഷിച്ചിരുന്നു. യമരാജൻ മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്റെ പതി പറഞ്ഞു—

സാക്ഷാൽ അഗ്നിതന്നെയോ എന്നു തോന്നുമാറു തേജസ്സിനാൽ പ്രോജ്ജ്വലിതനായ ബ്രാഹ്മണൻ അതിഥിയുടെ രൂപത്തിൽ ഗൃഹത്തിൽ എഴുന്നെള്ളിയിരിക്കുന്നു. സാധു ഹൃദയനായ ഗൃഹസ്ഥൻ തന്റെ നന്മയ്ക്കുവേണ്ടി ആ അതിഥിരൂപിയായ അഗ്നിയെ ശാന്തമാക്കുന്നതിന് അവനു ജലം (അർഘ്യപാദ്യാദി) കൊടുത്തുകൊണ്ടിരിക്കുന്നു. അതിനാൽ, അല്ലയോ സൂര്യപുത്ര അങ്ങ് ആ ബ്രഹ്മണ ബാലന്റെ പാദങ്ങൾ കഴുകുന്നതിന് അതിവേഗം ജലം കൊണ്ടുവന്നാലും. എന്തെന്നാൽ അതിഥി തുടർച്ചയായി മൂന്നുദിവസം അങ്ങയെ പ്രതീക്ഷിച്ചു നിരാഹാരനായിക്കഴിയുന്നു. അങ്ങ് അവനെ ശുശ്രൂഷിക്കുമെങ്കിൽ അവൻ ശാന്തനാകും.

യാതൊരുത്തന്റെ ഭവനത്തിൽ അതിഥിബ്രാഹ്മണൻ വിശപ്പോടുകൂടിയിരിക്കുന്നുവോ മന്ദബുദ്ധിയായ ആ മനുഷ്യന് അവൻ പൂർണ്ണമായാശിച്ചിരിക്കുന്ന യാതൊന്നുംതന്നെ ലഭ്യമാകുന്നില്ല. ഒരു

പക്ഷേ എന്തെങ്കിലും കിട്ടുകയാണെങ്കിൽത്തന്നെ അതിൽനിന്നും യാതൊരു ഗുണവും സിദ്ധിക്കുകയില്ല. അവന്റെ വാക്കുകളിൽനിന്നും സൗന്ദര്യവും സത്യവും മാധുര്യവും അകന്നുപോകുന്നു. അതായത് മനോഹരമായ ഭാഷണങ്ങളിൽനിന്നുള്ള സുഖംപോലും അവനു ലഭ്യമാകുന്നില്ല. അവന്റെ യജ്ഞദാനാദി ഇഷ്ടകർമ്മങ്ങളും കിണറ്, കുളം, ധർമ്മശാല മുതലായവയും അവയുടെ ഫലങ്ങളും നഷ്ടപ്പെട്ടുപോകുന്നു. അതുമാത്രമല്ല, അതിഥിയെ സൽക്കരിതിരിക്കുന്നതുകൊണ്ട് അവന്റെ പൂർവ്വപുണ്യപ്രാപ്തങ്ങളായ പുത്രന്മാരും ഗോക്കളും ധനവും നശിച്ചുപോകയും ചെയ്യുന്നു.

പത്നിയുടെ വാക്കുകൾ കേട്ടയുടൻതന്നെ ധർമ്മരാജൻ അതിവേഗം നചികേതസ്സിന്റെ അടുത്തു ചെല്ലുകയും അർഘ്യപാദ്യാദികളാൽ യഥാവിധി അവനെ പൂജിക്കുകയും ചെയ്തുകൊണ്ടു പറഞ്ഞു.

“ബ്രാഹ്മണദേവ!അങ്ങു നമസ്ക്കാരാദി സൽക്കാരങ്ങൾക്കു യോഗ്യനായ എന്റെ അതിഥിയാകുന്നു. എന്നാൽ സാധിക്കുന്നിടത്തോളം അങ്ങയെ സൽക്കരിച്ചു സന്തോഷിപ്പിക്കുന്നതിനു ഞാനാശിക്കുന്നു. എന്റെ നോട്ടക്കുറവുകൊണ്ട് മൂന്നു ദിവസങ്ങളോളം അങ്ങ് അശനനായി കഴിയേണ്ടിവന്നിരിക്കുന്നു. എന്നിൽനിന്നു വലിയ തെറ്റു സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. അങ്ങയെ ഞാൻ നമസ്ക്കരിക്കുന്നു. ഭഗവാനേ, എന്റെ തെറ്റുകൾ ക്ഷമിച്ച് എനിക്ക് മംഗളമരുളേണമേ. അങ്ങ് ഓരോ രാത്രിക്കു പകരമായിട്ട് എന്നിൽനിന്നും അങ്ങേയ്ക്കിഷ്ടമുള്ള മൂന്നു വരങ്ങൾ ചോദിച്ചാലും.”

തപോമൂർത്തിയായ ബ്രാഹ്മാണബാലന്റെ അനശനത്താൽ ഭീതനായിട്ട് ധർമ്മജ്ഞനായ യമരാജൻ ഇപ്രകാരം പറഞ്ഞപ്പോൾ തന്റെ പിതാവിന് മംഗളമുണ്ടാകണമെന്നുള്ള ആശയോടുകൂടി നചികേതസ്സ് പറഞ്ഞു:—

“മൃത്യുദേവാ, മൂന്നു വരങ്ങളിൽ ആദ്യത്തേതു ഞാൻ ചോദിക്കുന്നു. ഗൗതമ വംശീയനായ എന്റെ പിതാവ് ഉദ്ദാലകൻ ക്രോധാവിഷ്ടനായി എന്നെ അങ്ങയുടെ അടുക്കലേക്കയച്ചിട്ട് ഇപ്പോൾ അശാന്തനും ദുഃഖിതനുമായി തീർന്നിരിക്കുന്നു. എനിക്കുവേണ്ടി അദ്ദേഹം ക്രോധരഹിതനും ശാന്തചിത്തനും സദാ സന്തുഷ്ടനുമായിത്തീരണം. കൂടാതെ അങ്ങയുടെ അനുമതി ലഭിച്ച് ഞാൻ ഗൃഹത്തിൽ തിരിച്ചു ചെല്ലുമ്പോൾ അദ്ദേഹം എന്നെ സ്വന്തം പുത്രനായ നചികേതസ്സ് എന്ന രൂപത്തിൽ തിരിച്ചറിഞ്ഞ് എന്നോടു പൂർവ്വവത് സ്നേഹത്തോടുകൂടി സംസാരിക്കുകയും ചെയ്യണം.

യമരാജൻ പറഞ്ഞു—

“മൃത്യുവക്ത്രത്തിൽനിന്നു മോചനം നേടി ഗൃഹത്തിൽ മടങ്ങിയെത്തുന്ന നിങ്ങളെ കാണുമ്പോൾ, എന്റെ പ്രേരണയാൽ നിങ്ങളുടെ പിതാവായ ഉദ്ദാലകൻ വളരെ പ്രസന്നനാകുകയും നിങ്ങളെ സ്വന്തം പുത്രനാണെന്നു തിരിച്ചറിയുകയും സ്നേഹിക്കുകയും അദ്ദേഹത്തിന്റെ ക്രോധവും ദുഃഖവും ശാന്തമാവുകയും ചെയ്യും. നിങ്ങളെ ലഭിക്കുന്നതുകൊണ്ടു മേലിൽ അദ്ദേഹം സുഖമായി നിദ്രചെയ്യും.”

നചികേതസ്സ് പറഞ്ഞു, ഹേ യമരാജാ! സ്വർഗ്ഗലോകം വളരെ സുഖകരവും യാതൊരു ഭയപ്പാടുകളില്ലാത്തതുമാണെന്നു ഞാനറിയുന്നു. സ്വർഗ്ഗലോകത്തിൽ ആരും വൃദ്ധാവസ്ഥ പ്രാപിക്കുന്നില്ല. മർത്ത്യലോകത്തിൽ അങ്ങയാൽ ആളുകൾ മരിക്കുന്നതുപോലെ ആരും മരിക്കുന്നില്ല. അവിടെ മരണകാലവേദനകളൊന്നുംതന്നെയില്ല. ഇവിടെ ജീവികൾ വിശപ്പും ദാഹവുംകൊണ്ട് കത്തുന്നതുപോലെ ആരും മരിക്കുന്നില്ല. അവിടെ മരണകാല വേദനകൾ ഒന്നുംതന്നെയില്ല. ഇവിടെ ജീവികൾ വിശപ്പും ദാഹവുംകൊണ്ട് കത്തുന്നതുപോലെ അവിടെ സംഭവിക്കുന്നില്ല. അവിടത്തെ നിവാസികൾ ശോകങ്ങളെ തരണം ചെയ്തു നിത്യ സൗഭാഗ്യം അനുഭവിക്കുന്നു. എന്നാൽ ആ സ്വർഗ്ഗം അഗ്നിവിജ്ഞാനം നേടാതെ ലഭിക്കുന്നില്ല. അല്ലയോ മൃത്യുദേവ, അങ്ങ് ആ സ്വർഗ്ഗത്തിന്റെ സാധനാഭൂതമായ അഗ്നിയെ യഥാർത്ഥരൂപത്തിൽ അറിയുന്നു. എനിക്ക് ആ അഗ്നിവിദ്യയും അങ്ങയിലും അമിതമായ വിശ്വാസവും ഭക്തിയും ഉണ്ട്. ഭക്തൻ തത്വത്തിന്റെ അവകാശിയാകുന്നുവല്ലോ. അതിനാൽ അങ്ങ് കൃപതോന്നി എനിക്ക് ആ അഗ്നിവിദ്യ ഉപദേശം നൽകിയാലും. അതു ഗ്രഹിച്ചിട്ട് ആളുകൾ സ്വർഗ്ഗലോകത്തിൽ വസിച്ച് അമൃതത്വത്തെ—അമരത്വത്തെ—പ്രാപിക്കട്ടെ. ഇത് എന്റെ രണ്ടാമത്തെ വരമായി അങ്ങയോടു യാചിക്കുന്നു.

യമരാജൻ പറഞ്ഞു— “അല്ലയോ നചികേതസ്സേ ഞാൻ ആ സ്വർഗ്ഗത്തിന്റെ സാധനാരൂപിയായ അഗ്നിവിദ്യ നല്ലതുപോലെ അറിയുന്നു. അതിനെ അതിന്റെ യഥാർത്ഥരൂപത്തിൽ നിനക്കുപദേശിച്ചുതരുന്നു. നീ ഇതു നന്നായി ഗ്രഹിച്ചുകൊള്ളുക. ഈ അഗ്നിവിദ്യ അനന്തവും വിനാശരഹി

തലോകത്തെ പ്രാപിക്കുന്നതിനുതകുന്നതുമാകുന്നു. അതിന്റെ സ്വരൂപം അസാധാരണമാകുന്നു. എന്നാൽ അത് അത്യന്തം ഗുപ്തമാണെന്നു നീ ധരിച്ചുകൊള്ളുക. വിദ്വാന്മാരുടെ ബുദ്ധിരൂപമാകുന്ന ഗുഹയിൽ അത് ഒളിഞ്ഞു വസിക്കുന്നു."

അഗ്നിവിദ്യയുടെ മാഹാത്മ്യവും ഗോപനീയതയും പറഞ്ഞുകൊടുത്തിട്ട് അഗ്നിദേവൻ സ്വർഗ്ഗലോകത്തിന്റെ കാരണസ്വരൂപമായ അഗ്നിവിദ്യയുടെ രഹസ്യം നചികേതസ്സിനെ ഗ്രഹിപ്പിച്ചു. അഗ്നിക്കുള്ള കുണ്ഡനിർമ്മാണത്തിൽ, ആകാരം എപ്രകാരമായിരിക്കണം, ഇഷ്ടിക എത്രയെണ്ണം വേണം, അതുപോലെ അഗ്നിയുടെ ചയനം എപ്രകാരം നടത്തണം. —എന്നിവയെല്ലാം വളരെ തന്മയത്വത്തോടെ ഗ്രഹിപ്പിച്ചു. തദനന്തരം നചികേതസ്സിന്റെ ബുദ്ധി, സ്മൃതി പരീക്ഷിക്കുന്നതിനുവേണ്ടി യമരാജൻ പറഞ്ഞു

"നിങ്ങൾ ഗ്രഹിച്ചിടത്തോളം എന്നെ ഒരു പ്രാവശ്യം കേൾപ്പിക്കൂ."

തീഷ്ണബുദ്ധിയായ നചികേതസ്സ് അതു കേട്ട്, അവൻ എപ്രകാരം യഥാർത്ഥം ഗ്രഹിച്ചിരുന്നുവോ അപ്രകാരം തന്നെ പറഞ്ഞു കേൾപ്പിച്ചു. യമരാജന് അവന്റെ അസാധാരണമായ സ്മൃതിയും പ്രതിഭയും കണ്ട് സന്തോഷമുണ്ടായി.

യമരാജൻ പ്രസന്നനായി നചികേതസ്സിനോടു പറഞ്ഞു —നിങ്ങളുടെ അപ്രതിമമായ യോഗ്യത കണ്ടു എനിക്ക് അത്യധികം സന്തോഷം തോന്നുന്നു. ഇതുകൊണ്ട് ഒരു വരം നിങ്ങൾ ആവശ്യപ്പെടാതെ തന്നെ ഞാൻ തരുന്നു.

"ഞാൻ നിനക്കുപദേശിച്ചു തന്നിരിക്കുന്ന ഈ അഗ്നി നിന്റെ പേരോടുകൂടിത്തന്നെ പ്രസിദ്ധമായിത്തീരും. അതോടുകൂടി ഇതും സ്വീകരിച്ചുകൊള്ളുക. നിങ്ങൾക്കു സ്വന്തം ദേവത്വപ്രാപ്തിക്കുവേണ്ടിയുള്ള അനേകരൂപങ്ങളോടുകൂടിയ വിവിധയജ്ഞവിജ്ഞാനരൂപിയായ ഈ രത്നമാല ഞാൻ തരുന്നു. ഇതു സ്വീകരിച്ചാലും.

ആ അഗ്നിവിദ്യയുടെ ഫലം യമരാജൻ വർണ്ണിച്ചുപറഞ്ഞു:-

ഈ അഗ്നി മൂന്നു പ്രാവശ്യം അനുഷ്ഠിക്കുന്നവൻ ഋക്ക്, യജുസ്സ്, സാമം ഈ മൂന്നുവേദങ്ങളുമായി ബന്ധപ്പെട്ടു മൂന്നു വേദങ്ങളുടേയും തത്വരഹസ്യങ്ങളിൽ നിഷ്ണാതനായി, നിഷ്കാമഭാവത്തോടുകൂടി യജ്ഞം, ദാനം, തപം എന്നീ മൂന്നു കർമ്മങ്ങളേയും അനുഷ്ഠിച്ചു ജനനമരണസാഗരത്തിന് അക്കരെ കടക്കുന്നു. ബ്രഹ്മാവിൽനിന്ന് ഉത്ഭവിച്ച സൃഷ്ടികളെ അറിയുന്ന സ്തവനീയനായ ഈ അഗ്നിയെ നിഷ്കാമഭാവത്തോടുകൂടി ചയനം ചെയ്ത് എനിക്കു ലഭ്യമായ അനന്തശാന്തി യാതൊന്നാണോ അതു പ്രാപിക്കുന്നു.

ഏതാകൃതിയിൽ എങ്ങനെയുള്ള ഇഷ്ടികകൾ, എത്രയെണ്ണംവേണം, എപ്രകാരം അഗ്നിയെ ചയനം ചെയ്യണം —ഈ മൂന്നു സംഗതികളും ശരിക്കു മനസ്സിലാക്കി, യാതൊരു വിദ്വാൻ മൂന്നുവട്ടം നാചികേതാഗ്നിവിദ്യയെ നിഷ്കാമഭാവത്തോടുകൂടി അനുഷ്ഠാനം ചെയ്യുന്നുവോ അഗ്നിയെ സമാഹരിക്കുന്നുവോ —അവൻ ദേഹാന്തത്തിനു മുമ്പേതന്നെ മൃത്യുപാശം തകർത്തു ശോകരഹിതനായി അവസാനം സ്വർഗ്ഗലോക ആനന്ദം അനുഭവിക്കുന്നു.

യമരാജൻ പറഞ്ഞു. "ഹേ നചികേതസ്സേ നീ രണ്ടാമത്തെ വരം ആവശ്യപ്പെട്ടതനുസരിച്ച് ആ സ്വർഗ്ഗപ്രാപ്തിക്കുള്ള സാധനാരൂപമായ അഗ്നിവിദ്യ ഉപദേശിച്ചു തന്നിരിക്കുന്നു. ഇന്നുമുതൽ ആളുകൾ നിന്റെ പേരിൽത്തന്നെ ഈ അഗ്നിയെ വിളിക്കും. നചികേതസ്സേ, ഇനി മൂന്നാമത്തെ വരം ആവശ്യപ്പെട്ടുകൊള്ളുക.

നചികേതസ്സ് മൂന്നാമത്തെ വരം ചോദിച്ചു.

"ഈ ലോകസുഖങ്ങൾക്കുവേണ്ടി പിതാവിനെ സന്തോഷിപ്പിക്കുന്നതിനുള്ള വരവും പരലോകത്തിനുവേണ്ടി സ്വർഗ്ഗ സാധനാരൂപമായ അഗ്നിവിദ്യ ജ്ഞാനവരവും പ്രാപിച്ചിട്ട് നചികേതസ്സ് ആത്മാവിന്റെ യഥാർത്ഥ സ്വരൂപവും അതിനെ പ്രാപിക്കുന്നതിനുള്ള ഉപായവും ഗ്രഹിക്കുന്നുതിനുവേണ്ടി യമരാജന്റെ മുമ്പിൽ മറ്റുള്ളവരുടേതായ രണ്ടഭിപ്രായങ്ങൾ അവതരിപ്പിച്ചിട്ട് അദ്ദേഹത്തിന്റെ അനുഭൂതവിചാരം അറിയുവാനാഗ്രഹിക്കുന്നു. അതിനാൽ നചികേതസ്സ് പറയുന്നു. ഭഗവാൻ, മരിച്ച മനുഷ്യരെ സംബന്ധിച്ച് ഒരു വലിയ സന്ദേഹം നിലവിലുണ്ട്. മരണശേഷം ആത്മാവിന്റെ അസ്തിത്വം ഉണ്ടെന്നു ചിലരും ഇല്ലെന്നു മറ്റു ചിലരും വാദിക്കുന്നു. ഇതു സംബന്ധിച്ചുള്ള അങ്ങയുടെ ഉപദേ

ശത്തിൽനിന്നും ഇതിന്റെ രഹസ്യം ഞാൻ ശരിയായും ഗ്രഹിച്ചുകൊള്ളാം. മൂന്നു വരങ്ങളിൽ എനിക്കഭീഷ്ടമായ വരം ഈ മൂന്നാമത്തെതാകുന്നു.

നചികേതസ്സിന്റെ ചോദ്യംകേട്ട് യമരാജൻ ആന്തരാ അവനെ പ്രശംസിച്ചു. അദ്ദേഹം ചിന്തിച്ചു. ഋഷികുമാരനാണെങ്കിലും വലിയ പ്രതിഭാശാലിതന്നെ. എന്തെല്ലാം ഗോപനീയ വിഷയങ്ങളാണ് അറിയുവാനാഗ്രഹിക്കുന്നത്? പക്ഷെ ആത്മതത്വം അതുപയോഗിക്കുവാൻ കഴിവുള്ളവർക്കു വേണം ഉപദേശിക്കുവാൻ. അനധികാരികളായവർക്ക് ആത്മതത്വം ഉപദേശിക്കുന്നത് അത്യന്തം ഹാനികരവുമാണല്ലോ. അതിനാൽ ആദ്യം പാത്രപരീക്ഷണത്തിന്റെ ആവശ്യമുണ്ട് —ഇപ്രകാരം ചിന്തിച്ചു യമരാജൻ ഈ തത്വത്തിന്റെ കഠിനതകളെ വർണ്ണിച്ചുകൊണ്ട് നചികേതസ്സിനെ അതിൽനിന്നും പിന്തിരിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു.—

“നചികേതസ്സേ, ഈ ആത്മതത്വം അത്യന്തം സൂക്ഷ്മവിഷയമാകുന്നു. ഇതു മനസ്സിലാക്കുക എളുപ്പമുള്ള കാര്യമല്ല. പണ്ടു ദേവകൾക്കുപോലും ഈ വിഷയത്തിൽ സന്ദേഹമുണ്ടായിരുന്നു. അവരിലും ഇതു വളരെ വിവാദവിഷയമായിരുന്നിട്ടുണ്ട്, എന്നാൽ അവർക്കും ഇതു ഗ്രഹിക്കുവാൻ സാധിച്ചിട്ടില്ല. അതുകൊണ്ട് നിങ്ങൾ മറ്റൊരു വരം ചോദിച്ചുകൊള്ളുക. ഞാൻ മൂന്നുവരം തരാമന്നു വാക്കുതന്നിട്ടുണ്ടല്ലോ. അതിനാൽ ഞാൻ നിങ്ങൾക്കു കടക്കാരനുമാകുന്നു. എന്നാൽ നിങ്ങൾ ഈ വരത്തിനുവേണ്ടി, മാന്യമായ ഒരു കടക്കാരനിൽ സമ്മർദ്ദം ചെലുത്തുന്നതുപോലെ എന്നെ വിഷമിപ്പിക്കരുത്. ഈ ആത്മതത്വവിഷയം എനിക്കു തിരിച്ചു തരൂ; ഇത് എനിക്കുവേണ്ടി ഉപേക്ഷിക്കുക.

“ഹേ മൃത്യോ! അങ്ങുതന്നെ ഇതു പറഞ്ഞുവല്ലോ, പുരാതന കാലത്തു ദേവകൾ ഈ വിഷയത്തെ സംബന്ധിച്ച് ആലോചനകൾ നടത്തിയിരുന്നെന്നും അവർക്ക് അതു ഗ്രഹിക്കുവാൻ കഴിഞ്ഞില്ലെന്നും ഈ വിഷയം എളുപ്പമുള്ളതല്ല അത്യന്തം സൂക്ഷ്മമാണെന്നും. അപ്പോൾ അതുകൊണ്ടുതന്നെ മനസ്സിലാക്കുവാൻ സാധിക്കുന്നത്, ഇതു വളരെ മഹത്വമേറിയ വിഷയമാണെന്നാണ്. അങ്ങനെയുള്ള മഹത്വ പൂർണ്ണമായ വിഷയത്തെ ഗ്രഹിപ്പിക്കുന്നതിന് അങ്ങയെപ്പോലെ അനുഭവ ജ്ഞാനമുള്ള ഒരു വക്താവിനെ വളരെയധികം അന്വേഷിച്ചിട്ടും കണ്ടുകിട്ടുവാൻ എനിക്കു കഴിഞ്ഞില്ലെന്നും അവിടുന്നു ധരിക്കണം. അവിടുന്നു പറയുന്നു: ഇതുപേക്ഷിച്ചിട്ട് മറ്റൊന്നു ചോദിച്ചുകൊള്ളുവാൻ. എന്നാൽ ഇതിനുതുല്യമായ മറ്റൊരുവരം ഇല്ലെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. അതിനാൽ കൃപാപൂർവ്വം ഇത് എനിക്കുപദേശിച്ചുതന്നാലും.”

വിഷയത്തിന്റെ കാഠിന്യം കണ്ടു നചികേതസ്സു ഭയപ്പെട്ടില്ല. അവൻ തന്റെ നിശ്ചയത്തിൽ പഴയതുപോലെതന്നെ ഉറച്ചുനിന്നു. ഈ പരീക്ഷയിൽ അവൻ വിജയിയായിത്തീർന്നു. അപ്പോൾ യമരാജൻ മറ്റൊരു പരീക്ഷയുടെ രൂപത്തിൽ അയാളുടെ മുമ്പിൽ വിഭിന്നങ്ങളായ പ്രലോഭനങ്ങൾ നിരത്തിവയ്ക്കുന്നതിനെപ്പറ്റി ചിന്തിച്ചു പറഞ്ഞു.

നചികേതസ്സേ, നീ വളരെ നിഷ്കളങ്കനാകുന്നു. ഈ വരംകൊണ്ടു എന്തു നേട്ടമാണു നിനക്കുണ്ടാകുന്നത്? ദീർഘജീവിതത്തിനുതകുന്ന സുഖഭോഗവസ്തുക്കളെ സ്വീകരിക്കൂ. നൂറു നൂറു സംവത്സരങ്ങൾ ജീവിച്ചിരിക്കുന്ന പുത്രപൗത്രാദികളടങ്ങുന്ന വലിയ പരിവാരത്തെ ചോദിച്ചുകൊള്ളൂ. ഗോക്കൾ മുതലായി ഉപയോഗപ്രദങ്ങളായ മൃഗങ്ങളേയും ആനകൾ, സ്വർണ്ണം, കുതിരകൾ ഇവയടങ്ങുന്ന വിപുലമായ സാമ്രാജ്യത്തേത്തന്നെയും ചോദിക്കൂ. ഇവയെല്ലാം അനുഭവിക്കുന്നതിനു എത്രകാലം ജീവിക്കണമോ അത്രയും കാലം ഇഷ്ടംപോലെ ജീവിച്ചിരുന്നുകൊള്ളൂ.

“നചികേതസ്സേ, നീ പ്രചുരധന സമ്പത്ത്, ദീർഘജീവിതത്തിനുവേണ്ടിയുള്ള സുഖസാമഗ്രികൾ, അല്ലെങ്കിൽ മനുഷ്യർക്ക് ആത്മതത്വ വിഷയത്തിനു സമമായി എത്രമാത്രം ഭോഗങ്ങൾ ഭോഗിക്കുവാൻ സാധിക്കുമോ അവയെല്ലാം ചോദിച്ചുകൊള്ളുക. നീ ഈ വിശാലഭൂമണ്ഡലത്തിന്റെ ചക്രവർത്തിയായിത്തന്നെ കഴിഞ്ഞുകൊള്ളുക. ഞാൻ നിന്നെ സകലസുഖങ്ങളും ഇഷ്ടാനുസരണം അനുഭവിക്കുന്നവനാക്കിത്തീർത്തുകൊള്ളാം.” ഇപ്രകാരം യമരാജൻ തന്റെ വാക്ചാതുര്യത്താൽ ആത്മതത്വത്തിന്റെ മഹത്വം ഉയർത്തിക്കൊണ്ടും നചികേതസ്സിനെ വിശാലഭോഗങ്ങൾ കാണിച്ചു പ്രലോഭിപ്പിച്ചുകൊണ്ടുമിരുന്നു.

നചികേതസ്സു തന്റെ നിശ്ചയത്തിൽ ഉറച്ചുതന്നെ നിന്നു. അപ്പോൾ സ്വർഗ്ഗത്തിലെ ദൈവിക ഭോഗങ്ങളെക്കാണിച്ചു പ്രലോഭിപ്പിച്ചുകൊണ്ട് യമരാജൻ പറഞ്ഞു—

“നചികേതസ്സേ, എന്തെല്ലാം സുഖങ്ങൾ മർത്ത്യലോകത്തിൽ ദുർല്ലഭങ്ങളായിരിക്കുന്നുവോ അവ എല്ലാം നീ ഇഷ്ടാനുസരണം ചോദിച്ചുകൊള്ളുക. ഈ രഥങ്ങളേയും വിവിധ തരത്തിലുള്ള വിദ്യകളോടുകൂടി സ്വർഗ്ഗത്തിലെ സുന്ദരരമണികളേയും സ്വീകരിക്കൂ. അങ്ങനെയുള്ള സുന്ദരികളെ മനുഷ്യർക്കിടയിൽ ഒരിടത്തും കാണുക സാധ്യമല്ല, വലിയ വലിയ മഹർഷിമാർപോലും അവർക്കു വേണ്ടി പ്രലോഭന വശഗരായിത്തീർന്നിട്ടുണ്ട്. ഇവയെല്ലാം നിനക്കു ഞാൻ അതിവേഗം നൽകാം. നീ ഇവ സ്വീകരിച്ചു മടങ്ങിപ്പോകൂ. അവരെക്കൊണ്ട് നിന്റെ ആവശ്യങ്ങൾ നിർവ്വഹിച്ചു കഴിഞ്ഞു കൊള്ളൂ. എന്നാൽ ആത്മവിദ്യയെപ്പറ്റി മാത്രം നീ ചോദിക്കരുത്.”

യമരാജൻ ശിഷ്യന്റെമേൽ സ്വാഭാവികമായി ദയവുള്ള മഹാനുഭാവിയായ ആചാര്യനാകുന്നു. അദ്ദേഹം പരീക്ഷണത്തോടുകൂടിത്തന്നെ ഭയവും പടിപടിയായുള്ള സുഖഭോഗങ്ങളുടെ പ്രലോഭനവുംകൊണ്ട്, കുറ്റി ഇളക്കി ഉറപ്പിക്കുന്നതുപോലെ നചികേതസ്സിന്റെ വൈരാഗ്യസമ്പന്നമായ ദൃഢനിശ്ചയത്തെ വീണ്ടും കൂടുതൽ ഉറപ്പിച്ചു. ആദ്യം കാഠിന്യത്തിന്റെ ഭയം കാണിച്ചു. പിന്നീട് ഈ ലോകത്തിലെ സുഖഭോഗസാമഗ്രികളെ ഒന്നൊന്നായി ഉയർത്തിക്കാണിച്ചു. അവസാനം സ്വർഗ്ഗലോകത്തോടും അവനു വൈരാഗ്യം ഉണ്ടാകുന്നതിന് സ്വർഗ്ഗീയ സുഖഭോഗങ്ങളുടെ ചിത്രവും അവന്റെ മുമ്പിൽ ഉയർത്തിക്കാണിച്ചു. അനന്തരം പറഞ്ഞു: ‘നീ ഇവയെല്ലാം ആ ആത്മസംബന്ധിയായ വരത്തിനു തുല്യം കണക്കാക്കുന്നുണ്ടെങ്കിൽ അവയെ ചോദിച്ചുകൊള്ളൂ. എന്നാൽ നചികേതസ്സ് ദൃഢനിശ്ചയനും സത്യവാനുമായിരുന്നു. ഈ ലോകത്തിലേയും പരലോകത്തിലേയും ഏറ്റവും വലിയ ഭോഗസുഖങ്ങളെ, ആത്മജ്ഞാന സുഖത്തിന്റെ ഒരു ക്ഷുദ്രാംശത്തോടുപോലും തുലനം ചെയ്യുവാൻ സാദ്ധ്യമല്ലെന്ന് അവനറിയാമായിരുന്നു. അതുകാരണം അവൻ തന്റെ നിശ്ചയത്തെ യുക്തിപൂർവ്വം സമർത്ഥിച്ചുകൊണ്ട് പൂർണ്ണവൈരാഗ്യയുക്തമായ വാക്കുകളിൽ യമരാജനോടു പറഞ്ഞു—

അല്ലയോ സർവ്വാന്തകനായ യമരാജാവേ, അങ്ങ് എന്റെ മുമ്പിൽ ഉയർത്തിക്കാണിച്ചസുഖഭോഗവസ്തുക്കളുടെ മഹിമകളെല്ലാം കേവലം ക്ഷണഭംഗുരങ്ങളാകുന്നു. നാളെവരെ നിലനിൽക്കുമോ എന്നുപോലും ഞാൻ സംശയിക്കുന്നു. ഇവയുടെ സംയോഗത്തിൽ നിന്നുണ്ടാകുന്ന സുഖങ്ങൾ വാസ്തവത്തിൽ സുഖമേ, അല്ല, അവ ദുഃഖമത്രേ. ഈ ഭോഗ്യവസ്തുക്കൾ യാതൊരു ലാഭവും സംഭാവന ചെയ്യുന്നില്ല. മറിച്ചു മനുഷ്യന്റെ ഇന്ദ്രിയങ്ങളുടെ തേജസ്സും ധർമ്മവും ഹരിക്കുകയത്രേ ചെയ്യുന്നത്.

അങ്ങ് എനിക്കു നൽകുവാനാഗ്രഹിച്ച ദീർഘജീവിതം അനന്തകാല ജീവിതത്തോടു തുലനംചെയ്യുമ്പോൾ കേവലം അല്പം മാത്രമേ ആകുന്നുള്ളൂ. ബ്രഹ്മാവു മുതലായ ദേവന്മാരുടെ ജീവിതവും അല്പകാലത്തേക്കു മാത്രമേയുള്ളൂ. ഒരിക്കൽ അവരും മരിക്കേണ്ടിവരും. എങ്കിൽ മറ്റുള്ളവരുടെ സ്ഥിതി എന്തായിരിക്കും? അതുകാരണം ഞാനിതൊന്നും ആഗ്രഹിക്കുന്നില്ല. അങ്ങയുടെ രഥങ്ങൾ, ആന, കുതിര, രമണിമാർ, അവരുടെ നൃത്തങ്ങൾ എല്ലാം അങ്ങുതന്നെ കൈവശം വെച്ചുകൊള്ളു.

മനുഷ്യൻ ധനംകൊണ്ട് ഒരിക്കലും തൃപ്തനാകുന്നില്ലെന്ന് അങ്ങറിയുക. അഗ്നിയിൽ നെയ്യും വിറകും ഇടുന്നതുകൊണ്ട് അത് ഒന്നിനൊന്നിന് ശക്തിയായി ആളിക്കത്തുന്നു. അപ്രകാരം ധനത്തിന്റേ പ്രാപ്തികൊണ്ടു ഭോഗാഭിലാഷങ്ങൾ ഒന്നുകൂടി വിശാലമായിത്തീരുന്നു. അവിടെ തൃപ്തി എങ്ങനെയുണ്ടാകും? അവിടെ രാവും പകലും അപൂർണ്ണതയുടേയും അതൃപ്തിയുടേയും അഗ്നി ജ്വലിച്ചുകൊണ്ടേയിരിക്കും. ഇപ്രകാരമുള്ള ദുഃഖദായിയായ ധനത്തേയും ബുദ്ധിയുള്ള ആർക്കും ആവശ്യപ്പെടാൻ സാദ്ധ്യമല്ല. എനിക്ക് എന്റെ ജീവിതാവശ്യങ്ങൾക്കായി എത്രമാത്രം ധനം ആവശ്യമുണ്ടോ അത്രയും ധനം അങ്ങയുടെ ദർശനംകൊണ്ട് സ്വയം പ്രാപ്തമായിത്തീരും. പിന്നെയുള്ളത് ദീർഘജീവിതത്തിന്റെ കാര്യമാകുന്നു. അതു മരണാവസ്ഥയിൽ അങ്ങയുടെ കല്പന വരുന്നതുവരെ എനിക്കു മരണത്തെ ഭംഗപ്പെടേണ്ട ആവശ്യമില്ലല്ലോ! തൽക്കാരണങ്ങളാൽ മറ്റുള്ള വരം ചോദിക്കുന്നത് ഉചിതമാണെന്നെനിക്ക് തോന്നിയില്ല. അതിനാൽ എന്റെ പ്രാർത്ഥന അതേ ആത്മതത്വ വിഷയകമായ വരംതന്നെയാണ്. എനിക്കതു പിൻവലികുവൻ സാദ്ധ്യമല്ല.”

“അല്ലയോ യമരാജാവേ, അങ്ങുതന്നെ അരുളിച്ചെയ്താലും. അങ്ങയെപ്പോലെ അജരനും അമരനും ആയ മഹാത്മാവിന്റെ ദുർല്ലഭവും അമോഘവുമായ കൂട്ടു ലഭിച്ചിട്ട്, ജരാമരണ സ്വഭാവമുള്ള സ്ത്രീകളുടെ സൗന്ദര്യത്തിലും ക്രീഡകളിലും ആമോദ പ്രമോദങ്ങളിലും ആസക്തരായി ആളുക

ളുടെ നേരെ ഏതെങ്കിലും ബുദ്ധിമാൻ നോട്ടമിടുമോ? ഈ ലോകത്തിൽ ദീർഘകാലം ജീവിക്കുന്നതിൽ ആര് ആനന്ദം കാണും?"

"ഹേ യമരാജൻ, ഏതൊരു ആത്മതത്വസംബന്ധിയായ മഹാജ്ഞാനത്തെപ്പറ്റി, മരണാനന്തരം ആത്മാവിന്റെ ആസ്തിക്യം ഉണ്ടോ ഇല്ലയോ എന്ന് ആളുകൾ സംശയം പ്രകടിപ്പിക്കുന്നുവോ, അതിനെ സംബന്ധിച്ച് നിർണ്ണായാത്മകമായി അങ്ങേയ്ക്ക് അനുഭൂതമായ ജ്ഞാനത്തെ എനിക്ക് കൃപാപൂർവ്വം ഉപദേശിച്ചുതന്നാലും. ഈ ആത്മസംബന്ധിയായ വരം അത്യന്തം ഗൂഢമാകുന്നു, സത്യമാകുന്നു. എന്നാൽ അങ്ങയുടെ ശിഷ്യനായ നചികേതസ്സ് ഇതൊഴിച്ചു മറ്റൊരു വരവും ആഗ്രഹിക്കുന്നില്ല.

ആത്മതത്വത്തിന്റെ ദുർല്ലതയെ ഗ്രഹിപ്പിക്കുന്നതിനുവേണ്ടി യമരാജൻ പറഞ്ഞു— നചികേതസ്സേ, ആത്മതത്വം സാധാരണപോലുള്ള ഒരു കാര്യമല്ല. ലോകത്തിൽ അധികമാളുകൾക്കും അത് കല്യാണപരമായ കാര്യങ്ങളെപ്പറ്റിയുള്ള ചർച്ചകൾ കേൾക്കുന്നതിനുപോലും സാധിക്കുന്നില്ല. പ്രഭാതത്തിൽ ഉണരുന്നതു മുതൽ രാത്രി ഉറങ്ങുന്നതുവരെ കേവലം വിഷയസുഖങ്ങളെപ്പറ്റി ചർച്ചചെയ്തുകൊണ്ടിരിക്കേണ്ട ചുറ്റുപാടിൽ അവർ ജീവിക്കുന്നു. അതിനാൽ അവരുടെ മനസ്സ് എട്ടുയാമങ്ങളിലും വിഷയചിന്തകളിൽ മുഴുകിക്കഴിയുന്നു. അവരുടെ ഹൃദയങ്ങളിൽ ആത്മതത്വം കേൾക്കുന്നതിനും ഗ്രഹിക്കുന്നതിനും ഉള്ള ചിന്ത ഒരിക്കലും ഉദിക്കുന്നില്ല. അഥവാ അങ്ങനെ ഒരു സന്ദർഭം ഉണ്ടാകുകയാണെങ്കിൽത്തന്നെ അവർക്കു വിഷയസേവനത്തിൽനിന്നും ഒരിക്കലും ഒഴിവുകിട്ടുന്നുമില്ല. ചിലയാളുകൾ, കേട്ടു ഗ്രഹിക്കുന്നതു നല്ലതെന്നു കരുതി കേൾക്കുന്നു. എന്നാൽ അവന്റെ വിഷയഗ്രസ്തമായ ഹൃദയത്തിന് അതു വഹിക്കുവാൻ സാധിക്കാതെ വരുന്നു. അല്ലെങ്കിൽ മന്ദബുദ്ധിയായതു കാരണം അതു ഗ്രഹിക്കാൻ കഴിയുന്നില്ല. യാതൊരുത്തർ തീഷ്ണബുദ്ധിയായി കരുതപ്പെടുന്നുവോ അങ്ങനെ ഉള്ളവരിൽത്തന്നെ ആത്മതത്വത്തെ യഥാർത്ഥരൂപത്തിൽ വർണ്ണിക്കുവാൻ കഴിവുള്ള മഹാപുരുഷന്മാർ വളരെ വിരളമായേ കാണപ്പെടുന്നുള്ളൂ. ആത്മതത്വത്തെ പ്രാപിച്ചിട്ട് ജീവിതം സഫലമാക്കിയിട്ടുള്ളതും ഒരേ ഒരു പുരുഷൻ മാത്രമേ ഉള്ളൂ. നല്ലതുപോലെ ഗ്രഹിച്ച്, ജീവിതം സഫലമാക്കിയവരും ജീവാനുഭവമുള്ളവരും, ആത്മദർശികളുമായ ആചാര്യന്മാരിൽനിന്നും ഉപദേശം ലഭിച്ചിട്ട്, അതിനനുസരണമായി മനനനിദിധ്യാസനത്താൽ തത്വത്തിന്റെ സാക്ഷാത്ക്കാരം നേടുന്ന പുരുഷന്മാരും ലോകത്തിൽ വളരെ വിരളമായേ ഉണ്ടാകുന്നുള്ളൂ.

പ്രകൃതിപര്യന്തമുള്ള സൂക്ഷ്മതത്വങ്ങളെക്കാൾ ഈ ആത്മതത്വം സൂക്ഷ്മമാകുന്നു. ഇതിന്റെ യഥാർത്ഥ രൂപം ഗ്രഹിപ്പിക്കുന്നതിനു കഴിവുള്ള മഹാന്മാരെ ലഭിക്കുന്നതുവരെ മനുഷ്യർക്ക് അതിൽ പ്രവേശനം ലഭിക്കുക അത്യന്തം ദുഷ്കരമാണ്. അത് അത്രയ്ക്കു ഗഹനമാണ്. അല്പജ്ഞാനം സാധാരണ അറിവുകാരനും ഇതിനെപ്പറ്റി ഉപദേശിക്കുകയും അതിനനുസരിച്ച്, വിവിധരീതിയിൽ ചിന്തിക്കുകയും അഭ്യസിക്കുകയും ചെയ്യുകയാണെങ്കിൽ അതിന്റെ ആത്മജ്ഞാന രൂപമായ ഫലം ഉണ്ടാകുന്നില്ല; ആത്മതത്വം അല്പംപോലും മനസ്സിലാക്കുവാൻ സാധിക്കുകയില്ല. മറ്റുള്ളവരിൽനിന്നും ശ്രവിക്കാതെ സ്വയം തർക്കവിതർയുക്തമായ വിശകലനംകൊണ്ടും ആ ആത്മതത്വം ഗ്രഹിക്കുവാൻ സാധിക്കുകയില്ല. എന്നാൽ ശ്രവിക്കുക ആവശ്യമാണ്. പക്ഷെ, ഇതുസംബന്ധിച്ചു നല്ല പരിജ്ഞാനം സിദ്ധിച്ചിട്ടുള്ള മഹാന്മാരിൽനിന്നുവേണം തത്വശ്രവണം നടത്തുവാൻ. അപ്പോൾ തർക്കത്തിനു അതീതമായ ഈ ഗഹനവിഷയത്തിൽ പരിജ്ഞാനം സിദ്ധിക്കുന്നു.

നചികേതസ്സിനെ പ്രശംസിച്ചുകൊണ്ടു യമരാജൻ വീണ്ടും പറഞ്ഞു. എന്റെ പ്രിയപ്പെട്ടവനേ, നിന്റെ ഈ പവിത്രമായ ബുദ്ധിയും നിർമ്മലമായ നിഷ്ഠയും കണ്ടു ഞാൻ അത്യന്തം പ്രസന്നനായിരിക്കുന്നു. ഇപ്രകാരമുള്ള നിഷ്ഠതർക്കങ്ങളിൽനിന്ന് ഒരിക്കലും ലഭ്യമാകുവാൻ സാദ്ധ്യമല്ല. അതാകട്ടെ ഭഗവത്കൃപയാൽ ഏതെങ്കിലും മഹാത്മാവിന്റെ കൂട്ടുകൊണ്ടും അദ്ദേഹം മുഖാന്തിരമായുള്ള തുടർച്ചയായ പരമാത്മമഹത്വത്തിന്റെ വിശദവിവേചനം ശ്രവിക്കുന്നതിനുള്ള സൗഭാഗ്യംകൊണ്ടും സംസിദ്ധമാകുന്നു. ഇപ്രകാരമുള്ള നിഷ്ഠതന്നെയാണു മനുഷ്യനെ ആത്മജ്ഞാനത്തിനുവേണ്ടി പ്രയത്നിക്കുന്നതിനു പ്രേരിപ്പിക്കുന്നത്. നിന്നെ ഞാൻ ഇത്രയധികം പ്രലോഭിച്ചിട്ടും സ്വന്തം തീരുമാനത്തിൽ നീ ദൃഢമായി നിന്നു. അതിൽ നിന്നും വാസ്തവത്തിൽ യഥാർത്ഥ ധാരണയിൽ നീ സമ്പന്നനാണെന്നും വ്യക്തമായിരിക്കുന്നു. നചികേതസ്സേ, നമുക്കു നിന്നെപ്പോലെ ചോദിച്ചു വാങ്ങുന്ന ജിജ്ഞാസുക്കളെയാണാവശ്യം.

യമരാജൻ ഉദാഹരണസഹിതം നിഷ്കാമ ഭാവത്തെ പ്രശംസിച്ചികൊണ്ടു പറഞ്ഞു:-

നചികേതസ്സേ! കർമ്മങ്ങളുടെ ഫലസ്വരൂപമായ ഈ ലോകത്തിലേയും പരലോകത്തിലേയും ഭോഗസമൂഹങ്ങളായി ലഭ്യമാകുന്ന നിധികൾ, അവ എത്രമാത്രം അമൂല്യങ്ങളായിരുന്നാലും ഒരു ദിവസം അവ നശിക്കും. അതായത് അവ അനിത്യമാകുന്നു എന്നുള്ള കാര്യം ഞാൻ നന്നായറിയുന്നു. അതുപോലെ അനിത്യ സാധനകളിൽനിന്നും നിത്യ വസ്തുക്കളെ പ്രാപിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ല. ഈ രഹസ്യത്തെ അറിഞ്ഞുകൊണ്ടുതന്നെ ഞാൻ നചികേതാഗ്നിയുടെ ചയനാദി രൂപത്തിൽ ചില യജ്ഞാദി കർത്തവ്യകർമ്മങ്ങൾ അനിത്യവസ്തുക്കൾ വഴിയായി എല്ലാ അഭിലാഷങ്ങളോടും ആസക്തിയോടും രഹിതമായി കർമ്മബുദ്ധിയോടുകൂടി മാത്രം ചെയ്തിരിക്കുന്നു. അനിത്യപദാർത്ഥങ്ങളെക്കൊണ്ടു കർത്തവ്യപാലന സ്വരൂപങ്ങളായ ഈശ്വരപൂജകൾ ചെയ്ത് ഞാൻ നിത്യസുഖരൂപനായ പരമാത്മാവിനെ പ്രാപിച്ചിരിക്കുന്നു. ഇതു നിഷ്കാമ ഭാവത്തിന്റെ മഹിമതന്നെയാകുന്നു.

നചികേതസ്സേ, നിങ്ങൾ എല്ലാവിധത്തിലും ശ്രേഷ്ഠനും ബുദ്ധിസമ്പന്നനും നിഷ്കാമനും ആകുന്നു. ഞാൻ വരദാനമായി നിന്റെ മുമ്പിൽ വച്ചിരിക്കുന്ന സ്വർഗ്ഗം എല്ലാ പ്രകാരത്തിലുമുള്ള ഭോഗങ്ങളാൽ പരിപൂർണ്ണവും ജഗത്തിന്റെ ആധാരസ്വരൂപവും യജ്ഞാദിശുഭകർമങ്ങളുടെ അന്തരഹിതമായ ഫലവും എല്ലാ ദുഃഖങ്ങളിൽനിന്നും ഭയങ്ങളിൽനിന്നും രഹിതവും സ്തുതിക്കപ്പെടുവാൻ യോഗ്യവും അത്യന്തം മഹത്വപൂർണ്ണവുമാകുന്നു. വേദങ്ങളിൽ അതിന്റെ അനേക വിധത്തിലുള്ള ഗുണങ്ങളെ ഗാനം ചെയ്തിരിക്കുന്നു. അത് അനന്തകാലം നിലനിൽക്കുന്നതാകുന്നു. നീ അതിന്റെ മഹത്വം ശരിക്കു ഗ്രഹിച്ചു ധൈര്യത്തോടുകൂടി അതു പരിത്യജിച്ചു. നിന്റെ മനസ്സ് അതിൽ അല്പംപോലും ആസക്തമായിരുന്നില്ല. നീ സ്വന്തം തീരുമാനത്തിൽ ദൃഢമായി ഉറച്ചുനിന്നു. ഇതു സാധാരണമായ ഒരു സംഗതിയല്ല. അതിനാൽ നീ വലിയ ബുദ്ധിമാനും, അനാസക്തനും ആത്മമത്വത്തെ ആറിയുന്നതിനു യോഗ്യനും ആണെന്ന് ഞാൻ കരുതുന്നു.

ഈ സമ്പൂർണ്ണ ജഗത്ത് അത്യന്തം ദുർഗ്ഗമവും ഗഹനവുമായ ഒരു വനത്തിനു സദൃശമാകുന്നു. എന്നാൽ ഈ പരബ്രഹ്മ പരമേശ്വരൻ പരിപൂർണ്ണനാകുന്നു. അത് ഇവയിലെല്ലാം സർവ്വത്ര പ്രവിഷ്ടമായിരിക്കുന്നു. അത് എല്ലാവരുടേയും ഹൃദയമാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്നു. ഇപ്രകാരം നിത്യവും ഒന്നിച്ചിരുന്നിട്ടും ആളുകൾക്കു സ്വാഭാവികമായി അറിയുവാൻ കഴിയുന്നില്ല: എന്തുകൊണ്ടെന്നാൽ അതു സ്വന്തം യോഗമായയുടെ വാക്കുകളിൽ ഒളിഞ്ഞിരിക്കുന്നു; അത്യന്തം ഗുപ്തമായിരിക്കുന്നു. അതിന്റെ ദർശനം അത്യന്തം ദുർലഭമാകുന്നു. യാതൊരു ശുദ്ധബുദ്ധി സമ്പന്നനായ സാധകൻ, തന്റെ മനസ്സിനേയും ബുദ്ധിയേയും നിത്യവും നിരന്തരവും അതിന്റെ ചിന്തയിൽ മഗ്നമാക്കുന്നുവോ അവന് ആ സനാതനദൈവത്തെ പ്രാപിച്ചു സദാകാലം ഹർഷശോകരഹിതനായിത്തീരാൻ സാധിക്കും. അവന്റെ അന്തഃകരണത്തിൽ നിന്നും ഹർഷശോകാദി വികാരങ്ങൾ സ്ഥൂലം നശിച്ചുപോകുന്നു.

ഈ അദ്ധ്യാത്മ വിഷയകമായ ധർമ്മോപദേശം ആദ്യമായി അനുഭവജ്ഞാനമുള്ള മഹാപുരുഷന്മാരിൽനിന്നും ശ്രദ്ധാപൂർവ്വം ശ്രവിക്കണം; അനന്തരം അതിനെ മനനം ചെയ്യണം; തദനന്തരം ഏകാന്തതയിൽ അതേപ്പറ്റി ചിന്തിച്ച് ബുദ്ധിയിൽ സ്ഥിരപ്പെടുത്തണം. ഇപ്രകാരം സാധന ചെയ്തതിനുമേൽ മനുഷ്യർക്ക് ആത്മസ്വരൂപപ്രാപ്തിയുണ്ടാകുമ്പോൾ അതായത് അവൻ ആത്മാവിനെ തത്വത്തോടുകൂടി ഗ്രഹിക്കുമ്പോൾ ആനന്ദസ്വരൂപനായ പരബ്രഹ്മ പരമാത്മാവിനെ പ്രാപിക്കുന്നു. ആ ആനന്ദ മഹാസമുദ്രത്തെ പ്രാപിച്ചിട്ട് അവൻ അതിൽ നിമഗ്നനായിത്തീരുന്നു. ഹേ നചികേതസ്സേ! നിനക്കുവേണ്ടി ആ പരമധാമത്തിന്റെ വാതിൽ തുറന്നിട്ടിരിക്കുന്നു. അങ്ങോട്ടു പ്രവേശിക്കുന്നതിൽ നിന്ന് ആർക്കും നിങ്ങളെ തടയുവാൻ സാധ്യമല്ല. നിങ്ങൾ ബ്രഹ്മ പ്രാപ്തിക്കുള്ള ഉത്തമാവകാശിയായിരിക്കുന്നതായി ഞാൻ കരുതുന്നു.

നചികേതസ്സ് ചോദിച്ചു:- ഭഗവാൻ, അങ്ങ് എന്നിൽ പ്രസന്നനായിരിക്കുന്നു എങ്കിൽ അധർമ്മ സംബന്ധരഹിതവും കാര്യകാരണപ്രകൃതിയിൽനിന്നും വ്യത്യസ്തമായും ഭൂതം, വർത്തമാനം, ഭാവി ഇവയെല്ലാത്തിൽനിന്നും ഭിന്നവും ആയി അങ്ങറിഞ്ഞിരിക്കുന്ന പരമാത്മതത്വത്തെ എനിക്കുപദേശിച്ചു തരേണമേ.

യമരാജൻ ഇവിടെ പരബ്രഹ്മ പുരുഷോത്തമനെ പരമപ്രാപ്യം എന്നു പറഞ്ഞുകൊണ്ട് അതിന്റെ വാചകമായ ഓംകാരത്തെ സ്വരൂപമായി ഉപദേശിക്കുന്നു. അദ്ദേഹം പറയുന്നു, സമസ്തവേദങ്ങളും

നാനാപ്രകാരത്തിലുള്ള ഛന്ദസ്സുകളെക്കൊണ്ടു യാതൊന്നിനെ പ്രതിപാദിക്കുന്നുവോ സമ്പൂർണ്ണ തപം മുതലായ സാധനകളുടെ ഏകമാത്രവും പരമവുമായ ലക്ഷ്യം ഏതൊന്നാണോ ഏതിനെ പ്രാപിക്കുന്നതിനുവേണ്ടിയുള്ള ഇച്ഛയാൽ സാധകൻ നിഷ്കാമപൂർവ്വം ബ്രഹ്മചര്യത്തെ അനുഷ്ഠിക്കുന്നുവോ ആ പുരുഷോത്തമ ഭഗവാന്റെ പരമതത്വം ഞാൻ നിനക്കു സംക്ഷേപമായി ഉപദേശിക്കുന്നു; അതാകുന്നു ഓം എന്ന ഈ ഏകാക്ഷരം.

ഈ അവിനാശിയായ പ്രണവം ഓംകാരംതന്നെയാകുന്നു. (പരമാത്മാവിന്റെ സ്വരൂപം). ബ്രഹ്മവും അതുതന്നെയാകുന്നു. പരബ്രഹ്മ പരമപുരുഷോത്തമനും അതുതന്നെയാകുന്നു. അതായത് ആ ബ്രഹ്മത്തിന്റെയും പരബ്രഹ്മത്തിന്റെയും നാമം ഓംകാരമാണെന്നുതന്നെയാകുന്നു. അതിനാൽ ഈ തത്വത്തെ ഗ്രഹിച്ചിട്ട് സാധകന് ഇതുവഴിയായി രണ്ടിൽക്കൂടിയും ഏതെങ്കിലും അഭീഷ്ടരൂപത്തെ പ്രാപിക്കുവാൻ കഴിയുന്നു.

പരമാത്മപ്രാപ്തിക്കുവേണ്ടി സ്വീകരിക്കുന്ന പല രീതിയിലുള്ള ആലംബനങ്ങളിൽ പരമശ്രേഷ്ഠവും പരമാവലംബവും ഈ ഓംകാരം തന്നെയാകുന്നു. ഇതല്ലാതെ മറ്റു യാതൊരവലംബനവും ഇല്ല. അതായതു പരമാത്മാവിന്റെ ശ്രേഷ്ഠമായ നാമത്തെത്തന്നെ ശരണം പ്രാപിക്കുക എന്നത് അതിന്റെ പ്രാപ്തിക്കുള്ള സർവ്വോത്തമവും അമോഘവുമായ സാധനയാകുന്നു. പ്രേമവും ഇതിൽ അർപ്പിക്കുന്നുവോ അവൻ തീർച്ചയായും പരമാത്മാവിനെ പ്രാപിക്കുന്നു.

നിത്യജ്ഞാനരൂപമായ ആത്മാവു മരിക്കുകയോ ജനിക്കുകയോ ചെയ്യുന്നില്ല, അതു സ്വയം ഒന്നിൽ നിന്നുണ്ടായതോ ഒന്നിനു കാരണമോ അല്ല. അതായത് അത് ഒന്നിന്റെ കാര്യകാരണമാകുന്നില്ല. അത് അജന്മാവും നിത്യവും സദാ ഏകരസമുള്ളതും പുരാതനവുമാകുന്നു. അതു വൃദ്ധിക്ഷയരഹിതമാകുന്നു. ശരീരത്തിനു നാശമുണ്ടായാലും അവനു നാശമുണ്ടാകുന്നില്ല.

യമരാജൻ ഇവിടെ ആത്മാവിന്റെ ശുദ്ധസ്വരൂപത്തേയും അതിന്റെ നിത്യതയേയും വർണ്ണിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ സാധകന് തന്റെ നിത്യതയുടെയും നിർവ്വികാരതയുടേയും അനുഭവം ഉണ്ടാകുന്നില്ലയോ അതുപോലെതന്നെ ശരീരാദികളായ അന്യവസ്തുക്കളിൽ നിന്നും ഭിന്നമായി കരുതാതിരിക്കുന്നതുവരെ ഈ അനിത്യവസ്തുക്കളോടു വൈരാഗ്യമുണ്ടായി. അവന്റെ അന്തഃകരണത്തിൽ നിത്യതത്വത്തിന്റെ അഭിലാഷം ഉദ്ഭവിക്കുന്നില്ല. ജീവാത്മാവ നിത്യചേതനാ ജ്ഞാന സ്വരൂപമാകുന്നു. അനിത്യവും വിനാശിയുമായ ജഡശരീരങ്ങൾക്കും ഭോഗങ്ങൾക്കും വാസ്തവത്തിൽ ഇതുമായി യാതൊരു സംബന്ധവുമില്ലെന്നുമുള്ള ദൃഢമായ അനുഭൂതി അവനുണ്ടാകണം. ഇത് അനാദിയും അനന്തവുമാകുന്നു. യാതൊരു കാര്യകാരണങ്ങളും ഇതിനില്ല. അതിനാൽ ഇതു ജനനമരണരഹിതവും സദാ ഏകകവും സർവ്വഥാ നിർവ്വികാരകവും ആകുന്നു. ശരീരത്തിന്റെ നാശംകൊണ്ട് ഇതിനു നാശം സംഭവിക്കുന്നില്ല. ഇത് മരിക്കുമെന്നും മരിപ്പിക്കുമെന്നും ആരെങ്കിലും കരുതുന്നുണ്ടുവെങ്കിൽ അവർ വാസ്തവത്തിൽ ആത്മസ്വരൂപത്തെ അറിയുന്നില്ല. അവർ സർവ്വഥാ ഭ്രമത്തിൽ കഴിഞ്ഞുകൂടുന്നു. അവർ പറയുന്നത് ആരും ശ്രദ്ധിക്കേണ്ട ആവശ്യമില്ല. യഥാർത്ഥത്തിൽ ആത്മാവ് ആരെയും കൊല്ലുന്നുമില്ല; ആർക്കും അതിനെ കൊല്ലുവാനും സാധിക്കുന്നില്ല.

ആദ്യ ഋതു കടന്നുപോവുകയാണ് ഗ്രീഷ്മം കടന്നുവന്നുകഴിഞ്ഞു.

രണ്ടാം ഭാഗം

# ഗ്രീഷ്മഋതു

സൂര്യൻ ഉത്തരായന യാത്രയിലാണ്. ജ്യേഷ്ഠത്തിലേക്കു കടന്നതോടെ ചൂടുകൂടിക്കൂടി വരുകയാണ്. ആകാശത്തു സൂര്യൻനിന്നു കത്തുകയാണെന്നു തോന്നും. ആഷാഢത്തിൽ എത്തുന്നതോടെ പകൽ കത്തിഎരിയുകയാവും. തണുപ്പ് എവിടെയോ ഓടിഒളിച്ചു കഴിയുന്നു. രാത്രിയും ചൂടിന്റെ പിടിയിലാണ്. വെള്ളത്തിനായി എല്ലാവരും ഓടുന്നു. മരത്തിലെ ഇലകൾ കടുംപച്ചനിറമായി കനത്തത് രക്ഷയാണ്. അതിന്റെ തണലിൽ ആശ്രയം തേടാമല്ലോ?

പകൽചൂടിനോടൊത്ത് കാറ്റ് ഇളകി ആടാൻ തുടങ്ങി കഴിഞ്ഞു ചൂടിൽ ഭൂമിയുടെ മേൽപരപ്പിലെ പൊടി ഇളകിയാടിക്കൊണ്ടിരിക്കുന്നു. കാറ്റ് ആ പൊടി ഊതി എടുക്കുന്നു. പൊടി ഉയർത്തി ചൂടുകാറ്റു ആഞ്ഞ് അടിക്കുമ്പോൾ എല്ലാം വിറക്കും. ഈ പൊടിനിറഞ്ഞ ചൂടുകാറ്റു വിറപ്പിക്കാത്തതായി ഒന്നുമില്ല.

സന്ധ്യയുടെ നിറവും തീയുടെതാണ്. പൊടിനിറഞ്ഞതാണ്. മൃഗങ്ങൾ മേഞ്ഞുനടക്കുന്ന പാടങ്ങൾ വിണ്ടുകീറി പിളർന്നുകഴിഞ്ഞു. പുല്ലും വെള്ളവും അന്വേഷിക്കുന്ന കാലികളും മൃഗങ്ങളും എല്ലായിടത്തുമുണ്ട്. ഉച്ചക്കുതണൽചേർന്നുകിടക്കുന്ന അവസര കാലത്തോടെയേ കൺതുറക്കാറുള്ളൂ. ഈ ചൂടിൽ എങ്ങിനെ ആഹാരംതേടും. പക്ഷികളും തണലിൽ ചേക്കേറി കഴിഞ്ഞു. അവ തളർന്നിരിക്കുകയാണ്. വീടുകളിലും ഗൃഹണിമാർ വീടിനകത്തുതന്നെ കഴിയുന്നു. ചൂടുകൊണ്ടു ദേഹത്ത് വസ്ത്രങ്ങൾപോലും ഭാരമായി അവർക്കുതോന്നുന്നു. ചൂടിൽനിന്നു രക്ഷനേടാൻ എന്താണു വഴിയെന്നു ചിന്തിക്കലാണ്.

സൂര്യന്റെ ചൂടു കൂടിക്കൂടി വരുന്നു. ആഷാഢത്തിന്റെ ഒടുവോടെ നീലാകാശത്തിനു മാറ്റം കണ്ടുതുടങ്ങുകയായി. അങ്ങു ചക്രവാളത്തിൽ കാർമേഘങ്ങൾ വരുന്നതു കാണറാകും. ഗ്രീഷ്മം വിടപറയാൻ പോവുന്നു. ജ്യേഷ്ഠ ആഷാഢങ്ങൾ ഗ്രീഷ്മഋതുവാണ്. കടുത്ത ചൂടിന്റെ കാലമാണ്.

## ജ്യേഷ്ഠം

ഈ മാസത്തിലെ ഉത്സവങ്ങളും വ്രതങ്ങളും നോക്കാം:-

### അചലാ ഏകാദശി

ജ്യേഷ്ഠ മാസത്തിലെ കൃഷ്ണപക്ഷ ഏകാദശി അചല ഏകാദശിയാണ് ആചരിക്കുന്നത്. ഇതിന് അപരാ ഏകാദശി എന്നും പറയും. ഇതിനോടനുബന്ധിച്ചുള്ള കഥ പറയാം.

മഹീധ്വജനെന്നു പേരായി ധർമ്മാത്മാവായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അനുജൻ വ്രജധ്വജൻ വലിയ ക്രൂരനും അധർമ്മിയും അന്യായിയുമായിരുന്നു. ജ്യേഷ്ഠനോടു കടുത്ത

ശത്രുതയാണ് അയാൾ പുലർത്തിയിരുന്നത്. ഈ ദുഷ്ടൻ ഒരു രാത്രി ജ്യേഷ്ഠനെകൊന്ന് മൃത ദേഹം കാട്ടിൽ ഒരരയാലിന്റെ ചുവട്ടിൽ കുഴിച്ചിട്ടു. രാജാവ് പ്രേതരൂപത്തിൽ ഉപദ്രവങ്ങൾ ചെയ്തു അരയാലിൽ വസിച്ചു. ഒരു ദിവസം യാദൃശ്ചികമായി ധൗമ്യനെന്ന ഒരു മഹർഷി ആ വഴിവന്നു. അദ്ദേഹം തപഃശക്തികൊണ്ട് പ്രേതോപദ്രവവും പ്രേതത്തിന്റെ കഥയും മനസ്സിലാക്കി. മഹർഷി പ്രസന്നനായി. പ്രേതത്തെ അരയാലിൽനിന്ന് ഇറക്കി. ആ പ്രേതാവസ്ഥയിൽനിന്നു മുക്തനാവുന്ന തിന് 'അചലാ' ഏകാദശിവ്രതം അനുഷ്ഠിക്കാൻ നിർദ്ദേശിച്ചു. അചലാ ഏകാദശി വ്രതാനുഷ്ഠാന ത്തിലൂടെ രാജാവ് സ്വർഗ്ഗപ്രാപ്തനായി.

## വടസാവിത്രീപൂജ

ജ്യേഷ്ഠത്തിലെ കറുത്തവാവിൻനാൾ നടത്തുന്നപൂജ. പൂജ കഴിഞ്ഞ് പഴങ്ങൾ മാത്രമെ ഭക്ഷിക്കാൻ പാടുള്ളൂ. സാവിത്രി ഈ വ്രതമനുഷ്ഠിച്ചു മരിച്ചുപോയ ഭർത്താവ് സത്യവാനെ ധർമ്മ രാജനിൽനിന്നു വീണ്ടെടുത്തു. സ്വർണ്ണംകൊണ്ടോ മണ്ണുകൊണ്ടോ സാവിത്രിസത്യവാന്മാരുടേയും പോത്തിൽപുറത്തിരിക്കുന്ന യമരാജന്റേയും പ്രതിമയുണ്ടാക്കിവച്ച് ധൂപം, ദീപം, ചന്ദനം, പഴങ്ങൾ, കുങ്കുമം ഇവകൊണ്ട് പൂജനടത്തണം. സാവിത്രി സത്യവാന്മാരുടെ കഥ പാരായണംചെയ്യുകയോ പറഞ്ഞുകേൾക്കുകയോ ചെയ്യാം.

## ഗംഗാദശഹരാ

ജ്യേഷ്ഠത്തിലെ വെളുത്തപക്ഷ ദശമി ഗംഗാദശഹരയാണ്. ഈദിവസമാണ് ഭാഗീരഥൻ ഗംഗയെ സ്വർഗത്തിൽനിന്നും ഭൂമിയിലേക്കു കൊണ്ടുവന്നത്. വെളുത്തപക്ഷ ദശമി തിങ്കളാഴ്ചയും അത്തം നക്ഷത്രവും ചേർന്നു വന്നാൽ സകലപാപവും നശിപ്പിക്കുന്ന പുണ്യദിനമായി കരുതപ്പെടുന്നു. അത്തം നക്ഷത്രവും ബുധനാഴ്ചയും ചേർന്ന ദിവസമാണ് ഗംഗാവതരണം ഉണ്ടായത്. ഗംഗാസ്നാനം, തർ പ്പണം, ദാനം മുതലായവ നടത്തിയാൽ പത്തുതരം പാപങ്ങൾ നശിക്കുന്നതാണ്. അതിനാലാണ് ഈ ദിവസത്തിന് 'ദശഹര' എന്നു പേരുണ്ടായത്. ഗംഗാതീരത്തെ ജനങ്ങളും ആശ്രമവാസികളും വളരെ ഭക്തിയോടെ ഗംഗാസ്തോത്രം ചൊല്ലി ധൂപദീപങ്ങൾ ഗംഗയിൽ ഒഴുക്കിവിട്ട് ഗംഗാദിനം ആചരിക്കുന്നു.

## നിർജലാ ഏകാദശി

ജ്യേഷ്ഠ വെളുത്തപക്ഷ ഏകാദശിയാണ് 'നിർജലാ' ഏകാദശി ഇതിന് ഭീമസേനീ ഏകാദശി യെന്നും ഭീമൈകാദശിയെന്നും പേരുകളുണ്ട്. വേദവ്യാസന്റെ നിർദേശപ്രകാരം ഭീമസേനൻ ഈ വ്രതം അനുഷ്ഠിക്കുകയും കാര്യസിദ്ധിവരുകയും ചെയ്തു. ഈ ഏകാദശിവ്രതംമൂലം ദീർഘായു സ്സും മോക്ഷപ്രാപ്തിയും ഉണ്ടാകും. ഈ ഏകാദശിദിവസം ജലപാനംപോലും അരുത്. ഈ ഒരുദി വസവ്രതംകൊണ്ട് വർഷം മുഴുവൻ ഏകാദശിവ്രതം അനുഷ്ഠിച്ച ഫലം ലഭിക്കും. ജ്ഞാനേന്ദ്രിയങ്ങ ളേയും കർമ്മേന്ദ്രിയങ്ങളെയും മനസ്സിനെയും ഈശ്വരാഭിമുഖമായി നിയന്ത്രിച്ചു നിറുത്തുകയും നാമ ജപത്തിൽ മുഴുകുകയും വേണം. ഈ വ്രതാനുഷ്ഠാനത്തിനു ശേഷം ദ്വാദശയിലെ ബ്രഹ്മമുഹൂർ ത്തത്തിൽ എഴുന്നേറ്റ് സ്നാനം വിഷ്ണുപൂജ, ദാനം, സജ്ജനങ്ങൾക്ക് ആഹാരം നല്കുക ഇവ ചെയ്യണം. ഒരിക്കൽ ഭീമസേനൻ വ്യാസഭഗവാനോടു പറഞ്ഞു "ഭഗവാനേ! ജ്യേഷ്ഠനും അർജ്ജുന നും നകുലനും സഹദേവനും അമ്മയും ദ്രൗപദിയും എല്ലാം ഏകാദശിദിവസം ഉപവാസമനുഷ്ഠിക്കു ന്നുണ്ട്. എന്നോടും അങ്ങനെ ചെയ്യാൻ പറയുന്നു. എനിക്ക് വിശപ്പ് സഹിക്കാൻ പറ്റുകയില്ല. ദാനം കൊടുക്കുകയും ഭഗവാൻ വാസുദേവന് അർച്ചന നടത്തുകയും ചെയ്തുകൊള്ളാം. നിരാഹാരം കൂടാതെ ഈ വ്രതം എങ്ങനെ അനുഷ്ഠിക്കാമെന്നു പറഞ്ഞുതരണം."

വ്യാസഭഗവാൻ പറഞ്ഞു -"വൃകോദര! നീ സ്വർഗ്ഗലോകം ഇഷ്ടപ്പെടുകയും നരകം വെറുക്കു കയും ചെയ്യുന്നെങ്കിൽ രണ്ട് ഏകാദശി വ്രതങ്ങൾ അനുഷ്ഠിക്കണം."

"ഭഗവാൻ, എന്റെ വയറ്റിൽ അഗ്നി കത്തിക്കൊണ്ടിരിക്കുകയാണ്. വേണ്ടത്ര ഭക്ഷണം കഴി ച്ചാൽതന്നെ എന്റെ വിശപ്പ് ശമിക്കുന്നില്ല. ഭഗവാനേ, ഒരു വ്രതംകൊണ്ടുമാത്രം എനിക്ക് മംഗളം ഭവിക്കുമെന്ന് പറഞ്ഞുതരണേ!"

“ജ്യേഷ്ഠത്തിലെ ഏകാദശി ജലപാനം കൂടാതെ അനുഷ്ഠിക്കുക. കുളിക്കുന്നതിലൂടെയും ആചമനം നടത്തുന്നതിലുംകൂടെ മാത്രം ജലം സ്വീകരിക്കാം. മറ്റ് ആഹാരങ്ങൾ ഉപേക്ഷിക്കണം. അന്നം ഭക്ഷിക്കുന്നതുമൂലം വ്രതഭംഗമുണ്ടാകും. നീ ജീവിതകാലം മുഴുവൻ ഈ വ്രതം അനുഷ്ഠിക്കുക. മുമ്പ് ഏകാദശിദിവസങ്ങളിൽ ആഹാരം കഴിച്ച പാപവും ഇല്ലാതാവും”. വ്യാസന്റെ നിർദ്ദേശപ്രകാരം ഭീമസേനൻ ക്ലേശിച്ചു ജലപാനം കൂടാതെ ഈ വ്രതം അനുഷ്ഠിച്ചു. ദ്വാദശിദിവസം രാവിലെ ഭീമൻ ബോധശൂന്യനായിത്തീർന്നു. പാണ്ഡവർ ഗംഗാജലവും തുളസീതീർത്ഥവും കൊടുത്ത് അദ്ദേഹത്തിന്റെ ബോധക്കേടു മാറ്റി. ഭീമസേനൻ പാപരഹിതനാവുകയും ചെയ്തു.

ഗ്രീഷ്മം - വേനൽക്കാലം ജ്യേഷ്ഠത്തിലാണ് ആരംഭിക്കുക. ഗ്രീഷ്മത്തിന്റെ അർത്ഥം രസങ്ങളെ ഗ്രഹിക്കുക എന്നതാണ്. ഈ വേനലിൽ തളർന്നിരിക്കുമ്പോൾ വേദമന്ത്രങ്ങൾ നമുക്ക് ഓർക്കാം.

‘ഹേ സച്ചിദാനന്ദസ്വരൂപനായ പരമാത്മാവേ, എന്റെ മനസ്സ് വാണിയിൽ സ്ഥിതമായി നിൽക്കണേ. വാണി മനസ്സിൽ സ്ഥിതമായിരിക്കണേ. അതായത് എന്റെ മനസ്സും വാണിയും ഒന്നായി പ്രവർത്തിക്കണേ. ഞാൻ വാണിയാൽ ഒരു പാഠം പഠിക്കുകയും മനസ്സ് മറ്റൊന്നിനെ ചിന്തിക്കുകയും ചെയ്യാതിരിക്കണേ. അഥവാ മനസ്സിലൊന്നും വാണിയിൽ മറ്റൊന്നും ചിന്തിക്കുകയും പറയുകയും ചെയ്യാതിരിക്കണേ. എന്റെ സങ്കല്പങ്ങളും വചനങ്ങളും വിശുദ്ധമായിട്ട് ഏകഭാവമുള്ളതായിത്തീരണേ! ഹേ പ്രകാശ സ്വരൂപനായ പരമേശ്വരാ, അങ്ങ് എനിക്കുവേണ്ടി പ്രത്യക്ഷപ്പെട്ടാലും. അങ്ങയുടെ യോഗമായയുടെ മറ എന്റെ ഹൃദയത്തിൽനിന്നും മാറ്റിയാലും (ഇപ്രകാരം പരമാത്മാവിനോടു പ്രാർത്ഥിച്ചിട്ട് ഉപാസകൻ തന്റെ മനസ്സിനോടും വാണിയോടും പറയുന്നു) അല്ലയോ മനസ്സേ, വാണീ, നിങ്ങൾ രണ്ടും എനിക്ക് വേദസംബന്ധമായ ജ്ഞാനപ്രാപ്തിയുണ്ടാക്കുന്നവരായിത്തീരൂ. നിങ്ങളുടെ സഹായത്താൽ എനിക്ക് വേദവിഷയകമായ ജ്ഞാനം പ്രാപിക്കുവാൻ കഴിയുന്നു. ഗുരുമുഖത്തുനിന്നും കേട്ടിട്ടുള്ളതും എന്റെ അനുഭവത്തിൽ വന്നിട്ടുള്ളതുമായ ജ്ഞാനം എന്നെ ത്യജിക്കാതിരിക്കണേ. അതായത് ഞാൻ അവയെ ഒരിക്കലും മറക്കാതിരിക്കണേ. എന്റെ അദ്ധ്യയനംവഴി രാവും പകലും ഒന്നാക്കിത്തീർക്കുവാൻ ഞാനാഗ്രഹിക്കുന്നു. അതായത് രാവും പകലും തുടർച്ചയായി ബ്രഹ്മവിദ്യ പഠിപ്പിക്കുന്നതിനും അതേപ്പറ്റി ചിന്തിക്കുന്നതിനും സാധിക്കണേ. എന്റെ സമയത്തിന്റെ ഒരംശംപോലും വ്യർത്ഥമായി നഷ്ടപ്പെടാതിരിക്കണേ. ഞാനെന്റെ വാക്കുകൾകൊണ്ട് സർവ്വഥാ ഉത്തമവും യാതൊരുതരത്തിലുള്ള ദോഷങ്ങളില്ലാത്തതും സത്യം തുളുമ്പിനിൽക്കുന്നതുമായ ഉച്ചാരണം നടത്താം. കാണുന്നതും കേൾക്കുന്നതും മനസ്സിലാക്കുന്നതും ആയ ഭാവങ്ങളെ അതേരീതിയിൽ ത്തന്നെ പ്രകടിപ്പിക്കാം. അതിൽ യാതൊരു വ്യത്യാസവും വരുത്തുകയില്ല. (ഇപ്രകാരം തന്റെ വാണിയേയും മനസ്സിനേയും ദൃഢവത്താക്കിയിട്ട് വീണ്ടും പരമാത്മാവിനോട് പ്രാർത്ഥിക്കുന്നു) ആ പരബ്രഹ്മ പരമാത്മാവ് എന്നെ രക്ഷിക്കണേ. ആ പരമേശ്വരൻ ബ്രഹ്മവിദ്യ പഠിപ്പിക്കുന്ന എന്റെ ആചാര്യനെ രക്ഷിക്കണേ. എന്റെ അദ്ധ്യയനത്തിൽ യാതൊരു വിഘ്നങ്ങളും ഉണ്ടാകാതിരിക്കുന്നതിന് എന്നെയും എന്റെ ആചാര്യനേയും ആ പരമാത്മാവു രക്ഷിക്കണേ. ആദ്ധ്യാത്മികമായ വിഘ്നങ്ങളുടെ നിവൃത്തിക്കായി മൂന്നുപ്രാവശ്യം ‘ശാന്തി’ പദത്തെ ഉച്ചരിക്കുന്നു. ഭഗവാൻ ശാന്തിസ്വരൂപനാണ്. അതിനാൽ അദ്ദേഹത്തിന്റെ സ്മരണകൊണ്ട് ശാന്തി നിശ്ചയമായും ലഭിക്കുന്നു.

യാജ്ഞവല്ക്യന് മൈത്രേയി എന്നും കാത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു എന്നത് പ്രസിദ്ധമാണല്ലോ. അവരിൽ മൈത്രേയി ബ്രഹ്മവാദിനിയും, കാത്യായനി സാധാരണ സ്ത്രീകളുടെ ബുദ്ധിയോടുകൂടിയവളുമായിരുന്നു. യാജ്ഞവല്ക്യൻ സന്ന്യാസചര്യ ആരംഭിക്കുവാനുള്ള ആഗ്രഹത്തോടുകൂടി പറഞ്ഞു.

“അല്ലയോ മൈത്രേയീ! ഞാനീ ഗൃഹസ്ഥാശ്രമത്തിന്റെ സർവ്വസ്വവും ഉപേക്ഷിച്ച് പോകുവാൻ തുടങ്ങുന്നു, അതായത് സന്ന്യാസം സ്വീകരിക്കുവാൻ വിചാരിക്കുന്നു. ഞാൻ നിന്റെ അനുമതി ആവശ്യപ്പെടുകയും ചെയ്യുന്നു. അതിനാൽ ഈ കാത്യായനിയോടുകൂടി നിനക്കിഷ്ടമാണെങ്കിൽ വസിക്കാം.”

മൈത്രേയി പറഞ്ഞു— “ഭഗവൻ! ഈ ധനത്താൽ സമ്പന്നയായ ഭൂമി മുഴുവൻ എന്റേതായിത്തീരുകയാണെങ്കിൽ എനിക്ക് അതോടുകൂടി അമരയായിത്തീരുവാൻ സാധിക്കുമോ. ഇല്ലയോ? യാജ്ഞവല്ക്യൻ പറഞ്ഞു —“സാധ്യമല്ല; ഭോഗസമാഗ്രികളാൽ സമ്പന്നമായത് മനുഷ്യരുടേതുപോലുള്ള ജീവിത

മാകുന്നു. നിന്റെ ജീവിതവും അതുപോലെ ആയിരിക്കും. ധനത്തിൽക്കൂടി അമരത്വം ആശിക്കയേ വേണ്ട."

മൈത്രേയി പറഞ്ഞു—"യാതൊന്നുകൊണ്ട് എനിക്ക് അമരത്വം പ്രാപിക്കുവാൻ സാധ്യമല്ലയോ അതു സ്വീകരിച്ചുകൊണ്ട് ഞാനെന്തു ചെയ്യും? ഭഗവാനേ! അങ്ങേയ്ക്കറിവുള്ള അമൃതത്വ സാധനകളെ എനിക്കുപദേശിച്ചു തന്നാലും."

യാജ്ഞവൽക്യൻ പറഞ്ഞു. "തീർച്ചയായും. നീ പണ്ടുമുതലേ നമ്മുടെ പ്രിയയായിരുന്നു; ഈ സമയത്തും നീ നമ്മുടെ സന്തോഷം വളർത്തുന്നു. അതിനാൽ ഹേ ദേവീ! ഞാൻ സന്തോഷത്തോടുകൂടി നിനക്കുവേണ്ടി ഇതു വ്യാഖ്യാനിക്കാം. ഞാൻ വ്യാഖ്യാനിക്കുന്ന വിഷയങ്ങളെപ്പറ്റി നീ ചിന്തിക്കണം."

അദ്ദേഹം പറഞ്ഞു —"അല്ലയോ മൈത്രേയീ, പതിയുടെ പ്രയോജനത്തിനുവേണ്ടി പതി പ്രിയപ്പെട്ടവനാകുന്നില്ല. തന്റേതായ പ്രയോജനത്തിനുവേണ്ടി പതി പ്രിയപ്പെട്ടവനായിത്തീരുന്നു. ഭാര്യയുടെ പ്രയോജനത്തിനുവേണ്ടി ഭാര്യ പ്രിയപ്പെട്ടവളാകുന്നു. പുത്രന്റെ പ്രയോജനത്തിനുവേണ്ടി ഭാര്യ പ്രിയങ്കരിയാകുന്നില്ല. സ്വന്തമായ പ്രയോജനത്തിനുവേണ്ടി ഭാര്യ പ്രിയപ്പെട്ടവളാകുന്നു. പുത്രന്റെ പ്രയോജനത്തിനുവേണ്ടി പുത്രൻ പ്രിയപ്പെട്ടവനാകുന്നില്ല, സ്വന്തം പ്രയോജനത്തിനുവേണ്ടി പുത്രൻ പ്രിയപ്പെട്ടവനാകുന്നു. സ്വന്തം പ്രയോജനത്തിനുവേണ്ടി ധനം പ്രിയപ്പെട്ടതാകുന്നില്ല. തന്റേതായ പ്രയോജനത്തിനുവേണ്ടി ധനം പ്രിയപ്പെട്ട തായിത്തീരുന്നു, മൃഗങ്ങളുടെ പ്രയോജനത്തിനുവേണ്ടി മൃഗങ്ങൾ പ്രിയപ്പെട്ടവയാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി മൃഗങ്ങൾ പ്രിയപ്പെട്ടവയായിത്തീരുന്നു. ബ്രാഹ്മണന്റെ പ്രയോജനത്തിനുവേണ്ടി ബ്രാഹ്മണൻ പ്രിയപ്പെട്ടവനാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി ബ്രാഹ്മണൻ പ്രിയപ്പെട്ടവനായിത്തീരുന്നു. ലോകത്തിന്റെ പ്രയോജനത്തിനായി ലോകം പ്രിയപ്പെട്ടതായിത്തീരുന്നു, സ്വന്തം പ്രയോജനത്തിനായി ലോകം പ്രിയപ്പെട്ടതായിത്തീരുന്നു. ദേവന്മാരുടെ പ്രയോജനത്തിനുവേണ്ടി ദേവന്മാർ പ്രിയപ്പെട്ടവരാകുന്നില്ല, സ്വന്തം പ്രയോജനത്തിനുവേണ്ടി ദേവന്മാർ പ്രിയപ്പെട്ടവരായിത്തീരുന്നു. വേദങ്ങളുടെ പ്രയോജനത്തിനുവേണ്ടി വേദങ്ങൾ പ്രിയപ്പെട്ടവയാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി വേദങ്ങൾ പ്രിയപ്പെട്ടവയായിത്തീരുന്നു. ഭൂതങ്ങളുടെ പ്രയോജനത്തിനുവേണ്ടി ഭൂതങ്ങൾ പ്രിയപ്പെട്ടവരാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി ഭൂതങ്ങൾ പ്രിയപ്പെട്ടവരായിത്തീരുന്നു. എല്ലാവരുടേയും പ്രയോജനത്തിനുവേണ്ടി എല്ലാവരും പ്രിയപ്പെട്ടവരാകുന്നില്ല, സ്വന്തം പ്രയോജനത്തിനുവേണ്ടി എല്ലാവരും പ്രിയപ്പെട്ടവരാകുന്നു. അതിനാൽ അല്ലയോ മൈത്രേയീ! ആത്മാവുതന്നെ ദർശനീയവും, ശ്രവണീയവും, മനനീയവും, ധ്യാനയോഗ്യവുമാകുന്നു. ഹേ മൈത്രേയി! തീർച്ചയായും ആത്മദർശനവും, ശ്രവണവും, മനനവും വിജ്ഞാനവും ഉണ്ടായിക്കഴിഞ്ഞാൽ ഇവയെല്ലാത്തിന്റേയും ജ്ഞാനം ഉണ്ടാകുന്നു."

യാതൊരുത്തൻ ബ്രാഹ്മണജാതിയെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ബ്രാഹ്മണജാതി പരാജയപ്പെടുത്തുന്നു. ആര് ക്ഷത്രിയജാതിയെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ക്ഷത്രിയജാതി പരാജയപ്പെടുത്തുന്നു. ആര് ദേവതകളെ ആത്മാവിൽ നിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ദേവതകൾ പരാജയപ്പെടുത്തുന്നു. ആര് ഭൂതങ്ങളെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ഭൂതങ്ങൾ പരാജയപ്പെടുത്തുന്നു. ആര് എല്ലാവരേയും ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ എല്ലാവരും പാജയപ്പെടുത്തുന്നു. ഈ ബ്രാഹ്മണജാതി, ഈ ക്ഷത്രിയജാതി, ഈ ലോകം, ഈ ദേവന്മാർ, ഈ വേദങ്ങൾ, ഈ ഭൂതങ്ങൾ, ഈ എല്ലാവരും, കൂടാതെ മറ്റെന്തെല്ലാമുണ്ടോ, അവയെല്ലാം ആത്മാവുതന്നെയാകുന്നു.

ഒരു ദുന്ദുഭിയുടെ മേൽ വടി മുതലായവകൊണ്ട് ആഘാതമേൽപ്പിക്കപ്പെടുന്നു, ആ ദുന്ദുഭിയുടെ ബാഹ്യശബ്ദങ്ങളെ ആർക്കും ഒരു വിധത്തിലും ഗ്രഹിക്കുവാൻ സാധിക്കുന്നില്ല. എന്നാൽ ദുന്ദുഭിയേയോ അഥവാ അതിന്റെ ആഘാതത്തേയോ ഗ്രഹിക്കുന്നതോടുകൂടി അതിന്റെ ശബ്ദവും ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

വായിൽവച്ചൂതുന്ന ശംഖിന്റെ ശബ്ദം ഗ്രഹിക്കുന്നതിൽ ആരും സമർദ്ധരാകുന്നില്ല, എന്നാൽ ശംഖിന്റെ ഊതൽ ഗ്രഹിക്കുന്നതോടുകൂടി അതിന്റെ ശബ്ദവും ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

വായിക്കപ്പെടുന്ന വീണയുടെ, ബാഹ്യശബ്ദത്തെ ഗ്രഹിക്കുന്നതിൽ ആരും സമർത്ഥരാകുന്നില്ല, എന്നാൽ വീണയോ അതിന്റെ വായിക്കലിനേയോ ഗ്രഹിക്കുന്നതിനോടുകൂടി ആ ശബ്ദവും ഗൃഹീതമായിത്തീരുന്നു.

നനഞ്ഞുകുതിർന്ന വിറകു കത്തുന്നതിൽനിന്നും പ്രത്യേകമായ രീതിയിലുള്ള ധൂമം ഉയരുന്നതുപോലെ ഹേ മൈത്രേയീ! ഈ ഋഗ്വേദവു, സാമവേദവും, അഥർവവേദവും, ഇതിഹാസവും, പുരാണവും, വിദ്യയും, ഉപനിഷത്തുക്കളും, ശ്ലോകങ്ങളും (ബ്രാഹ്മണമന്ത്രം) സൂത്രങ്ങളും (വൈദീക വസ്തു സംഗ്രവാക്യം) സൂത്രങ്ങളുടെ വ്യാഖ്യാനവും, മന്ത്രങ്ങളുടെ വ്യാഖ്യാനവും, യജ്ഞങ്ങളും, ഹവനവും, ആശിതവും, പായിതവു, ഈ ലോകവും, പരലോകവും, സമ്പൂർണ്ണ ഭൂതങ്ങളും എല്ലാം ഇതിന്റെ നിശ്വാസങ്ങൾതന്നെയാകുന്നു.”

സമുദ്രം എങ്ങിനെ എല്ലാ ജലങ്ങൾക്കും അയനം (പ്രളയസ്ഥാനം) ആകുന്നോ അതുപോലെ എല്ലാ സ്പർശനങ്ങൾക്കും തൊലി ഒരു അയനമാകുന്നു, എല്ലാ രസങ്ങൾക്കും ജിഹ്വ ഒരു അയനമാകുന്നു. എല്ലാ രൂപങ്ങൾക്കും ചക്ഷുസ്സ് ഒരു അയനമാകുന്നു. എല്ലാ ശബ്ദങ്ങൾക്കും ശ്രോത്രം ഒരു അയനമാകുന്നു, എല്ലാ സങ്കല്പങ്ങൾക്കും മനസ്സ് ഒരു അയനമാകുന്നു. സമസ്തകർമ്മങ്ങൾക്കും കൈ ഒരു അയനമാകുന്നു, എല്ലാ ആനന്ദങ്ങൾക്കും ഉപസ്ഥം ഒരു അയനമാകുന്നു, എല്ലാ വിസർഗ്ഗങ്ങൾക്കും ഗുദം ഒരു അയനമാകുന്നു, എല്ലാ സമസ്തമാർഗ്ഗങ്ങൾക്കും രണ്ടു ചരണങ്ങൾ ഒരു അയനമാകുന്നു. ഇതുപോലെ തന്നെ എല്ലാ വേദങ്ങൾക്കും വാക് ഒരു അയനമാകുന്നു.

എപ്രകാരം ഉപ്പിന്റെ ഒരു കക്ഷണം ബാഹ്യാന്തരഭേദമില്ലാതെ രാസസമ്പൂർണ്ണമായിരിക്കുന്നുവോ, ഹേ മൈത്രേയീ, അപ്രകാരം തന്നെ ഈ ആത്മാവും ബാഹ്യന്തരഭേദരഹിതമായി സമ്പൂർണ്ണമായ പ്രജ്ഞാധനത്തോടുകൂടി നിലനിൽക്കുന്നു. ഇത് ഈ ഭൂതങ്ങളോടുകൂടി ഉത്ഥിതമാകുകയും അവയോടുകൂടി തന്നെ നശിക്കുകയും ചെയ്യുന്നു. ഇപ്രകാരം മരണത്തോടുകൂടി അത് നാമാവശേഷമായിത്തീരുന്നു. ഹേ മൈത്രേയീ! ഞാനിപ്രകാരം പറയുന്നു. ഇങ്ങിനെ യാജ്ഞവല്ക്യൻ പറഞ്ഞു.

മൈത്രേയി പറഞ്ഞു “ഭഗവാനേ, അങ്ങ് എന്നെ ഇവിടെതന്നെ മോഹത്തിൽ പതിപ്പിച്ചിരിക്കുന്നു. ഇതിൽ വിശേഷവിധിയായി എനിക്കൊന്നുംതന്നെ മനസിലായിട്ടില്ല”. അദ്ദേഹം പറഞ്ഞു— “അല്ലയോ മൈത്രേയീ! ഞാൻ മോഹസംബന്ധമായി യാതൊന്നും പറഞ്ഞിട്ടില്ല. ഈ ആത്മാവ് നിശ്ചയമായും അവിനാശിയും അനുഛേദരൂപത്തോടുകൂടിയതുമാകുന്നു.

എവിടെ (അവിദ്യാവസ്ഥാനത്തിൽ) ദ്വൈതമുണ്ടായിരിക്കുന്നുവോ, അവിടെ അന്യം അന്യത്തെ ദർശിക്കുന്നു. അന്യം അന്യത്തെ ശ്വസിക്കുന്നു, അന്യം അന്യത്തെ ആസ്വദിക്കുന്നു, അന്യം അന്യത്തെ അഭിവാദനം ചെയ്യുന്നു, അന്യം അന്യത്തെ ശ്രവിക്കുന്നു, അന്യം അന്യത്തെ മനനം ചെയ്യുന്നു, അന്യം അന്യത്തെ സ്പർശിക്കുന്നു, അന്യം അന്യത്തെ വിശേഷവിധിയായി ഗ്രഹിക്കുന്നു. എന്നാൽ എവിടെ ഇതിനുവേണ്ടി എല്ലാ ആത്മാക്കളും ആയിത്തീരുന്നുവോ, അവിടെ ഏതിൽക്കൂടി ഏതിനെ ദർശിക്കും? എന്തിൽക്കൂടി എന്തിനെ ശ്വസിക്കും? എന്തിൽക്കൂടി ഏതിന്റെ രസം ആസ്വദിക്കും? എന്തിൽക്കൂടി എന്തിനെ ആസ്വദിക്കും? എന്തിൽക്കൂടി എന്തിനെ ശ്രവിക്കും? ആരിൽക്കൂടി ആരെ അഭിവാദനംചെയ്യും. എന്തിൽക്കൂടി എന്തിനെ മനനം ചെയ്യും? എന്തിൽക്കൂടി എന്തിനെ സ്പർശിക്കും? ആരിൽക്കൂടി ആരെ അറിയും? യാതൊന്നു വഴിയായി പുരുഷൻ ഇവയെല്ലാം അറിയുന്നുവോ, അതിനെ ഏതു സാധനയാൽ അറിയും? “നേതിനേതി” ഇപ്രകാരം നിർദ്ദേശിക്കപ്പെടുന്ന ആത്മാവ് ആഗൃഹ്യമാകുന്നു — അതറിയപ്പെടുന്നില്ല; അശീര്യമാകുന്നു — അതിനു വിനാശം സംഭവിക്കുന്നില്ല; അസംഗമാകുന്നു — അതാസക്തമാകുന്നില്ല; അബദ്ധമാകുന്നു — അത് വ്യഥിതവും, ക്ഷീണിതവുമാകുന്നില്ല, ഹേ മൈത്രേയീ! വിജ്ഞാതാവിനെ ഏതു മാർഗ്ഗത്തിൽക്കൂടി ഗ്രഹിക്കാൻ കഴിയുന്നത്? ഇപ്രകാരം നിനക്കുപദേശം നൽകപ്പെട്ടിരിക്കുന്നു. മൈത്രേയീ!മനസ്സിലാക്കൂ; അമൃതത്വം ഇത്രയും മാത്രമേ ഉള്ളൂ. ഇപ്രകാരം പറഞ്ഞതുകൊണ്ട് യാജ്ഞവല്ക്യൻ പരിവ്രാജക (സന്യാസി)നായിത്തീർന്നു.

## ആഷാഢം

ആഷാഢമാസം കടന്നുവന്നു കഴിഞ്ഞു. ഗ്രീഷ്മഋതുവിന്റെ മൂർധന്യത്തിലാണ് തുടക്കം എങ്കിലും സാവധാനം ശക്തികുറയുന്നതും വർഷഋതുവിന്റെ വരവ് കാണുന്നതും ഈ മാസത്തിലാണ്. വർഷഋതുവിലേക്കുള്ള മാറ്റം എത്ര മനോഹരമാണ്.

## യോഗിനീ ഏകാദശി

ആഷാഢ മാസത്തെ കൃഷ്ണപക്ഷ ഏകാദശി യോഗിനീ ഏകാദശിയായി ആചരിക്കുന്നു. ഈ ദിവസം വ്രതമനുഷ്ഠിച്ച് സ്നാനം ചെയ്ത് നാരായണ വിഗ്രഹം അലങ്കരിച്ച ചാർത്തി പുഷ്പം, ധൂപം, ദീപം, ഇവ കൊണ്ട് ആരതി നടത്തണം. ദരിദ്രർക്ക് ആഹാരം കൊടുക്കണം.

ഒരിക്കൽ അളകാപുരിയിൽ ഹേമനെന്നു പേരായി ഒരു തോട്ടക്കാരൻ താമസിച്ചിരുന്നു. അയാൾ ഭഗവാൻ ശങ്കരന്റെ പൂജയ്ക്ക് വേണ്ടി ദിവസവും മാനസസരസ്സിൽനിന്നു പുഷ്പങ്ങൾ കൊണ്ടുവന്നു. ഒരു ദിവസം ഭാര്യയുടെ നിർബന്ധത്തിനു വഴങ്ങി സ്വൈരവിഹാരത്തിലേർപ്പെട്ടിരുന്നതിനാൽ പുഷ്പം കൊണ്ടുവരാൻ താമസം നേരിട്ടു. കുപിതനായ കുബേരൻ ഹേമനെ ശപിച്ചു. ഹേമൻ കുഷ്ഠരോഗിയായിത്തീർന്നു. കുഷ്ഠരോഗിയായ അയാൾ മാർക്കണ്ഡേയമഹർഷിയുടെ അടുത്തെത്തി സങ്കടം പറഞ്ഞു. മഹർഷിയുടെ ഉപദേശം യോഗിനീ ഏകാദശിവ്രതം അനുഷ്ഠിക്കുക എന്നായിരുന്നു. വ്രതാനുഷ്ഠാനഫലമായി ഹേമന്റെ കുഷ്ഠരോഗം ശാന്തമായി. ദിവ്യശരീരിയായി അയാൾ സ്വർഗം പൂവുകയും ചെയ്തു. രോഗശാന്തിക്ക് ഇത് ഉത്തമമായി കരുതുന്നു.

## ദേവശയനീ ഏകാദശി (ചതുർമാസം)

ഈ ഏകാദശി ആഷാഢ കറുത്തപക്ഷമാണ്. വിഷ്ണുഭഗവാൻ ഈ ദിവസം മുതൽ നാലു മാസക്കാലം പാതാളത്തിൽ ബലിയുടെ സമീപംപോയി താമസിക്കും കാർത്തികമാസ വെളുത്തപക്ഷ ഏകാദശിക്കു തിരിച്ചുവരുന്നു. ഇതു നിമിത്തം ഈ ഏകാദശിക്ക് ഹരിശയനി ഏകാദശി എന്നും ശയനൈകാദശിയെന്നും പറയാറുണ്ട്. അതുപോലെ കാർത്തികത്തിലെ ഏകാദശിക്ക് പ്രബോധിനി ഏകാദശി എന്നും ഉത്ഥാനൈകാദശിയെന്നും പേരുണ്ട്. ഈ കാലയളവിന് ചാതുർമാസ്യമെന്നു പറയുന്നു. ഈ നാലുമാസവും വിഷ്ണുഭഗവാൻ പാല്ക്കടലിലെ അനന്തശയ്യയിൽ ശയിക്കുകയാണ്. അതിനാൽ കൃഷി ഒഴിച്ച് വിവാഹാദി ഒരു കല ശുഭകർമ്മങ്ങളും ഇക്കാലത്തു നടത്താറില്ല. ഈ നാലുമാസം വിഷ്ണുഭഗവാന്റെ നിദ്രാകാലമായി കണക്കാക്കുന്നു. ഇക്കാലത്ത് താപസന്മാരും സന്യാസിമാരും ഒരുദിക്കിലിരുന്ന് തപസ്സും ധ്യാനവും വ്രതവും അനുഷ്ഠിക്കുന്നു. വ്രജ(വൃന്ദാവന) യാത്ര മാത്രമാണ് അനുഷ്ഠിക്കുന്നത്. ഈ വ്രതാനുഷ്ഠാനംകൊണ്ട് എല്ലാ അഭിലാഷങ്ങളും പൂർത്തീകരിക്കപ്പെടുന്നു.

## ഗുരു(വ്യാസ)പൂർണ്ണിമ

ആഷാഢ (പൂർണ്ണിമ) ഗുരു പൂർണ്ണിമയായി ആചരിക്കുന്നു. ഈ ദിവസം ഗുരുകുലത്തിലെ അന്തേവാസികൾ വലിയതോതിൽ ഗുരുപൂജ നടത്തിയിരുന്നു. ആശ്രമങ്ങളിൽ ഗുരുപൂജയോടൊപ്പം പുതിയ ആശ്രമവാസികൾക്ക് മന്ത്രദീക്ഷ, സന്യാസദീക്ഷ മുതലായവ കൊടുക്കുന്ന ചടങ്ങും ഗുരുപൂർണ്ണിമാദിവസം നടത്തുന്നുണ്ട്. പ്രഭാതത്തിൽ ദിനകൃത്യങ്ങൾ നടത്തി ഗുരു സമീപം ചെല്ലുന്നു. ഗുരുവിനെ ഉന്നതപീഠത്തിലിരുത്തി പ്രാദപ്രക്ഷാളനം, അലങ്കരണം, മാല്യാർപ്പണം, പൂജ മുതലായവ ഭക്തിപൂർവ്വം നടത്തുന്നു. ഗുരുസ്തോത്രങ്ങൾ ഉരുവിടുന്നു. കഴിവനുസരിച്ച് പണം നൽകണം. ഇതു നിമിത്തം ഗുരുകാരുണ്യവും വിദ്യാപ്രാപ്തിയും സിദ്ധിക്കും.

## കോകിലവ്രതം

ആഷാഢ പൂർണ്ണിമയിൽ അനുഷ്ഠിക്കുന്ന വ്രതം. സൗഭാഗ്യവതികളായ സ്ത്രീകളാണ് ഈ വ്രതം അനുഷ്ഠിക്കുന്നത്. സ്ത്രീകർ ചന്ദനാദി സുഗന്ധ ദ്രവ്യങ്ങൾ ചാർത്തി എട്ടു ദിവസം തുടർച്ചയായി പൂജ നടത്തണം. ദക്ഷപ്രജാപതി ഒരു വലിയ യാഗം നടത്തി. ഈ യജ്ഞത്തിൽ സ്വന്തം മകളുടെ ഭർത്താവായ ഭഗവാൻ ശങ്കരനെമാത്രം ക്ഷണിച്ചില്ല. ഈ വിവരമറിഞ്ഞ് സതി ഭർത്താവിനോട് അമ്മവീട്ടിൽ പോകുന്നതിന് അനുമതി ചോദിച്ചു. ശങ്കരൻ പലതടസ്സങ്ങളും പറഞ്ഞു. അതൊന്നും കാര്യമാക്കാതെ സതി മാതൃ ഗൃഹത്തിലേക്ക് പോയി. അവിടെ സതിക്ക് വളരെ മോശമായ അനുഭവമാണ് ഉണ്ടായത്. അസഹനീയമായ അപമാനത്താൽ ദുഃഖിതയായ സതി യാഗാഗ്നിയിൽ ചാടി സ്വയം ദഹിച്ചു. വിവരമറിഞ്ഞ് ശങ്കരഭഗവാൻ കോപിഷ്ഠനായി യാഗം നശിപ്പിക്കുന്നതിന് വീരഭദ്രനെന്ന ഗണത്തെ പറഞ്ഞയച്ചു. വീരഭദ്രൻ ദക്ഷന്റെ യജ്ഞം അലങ്കോലമാക്കി, യജ്ഞപുരോഹിതന്മാരെയും, പ്രവർത്തകരെയും, അടിച്ചോടിച്ചു. ഈ കലാപങ്ങളുടെ കഥയെല്ലാം അറിഞ്ഞു

വിഷ്ണു ശ്രീശങ്കരനെ സമീപിച്ച് ദേവന്മാരെയെല്ലാം ആദ്യരൂപത്തിൽ ആക്കിത്തീർക്കുന്നതിന് അപേക്ഷിച്ചു. ഭഗവാൻ ആ അപേക്ഷ സ്വീകരിച്ച് ദേവന്മാരെയും പ്രവർത്തകരെയുമൊക്കെ മുമ്പത്തെപ്പോലെ ആക്കിയെങ്കിലും സതി തന്റെ ആജ്ഞ സ്വീകരിക്കായ്കയാൽ ക്ഷമയ്ക്കു അർഹയായില്ല. സതി കോകിലം (കുയിൽ) എന്ന പക്ഷിയുടെ രൂപത്തിൽ ലോകം മുഴുവൻ അലഞ്ഞുനടക്കട്ടെ എന്നു ശപിച്ചു. കുയിലായിട്ട് ആയിരം വർഷം സതി നന്ദനവനത്തിൽ സഞ്ചരിച്ചു. പിന്നീട് പാർവ്വതി ജനിച്ചതറിഞ്ഞ് ആഷാഢത്തിൽ ഈ വ്രതം അനുഷ്ഠിച്ചു. തത്ഫലമായി ശങ്കരനെ പാർവ്വതീരൂപത്തിൽ ഭർത്താവായി വീണ്ടും ലഭിക്കുവാനുള്ള ഭാഗ്യമുണ്ടായി.

പകൽ പുറത്തിറങ്ങാനാവില്ല. രാത്രിയിലും തണുപ്പില്ല. ദൂരെ ചക്രവാളത്തിലേക്ക് മേഘങ്ങൾ എത്തുന്നുണ്ടോ എന്നു നോക്കുന്നതും ഈ കാലത്തുതന്നെ.

ഈ മാസം ഭഗവാനെപ്പറ്റിതന്നെ ചിന്തിക്കാം. ശ്രീകൃഷ്ണഭഗവാന്റെ അന്ത്യകാലത്തെപ്പറ്റി എല്ലാവർക്കുമറിയാം. ഭൂഭാരം ഒഴിഞ്ഞുകഴിഞ്ഞപ്പോൾ ഭഗവാന്റെ അവതാര ഉദ്ദേശം കഴിഞ്ഞു യാദവകുലത്തിന്റെ ആവശ്യവും കഴിഞ്ഞിരിക്കുന്നു.

ഒരു ദിവസം ഉദ്ധവർ ഭഗവാന്റെ അടുത്തുവന്നു. മനസ്സിലെ പല സംശയങ്ങൾക്കും നിവാരണവുമുണ്ടാക്കി. ഭഗവാൻ യദുകുലത്തിന്റെ ആവശ്യം തീർന്നിരിക്കുന്നതായി കണ്ടു ഉദ്ധവരോടു ബദരികാശ്രമത്തിലേക്കു പോകാൻ നിർദ്ദേശം നല്കി.

ഭഗവാൻ പറഞ്ഞു:- ഉദ്ധവരേ! ഇനി അങ്ങ് ബദരീവനത്തിലേയ്ക്കു പൊയ്ക്കൊള്ളൂ! അത് എന്റെ തന്നെ ആശ്രമമാണ്. അവിടെ ഗംഗാജലമുണ്ട്. സ്നാനപാനാദിദ്വാരാ ആ ഗംഗയേ സേവിച്ച് അങ്ങു ഇനിയും പരിശുദ്ധനാവും. അളകനന്ദയെ ഒരുകുറി കണ്ടാൽ മതി, അങ്ങയുടെ പാപ താപ ശേഷമെല്ലാം ഉടനേ നീങ്ങിക്കൊള്ളും. പ്രിയ ഉദ്ധവാ, അങ്ങവിടെ മരവുരി വേണം ഉടുക്കുവാൻ; കാട്ടിലെ കായ്-കിഴങ്ങുകൾ ഭക്ഷിക്കണം, യാതൊരു സുഖഭോഗത്തിലും ഇച്ഛവയ്ക്കാതെ, ആത്മാരാമനായിട്ടു കഴിയണം. ശീതോഷ്ണങ്ങൾ-സുഖദുഃഖങ്ങൾ തുടങ്ങി എന്തുതന്നെ വന്നുചേർന്നാലും, സമബുദ്ധ്യാ അതു സഹിയ്ക്കണം. സ്വഭാവം സൗമ്യമാക്കണം -ഇന്ദ്രിയങ്ങളെ കീഴടക്കണം. ചിത്തം ശാന്തമാക്കിവയ്ക്കണം. ബുദ്ധി സമാഹിതമാക്കിവയ്ക്കണം. അങ്ങ് എന്റെ സ്വരൂപത്തിന്റെ ജ്ഞാനത്തിലും അനുഭവത്തിലും മഗ്നനായിട്ടു കഴിയണം. ഞാനങ്ങേയ്ക്കു പറഞ്ഞു തന്നതെല്ലാം ആലോചിച്ചുകൊണ്ടും അനുഭവപ്പെടുത്തിയും ഇരിക്കണം. വാക്കും എന്നിൽത്തന്നെ നിലനിർത്തിക്കൊണ്ടിരിക്കണം. ഒടുവിൽ അങ്ങു ത്രിഗുണഗതികളേയും, ത്രിഗുണസംബദ്ധഗതികളേയും അതിക്രമിച്ച്, സർവ്വോപരിസ്ഥിതമായ എന്റെ പരമാർത്ഥസ്വരൂപത്തിൽ ചേർന്നുകൊള്ളുന്നതാണ്."

ഭഗവാൻ ഉദ്ധവർക്കു ഉപദേശം നല്കിക്കഴിഞ്ഞപ്പോൾ, ഉദ്ധവർ ഭഗവാനേ പ്രദക്ഷിണം ചെയ്ത്, തൃപ്പാദങ്ങളിൽ നമസ്കരിച്ചു. ഉദ്ധവർ അവിടെനിന്നു യാത്ര പുറപ്പെട്ടപ്പോൾ, അദ്ദേഹത്തിന്റെ ഹൃദയം പ്രേമാവേശവശാൽ നിറഞ്ഞുപോയി! അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നൊഴുകിയ അശ്രുകൊണ്ട് ഭഗവാന്റെ തൃച്ചരണാരവിന്ദങ്ങൾ നനഞ്ഞുപോയി. ലോകത്തിലേ ഒരു സാധാരണ സുഹൃത്തുപോലും, തന്റെ പ്രിയമിത്രത്തിന്റെ വേർപാടു സഹിക്കുവാൻ ശക്തനാകുന്നില്ല. ആ അവസ്ഥയ്ക്ക്, ഭഗവാന്റെ വിയോഗം ഉദ്ധവർക്ക് എത്ര അസഹ്യമായിരിക്കും! പരമസുഹൃത്തായ ശ്രീകൃഷ്ണന്റെ വിയോഗമോർത്തോർത്ത് ഉദ്ധവർ കാതരനായിച്ചമഞ്ഞു. ഭഗവാനെ ഉപേക്ഷിക്കുവാനുള്ള ധൈര്യം അദ്ദേഹത്തിന്റെ ഹൃദയത്തിന് ഒരു തരത്തിലും കിട്ടാതായി. ഒടുക്കം, വളരെ ദൈന്യത്തോടെ അദ്ദേഹം ഭഗവാന്റെ പാദുകകളെ തന്റെ തലയിലെടുത്തു വച്ചു. പിന്നെ, ഭഗവത്ച്ചരണങ്ങളിൽ വീണ്ടും വീണ്ടും നമസ്ക്കരിച്ചിട്ട്, അവിടെനിന്നു പുറപ്പെട്ടു. ഭഗവാന്റെ ദിവ്യ വിഗ്രഹത്തെ ഉള്ളിൽ എടുത്തുകൊണ്ടു പുറപ്പെട്ട ഭക്തവരനായ ഉദ്ധവർ ബദരികാശ്രമത്തിലെത്തി, തപോമയ ജീവിതം തന്നെ നയിച്ചു.

ആകാശത്തിലും പൃഥിവിയിലും അന്തരീക്ഷത്തിലും വലിയ വലിയ ദുർന്നിമിത്തം ഉണ്ടായിക്കൊണ്ടിരിക്കുന്നു എന്നു കണ്ടപ്പോൾ, സുധർമ്മാസഭയിൽ ഇരുന്നിരുന്ന എല്ലാ യദുമുഖ്യന്മാരോടുമായിട്ട് പറഞ്ഞു—

ശ്രേഷ്ഠരായ യദുമുഖ്യരേ! ദ്വാരകയിൽ വലിയ വലിയ ദുർന്നിമിത്തങ്ങൾ സംഭവിക്കാൻ പോകുന്നു. യമരാജന്റെ ധ്വജങ്ങളെപ്പോലെ ഇവയെല്ലാം നമുക്കു തീരെ അനിഷ്ടസൂചകങ്ങളാണ്. ഇനി ഇവിടെ നമുക്ക് ഒരു മുഹൂർത്തംപോലും താമസിച്ചുകൂടാ. സ്ത്രീകളേയും കുട്ടികളേയും വൃദ്ധന്മാ

രേയും ഇവിടെനിന്ന് ശംഖോദ്ധാരക്ഷേത്രത്തിലേയ്ക്ക് ഉടനെ അയയ്ക്കണം. എന്നിട്ട് നമുക്ക്, പ്രഭാസക്ഷേത്രത്തിലേയ്ക്കു പുറപ്പെടണം. നിങ്ങൾക്കെല്ലാം അറിയാവുന്നതാണല്ലോ; അവിടെ സരസ്വതീനദി പടിഞ്ഞാട്ടൊഴുകി സമുദ്രത്തിൽ ചെന്നു ചേരുന്നു എന്നുള്ളത്. അവിടെ സ്നാനംചെയ്ത് നമുക്കു പരിശുദ്ധന്മാരാവണം, ഉപവാസംചെയ്യണം, ഏകാഗ്രഹൃദയത്തോടെ അഭിഷേകംചെയ്ത്, ചന്ദനാദി സാമഗ്രികൾകൊണ്ട് ദേവന്മരെ പൂജിക്കണം. സ്വസ്തി സൂക്താദികൾ ജപിക്കണം; എന്നിട്ട്, പശു-ഭൂമി-സ്വർണ്ണം-വസ്ത്രം-ആന-കുതിര-രഥം-ഗൃഹം ഇത്യാദിയെ മഹാത്മാക്കളായ ബ്രാഹ്മണർക്ക് ദാനം ചെയ്യണം. ഈ കർമ്മം സർവ്വവിധ ദുർന്നിമിത്തങ്ങളേയും നശിപ്പിക്കുന്നതും, പരമമംഗളത്തെ ജനിപ്പിക്കുന്നതും ആകുന്നു. ഹേ യദുമുഖ്യരേ! ദേവന്മാരേയും ബ്രാഹ്മണരേയും പശുക്കളേയും പൂജിക്കുന്നതുതന്നെയാണ്, പ്രാണികളുടെ ജന്മംകൊണ്ടുള്ള പരമലാഭം. എന്നുവെച്ചാൽ, ഇതൊക്കെ ചെയ്തുകഴിഞ്ഞാലും അനിഷ്ടനിവൃത്തി വന്നില്ല എങ്കിൽ, പരലോകത്തിലെങ്കിലും ശ്രേയസ്സു ലഭിക്കുന്നതു നിശ്ചയമാണ്.

ഭഗവാന്റെ ഈ അരുളപ്പാടു കേട്ടപ്പോൾ വൃദ്ധരായ യാദവരെല്ലാം, അനുമോദിച്ചു. ഉടനെ തോണികളിൽ കയറി സമുദ്രം കടന്ന് രഥത്തിൽക്കൂടി പ്രഭാസക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ എത്തി അവർ, യാദവശിരോമണിയായ ശ്രീകൃഷ്ണഭഗവാന്റെ വചനാനുസാരേണതന്നെ ബഹുശ്രദ്ധയോടും ഭക്തിയോടുംകടി, ശാന്തിപാഠവും, മറ്റു മംഗളകർമ്മങ്ങളും ചെയ്തു. അവർ മൈരേകമെന്ന മദ്യം സേവിക്കാൻ തുടങ്ങി. അതിന്റെ ലഹരിയിൽ അവരുടെ ബുദ്ധി ഭ്രംശിച്ചുപോയി. ആ മദ്യം, അതീവ മധുരമാണെന്നുള്ളതിനു സംശയമില്ല. പക്ഷേ, ഒടുക്കം സർവ്വനാശം വരുത്തിവയ്ക്കുന്നതാണ്. തീവ്രമായ ആ മധിരയുടെ പാനത്താൽ എല്ലാവരും ഉന്മത്തരായിത്തീർന്നു. ഗർവ്വീതരും വീരന്മാരുമായ അവർ അന്യോന്യം പൊരുതാൻ തുടങ്ങി. പരമാർത്ഥം പറഞ്ഞാൽ, ശ്രീകൃഷ്ണഭഗവാന്റെ മായയാണ് അവരുടെ ബുദ്ധിയെ കെടുത്തിയിരുന്നത്. അവരപ്പോൾ ക്രോധാവിഷ്ടരായി, ഓരോരുത്തരും അന്യന്മാരേ ആക്രമിച്ചു. വില്ലും അമ്പും വാളും ഭല്ലവും തോമരവും ഗദയും ഋഷ്ടിയും പ്രയോഗിച്ച്, ആ കടൽക്കരയിൽവച്ച് അവർ വലിയ യുദ്ധം ചെയ്തു. മത്തന്മാരായ ആ യാദവന്മാർ രഥങ്ങളിലും ആനപ്പുറത്തും കുതിരപ്പുറത്തും കഴുതപ്പുറത്തും ഒട്ടകത്തിന്റെ പുറത്തും പോത്തിൻപുറത്തും കാളപ്പുറത്തും കയറി അന്യോന്യം ബാണപ്രയോഗം ചെയ്തു. എല്ലാവരുടെ വാഹനങ്ങളിലും കൊടിക്കൂറകൾ പാറിക്കൊണ്ടിരിന്നു. വാഹനങ്ങളിലല്ലാതെ, നിലത്തുനിന്നിരുന്നവരും തമ്മിൽ-തമ്മിൽ പൊരുതിയിരുന്നു. പ്രദ്യുമ്നൻ സാംബനോടും, അക്രൂരനോടും, അക്രൂരൻ ഭോജനോടും, അനിരുദ്ധൻ സത്യകിയോടും, സുഭദ്രൻ സംഗ്രാമജിത്തിനോടും, ശ്രീകൃഷ്ണഭഗവാന്റെ ഭ്രാതാവ്-ഗദൻ, അതേ പേരോടുകൂടിയ ഭഗവൽപുത്രനോടും, സുമിത്രൻ സുരഥനോടും യുദ്ധം തുടങ്ങി. ഇവരെല്ലാവരും വലിയ യോദ്ധാക്കളായിരുന്നു. അന്യോന്യം കൊല്ലുന്നതിൽ തുല്യ വീരന്മാരായിരുന്നു. ഇവർക്കു പുറമേ, നിശഠൻ, സഹസ്രജിത്ത്, ശതജിത്ത്, ഭാനു തുടങ്ങിയ യാദവരും അന്യോന്യം പൊരുതിവന്നു. ഭഗവാൻ ശ്രീകൃഷ്ണന്റെ മായ ഇവരെ അത്യന്തം മോഹിപ്പിച്ചു. പിന്നെ, മദ്യത്തിന്റെ മത്ത് ഇവരെ അന്ധന്മാരും ആക്കിത്തീർത്തു. ദാശാർഹ-വൃഷ്ണി-അന്ധക-ഭോജ-സാത്വത-മധു-അർബുദ-മാഥുര-ശുരസേന-വിസർജ്ജന-കുകുര-കുന്തി-ആദി വംശക്കാരായ ആളുകൾ, സൗഹാർദ്ദത്തേയും പ്രേമത്തേയും മറന്ന്, തമ്മിൽതമ്മിൽ അടിപിടി തുടങ്ങി. മൗഢ്യം നിമിത്തം, പുത്രൻ പിതാവിനേയും, സഹോദരൻ സഹോദരനേയും, മരുമകൻ അമ്മാമനേയും, സഹോദരപുത്രൻ പിതൃവിനേയും, മിത്രം മിത്രത്തേയും, സുഹൃത്തു സുഹൃത്തിനേയും എന്നുവേണ്ട ബന്ധുക്കളും ഗോത്രക്കാരും എല്ലാം, തമ്മിൽ തമ്മിൽ കൊലയ്ക്കൊരുമ്പെട്ടു. ഒടുവിൽ അവരുടെ അസ്ത്രങ്ങളെല്ലാം തീർന്നുകഴിഞ്ഞപ്പോൾ, വില്ലുകൾ ഒടിഞ്ഞു കഴിഞ്ഞപ്പോൾ, ആയുധങ്ങൾ ഒടുങ്ങിക്കഴിഞ്ഞപ്പോൾ അവർ സ്വന്തം കൈകൊണ്ടുതന്നെ, ആ സമുദ്രതീരത്തു സമൃദ്ധിയായി നിന്നിരുന്ന ഏരകപ്പുല്ലുകൾ പറിച്ചെടുത്തു. ഋഷികളുടെ ശാപത്താൽ ഉണ്ടായ ഇരുമ്പുലക്കയുടെ പൊടിയിൽനിന്ന് ഉദ്ഭവിച്ചതായിരുന്നു ആ പുല്ലുകൾ. അവരുടെ കൈവശംവന്നപ്പോൾ ആ പുല്ലുകൾക്കൊണ്ട് എതിരാളികളെ പ്രഹരിക്കുവാൻ തുടങ്ങി. ശ്രീകൃഷ്ണഭഗവാൻ അവരെ തടുത്തു!! കൊലയാളികളായിത്തീർന്ന അവരുടെ ബുദ്ധി, ശ്രീബലരാമനേക്കൂടി സ്വന്തം ശത്രുവായി കരുതത്തക്കവണ്ണം മൂഢമായിപ്പോയിരുന്നു. ബലഭദ്രരെ പ്രഹരിക്കാനായി അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് അവർ ഓടിച്ചെന്നു!! അപ്പോൾ ശ്രീകൃഷ്ണഭഗവാനും, ശ്രീബലരാമനും ക്രുദ്ധരായി. അവർ യുദ്ധഭൂമിയിൽ അവിടവിടെ നടന്ന്, ഓരോപിടി എരുകപ്പുല്ലുകൾ പറിച്ചെടുത്ത്, ആ അതതായികളേയും പ്രഹരിക്കുവാൻ ഒരുമ്പെട്ടു. ആ

പിടിപ്പുല്ലുകൾതന്നെ ഗദയുടെ ഫലം ചെയ്തിരിക്കുന്നു. മുളകളുടെ ഉരസൽകൊണ്ടുണ്ടാകുന്ന കാട്ടു തീയ് ആ മുളകളേത്തന്നെ നശിപ്പിക്കുന്നതുപോലെ, ബ്രഹ്മണശാപഗ്രസ്തരും, ശ്രീകൃഷ്ണഭഗവാന്റെ മായയാൽ മോഹിതരും ആയ യാദവന്മാരുടെ സ്പർദ്ധമൂലകമായ ക്രോധം, അവരെ നശിപ്പിച്ചു. ശ്രീകൃഷ്ണഭഗവാൻ, യദുവംശക്കാരുടെയെല്ലാം നാശം കണ്ടുകഴിഞ്ഞപ്പോൾ, ഭൂമിയുടെ ശേഷിച്ച ഭാരവും തീർന്നുവല്ലോ എന്നോർത്ത്, ഒരു സന്തോഷദീർഘശ്വാസംവിട്ടു!!

ശ്രീ ബലരാമൻ സമുദ്രതീരത്തിൽത്തന്നെ ഇരുന്ന് ഏകാഗ്രഹൃദയത്തോടെ പരമാത്മചിന്തനം ചെയ്തുകൊണ്ട്, സ്വന്തം ആത്മാവിനെ ആത്മസ്വരൂപത്തിൽത്തന്നെ സ്ഥിരീകരിച്ച്; മനുഷ്യശരീരം പരിത്യജിച്ചു. ജ്യേഷ്ഠനായ ബലരാമൻ പരമപദത്തിൽ വിലയിച്ചുകഴിഞ്ഞു എന്നു കണ്ടപ്പോൾ, ശ്രീകൃഷ്ണഭഗവാൻ അവിടെനിന്നു പോയി, ഒരു പിപ്പലമരത്തിന്റെ ചുവട്ടിൽചെന്ന് തറയിൽ മൗന മായിട്ടിരുന്നു. അവിടുത്തെ ഓരോ അംഗത്തിൽനിന്നും ദിവ്യശോഭ നിർഗ്ഗളിച്ചിരുന്നു. ചതുർഭുജവിഗ്ര ഹമാണ് അപ്പോൾ അവിടുന്നു കൈക്കൊണ്ടിരുന്നത്. ആ വിഗ്രഹത്തിന്റെ കാന്തി ദിക്കുകളിലെല്ലാം പരന്നിരുന്നു. പുകകൂടാതെ കത്തുന്ന തീപോലെ ശോഭിച്ചിരുന്നു ആ വിഗ്രഹം. വർഷക്കാലത്തെ കാർമ്മേഘത്തിനു തുല്യമായ ആ ശരീരത്തിൽനിന്ന്, ഉരുക്കിയ കനകത്തിന്റെ പ്രഭപോലെയുള്ള ജ്യോതിസ്സാണ് പുറപ്പെട്ടുകൊണ്ടിരിക്കുന്നത്. മാറിടത്തിലാണെങ്കിൽ, ശ്രീവത്സം മറുക് അതിശോഭമാ നമായിരുന്നു. നേർത്ത മഞ്ഞപട്ടുടയാടയും, അതുപോലെയുള്ള ഉത്തരീയവും അവിടുന്നു ധരിച്ചിരു ന്നു. എത്രയും മംഗളമയമായിരുന്നു ആ രൂപം. മുഖത്തു മനോഹരമായ മന്ദഹാസം; കവിൾത്തടങ്ങളിൽ അളകാവലിയുടെ കളിത്തരങ്ങൾ, താമരയിതൾപോലെ സുന്ദരവും സുകുമാരവുമായ തൃക്കണ്ണുകൾ, കാതിലേ മണിമയങ്ങളായ മകരകുണ്ഡലങ്ങൾ വിവിധജ്യോതിസ്സു വീശിക്കൊണ്ടുമിരുന്നു. അരയിൽ മേലരഞ്ഞാൾ, തോളത്തു യജ്ഞോപവീതം, ശിരസ്സിൽ കിരീടം, കൈത്തണ്ടകളിൽ കങ്കണങ്ങൾ, ബാഹുക്കളിൽ അംഗദങ്ങൾ, തിരുമാറിടത്തിൽ മണിമാലകൾ, തൃപ്പാദങ്ങളിൽ നൂപുരങ്ങൾ, കൈവി രലുകളിൽ തിരുമോതിരങ്ങൾ, കഴുത്തിൽ കൗസ്തുഭമണി — ഇങ്ങനെ സർവാംഗഭൂഷിതമായിരുന്നു ആ ശ്രീവിഗ്രഹം. വനമാലയും ഞാണുകിടന്നിരുന്നു. ശംഖ-ചക്ര-ഗദാ-പദ്മങ്ങൾ തന്തിരുവടിയെ സേവിച്ചിരുന്നു— തൃക്കൈകളിൽ ശോഭിച്ചിരുന്നു. ആ സമയത്ത് അവിടുന്ന് വലത്തേ തുടമേൽ ഇടത്തെ തൃക്കാൽ കയറ്റിവെച്ചുകൊണ്ടാണ് ഇരുന്നിരുന്നത്. ചുമന്നുചുമന്നിരുന്ന ഉള്ളംകാൽ, ചെന്താ മരപ്പൂവുപോലെ ശോഭിച്ചുകൊണ്ടുമിരുന്നു.

ജരാ എന്ന ഒരു വേടൻ ഉണ്ടായിരുന്നു. അയാൾ ആ ഇരുമ്പുലക്കയുടെ ശിഷ്ടമായ കഷണം തന്റെ അമ്പിന്റെ അറ്റത്ത് തറച്ചുവച്ചിരുന്നു. ആ വേടന്, ഭഗവാന്റെ തൃക്കാൽ ഒരു മാനിന്റെ മുഖമാണെന്നു, ദൂരത്തുനിന്ന് നോക്കിയപ്പോൾ തോന്നിപ്പോയി! യഥാർത്ഥത്തിൽ അതു മാൻതന്നെ എന്നു വിചാരിച്ച്, അയാൾ തന്റെ ബാണം പ്രയോഗിച്ചു തൃക്കാലിൽ. എന്നിട്ട് അയാൾ അടുത്തുചെ ന്നപ്പോഴാണ് മട്ടു മാറിക്കണ്ടത്. —"അയ്യോ! ഇതു ചതുർഭുജ ഭഗവാനാണല്ലോ" എന്നറിഞ്ഞത്. അയാളപ്പോൾ അപരാധം ചെയ്തുകഴിഞ്ഞിരുന്നു. അതിനാൽ, ഭയപ്പെട്ടു വിറച്ചുപോയി. ആ വാസു ദേവഭഗവാന്റെ ചരണങ്ങളിൽ ചെന്നു വീണു; എന്നിട്ടയാൾ പറഞ്ഞു:- "ഭഗവാനേ! അടിയൻ അറിവി ല്ലാതെ ഈ പാപം ചെയ്തുപോയി. അടിയൻ മഹാപാപിതന്നെ, സംശയമില്ല. നിന്തിരുവടി പരമയശ സ്വിയും നിർവികാരനുമത്രേ. നിന്തിരുവടി കൃപചെയ്ത് അടിയന്റെ അപരാധത്തെ പൊറുക്കുമാറാക ണം. സർവവ്യാപകനും, സർവ്വശക്തനും ആയ മഹാപ്രഭോ! അവിടുത്തെ സ്മരണമാത്രത്താൽ മനു ഷ്യരുടെ അജ്ഞാനാന്ധകാരം നീങ്ങിപ്പോവുമെന്നു മഹാത്മാക്കൾ പറഞ്ഞിട്ടുണ്ട്. പരിഹാരമില്ലാത്ത മഹാപരാധമാണ് അടിയൻ താനേതന്നെ അവിടുത്തോടു ചെയ്തുപോയത്; അടിയൻ അളവില്ലാതെ ഖേദിക്കുന്നു. ഹേ വൈകുണ്ഠനാഥാ! നിരപരാധരായ മൃഗങ്ങളെ ഹിംസിച്ചുവരുന്ന മഹാപാപിയാ ണ് അടിയൻ. അവിടുന്നു കനിഞ്ഞ്, ഇപ്പോൾത്തന്നെ അടിയനെ കൊന്നുകളഞ്ഞാലും! മരിച്ചുകഴി ഞ്ഞാൽ പിന്നെ അടിയൻ, അവിടുത്തേപ്പോലുള്ള മഹാപുരുഷന്മാരോട്, ഈവിധം അപരാധം ഒരി യ്ക്കലും ചെയ്യാതിരിയ്ക്കുമല്ലോ. ഹേ ഭഗവൻ! സമസ്തവിദ്യകളുടേയും പരദർശിയായ ബ്രഹ്മദേവനും, തൽപുത്രനായ രുദ്രദേവൻ മുതലായവരും അവിടുത്തെ യോഗമായയുടെ വിലാസത്തെ അറിയാൻ ശക്തരാകുന്നില്ല; അവരുടെ ദൃഷ്ടിയും അവിടുത്തെ മായയാൽ മൂടിപ്പോയിരിയ്ക്കയാണല്ലോ. അങ്ങ നെയിരിയ്ക്കേ അടിയനേപ്പോലെയുള്ള പാപയോനിവർഗ്ഗം, അക്കാര്യത്തേപ്പറ്റി എന്തു പറയാനാവും?

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു:- എടോ വ്യാധാ, നീ പേടിയ്ക്കേണ്ട, എഴുന്നേല്ക്ക്! നീയിപ്പോൾ എന്റെ മനസ്സിലെ അഭിപ്രായംതന്നെയാണ് പ്രവർത്തിച്ചത്. പോയിക്കോ, മഹാ-മഹാപുണ്യവാന്മാർ

ക്കുമാത്രം കിട്ടുന്ന ആ സ്വർഗ്ഗത്തിൽ ചെന്നു നീ വസിച്ചുകൊള്ളുക. അതിനു ഞാനനുജ്ഞ നല്കിയിരിക്കുന്നു.

ശ്രീകൃഷ്ണഭഗവാൻ ആകട്ടെ, സ്വന്തം ഇച്ഛയ്ക്കൊത്ത്, ശരീരം കൈക്കൊള്ളുന്നു. അവിടുത്തെ ചിന്മയസങ്കല്പംതന്നെ, ചിന്മയവിഗ്രഹം ആകുന്നു. ജര എന്ന വ്യാധന് അവിടുന്നു ഇങ്ങനെ ആജ്ഞകൊടുത്തപ്പോൾ; അവൻ ഭഗവാനേ മൂന്നുതവണ പ്രദക്ഷിണം ചെയ്തു: നമസ്ക്കരിച്ചു; വിമാനത്തിൽ കയറി സ്വർഗ്ഗത്തിലേയ്ക്ക് പോവുകയും ചെയ്തു.

ഭഗവാന്റെ സാരഥിയായ ദാരുകൻ, അവിടുത്തെ കാലടിപ്പാടുകൾ കണ്ടു അവിടുത്തെ തേടി നടക്കുകയായിരുന്നു. ഒടുക്കം, വനമാലയിൽ തൊടുത്തിരുന്ന തുളസീദളത്തിന്റെ ദിവ്യഗന്ധത്തോടുകൂടിയ വായു ശ്വസിക്കാനിടയായപ്പോൾ, ദാരുകൻ ഭഗവാന്റെ മുമ്പി എത്തി. ശ്രീകൃഷ്ണഭഗവാൻ ഒരു പിപ്പലമരത്തിന്റെ ചുവട്ടിൽ തറയിലങ്ങനെ ഇരിപ്പുറപ്പിച്ചിരിക്കുന്നതാണ് കണ്ടത്. അസഹ്യതേജസ്സോടുകൂടിയ ആയുധങ്ങൾ ഉടൽ പൂണ്ട് ഭഗവാന്റെ സന്നിധിയിൽ വിരാജിക്കുന്നു. ഭഗവാനെ കണ്ടപ്പോൾ ദാരുകന്റെ ഹൃദയത്തിൽ പ്രേമഭക്തി കവിഞ്ഞു വശായി. കണ്ണുകളിൽനിന്ന് കൂടെകൂടെ കണ്ണീരൊഴുകി. രഥത്തിൽനിന്നു ചാടിയിറങ്ങി, ഭഗവാന്റെ തൃക്കാല്ക്കൽ ചെന്നുവീണു. ഭഗവാനോടിങ്ങനെ പ്രാർത്ഥിക്കുകയും ചെയ്തു:- "പ്രഭോ! രാത്രിയിൽ ചന്ദ്രനസ്തമിച്ചു കഴിഞ്ഞാൽ പിന്നെ, വഴിനടക്കുന്നവന്ന് ഏതൊരവസ്ഥയാണോ, ആ അവസ്ഥയേത്തന്നെയാണ് ഞാൻ, അവിടുത്തെ ചരണാരവിന്ദങ്ങളെ കാണാത്തതിനാൽ, അനുഭവിച്ചുകൊണ്ടിരുന്നത്. എന്റെ കാഴ്ച നശിച്ചിരിക്കുന്നു. നാലുപുറത്തും കൂരിരുട്ട് നിറഞ്ഞു കഴിഞ്ഞിരിക്കുന്നു. ഞാനിപ്പോൾ ദിക്കുകളെ അറിയുന്നില്ല. എന്റെ ഹൃദയത്തിൽ ഒരു ശാന്തിയും ഇല്ല". ദാരുകൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരുന്നപ്പോൾത്തന്നെ, അവിടെനിന്ന് ഭഗവാന്റെ ഗരുഡധ്വജത്തോടുകൂടിയ രഥവും പതാകയും കുതിരകളും എല്ലാം ആകാശത്തിലേയ്ക്കു പൊങ്ങിപ്പോകുന്നത്, ദാരുകൻ കണ്ടു. അവയുടെ പുറകേ, ആയുധങ്ങളും പോകുന്നതും! ഇതെല്ലാം കണ്ടപ്പോൾ, ദാരുകന്റെ ആശ്ചര്യത്തിന് അതിരില്ലാതായി. അപ്പോൾ ഭഗവാൻ ദാരുകനോടു കല്പിച്ചു:-"ദാരുകാ, ഇനി അങ്ങ് ദ്വാരകയിലേയ്ക്കു പോയിക്കൊള്ളൂ. അവിടെച്ചെന്ന്, യാദവന്മാരുടെ പരസ്പരസംഹാരം, ബലദേവന്റെ പരമഗതി, എന്റെ സ്വധാമഗമനം-ഇതെല്ലാം പറഞ്ഞുകേൾപ്പിയ്ക്കൂ. അവരോട് ഇങ്ങനെ പറയണം — ഇനി നിങ്ങളെല്ലാവരും പരിവാരങ്ങളോടുകൂടി, ദ്വാരകയിൽനിന്നു പുറത്തുപൊയ്ക്കൊള്ളണം. ഞാനവിടെ ഇല്ലാത്തതുകൊണ്ട്, സമുദ്രം ആ നഗരം മുക്കിക്കളയുന്നതാണ്. എല്ലാവരും താന്താങ്ങളുടെ ധന-സമ്പത്തോടും, കുടുംബത്തോടും, മാതാപിതാക്കളോടുംകൂടി, അർജ്ജുനന്റെ സംരക്ഷണയിൽ ഇന്ദ്രപ്രസ്തത്തിലേയ്ക്കു പൊയ്ക്കൊള്ളണം. ഹേ ദാരുകാ, അങ്ങ്, ഞാനുപദേശിച്ച ഭാഗവതധർമ്മത്തെത്തന്നെ ആശ്രയിച്ചുകൊള്ളുക, ഇതെല്ലാംതന്നെ, മായയുടെ സൃഷ്ടിയാണ്. ഇതു മനസ്സിലാക്കി, എല്ലാറ്റിൽനിന്നും ദൃഷ്ടിയെ പിന്തിരിച്ചുകൊള്ളും. ജ്ഞാനനിഷ്ഠനായിത്തീർന്ന് പരമശാന്തിയെ അനുഭവിയ്ക്കൂ" ഭഗവാന്റെ ഈ അരുളപ്പാടു കേട്ടപ്പോൾ, ദാരുകൻ അവിടുത്തെ പ്രദക്ഷിണംവച്ചു. അവിടുത്തെ തൃപ്പാദങ്ങളെ തലയിൽ വച്ച്, വീണ്ടും വീണ്ടും നമസ്കരിയ്ക്കകയും ചെയ്തു. പിന്നീട് ദാരുകൻ ദ്വാരകയിലേയ്ക്കു പോയി.

ദാരുകൻ, ശ്രീകൃഷ്ണഭഗവാന്റെ വിരഹത്താൽ വ്യാകുലനായി, ദ്വാരകയിലെത്തി വസുദേവരുടേയും ഉഗ്രസേനന്റേയും പാദങ്ങളിൽ വീണ്ടും വീണ്ടും വീണു വീണ്, അവരെ അശ്രുക്കളെക്കൊണ്ട് അഭിഷേകം ചെയ്യാൻ തുടങ്ങി. പിന്നെ ക്രമത്തിൽ ധൈര്യം പിടിച്ച്, യാദവന്മാരുടെ വിനാശചരിത്രം മുഴുവനും വിവരിച്ചു കേൾപ്പിച്ചു. അതു കേട്ടപ്പോൾ അവിടെയുള്ളവർ ദുഃഖിക്കുകയും, ശോകാവേഗത്താൽ മൂർച്ഛിതരാവുകയും ചെയ്തു. ശ്രീകൃഷ്ണഭഗവാന്റെ വിയോഗവാർത്ത കേട്ടപ്പോൾ അവർ തലയ്ക്കടിച്ചു നിലവിളിച്ചുകൊണ്ട്, അവരുടെ സഹോദര-ബാന്ധവാദികളുടെ ശവം കിടക്കുന്ന സ്ഥലത്തേയ്ക്ക് പോയി. ദേവകീരോഹിണിമാരും വസുദേവരും തങ്ങളുടെ പ്രിയപുത്രരായ ശ്രീകൃഷ്ണനും ബലരാമനും പൊയ്പ്പോയതിൽ ദുഃഖിക്കുകയും, ബോധഹീനരാവുകയും ചെയ്തു. പിന്നെ അവിടെ വെച്ചുതന്നെ, ഭഗവദ്വിരഹവേദനാവശാൽ അവർ ദേഹത്യാഗവും ചെയ്തു. സ്ത്രീകൾ, തങ്ങളുടെ ഭർത്താക്കന്മാരുടെ ശവശരീരങ്ങൾ തിരിച്ചറിഞ്ഞ്, അവയേ മാറോടണച്ചു, ആ ശവശരീരങ്ങളോടെ അവർ ചിതയിൽ പൂകി ഭസ്മീകരിക്കുകയും ചെയ്തു. ബലരാമന്റെ പത്നിമാർ അദ്ദേഹത്തിന്റെ ശരീരത്തേയും, വസുദേവപത്നിമാർ വസുദേവന്റെ ശവത്തേയും ശ്രീകൃഷ്ണപുത്രവധുക്കൾ അവരാവരുടെ ഭർത്താക്കന്മാരുടെ ശവത്തേയും എടുത്തുകൊണ്ട്, ചിതയിലേറി ദേഹത്യാഗം ചെയ്തു. ശ്രീകൃഷ്ണഭഗവാന്റെ റാണിമാരായ രുക്മിണി പ്രഭൃതികൾ ഭഗവദ്ധ്യാനത്തിൽ മഗ്നരായി, അഗ്നിയിൽ വിലയം പ്രാപിച്ചു.

തന്റെ പ്രിയതമനും സഖാവും ആയ ശ്രീകൃഷ്ണഭഗവാൻ മറഞ്ഞു കഴിഞ്ഞു എന്നറിഞ്ഞപ്പോൾ, അർജ്ജുനൻ ആദ്യം വല്ലാതെ വിഷാദിച്ചു. അദ്ദേഹം ഭഗവാൻ ഗീതകൊണ്ടുപദേശിച്ച തത്ത്വങ്ങളെ സ്മരിച്ച്, തന്റെ മനസ്സിനെ ഉറപ്പിച്ചു. യാദവന്മാരായ മൃതവ്യക്തികളിൽ ആർക്കാർക്കു പിണ്ഡദന്മാരുണ്ടായിരുന്നില്ലയോ, അവർക്കെല്ലാം അർജ്ജുനൻ വിധിപൂർവ്വകം ക്രമത്താൽ പിണ്ഡം വയ്പിച്ചു. ഭഗവന്നവാസമില്ലാതായപ്പോൾ സമുദ്രം ക്ഷണേന കയറി ദ്വാരകയെ മുഴുവൻ മുക്കിക്കളഞ്ഞു. എന്നാൽ, ശ്രീകൃഷ്ണഭഗവാന്റെ നിവാസസ്ഥാനം മാത്രം മുക്കിയതുമില്ല! ശ്രീകൃഷ്ണഭഗവാൻ ഇപ്പോഴും —എപ്പോഴും-അവിടെ നിവസിച്ചുവരുന്നുണ്ട്. ആ സ്ഥാനം, സ്മരണമാത്രത്താൽത്തന്നെ സർവ്വപാപ താപങ്ങളേയും നശിപ്പിക്കുന്നതും, പരമമംഗളം പ്രദാനം ചെയ്യുന്നതും ആകുന്നു. പ്രിയ പരീക്ഷിത്തേ! പിണ്ഡദാനത്തിന്നുശേഷം, അർജ്ജുനൻ, ശേഷിച്ചിരുന്ന സ്ത്രീകളോടും, കുട്ടികളോടും, വൃദ്ധരോടുംകൂടി ഇന്ദ്രപ്രസ്ഥത്തിലെത്തി. യഥായോഗ്യം എല്ലാവരേയും അവിടെ പാർപ്പിച്ചിട്ട്, അനിരുദ്ധപുത്രനായ വജ്രന്ന് രാജ്യാഭിഷേകം നടത്തിച്ചു. പരീക്ഷിത്തേ! അങ്ങയുടെ പിതാമഹനായ യുധിഷ്ഠിരൻ തുടങ്ങിയവർക്കെല്ലാം, ഈ യദുവംശനാശകഥ അർജ്ജുനനിൽ നിന്നേ അറിയാൻ കഴിഞ്ഞുള്ളൂ. അറിഞ്ഞപ്പോൾ അവരെല്ലാം പരീക്ഷിത്തിനെ രാജാവാക്കി അഭിഷേകം ചെയ്തിട്ട്, ഹിമാലയത്തിലേയ്ക്കു വീരയാത്ര ചെയ്തു.

### മൂന്നാം ഭാഗം

# വർഷഋതു

**ക**നത്ത ചൂടിനിടയിലാണ് പുതുമഴ എത്തുക. അന്ന് ആകാശം മുഴുവൻ കാർകൊണ്ട് മൂടികെട്ടുകയില്ല. മഴമേഘങ്ങളുടെ കഷണങ്ങളാണ് പാഞ്ഞുവന്നു പോവുക. ആകാശത്തുനിന്നു പുതുമഴ പെയ്യൽ ആഹ്ലാദത്തിന്റേതാണ്. മൃഗങ്ങളും മനുഷ്യരും ആ മഴയിൽ ചാടി തിമിർത്തു നടക്കും. ആകാശത്തു പരന്നുനിറയുന്ന മേഘത്തോടൊപ്പം വളഞ്ഞു പുളയുന്ന മിന്നൽ എത്തും. പിന്നാലെ ഇടിമുഴങ്ങും. മഴയും ഇടിമിന്നലും ഇടിയും ശക്തികൂടിക്കൂടി എത്താൻപോവുന്നു. മഴയെ അനുഗമിക്കുന്നവരാണിവർ. ഇവർ സൂര്യനു അവധി നല്കുന്നു. അദ്ദേഹം വിശ്രമിക്കുകയായി, കാണാനില്ലാതെയാകും. രാത്രി താരങ്ങളും ചന്ദ്രനും ഉണ്ടാവില്ല. മേഘങ്ങൾ മൂടിയ ആകാശത്തുനിന്നും മഴ പൊഴിയുന്ന ശബ്ദം മാത്രം. തവളകളുടെ സംഗീതം ഈ കാലത്തിന്റെ തിമർപ്പാണ്. ചീവീടുകളും ഉണർന്ന് എത്തുകയായി. ഇതെല്ലാം സാവധാനമാണ് കടന്നുകടന്നുവരുന്നത്.

ആദ്യമഴയിൽ കുട്ടികൾ വർഷകാലഗീതങ്ങളാലപിച്ചു വരവേല്ക്കും. ഈ മഴക്കാലം ആരംഭിക്കുന്നതുശ്രാവണത്തോടനുബന്ധിച്ചാണ്. ഭദ്രപദത്തോടെ ആകാശം മൂടികെട്ടി തോരാത്ത മഴപെയ്യും. അന്നു മനുഷ്യർ വീടുകളിൽ ഒതുങ്ങികൂടുന്നു. മഴയോടെ പ്രകൃതി പച്ചപുതക്കും.

ശ്രാവണത്തിന്റെ കാഴ്ച ഭൂമിയിൽ അതിസുന്ദരമാണ്. മണ്ണിൽ ഉറങ്ങികിടക്കുന്ന വിത്തുകൾ കണ്ണുതുറന്ന് എഴുന്നേൽക്കുകയായി. മുളകൾ ഭൂമിക്കു മുകളിലേയ്ക്ക് ഉയരുന്നു. മഴയെസ്വാഗതം ചെയ്യാൻ സന്തോഷത്തോടെ കൈകൂപ്പി അവപുറത്തുവരുന്നു. എത്രപെട്ടെന്നാണ് ഭൂമി പച്ചപട്ട് പുതച്ച് സുന്ദരിയാവുന്നത്. ഉണങ്ങി വരണ്ടു വിണ്ടുകീറി കിടക്കുന്ന ഭൂമി ഇന്നില്ല. ശ്രാവണഗീതങ്ങൾ കേട്ട് കൃഷിക്കാരന്റേയും മൃഗങ്ങളുടേയും സന്തോഷാരവങ്ങൾക്കു കൈകൂപ്പി സ്വാഗതം ചെയ്യുന്ന മുളകൾവഴി ഭൂമിയുടെ മുഖം സന്തോഷപൂർണ്ണമാണ്.

ചെടികളും പുല്ലുകളും മരങ്ങളും തഴയ്ക്കും. എല്ലായിടത്തും പച്ചനിറംതന്നെ. ഈ പച്ച പുൽപരപ്പിൽ മഴപെയ്യുന്നതുതന്നെ ആഹ്ലാദപൂർണ്ണമാണ്. തോടുകളും നദികളും ജലംനിറഞ്ഞ് മദിക്കും. അവ അലറിമദിച്ചു കുതിച്ചുപാഞ്ഞുപോകുന്ന കാഴ്ച മനോഹരമാണെങ്കിലും ഭീകരമാണ്. പേടിപെടുത്തുന്നതാണ്. പക്ഷികളും മൃഗങ്ങളും പുതുമഴയത്തു തുള്ളിചാടിയെങ്കിൽ ഇന്ന് മഴനനയാതെ അവ ഒഴിയുന്നു. പക്ഷികളെ ആകാശത്തു കണികാണാൻ കിട്ടുകയില്ല. പറവകൾ എങ്ങോപോയി ഒളിക്കും. പെയ്തു പെയ്തിറങ്ങുന്ന മഴയുടെ തുള്ളികളും അതിന്റെ ശബ്ദവും കാറ്റും മറ്റൊരു പ്രകൃതിയാണ്. തണുപ്പുകടന്നുവന്നുകഴിഞ്ഞു. കൃഷിക്കാർ ഈ വെള്ളത്തിനിടയിൽ കൃഷിയിടങ്ങളിൽ തങ്ങളുടെ ചെടികളുടെ സംരക്ഷണത്തിനായി ഇടയ്ക്കു നടക്കുന്നതുകാണാം.

മഴമേഘങ്ങൾ കുറയും. ആറ്റിലും തോട്ടിലുമുള്ള കലങ്ങിയ വെള്ളത്തിലെ ചുവപ്പുനിറം മാറുന്നു. ഇടിയുടെ ശബ്ദം അവസാനിച്ചു. വളഞ്ഞുപുളയുന്ന മിന്നൽ എങ്ങോപോയി ഒളിച്ചു. സൂര്യൻ പ്രാകശിക്കും. മഴമേഘങ്ങളും സൂര്യപ്രകാശവും ഒളിച്ചുകളി നടത്തും. എല്ലായിടത്തും നിഴലുകൾ പുതിയ വിരിപ്പുവിരിക്കും. രാത്രിനിലാവിൽ ഈ കാഴ്ച സുന്ദരമാണ്. പ്രകൃതിയുടെ പച്ചപുതപ്പിൽ

പല രൂപങ്ങളും വരക്കും. സായംസന്ധ്യകളും പ്രഭാതവും വർണ്ണോജ്വലങ്ങളാകുന്നു. ആകാശം കഴുകിതുടച്ചപോലെ കടുത്ത നീലനിറം വിരിക്കുന്നു. ഈ പ്രകൃതിയുടെ ദൃശ്യങ്ങൾ എത്രകണ്ടാലും മതിവരാത്തതാണ്. ഈ ചിത്രങ്ങളും നിയന്ത്രിതങ്ങളാണ്.

ആകാശത്ത് പക്ഷികളും പറവകളും എത്തി നൃത്തം ആരംഭിച്ചു. പക്ഷേ മഴ പെയ്തുകൊണ്ടിരിക്കും. ഇടവേളകൾ വന്നു എന്നുമാത്രം. ഇടവേളകൾക്ക് ദീർഘം കൂടുതലാവുകയും മേഘങ്ങൾ ഒഴുകി ഒഴുകി ദൂരേക്കു പോവുകയും അവയുടെ നിറം മാറുകയും ചെയ്യുന്നു. വെൺമേഘങ്ങൾ അപൂർവ്വമായേ കാണാനാവൂ. പക്ഷേ കാർമേഘങ്ങൾ ആഷാഢത്തോടെ യാത്രയായി. ഇനി പുതിയരാഗങ്ങളാണ്. പുതിയ രൂപങ്ങളാണ്. ഈ മാറ്റം എത്ര സാവധാനത്തിലും എത്ര വേഗത്തിലുമാണ് നടക്കുന്നതെന്നു നമുക്കു തിരിച്ചറിയാൻ കഴിയുകയില്ല.

ആകാശം തെളിഞ്ഞുതെളിഞ്ഞ് ചന്ദ്രനും ചന്ദ്രികയും എത്തികഴിഞ്ഞു. മേഘങ്ങൾ കുറവായി. ഇത് വർഷഋതുവിന്റെ അവസാനമാണ്. മഴക്കാലം വ്രതങ്ങളും പൂജയും ഉപവാസവും ഭജനയും നിറഞ്ഞതാണ്.

# ശ്രാവണം

## മംഗളഗൗരി പൂജയും വ്രതവും

ഈ ഗൗരീപൂജാവ്രതം ശ്രാവണത്തിലെ എല്ലാ ചൊവ്വാഴ്ചയും നടത്തുന്നു. ചൊവ്വാഴ്ച ഈ വ്രതം നടത്തുന്നതിനാലാണ് മംഗളഗൗരീവ്രതമെന്നു പേരുണ്ടായത്. ഈ വ്രതം സ്ത്രീകൾ മാത്രം അനുഷ്ഠിക്കുന്നു. രാവിലെ കുളിച്ചു ഒരുപീഠത്തിൽ ചുവപ്പും, വെള്ളയും വസ്ത്രങ്ങൾ വയ്ക്കണം. നാലു ദിക്കിലേക്കും തിരിയിട്ട് ഒരു വിളക്കും പതിനാറു സാമ്പ്രാണിത്തിരിയും കത്തിച്ചുവയ്ക്കുക. പൂജ സങ്കൽപം സ്വീകരിച്ചു ആദ്യം ഗണേശപൂജ നടത്തണം. അതിൽ പഞ്ചാമൃതം, പൂണൂൽ, ചന്ദനം, ചുവന്നപൊടി, സിന്ദൂരം, അടയ്ക്ക, കരയാമ്പൂ, വെറ്റില, അരി, പുഷ്പം, ഏലക്കാ, കൂവളത്തില, പഴം, ഉണക്കമുന്തിരിങ്ങ. ദക്ഷണ സമർപ്പിക്കണം. അതിനുശേഷം ആരതി നടത്തണം. പിന്നീടു കലശപൂജ, കലശത്തിൽ ജലം നിറച്ച് മാവിന്റെ ഇല വയ്ക്കുന്നു. ഒരു മൺകൂജയിൽ ഗോതമ്പുപൊടിയിട്ട് അതിൽ പാക്കുവെയ്ക്കണം. അനന്തരം കൂവളത്തില അർച്ചിക്കണം. ഗണേശപൂജപോലെതന്നെ കലശപൂജയും നടത്തുക. കലശത്തിൽ സിന്ദൂരം, കൂവളത്തില ഇതൊന്നും പാടില്ല. പിന്നീട് ഒൻപതു അരിക്കിഴിവച്ചത് കലശത്തിന്റെ നേർക്കു വച്ചു പൂജ നടത്തുക. അവ നവഗ്രഹങ്ങളായി സങ്കല്പിക്കണം. പതിനാറു ഗോതമ്പുകിഴിവച്ച് അതിനു പൂജ നടത്തണം. അവ ഷോഡശമാതാക്കളായി കരുതണം, മഞ്ഞൾ, മാലൈഞ്ചി, സിന്ദൂരം, മുതലായവ സമർപ്പിക്കണം. ഇതെല്ലാം കലശപൂജപോലെയും, ഗണേശപൂജപോലെയും നടത്തുക. പിന്നീടു മംഗലാഗൗരീപൂജ നടത്തണം ഇതിൽ മണ്ണുകൊണ്ട് ഗൗരീവിഗ്രഹം ഉണ്ടാക്കി വയ്ക്കണം. ജലം, ധൂപം, ദീപം, പാൽ, തയിർ, നെയ്, പഞ്ചസാര, തേൻ, മുതലായവകൊണ്ടു പഞ്ചാമൃതമുണ്ടാക്കി കുളിപ്പിക്കണം, കുളിപ്പിച്ചിട്ടു വസ്ത്രം ധരിപ്പിക്കണം, നാസാഭരണം ധരിപ്പിക്കണം, ചുവപ്പിപൊടി, ചന്ദനം, സിന്ദൂരം, മഞ്ഞൾപ്പൊട്ടു, അരി, മൈലാഞ്ചി, കൺമഷി ഒക്കെചാർത്തണം. പതിനാറുതരം പുഷ്പങ്ങൾ അർച്ചിക്കണം. പതിനാറുമാല, പതിനാറുതരം ഇല, പതിനാറു പഴം, അഞ്ചുതരം ഉണങ്ങിയ പഴങ്ങൾ, പതിനാറുപ്രാവശ്യം അർച്ചന, ഏഴുതരം ധാന്യങ്ങൾ, പതിനാറു ജീരകം, പതിനാറു കൊത്തമല്ലി, പതിനാറു വെററില, പതിനാറു പാക്ക്, പതിനാറു ഗ്രാമ്പു, പതിനാറ് ഏലക്കായ്, ഒരു പാത്രത്തിൽ എണ്ണ, ചുവന്ന പൊടി, മയിലാഞ്ചി, കണ്മഷി, സിന്ദൂരം, ചീപ്പ്, കണ്ണാടി പതിനാറു കൈവള, ഒരു രൂപയും പൊട്ടും കൊടുക്കണം. അതിൽ ദക്ഷിണ അർപ്പിക്കണം, പിന്നീട് കഥാ പ്രഭാഷണം, നാലുതിരിയിട്ട് വിളക്ക് വയ്ക്കണം. കർപ്പൂരം ആരതി നടത്തണം. പ്രദക്ഷിണം കഴിഞ്ഞ് അന്നാഹാരം കഴിക്കാം. ഉപ്പു ചേർക്കരുത്. അടുത്തദിവസം മംഗലാഗൗരിയെ കുളത്തിന്റെയോ കിണറിന്റെയോ അടിക്കൽ നിക്ഷേപിച്ചിട്ട്, ആഹാരം കഴിക്കാം.

## കാമികാ ഏകാദശി

ഇത് ശ്രാവണത്തിലെ കറുത്തപക്ഷ ഏകാദശിയാണ്. പവിത്ര ഏകാദശിയെന്നും ഇതിനുപേരുണ്ട്. പ്രഭാതത്തിൽ നിത്യകർമ്മങ്ങൾ നടത്തി വിഷ്ണുഭഗവാന്റെ പ്രതിമയിൽ പഞ്ചാമൃതംകൊണ്ട് അഭിഷേകം നടത്തി അലങ്കരിക്കണം. ആചമനം കഴിഞ്ഞ് ധൂപം, ദീപം, ചന്ദനം മുതലായ സുഗന്ധ വസ്തുക്കൾകൊണ്ട് ആരതി നടത്തണം.

പണ്ട് ഒരു ഗ്രാമത്തിൽ ഒരു ഠാകൂർ താമസിച്ചിരുന്നു. കോപിഷ്ഠനായ അയാളും ഒരു ബ്രാഹ്മണനുമായി കലഹമുണ്ടായി. ഈ കലഹത്തിൽ ബ്രാഹ്മണൻ കൊല്ലപ്പെട്ടു. ഇത് സംബന്ധമായി പതിമൂന്നുദിവസം ഒരു സദ്യ നടത്താൻ ഠാകൂർ തയ്യാറായി. ബ്രഹ്മണർ അതിൽ പങ്കിചേരില്ലെന്നു നിശ്ചയിച്ചു. അപ്പോൾ അദ്ദേഹം എല്ലാ ബ്രാഹ്മണരോടുമായി ചോദിച്ചു "ഭഗവൻ, എന്റെ പാപം എങ്ങനെയാണു നീങ്ങിക്കിട്ടുന്നത്." ഇതുകേട്ട് അവരെല്ലാം കാമികാ ഏകാദശിവ്രതം അനുഷ്ഠിക്കാൻ ഉപദേശിച്ചു. ഠാകൂർ അങ്ങനെചെയ്തു. രാത്രി ഭഗവത് വിഗ്രഹത്തിനു സമീപം കിടന്നുറങ്ങിയ അയാൾ ഒരു സ്വപ്നം കണ്ടു. സ്വപ്നത്തിൽ ഭഗവാൻ പറഞ്ഞു - ഹേ ഠാകൂർ, നിന്റെ പാപമെല്ലാം പോയിരിക്കുന്നു. ഇനി നിനക്ക് ബ്രാഹ്മണന്റെ പതിമൂന്നടിയന്തിരം നടത്താം. നിന്റെവീട്ടുപുലമാറിയിരിക്കുന്നു. ഠാകൂർ പതിമൂന്നടിയന്തിരം നടത്തി ബ്രഹ്മഹത്യയിൽനിന്നും മുക്തനായി.

## നാഗപഞ്ചമി

ശ്രാവണ ശുക്ലപക്ഷ പഞ്ചമിക്കാണ് നാഗപഞ്ചമിയെന്നു പറയുന്നത്. നാഗപഞ്ചമിദിവസം വീടിന്റെ രണ്ടുവശത്തു് സർപ്പരൂപങ്ങൾ വരച്ച് നാഗങ്ങളെ പൂജിക്കണം. പഞ്ചമി നാഗങ്ങളുടെ തിഥിയാണ്. അനന്തൻ മുതലായ സർപ്പരാജാക്കന്മാരുടെ പൂജ ഈദിവസം നടത്തണം. സുഗന്ധപുഷ്പങ്ങളും, പാലും, സർപ്പങ്ങൾക്ക് പ്രിയമാണ്. ഈ ദിവസം ഗ്രാമീണപെൺകുട്ടികൾ ജലാശയത്തിൽ തുണികൊണ്ടുള്ള പാവകൾ നിമജ്ജനംചെയ്യുന്നു. ഗ്രാമത്തിലെ ചെറിയ ആൺകുട്ടികൾ നീന്തിച്ചെന്ന് ഈ ജീവനില്ലാത്ത പാവകളിൽ വടികൊണ്ട് അടിക്കുന്നു. സഹോദരിമാർ അവർക്ക് രൂപയും ആശീർവാദവും നൽകുന്നു.

ഒരു ബ്രാഹ്മണന് ഏഴു പുത്രന്മാരുണ്ടായിരുന്നു. അവർ ഏഴുപേരും വേളികഴിച്ച് വധുക്കളുമായി വന്നുചേർന്നു. ശ്രാവണമായപ്പോൾ ആറു പെൺകുട്ടികളും സഹോദരന്മാരോടൊപ്പം മാതൃഭവനത്തിലേക്കു പോയി. ഒരുത്തി മാത്രം സഹോദരന്മാരില്ലാതിരുന്നതിനാൽ പോയില്ല. അവളെ വിളിക്കാൻ നിർഭാഗ്യവശാൽ ആളില്ല. ആ പാവം ദുഃഖിതയായി. ഈ ഭൂമണ്ഡലത്തെ സ്വശിരസ്സുകളിൽ താങ്ങിനിർത്തുന്ന അനന്തനെ സഹോദരനായി അവൾ ഓർത്തു. അവളുടെ ദയനീയ വാക്കുകൾ കേട്ട് അനന്തൻ ഒരു വൃദ്ധബ്രാഹ്മണവേഷത്തിൽ വന്നു അവളെ കൂട്ടികൊണ്ടുപോയി. കുറച്ചുവഴി നടന്നശേഷം വൃദ്ധൻ സ്വന്തരൂപം കൈക്കൊണ്ടു. ആ കുട്ടിയെ പത്തികളിൽ ഇരുത്തി നാഗലോകത്തേക്കു കൊണ്ടുപോയി. പുതിയ സ്ഥലത്ത് അത്ഭുത പരതന്ത്രയായി ആ കുട്ടി വസിച്ചു. അവൾ അവിടെ വസിക്കുന്ന കാലത്ത് അനന്തന്റെ കുടുംബത്തിൽപെട്ട നാഗങ്ങൾക്ക് ധാരാളം കുട്ടികളുണ്ടായി. ആ പാമ്പിൻകുഞ്ഞുങ്ങൾ നിലത്തെല്ലാം ഇഴഞ്ഞുകളിക്കുന്നതു കണ്ട അനന്തഭാര്യ അവൾക്ക് ഒരു പിച്ചളവിളക്കു കൊടുത്തു പറഞ്ഞു "ഇതിന്റെ പ്രകാശത്തിൽ നിനക്ക് ഇരുട്ടത്തും എല്ലാം കാണാൻകഴിയും." ഒരുദിവസം യാദൃച്ഛികമായി അവളുടെ കൈയിൽനിന്നും വിളക്കു താഴവീണ് ഉരുണ്ടു പാമ്പിൻ കുഞ്ഞുങ്ങളുടെ മേൽ കയറി. അവയിൽ ചിലതിന്റെയെല്ലാം വാൽ മുറിഞ്ഞു പോയി.

കുറച്ചുനാൾ കഴിഞ്ഞ് അവൾ ശ്വശ്രുരഗൃഹത്തിലേക്ക് പോയി. അടുത്ത ശ്രാവണം വന്നപ്പോൾ ആ പെൺകുട്ടി ഭിത്തിയിൽ നാഗദേവതയുടെ ചിത്രംവരച്ച് പൂജ നടത്തി, നാഗലോകത്തുനിന്ന് കോപിഷ്ഠരായ പാമ്പിൻകുട്ടികൾ തങ്ങളുടെ വാലുമുറിയാൻ കാരണക്കാരിയായ പെൺകുട്ടിയെ കൊന്നു പകരംവീട്ടാൻ വന്നുചേർന്നു. അവർ ശ്രദ്ധാഭക്തിയോടെ നാഗപൂജ നടത്തുന്ന പെൺകുട്ടിയെ കണ്ട് സന്തുഷ്ടരായി. സഹോദരീരൂപത്തിൽ അവളുടെ കൈയിൽനിന്നും പ്രസാദമായി പാലും അരിയുമൊക്കെ വാങ്ങി ഭക്ഷിച്ചു. നാഗങ്ങൾ അവൾക്കു സർപ്പഭീതി ഇല്ലാതെ വസിക്കുവാനുള്ള അനുഗ്രഹം നലകി. പാരിതോഷികമായി ഒരു രത്നമാല കൊടുത്തു. അവർ

പറഞ്ഞു "ശ്രാവണത്തിലെ വെളുത്തപക്ഷ പഞ്ചമിനാളിൽ ഞങ്ങൾ സഹോദരരൂപത്തിൽ വന്ന് പൂജ സ്വീകരിച്ച് രക്ഷിക്കാം."

## പുത്രദാ ഏകാദശി

ശ്രാവണത്തിലെ വെളുത്തപക്ഷ ഏകാദശിയാണ് പുത്രദാ ഏകാദശി. ഈ ദിവസം വിഷ്ണു ഭഗവാന്റെ നാമത്തിൽ വ്രതമനുഷ്ഠിച്ചു ഭഗവത് പൂജ നടത്തേണ്ടതാണ്. വേദജ്ഞരായ ബ്രാഹ്മണർക്കു ഭക്ഷണവും ദാനവും നല്കി ആശീർവാദം വാങ്ങണം. പകൽ മുഴുവൻ ഭഗവൽകഥകൾ കേൾക്കുകയും കീർത്തനങ്ങൾ ചൊല്ലുകയും രാത്രി ഭഗവത്വിഗ്രഹസമീപം കിടക്കുകയും വേണം. ഇങ്ങനെ ഈ വ്രതം അനുഷ്ഠിക്കുന്ന സന്താനരഹിതർക്ക് സത് സന്താനങ്ങൾ ഉണ്ടാവും.

പണ്ട് മാഹിഷ്മതി എന്ന നഗരത്തിൽ മഹീജിത്തെന്ന ഒരു രാജാവ് ഉണ്ടായിരുന്നു. വലിയ ധർമ്മനിഷ്ഠനും ശാന്തനും ദാനിയും ആയിരുന്നിട്ടും അദ്ദേഹത്തിനു സന്താനങ്ങളൊന്നുമില്ലായിരുന്നു. രാജാവ് സങ്കടപ്പെട്ടു. ഒരിക്കൽ അദ്ദേഹം തന്റെ രാജ്യത്തെ എല്ലാ മഹർഷിമാരെയും വരുത്തി സന്താനലബ്ധിക്കുള്ള മാർഗ്ഗം ആരാഞ്ഞു. ലോമശമഹർഷി പറഞ്ഞു -"അങ്ങ് കഴിഞ്ഞ ശ്രാവണത്തിലെ ഏകാദശിദിവസം കുളത്തിൽനിന്നു വെള്ളം കുടിച്ചുകൊണ്ടിരുന്ന പശുവിനെ ഓടിച്ചുവിട്ടു. അതിന്റെ താപത്താലാണ് അങ്ങയ്ക്കു സന്താനമുണ്ടാവാത്തത്. അതുകൊണ്ട് അങ്ങ് ശ്രാവണത്തിലെ പുത്രദാ ഏകാദശി വ്രതമനുഷ്ഠിക്കുക. സന്താനമുണ്ടാവും.

"ഋഷിയുടെ നിർദ്ദേശാനുസരണം രാജാവും കുടുംബവും ഏകാദശിവ്രതം അനുഷ്ഠിക്കുകയും സത്സന്താനപ്രാപ്തി ഉണ്ടാവുകയും ചെയ്തു.

## രക്ഷാബന്ധൻ

രക്ഷാബന്ധൻ ശ്രാവണത്തിലെ പൂർണ്ണിമദിവസം നടത്തുന്നു. ഇത് സഹോദരനെ സഹോദരി സ്നേഹത്തിന്റെ ചരടു കൊണ്ടു ബന്ധിക്കുന്ന ഉത്സവമാണ്. ഈ ദിവസം സഹോദരി സഹോദരന്റെ കൈയിൽ രക്ഷകെട്ടുന്നതോടൊപ്പം നെറ്റിയിൽ തിലകം തൊടുവിക്കുകയും ചെയ്യുന്നു. ചരടുകെട്ടുമ്പോൾ സഹോദരി പറയും "ഹേ സഹോദരാ ഞാൻ നിങ്ങളുടെ ആശ്രയത്തിലാണ്. എല്ലാത്തരത്തിലും എന്നെ രക്ഷിക്കണം".

ഒരിക്കൽ ശ്രീകൃഷ്ണഭഗവാന്റെ കൈയിൽ ഒരു മുറിവുണ്ടായി. രക്തം ഇറ്റിറ്റു വീഴുവാൻ തുടങ്ങി. ഇതുകണ്ടു ദ്രൗപദി പെട്ടെന്ന് അംഗവസ്ത്രം വലിച്ചുകീറി സഹോദരന്റെ കൈയിൽകെട്ടി. ഈ ബന്ധനത്തിന്റെ കടം, ശ്രീകൃഷ്ണൻ ദുശ്ശാസനൻ ദ്രൗപദിയുടെ വസ്തം വലിച്ചഴിച്ചപ്പോൾ പുതുവസ്ത്രം ധാരാളം നല്കി നഗ്നതയിൽനിന്നും രക്ഷിച്ചു.

ഒരിക്കൽ പാണ്ഡവജ്യേഷ്ഠനായ യുധിഷ്ഠിരൻ ശ്രീകൃഷ്ണനോടു ചോദിച്ചു. "ഹേ, അച്യുത, മനുഷ്യരുടെ പ്രേതബാധയും ദുഃഖവും വിട്ടുമാറുന്ന രക്ഷാബന്ധന്റെ കഥ കേട്ടാൽ കൊള്ളാമെന്നുണ്ട്." ഭഗവാൻ പറഞ്ഞു -"ഹേ പാണ്ഡവാ, പണ്ടൊരിക്കൽ ദേവന്മാരും അസുരന്മാരുമായി പന്ത്രണ്ടു വർഷം നീണ്ടുനിന്ന യുദ്ധമുണ്ടായി. യുദ്ധത്തിൽ ഇന്ദ്രൻ യുദ്ധക്കളം വിട്ട് ദേവന്മാരോടുകൂടി അമരാവതിയിലേക്കു ഓടി.

വിജയിയായ ദൈത്യരാജാവ് മൂന്നു ലോകങ്ങളും തനിക്കധീനമാക്കി, അയാൾ വിളംബരം ചെയ്തു. "ഇന്ദ്രൻ ദേവസഭയിൽ പ്രവേശിക്കരുത്, ദേവന്മാരെയും മനുഷ്യരെയും ആരും യാഗവും ഹോമവും ഒന്നും ചെയ്യരുത്. എല്ലാവരും എന്നെ പൂജിക്കണം. ഇതിനു വിഷമമുള്ളവർ രാജ്യംവിട്ട് പൊയ്ക്കൊള്ളുക."

ദൈത്യരാജാവിന്റെ ആജ്ഞകൊണ്ടു യാഗം, വേദപാഠം പഠിപ്പിക്കൽ, ഉത്സവം ഒന്നും നടക്കാതായി. ധർമ്മത്തിനു നാശമുണ്ടായപ്പോൾ ദേവന്മാർ കൂടുതൽ ദുർബലന്മാരായി. ഇന്ദ്രൻ ദൈത്യഭീതിമൂലം ബൃഹസ്പതിയെ വിളിച്ചുവരുത്തി പറഞ്ഞു- "അല്ലയോ ഗുരോ, ശത്രുക്കളാൽ വലയിതരായി ജീവിതാന്ത്യസമരം നടത്താനാണു ഞാനാഗ്രഹിക്കുന്നത്. വരാനുള്ളതു വരും "ബൃഹസ്പതി ആദ്യം സമാശ്വസിപ്പിച്ചു പറഞ്ഞു: കോപംകൊണ്ടു ഫലമില്ല. ഇന്ദ്രന്റെ നിർബന്ധം കൊണ്ടു ഉത്സാഹിപ്പിച്ച് രാക്ഷാബന്ധൻ നടത്താൻ പറഞ്ഞു.

ബൃഹസ്പതിതന്നെ ശ്രാവണ പൂർണ്ണിമയിൽ രക്ഷാബന്ധൻ നടത്തി. സഹധർമ്മിണി ഇന്ദ്രാണിയോടൊപ്പം ഇന്ദ്രൻ ബൃഹസ്പതിയുടെ വാക്കുകൾ പാലിച്ചു. ഇന്ദ്രാണി ബ്രഹ്മണപുരോഹിതരെക്കൊണ്ട് സ്വസ്തിവാക്കുകൾ ചൊല്ലിച്ച് വലതുകയ്യിൽ രക്ഷയുടെ ചെറിയ കെട്ട് കെട്ടി. ഇതിന്റെ ബലത്തിൽ ഇന്ദ്രൻ ദാനവരെ മുഴുവൻ യുദ്ധത്തിൽ ജയിച്ചു.

ശ്രാവണ ഭാദ്രമാസങ്ങൾ വർഷഋതുവിന്റെതാണ്. ശ്രീകൃഷ്ണാവതാരം ഈ മാസത്തിൽ രോഹിണിയോടു ചേർന്ന കൃഷ്ണാഷ്ടമി ദിവസം അർദ്ധരാത്രിക്കുശേഷമാണ് ഉണ്ടായത്.

ഗരുഡൻ ഈ മാസത്തിലെ ശുക്ലപഞ്ചമിദിവസമാണ് ഉണ്ടായത്.

ശ്രാവണത്തിലെ സുഖകരമായ ദിനങ്ങളിൽ കഥ കേൾക്കുന്നത് കൂടുതൽ ആനന്ദപ്രദമാണ്.

# മീരാഭായിയുടെ കഥ

മീരറ്റിൽ ജയമില്ലൻ എന്ന രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് മീര എന്ന പുത്രിയുണ്ടായി. രാജാവ് കൊട്ടാരത്തിൽ "ഗിരിധരൻ"എന്നു വിളിച്ചു ശ്രീകൃഷ്ണനെ പൂജിച്ചിരുന്നു. മീര ബാല്യത്തിൽ ഗിരിധരഭക്തിയുള്ളവളായി.

മീരയുടെ പിതാവ് മകളെ റാണാരാജകുമാരനു വിവാഹം ചെയ്തു കൊടുക്കാൻ ഉറപ്പിച്ചു. മീര പിതാവിനെ ധിക്കരിക്കാതിരിക്കാൻ അതിനു സമ്മതിച്ചു.

ശുഭമുഹൂർത്തത്തിൽ മീരയെ റാണാക്കു വിവാഹം ചെയ്തുകൊടുത്തു. റാണാ മീരയെ തന്റെ ഗൃഹത്തിലേയ്ക്കു കൊണ്ടുപോകുവാൻ ഉത്സാഹിച്ചു. അപ്പോൾ മീര ഗിരിധരമൂർത്തിയെ ത്യജിച്ചു പോകുവാനുള്ള സങ്കടംകൊണ്ട് ഉറക്കെ കരഞ്ഞു ഭൂമിയിൽ വീണു. അതുകണ്ടു അവളുടെ അച്ഛനും അമ്മയും അവളെ സമാധാനപ്പെടുത്തി ചോദിച്ചു.

'ഹേ മീരേ! നീ എന്തിനാണ് സങ്കടപ്പെടുന്നത്? നിന്റെ അഭീഷ്ടം എന്താണ്? അത് പറയൂ.'

മീര പറഞ്ഞു: 'നിങ്ങൾക്കു സ്നേഹമുണ്ടെങ്കിൽ എന്റെ അതി പ്രിയനായ ഗിരിധരമൂർത്തിയെ എനിയ്ക്ക് തരണം.'

അച്ഛനമ്മമാർക്കു ഗിരിധരമൂർത്തിയെ കൊടുക്കുന്നതിൽ വ്യസനമുണ്ടായെങ്കിലും പുത്രിയുടെ സന്തോഷത്തിനുവേണ്ടി ഗിരിധരമൂർത്തിയെ അവൾക്കു കൊടുത്തു. മീര സന്തോഷത്തോടുകൂടി ഗിരിധരമൂർത്തിയെ തന്റെ പല്ലക്കിൽ എടുത്തുവച്ച് റാണാ രാജപുത്രനോടുകൂടി പോയി.

റാണാ രാജപുത്രന്റെ രാജ്യത്തു എത്തിയപ്പോൾ അയാളുടെ അമ്മ എതിരേല്ക്കാൻവേണ്ടി വന്നു. പുത്രനേയും പുത്രഭാര്യയേയും കണ്ട് ആശീർവദിച്ചു. അവരെ രാജവംശമത്തിന്റെ കുലദൈവമായ ദുർഗ്ഗാക്ഷേത്രത്തിൽ കൂട്ടിക്കൊണ്ടുപോയി. പുത്രനെക്കൊണ്ട് ദുർഗ്ഗയെ പൂജിച്ചു. മീരയോടു പൂജിക്കാൻ പറഞ്ഞു. മീര തൊഴുതുകൊണ്ടു പറഞ്ഞു.

'ഹേ ദേവി! ഞാൻ എന്റെ ഗിരിധരമൂർത്തിയെ ഒഴിച്ചു മറ്റാരേയും പൂജിയ്ക്കുകയോ നമസ്ക്കരിക്കുകയോ ചെയ്യില്ല.'

രാജ്ഞി പിന്നെയും പറഞ്ഞു: 'നിന്റെ ഭർത്താവുജീവിച്ചിരിക്കാനും അതുകൊണ്ടു നീ സൗഭാഗ്യവതിയായിരിക്കാനും ഈ ദുർഗ്ഗദേവിയെ വന്ദിയ്ക്കുന്നത് ഈ രാജവംശത്തിന്റെ സമ്പ്രദായമാണ്. അതുകൊണ്ട് ജഗന്മാതാവായ ദുർഗ്ഗാദേവിയെ നീ വന്ദിയ്ക്കൂ.

മീര പറഞ്ഞു: 'എന്റെ ഭർത്താവ് മരിയ്ക്കുകയില്ല. അതുകൊണ്ട് എന്റെ സൗഭാഗ്യം ഒരിയ്ക്കലും നശിക്കുകയുമില്ല. ഈ ദേവിയെ വന്ദിച്ചാൽ സ്ത്രീകൾക്കു ഭർത്തൃനാശം ഭവിയ്ക്കില്ലെങ്കിൽ എങ്ങിനെയാണ് ഈ രാജ്യത്തിൽ അനവധി വിധവകളെ കാണുന്നത്?"

രാജ്ഞിക്കു ദേഷ്യം വന്നു. പുത്രന്റെ അടുക്കൽനിന്നു പോയി. അവർ ഭർത്താവിന്റെ അടുത്തു ചെന്നു ക്രോധത്തോടുകൂടി പറഞ്ഞു.

'ഭവാൻ, ഇത്ര ദുഷ്ടയായ ഒരുത്തിയെ പുത്രനു ഭാര്യയായി കൊണ്ടുവന്നല്ലോ? അവൾ ഇപ്പോൾതന്നെ ഞാൻ പറയുന്നതു കേൾക്കുന്നില്ല. ഇവൾ ഏതു സ്ഥിതിയിലാണ് ഇരിയ്ക്കുവാൻ പോകുന്നത്? ഞാൻ ഇനി അവളോട് ഇഷ്ടാനിഷ്ടങ്ങൾ ഒരിയ്ക്കലും പറയുകയില്ല.'

രാജാവു വിഷണ്ണനായി ആലോചിച്ചു. 'പുത്രന്റെ ഭാര്യ ഈ വിധത്തിലാണെങ്കിൽ ഇനി എന്താണ് ചെയ്യേണ്ടത്? അവളെ ഇപ്പോൾതന്നെ കൊന്നുകളയാമെന്നു വെച്ചാൽ സ്ത്രീവധം എന്നതു അതി നിന്ദ്യമാണ്. അവൾക്കു ഭക്ഷണവും വസ്ത്രവും മറ്റും കൊടുത്തു ഒരു ഗൃഹത്തിൽവെച്ചു രക്ഷിയ്ക്കാം. അവൾ എന്തെങ്കിലും ചെയ്യട്ടെ.

ആ രാജാവു മീരയെ ഒരു ഗൃഹത്തിൽ കൊണ്ടുപൊയി താമസിപ്പിച്ചു. ധർമ്മിഷ്ഠന്മാരായ കാവല്ക്കാരേയും ഏല്പിച്ച്, ഭക്ഷണം മാത്രം കൊടുത്തുവന്നു.

മീര സന്തോഷത്തോടുകൂടി ഗിരിധരമൂർത്തിയെ പൂജിച്ചുകൊണ്ടു സുഖമായി താമസിച്ചു. അവൾ ഭർത്താവിന്റെയോ ഭർത്താവിന്റെ അച്ഛനമ്മമാരുടേയോ യാതൊരു വൃത്താന്തവും അറിഞ്ഞില്ല. ലോകവാർത്തതന്നെ അവൾ മറന്നു കളഞ്ഞു. കൂടാതെ അവിടെവരുന്ന വഴിപോക്കന്മാരായ ഭക്തന്മാരോടുകൂടി നൃത്തം ചെയ്തു, ഗാനങ്ങൾ ആലപിച്ചു. മീര ഭഗവാന്റെ ലീലകൾ വർണ്ണിച്ചു സ്വന്തമായി ഗാനങ്ങൾ രചിച്ചു. ആ ഗാനങ്ങൾ പഠിച്ചു.

മീര ഇങ്ങിനെ പ്രവർത്തിക്കുന്നത് കണ്ട് റാണാ രാജവംശക്കാർ ഇവൾ എപ്പോഴാണ് മരിയ്ക്കുന്നത്, എന്ന് വിചാരിച്ചു ദുഃഖിതന്മാരായി ദിവസം കഴിച്ചുവന്നു.

ഒരു ദിവസം റാണാ രാജപുത്രന്റെ സഹോദരിയായ രാജശ്രീ മീരയുടെ അടുക്കൽ വന്നു പറഞ്ഞു.

അല്ലയോ രാജ്ഞി! നീ എന്താണ് ഇങ്ങിനെ കുല കളങ്കിനിയായിരിക്കുന്നത്? യാതൊരു പരിചയവും ഇല്ലാത്തവരായ ഭക്തന്മാരോടുകൂടി നീ നൃത്തം വയ്ക്കുന്നു. കീർത്തനം പാടുന്നു. രാജവംശത്തിൽ ജനിച്ച സ്ത്രീകൾക്ക് ഇങ്ങിനെ ചെയ്യുന്നതു യോഗ്യമല്ല? നിന്റെ അച്ഛൻ ഇതു കേട്ടാൽ എന്തു പറയും? നിന്റെ ഇങ്ങിനെയുള്ള ദുരാചാരങ്ങളെക്കണ്ട് നിന്റെ ഭർത്താവിന്റെ അച്ഛനമ്മമാർ വ്യസനിക്കുന്നു.

മീര ചിരിച്ചുകൊണ്ടു പറഞ്ഞു: 'നീ പറഞ്ഞതെല്ലാം സത്യമാണ്, പക്ഷേ, ഇതെല്ലാം രാജവംശത്തിൽ ഇരിക്കുന്നവർക്കേ ആവശ്യമുള്ളൂ. ഞാൻ എന്റെ കുലത്തേയും, അച്ഛനേയും, ഭർത്താവിനേയും, ഭർത്താവിന്റെ അച്ഛനമ്മമാരേയും ഒന്നും അറിയുന്നില്ല. ഞാൻ എന്റെ ഗിരിധരമൂർത്തിയെ മാത്രമേ അറിയുന്നുള്ളൂ. ഞാൻ സകലതും ത്യജിച്ച് ഗിരിധരമൂർത്തിയെ ശരണം പ്രാപിക്കുകയാണ്. ഗിരിധരമൂർത്തിയിൽ ദൃഢമായി ഉറച്ച എന്റെ മനസ്സ് എന്തു ചെയ്താലും മറ്റൊന്നിൽ പ്രവേശിക്കുന്നില്ല. ഇനി ഞാൻ എന്തു ചെയ്യും? എന്റെ മനസ്സു ഭ്രാന്തുപോലെ ആയിത്തീരുന്നു.'

ആ രാജശ്രീ അച്ഛനമ്മമാരുടെ അടുക്കൽ പോയി പറഞ്ഞു: 'ഞാൻ മീരയുടെ അടുക്കൽ പോയി സ്നേഹിച്ചും ഭയപ്പെടുത്തിയും പല വിധത്തിലും പറഞ്ഞുനോക്കി. അവൾ ആടിപ്പാടിക്കൊണ്ടിരിയ്ക്കുന്നതല്ലാതെ ഞാൻ പറഞ്ഞതൊന്നും കേൾക്കുന്നില്ല.

രാജാവ് ഇനി ഇവളെ കൊല്ലുകതന്നെ എന്നു നിശ്ചയിച്ചു. കുറെ വിഷം എടുത്ത് ഒരു സ്വർണ്ണപാത്രത്തിലാക്കി ഒരു ഭൃത്യയുടെ കയ്യിൽ വിഷ്ണുപദാർത്ഥമാണെന്നു പറഞ്ഞു മീരയ്ക്കു കൊടുത്തയച്ചു.

ഭൃത്യ ആ പാത്രം മീരാഭായിയുടെ കയ്യിൽ കൊണ്ടുപോയി കൊടുത്തു പറഞ്ഞു.

'ഇതു രാജാവ് തന്നയച്ചതാണ്; വിഷ്ണുപദാർത്ഥമാണ്'

മീര അതുകേട്ടു സന്തോഷത്തോടുകൂടി എഴുന്നേറ്റ് ആ പാത്രം വാങ്ങി ഭഗവാനെ സ്മരിച്ചുകൂടി കുടിച്ചു.

ഗിരിധരമൂർത്തിയുടെ കൃപാകടാക്ഷംകൊണ്ടു മീരയുടെ ദേഹത്തിൽ യാതൊരു വികാരഭേദവും ഉണ്ടായില്ല. അവളുടെ ദേഹത്തിന് ആരോഗ്യവും തേജസ്സും വർദ്ധിച്ചതേയുള്ളൂ.

ഈ കാര്യം അറിഞ്ഞു രാജാവു വിസ്മയിച്ചു. 'ഇവൾക്കു വിഷം കൊടുത്തിട്ടും മരിച്ചില്ല. ഇനി ഇവൾ എങ്ങിനെയാണ് മരിയ്ക്കുന്നത്?'

ഒരിക്കൽ രാജാവു മീരയുടെ ഒരു കാവല്ക്കാരനെ വിളിച്ചു റഞ്ഞു. മീര ഏതെങ്കിലും ഒരു ഭക്തനോടുകൂടി അകത്തിരിക്കുമ്പോൾ നീ വേഗം ഓടിവന്ന് എന്നോട് പറയണം.'

രാജഭൃത്യൻ അതിനുള്ള സമയം കാത്തുകൊണ്ടിരുന്നു.

ഒരു ദിവസം മീര വാതിൽ അടച്ച് അകത്തു തന്നെയിരിക്കുമ്പോൾ വേറെ ആരോ സംസാരിക്കുന്നതുപോലെ രാജഭൃത്യനു തോന്നി. അവൻ വേഗം പോയി രാജാവിനോടു പറഞ്ഞു. രാജാവ് ഉടനെ എഴുന്നേറ്റ് മറ്റാരോടും പറയാതെ മീരയുടെ ഗൃഹത്തിൽ എത്തി. വാതിൽക്കൽ ഒളിച്ചുനിന്നു നോക്കി. ആരോ മീരാഭായിയോടു സംസാരിക്കുന്നപോലെ രാജാവിനു തോന്നി.

രാജാവ് അതിക്രോധത്തോടുകൂടി പറഞ്ഞു, 'മീരേ! വാതിൽ തുറക്കുക. അകത്ത് ആരാണ്?'

മീരാഭായി വേഗം എഴുന്നേറ്റു വാതിൽ തുറന്നു അധോമുഖമായി നിന്നു.

രാജാവ് അവളോടു ചോദിച്ചു. 'ഇവിടെ ആരാണ് നിന്നോട് സംസാരിച്ചിരിക്കുന്നത്.'

മീര പറഞ്ഞു: 'ഭവാൻതന്നെ നോക്കിക്കൊള്ളുക.

രാജാവ് അകത്തെല്ലാം നോക്കി. ഗിരിധരമൂർത്തിയെ അല്ലാതെ മറ്റാരേയും കണ്ടില്ല. രാജാവ് ലജ്ജിതനായിട്ടു പുറത്തേയ്ക്കുവന്നു. തന്റെ ഗൃഹത്തിലേയ്ക്കു പോയി. തന്റെ ഭാര്യയോടു മീരാഭായിയുടെ വൃത്താന്തമെല്ലാം പറഞ്ഞു. അവർ വിസ്മയിച്ചു.

ഒരു ദിവസം ദുഷ്ടനായ ഒരു മനുഷ്യൻ വിഷ്ണുരൂപം ധരിച്ചുകൊണ്ട് മീരയുടെ അടുക്കൽ ചെന്ന് അവളോട് പറഞ്ഞു: 'ഹേ സുന്ദരി! ഞാൻ നിന്റെ കാമുകനായിരിക്കുന്നു. ഇന്ന് എനിക്ക് രതിദാനം ചെയ്യണം.'

അതുകേട്ടു മീര കോപിക്കാതെ അവനോടു പറഞ്ഞു: ഹേ ഭക്താ! ഇപ്പോൾ ഭക്ഷണം കഴിക്കൂ. രതികാലം രാത്രിയിലല്ലോ? അതു രാത്രിയിൽ തരാം.'

മീര അവനു ഭക്ഷണം കൊടുത്തു. ആ ഭക്തൻ ഭക്ഷണം കഴിച്ചു. രാത്രി കാത്തുകൊണ്ട് അവിടെത്തന്നെ ഇരുന്നു.

മീര സന്ധ്യയ്ക്കുള്ള പൂജയും മറ്റും കഴിച്ചു. അണിഞ്ഞൊരുങ്ങി, ഗിരിധരമൂർത്തിയുടെ അടുക്കൽ നല്ല ഒരു കിടക്ക വിരിച്ചു. ഭക്തരൂപധരനായ ആ ദുഷ്ടനെ വിളിച്ചു. അവൻ അകത്തു വന്നുനോക്കി, അപ്പോൾ മീര തന്റെ അമ്മയെപ്പോലെ ഇരിക്കുന്നതു കണ്ടു. ആ ദുഷ്ടൻ ഭയപ്പെട്ടു വിറച്ചുകൊണ്ട് മീരയുടെ കാല്ക്കൽ വീണു നമസ്കരിച്ചു തൊഴുതുകൊണ്ടു പറഞ്ഞു.

'ഹേ ജനനി! ദുഷ്ടനായിരിക്കുന്ന എന്റെ പ്രവർത്തി ക്ഷമിക്കൂ. ഞാൻ ഭവതി ഇത്ര മഹത്വമുള്ളവളാണെന്നറിയാതെ പറഞ്ഞതാണ്.'

മീര അവനോട് പറഞ്ഞു: 'നീ എന്റെ പുത്രനാണ്. ഭയപ്പെടാതെ എഴുന്നേറ്റു പൊയ്ക്കൊള്ളുക.'

ജനങ്ങൾ എല്ലാവരും മീരയെ പ്രശംസിച്ചു. ദുഷ്ടാത്മാവായ അവൻ മീരയുടെ ഭക്തിപ്രഭാവം കണ്ടു ഭക്തിമാർഗ്ഗത്തിൽ താല്പര്യമുള്ളവനായി. ക്രമേണ ഒരു വിഷ്ണുഭക്തനായിത്തീർന്നു.

മീരയുടെ അനന്യസാധാരണമായ മഹത്വങ്ങൾ ആളുകൾ അറിഞ്ഞു. അവർ മീരയെ മീരാഭായി എന്നു വിളിക്കാൻ തുടങ്ങി. അവരുടെ ഇമ്പമായ ഭക്തിഗാനങ്ങൾ എല്ലാവരും പാടി ആനന്ദിച്ചു.

മീര വൃന്ദാവനത്തിലെ ജീവഗോസ്വാമിയുടെ വൃത്താന്തം ഭക്തന്മാർ പറഞ്ഞുകേട്ടു. ആ ജീവഗോസ്വാമികൾ ബാല്യംമുതൽക്കേ നൈഷ്ഠിക ബ്രഹ്മചാരിയാണെന്നും സ്ത്രീകളുടെ മുഖം അദ്ദേഹം ഒരിക്കലും കണ്ടിട്ടില്ലെന്നും മറ്റുംകേട്ടു. മീരാഭായിക്ക് അദ്ദേഹത്തെ കാണുവാനുള്ള ആഗ്രഹമുണ്ടായി. ഒരു ദിവസം മീരാഭായി ചില ഭക്തന്മാരോടുകൂടി വൃന്ദാവനത്തിലേക്കു പോയി. ജീവഗോസ്വാമികൾ ഇരിക്കുന്ന സ്ഥലത്തുചെന്നു നോക്കിപ്പോൾ അദ്ദേഹം പതിനാറുവയസ്സുള്ള ഒരു പുരുഷനെപ്പോലെ ഇരിക്കുന്നതു കണ്ടു.

ജീവഗോസ്വാമികൾ മീരാഭായിയെ കണ്ട ഉടനെ വേഗം എഴുന്നേറ്റ് അവളുടെ കൈ പിടിച്ചു താൻ ഇരിക്കുന്നിടത്തിരുത്തി. ജീവഗോസ്വാമികൾ മീരയെ നല്ലവണ്ണം നോക്കി, സ്ത്രീയാണെന്നറിഞ്ഞ് അതിവിസ്മിതനായിട്ടു പറഞ്ഞു.

'ഞാൻ സ്ത്രീകളുടെ മുഖം കാണില്ലെന്നാണ് എന്റെ വ്രതം. നിന്റെ സ്ഥൂലദേഹം സ്ത്രീയാണെങ്കിലും ദേഹാഭിമാനം നിനക്കില്ലാത്തതുകൊണ്ട് നിന്നെ സ്ത്രീയാണെന്നു പറയാൻ വയ്യ.

മീര ജീവഗോസ്വാമികളെ നമസ്കരിച്ചു. പിന്നെ വൃന്ദാവനമെല്ലാംകണ്ടു ദ്വാരകയിലേക്കുപോയി. അവൾ അതി സന്തോഷത്തോടുകൂടെ ദ്വാരകയിൽ താമസിച്ചു. തന്റെ ബന്ധുക്കളുടെ പ്രവൃത്തി ആലോചിച്ച് ഇനി ഗൃഹത്തിലേക്കു പോവില്ലെന്നും തീർച്ചയാക്കി.

റാണാ, മീരാഭായി എവിടേയ്ക്കാണ് പോയതെന്നറിയാതെ അവളെ തിരിച്ചുകൊണ്ടുവരുവാൻ ചില ബ്രാഹ്മണരെ അയച്ചു. അവർ പല ദിക്കിലും തിരിഞ്ഞു ദ്വാരകയിൽ എത്തി. അവിടെ മീരയെ കണ്ടു. ഗൃഹത്തിലേയ്ക്കു വരുവാൻ പറഞ്ഞു.

അപ്പോൾ മീരാഭായി പറഞ്ഞു: "ഞാൻ വരുന്നില്ല, നിങ്ങൾ പൊയ്ക്കൊള്ളുവിൻ."

അതുകേട്ടു ബ്രാഹ്മണർ അവരോടു പിന്നെയും പറഞ്ഞു: 'നിന്നെ കൂട്ടിക്കൊണ്ടല്ലാതെ ഞങ്ങൾക്ക് അങ്ങോട്ടു പോകുവാൻ പാടില്ല.'

ബ്രാഹ്മണൻ പറഞ്ഞതുകേട്ടു മീരാഭായി ബ്രാഹ്മണരോടു പറഞ്ഞു.

'ഞാൻ എന്റെ പ്രഭുവിനോടു പ്രാർത്ഥിക്കട്ടെ. കരുണാനിധിയായിരിക്കുന്ന ആ പ്രഭു ചെയ്യുന്നതു നിങ്ങൾ കണ്ടുകൊൾവിൻ.'

മീരാഭായി അതി ദുഃഖത്തോടുകൂടി ശ്രീകൃഷ്ണനെ പ്രാർത്ഥിച്ചു. 'ഹേ കൃപാനിധേ! ഭവാൻ ഭക്തന്മാരെ രക്ഷിക്കുമെന്നുള്ള ദൃഢവിശ്വാസംകൊണ്ടാണ് ഞാൻ സകലവും ത്യജിച്ചു ഭവാന്റെ ദാസിയായി തീർന്നത്. ഭവാൻ എന്നെ രക്ഷിക്കുന്നില്ലെങ്കിൽ ഞാൻ ഇനി എവിടേയ്ക്കാണ് പോവേണ്ടത്? അതി നിർഭാഗ്യയായ എന്നെ രക്ഷിയ്ക്കുവാൻ ഭവാനു പ്രയാസമുണ്ടോ? എന്നെ ഒരിക്കലും ത്യജിക്കരുതേ! ഞാൻ അനന്യശരണയാണ്.'

മീരാഭായി ഭക്തിയോടുകൂടി സങ്കടപ്പെടുമ്പോൾ ഇടിവെട്ടുന്നതുപോലെ ഒരു ശബ്ദം കേട്ടു. ക്ഷേത്രം ആസകലം ഒന്നു കുലുങ്ങി. ആ ക്ഷണംതന്നെ മീരാഭായിയുടെ ദേഹത്തിൽനിന്നു മിന്നൽ പോലെ ഒരു തേജസ്സ് ശ്രീകൃഷ്ണമൂർത്തിയുടെ വിഗ്രഹത്തിൽ ചെന്നുചേരുന്നതുകണ്ടു.

മീരാഭായിയുടെ കവിതകൾ ഇന്നും ജനങ്ങളുടെ ഹൃദയത്തിൽ ജീവിക്കുന്നു. മീരയുടെ ഭക്തി ഗാനങ്ങൾ ഭാരതത്തിന്റെ സമ്പത്താണ്. ഈ ഗാനങ്ങൾ ഗാനമാധുരിയിലും കീർത്തനത്തിലും ഏറ്റവും മികച്ചവയാണ്. ഈ ഗാനത്തിൽ ലയിക്കാത്ത മനുഷ്യരില്ല. പക്ഷിമൃഗാതികൾക്കൂടി ഈ ഗാനം കേട്ടു മയങ്ങി നില്ക്കും. നമ്മുടെ മലയാളത്തിൽ മീരയുടെ ഗാനങ്ങളുടെ രൂപം വന്നിട്ടില്ല. അതിന്റെ ആശയം, ഭാവം ഇവ പകർന്നിട്ടില്ല. മധുരമായ ഈ ഗാനം അതിന്റെ അർത്ഥത്തോടെ പഠിക്കാൻ നിങ്ങൾക്കിടവരും. നിങ്ങൾ ഭാരതത്തിന്റെ കുഞ്ഞാണ്.

## പൂന്താനം

അങ്ങാടിപ്പുറത്തു ജനിച്ച പൂന്താനം ദരിദ്രനായിരുന്നു. ബാല്യത്തിൽ അദ്ദേഹത്തിനു പഠിക്കാൻ കഴിഞ്ഞില്ല. വിഷ്ണുഭക്തനായി അദ്ദേഹം കഴിഞ്ഞു. എപ്പോഴും 'കൃഷ്ണ കൃഷ്ണാ' എന്നു ജപിക്കും. ഭാഗവതം വായിച്ച് ആനന്ദിക്കും.

സീമന്ത പുത്രന്റെ ചോറൂൺ ആഘോഷമായി നടത്താൻ പൂന്താനം തീരുമാനിച്ചു. ചോറൂൺ മുഹൂർത്തം രാത്രിയിലായിരുന്നു. സന്ധ്യക്കു കുഞ്ഞിനെ കിടത്തി ഉറക്കി. വീട്ടുകാർ സദ്യയുടെ ഒരുക്കത്തിലായിരുന്നു. അതിഥികൾ വന്നവർ തങ്ങളുടെ മേൽമുണ്ട് കട്ടിലിൽ ഇട്ടു. പുതച്ചുമൂടി കിടന്നുറങ്ങിയ കുട്ടിയെ അവർ കണ്ടില്ല. വസ്ത്രങ്ങൾകൊണ്ടു കുഞ്ഞു മൂടിപ്പോയി. അവൻ മരിച്ചു. ചോറൂണു സമയമായി കുഞ്ഞിനെ എടുക്കാൻ ചെന്നപ്പോഴേ കാര്യം മനസ്സിലായുള്ളൂ. എല്ലാവരും ദുഃഖത്തിലായി. പൂന്താനം കുട്ടിയെ എടുത്തു മടിയിൽ വച്ചു. ഗുരുവായൂരപ്പനെ ഹൃദയം നൊന്തു സ്തുതിച്ചു. കൃഷ്ണൻ മനസ്സിൽ കളിക്കുമ്പോൾ മറ്റുകുഞ്ഞുങ്ങൾ തന്നെ മക്കളായിട്ടാവശ്യമുണ്ടോ? അദ്ദേഹം ആ സമയത്തു പാടിയ കവിതകൾ 'ജ്ഞാനപ്പാന' എന്നപേരിൽ പിന്നീടു പ്രസിദ്ധമായി

ത്തീർന്നു. ഇന്നും മനസ്സിൽ ദുഃഖം സഹിക്കാതാകുമ്പോൾ ജ്ഞാനപ്പാന പലരും ചൊല്ലാറുണ്ട്. ഉണ്ണിയെ ജീവിപ്പിച്ചു. പൂന്താനത്തിന്റെ ഭക്തികണ്ടു എല്ലാവരും സ്തുതിച്ചു.

പൂന്താനം ഗുരുവായൂരിൽ വന്നു കൃഷ്ണനെ ഭജിച്ചുകൊണ്ടിരുന്നു. ഇവിടെവച്ചു അദ്ദേഹം സന്താനഗോപാലം എന്ന കാവ്യം രചിക്കാൻ തുടങ്ങി. അന്നുഗുരുവായൂരിൽ പണ്ഡിതനും കവിയുമായ മേൽപ്പത്തൂർ ഭട്ടതിരിയും ഉണ്ടായിരുന്നു. പൂന്താനം നമ്പൂതിരിക്ക് എന്റെ കവിത ഈ പണ്ഡിതനെക്കൊണ്ടു തെറ്റു തിരുത്താൻ ആഗ്രഹമുണ്ടായി. ഒരു ദിവസം ഭട്ടതിരിയോടു തന്റെ ആഗ്രഹം പറഞ്ഞു.

ആ സംസ്കൃത പണ്ഡിതന് അതു രസിച്ചില്ല. അദ്ദേഹം പറഞ്ഞു. 'ഭാഷാകവിത എന്തു നോക്കാനാണ്? പൂന്താനത്തിന് വിഭക്തി ഉറച്ചിട്ടില്ല. അതിനാൽ അതുമുഴുവൻ പിഴയായിരിക്കും.'

ഈ അവഹേളനം പൂന്താനത്തിനു സഹിച്ചില്ല. അദ്ദേഹം കരഞ്ഞുകൊണ്ടു പോയി.

അകത്തുനിന്നു ഗുരുവായൂരപ്പന്റെ സ്വരം ഭട്ടതിരി കേട്ടു. 'പൂന്താനത്തിനു ഭട്ടതിരിയോളം വിഭക്തി ഉറച്ചിട്ടില്ലെങ്കിലും ഭക്തി ഉറച്ചിട്ടുണ്ട്.'

ഇതു കേട്ടപ്പോൾ ഭട്ടതിരിക്കു ലജ്ജയും ദുഃഖവും ഉണ്ടായി. അദ്ദേഹം പൂന്താനത്തെ തിരഞ്ഞു കണ്ടുപിടിച്ചു സമാധാനിപ്പിച്ചു. കവിത വായിച്ചു കൊടുത്തു.

പൂന്താനം ഗുരുവായൂരിൽ കൃഷ്ണന്റെ സന്നിധിയിൽ തന്നെ കഴിഞ്ഞുകൂടി. ഭാഗവതം വായിച്ചു ഉച്ചയ്ക്ക് അവിടെനിന്നും ഭക്ഷണം കഴിച്ചു.

ഒരുദിവസം ഉണ്ണാൻ ആദ്യമേ കയറിയിരുന്നു. പെട്ടെന്നു ക്ഷേത്രാധികാരി വന്നു പറഞ്ഞു.

'ഇവിടെനിന്നു മാറിയിരിക്കണം. ഒരു മഹാ പണ്ഡിതൻ വന്നിട്ടുണ്ട്. അദ്ദേഹമാണിവിടെയിരിക്കേണ്ടത്. വേഗം എഴുന്നേറ്റു മാറിയിരിക്കൂ.

എല്ലാവരുടേയും മുന്നിൽവച്ചു പൂന്താനത്തോടു പറഞ്ഞതുകൊണ്ട് അദ്ദേഹം എഴുന്നേല്ക്കാൻ മടിച്ചു. ക്ഷേത്രാധികാരി അദ്ദേഹത്തെ പിടിച്ച് എഴുന്നേല്പിച്ചു. താൻ വേദം പഠിച്ചു പണ്ഡിതനാകാത്തതുകൊണ്ടാണല്ലോ ഇങ്ങനെ വന്നതെന്നു കരകുതി അദ്ദേഹം ദുഃഖിച്ചു പുറത്തേയ്ക്കുപോയി.

ശ്രീകോവിലിൽനിന്നും പെട്ടെന്ന് ഒരു ശബ്ദം കേട്ടു. പൂന്താനം ഈ ദുഷ്ടന്മാരുടെ അടുത്തു താമസിക്കേണ്ട. ഇവിടെ വരികയും വേണ്ട. പൂന്താനത്തിനു എന്നെ കാണണമെങ്കിൽ ഞാൻ ഇല്ലത്തു വരാം.

പൂന്താനം ഉടനെ ഇല്ലത്തേക്ക് യാത്രയായി. ഇല്ലത്തു ചെന്നശേഷം ഭഗവാൻ വന്നല്ലാതെ ഊണു കഴിക്കുകയില്ലെന്നു നിശ്ചയിച്ച് ഭഗവാനെ ധ്യാനിച്ചിരുന്നു. കൃഷ്ണൻ തന്റെ വാമഭാഗത്തു പ്രത്യക്ഷമായിരിക്കുന്നതായി പൂന്താനം കണ്ടു ഉടനെ എഴുന്നേറ്റ് സാഷ്ടാംഗം നമസ്കരിച്ചു.

ഭഗവാൻ പറഞ്ഞു: "പൂന്താനം എന്നെ ഇവിടെയിരുന്നു സേവിച്ചാൽ മതി. ഞാൻ ഇവിടെത്തന്നെ ഉണ്ടാകും."

പൂന്താനം ഭഗവാനെ കണ്ട സ്ഥലത്ത് ഒരു അമ്പലം പണിതു. അവിടെ കൃഷ്ണവിഗ്രഹം പ്രതിഷ്ഠിച്ചു. പൂന്താനം തന്നെ പൂജാകർമ്മാദികൾ ചെയ്തു. ഇതിൽപിന്നെ പൂന്താനം ഗുരുവായൂർക്ക് പോയില്ല.

ഭാഗവതം വായിച്ചും കൃഷ്ണലീലകൾ മനസ്സിൽ കണ്ടു കൃഷ്ണനോടു കളിച്ചും പൂന്താനം ഇല്ലത്തുതന്നെ കഴിഞ്ഞു. ഭക്തിനിർഭരമായ അദ്ദേഹത്തിന്റെ കവിതകൾ കേൾക്കാൻ ആളുകൾ അവിടെ എത്താറുണ്ടായിരുന്നു.

പൂന്താനം നമ്പൂതിരിയെപ്പറ്റി ധാരാളം കഥകൾ പറയാനുണ്ട്. അദ്ദേഹത്തിന്റെ ജ്ഞാനപ്പാനയിലെ വരികൾ നിങ്ങൾ കേട്ടിട്ടുണ്ട്.

# നരസി

ഗുജറാത്തിൽ അജാ ഗ്രമത്തിൽ നരസി എന്ന ബ്രാഹ്മണൻ ഉണ്ടായിരുന്നു. നരസി ബാല നായിരിക്കുമ്പോൾ അച്ഛനും അമ്മയും മരിച്ചുപോയി. നരസിയുടെ ജ്യേഷ്ഠൻ ഭാര്യയേയും നരസി യേയും കൂട്ടി ആ ഗ്രാമം വിട്ടു. അയാൾ ദ്വാരകയ്ക്കു പടിഞ്ഞാറുഭാഗത്തുള്ള രൈവതക പർവ്വതസ മീപത്തിലുള്ള പൂനാഠം ഗ്രാമത്തിൽ പോയി താമസിച്ചു.

നരസി ഒരു ദിവസം പുറത്തുപോയി. മടങ്ങിവന്ന് ജ്യേഷ്ഠന്റെ ഭാര്യയോടു പറഞ്ഞു.

'എനിക്കു ദാഹിക്കുന്നു. കുറച്ചു വെള്ളം തരണം.'

അവൾ എന്തോ ജോലിയിലായിരുന്നതുകൊണ്ട് പറഞ്ഞു. 'നീ ഇത്രനേരം എന്തു ചെയ്തിട്ടു വരുന്നു? എന്താ ഇത്ര ദാഹിക്കാൻ കാര്യം? വീട്ടുജോലി ചെയ്തുകൊണ്ടിരിക്കുന്ന എന്നോട് വെള്ളം ചോദിക്കാൻ നിനക്കു ലജ്ജയില്ലല്ലോ? നിനക്കു ഭക്ഷണത്തിനാവശ്യമുള്ളപ്പോൾ മാത്രം ഗൃഹത്തിൽ വരുന്നു. മറ്റുള്ള സമയത്തൊന്നും നിന്നെ കാണുന്നില്ല. അതുകൊണ്ട് ഇപ്പോൾ വെള്ളം തരാൻ എനിക്കു സമയമില്ല. നീ എവിടെയെങ്കിലും പോയി വാങ്ങിക്കുടിക്കൂ.'

അവൾ പറഞ്ഞതുകേട്ട് സങ്കടത്തോടുകൂടി നരസി മരിയ്ക്കാൻ നിശ്ചയിച്ചു.

'ഇനി ഇവളുടെ മുഖത്തു നോക്കുന്നില്ല. ദൂരെ എവിടെയെങ്കിലും പോയി മരിക്കാം. ഒരിക്ക ൽക്കൂടി ഇത്തരം വാക്കുകൾ കേൾക്കാൻ ഞാൻ ജീവിച്ചിരിക്കുകയില്ല.'

നരസി അവിടെനിന്നു യാത്രതിരിച്ചു

അവൻ ഒരു ശിവക്ഷേത്രത്തിൽ എത്തി. ആ ക്ഷേത്രത്തിൽ എത്തി. ആ ക്ഷേത്രത്തിൽ പരമശിവൻ ഗോപനാഥൻ എന്ന പേരോടുകൂടി സകല ജീവികൾക്കും വരപ്രദനായി ശോഭിച്ചുകൊ ണ്ടിരുന്നു. നരസി ആ ശിവലിംഗത്തിന്റെ സമീപം പോയി യാതൊരാഹാരവും കഴിക്കാതെ മരിക്കട്ടെ എന്നു നിശ്ചയിച്ചു കണ്ണടച്ചു കിടന്നു.

ഏഴു ദിവസം അങ്ങിനെ കിടന്നു. മരിക്കാത്തതിനാൽ നരസി എഴുന്നേറ്റു വലിയ ഒരു കല്ലെടുത്തുകൊണ്ടു വന്നു തന്റെ ശിരസ്സു ശിവലിംഗത്തിൽ വച്ചു. ജ്യേഷ്ഠപത്നിയുടെ വാക്കുകൾ ഓർത്തു. കയ്യിലുള്ള കല്ല് തന്റെ ശിരസ്സിൽ ഇടാൻ ഭാവിച്ചു. അപ്പോൾ പരമശിവൻ ഒരു ബ്രാഹ്മണന്റെ രൂപം ധരിച്ച് അവിടെ പ്രത്യക്ഷപ്പെട്ടു നരസിയുടെ കയ്യിൽനിന്നും ആ കല്ലുവാങ്ങി കളഞ്ഞു. നരസിയോടു ചോദിച്ചു.

'നീ എന്തിന് ആത്മഹത്യ ചെയ്യാൻ ഭാവിക്കുന്നു? നിന്റെ ആഗ്രഹം എന്താണ്? ഞാൻ അതു സാധിച്ചു തരാം.'

നരസി പറഞ്ഞു. 'ഭവാന് പ്രിയമായത് ഏതോ അത് എനിക്കു തരിക.'

ശിവൻ ആലോചിച്ചു. 'എന്റെ അതിപ്രീതൻ വിഷ്ണുവാണ്. ഇവന് എങ്ങിനെയാണ് വിഷ് ണുവിനെ കാണിച്ചുകൊടുക്കേണ്ടത്?

നരസിയോട് കണ്ണടച്ചുകൊണ്ടിരിക്കാൻ പറഞ്ഞു. നരസി കണ്ണടച്ചുകൊണ്ടിരുന്നപ്പോൾ സ്വപ്നംപോലെ ക്ഷണനേരംകൊണ്ട് മധുരയിലെത്തി. ശിവൻ നരസിയോടു പറഞ്ഞു. നരസി രാധാ ദേവിയും ശ്രീകൃഷ്ണനും കൂടി രാസക്രീഡ നടത്തുന്നതു കണ്ടു.

പരമശിവൻ നരസിയോടു പറഞ്ഞു.

'ഇതു കൃഷ്ണനാണ്. ഇതു രാധയാണ്. ഈ കൃഷ്ണൻ തന്നെയാണ് എനിക്ക് അതിപ്രിയ മായ വസ്തു.'

ശ്രീകൃഷ്ണൻ ശിവനോടു ചോദിച്ചു.

'ഇവൻ ആരാണ്? എന്തിനായിട്ടാണ് ഇവിടെ കൂട്ടിക്കൊണ്ടുവന്നത്?'

ശിവൻ പറഞ്ഞു. 'ഇവൻ ഭവാന്റെ ഭക്തനാണ്. ഭവാൻ ഇവന്റെ മേൽ പ്രസാദിച്ച് ഇവനെ കൃതാർത്ഥനാക്കൂ. അതിനുവേണ്ടി ഞാൻ ഇവനെ കൂട്ടിക്കൊണ്ടു വന്നിരിക്കുന്നു.

ശ്രീകൃഷ്ണൻ പറഞ്ഞു. 'ഭവാന്റെ ഭക്തനായ ഇവൻ എനിക്കു പ്രാണപ്രിയനാണ്.

ശിവൻ നരസിക്ക് രാധാകൃഷ്ണമന്ത്രം ഉപദേശിച്ച് മറഞ്ഞു.

ശ്രീകൃഷ്ണൻ നരസിയോടു പറഞ്ഞു. 'നീ എന്നെ മനസ്സിൽ ധ്യാനിച്ചുകൊണ്ട് നൃത്തഗീതപാരായണനായിട്ട് സുഖമായി കഴിയൂ. സകല സുഖങ്ങളും നിനക്കു വന്നുചേരും. നിനക്ക് എന്തെങ്കിലും സങ്കടം ഉണ്ടായാൽ എന്നെ സ്മരിച്ചുകൊള്ളുക. ദേഹാവസാനത്തിൽ നിനക്ക് എന്റെ ലോകം സിദ്ധിക്കും.

നരസി ഉറക്കത്തിൽനിന്ന് ഉണർന്നവനെപ്പോലെ എഴുന്നേറ്റു. അവൻ ഗോപനാഥസ്വാമിയുടെ സന്നിധിയിൽതന്നെ ആയിരുന്നു. നരസി വിസ്മിതനായിട്ട് രാധാകൃഷ്ണമന്ത്രം ജപിച്ചുകൊണ്ട് ശിവനെ നമസ്കരിച്ചു. അവിടെനിന്നു തന്റെ ഗ്രാമത്തിലേയ്ക്കുതന്നെ പോയി.

ഗ്രാമത്തിൽ ചെന്നപ്പോൾ ഒരു ബ്രാഹ്മണൻ നരസിയെ സല്കരിച്ചു തന്റെ പുത്രിയെ നരസിക്കു കൊടുത്തു. നരസി ഭാര്യയോടുകൂടി രാധാകൃഷ്ണമന്ത്രം ജപിച്ചുകൊണ്ടിരുന്നു.

നരസിയ്ക്ക് ഒരു പുത്രിയും ഒരു പുത്രനും ഉണ്ടായി. അയാൾ എപ്പോഴും ഭക്തന്മാരോടുകൂടി തംബുരു, മൃദംഗം മുതലായ വാദ്യങ്ങൾ എടുത്തു കൃഷ്ണഗീതങ്ങൾ പാടി ആനന്ദിച്ചിരുന്നു.

നരസിയുടെ ജ്യേഷ്ഠനും മറ്റുള്ളവരും പറഞ്ഞു: 'ഇവൻ നമ്മുടെ വംശത്തിന് ഒരു കളങ്കമാണ്. ജാത്യാചാരങ്ങൾ അനുഷ്ഠിക്കുന്നില്ല.'

അവരെല്ലാം നരസിയെ വെറുത്തു.

ഒരു ദിവസം, ഒരു ധനികൻ കുറെ ധനവുംകൊണ്ടു നരസിയുടെ ഗ്രാമത്തിൽ വന്നു. ആ ധനികൻ ദ്വാരകയ്ക്കു പോവുകയായിരുന്നു. ധനം കൊണ്ടുപോകുവാനുള്ള ഭയംകൊണ്ട് ആ ഗ്രാമത്തിൽ ഉള്ള ധനികന്മാരുടെ പക്കൽ ആ ധനം കൊടുത്ത് ദ്വാരകയിൽ ഉള്ള കച്ചവടക്കാർക്ക് എഴുത്തു വാങ്ങിക്കൊണ്ടു പോയാൽ ബുദ്ധിമുട്ടുകൂടാതെ അവിടെ വാങ്ങാമെന്നു വിചാരിച്ചു. ചിലരോട് ഈ കാര്യം പറഞ്ഞു. ചില ധൂർത്തന്മാർ ഹാസ്യമായി പറഞ്ഞു.

'ഇവിടെ നരസി എന്ന ഒരാൾ ഉണ്ട്. അവിടെ പോയാൽ കാര്യം സാധിക്കും.

ധനികൻ നരസിയുടെ ഗൃഹത്തിൽ ചെന്നു. നരസിയെ കണ്ടു. വൃത്താന്തമെല്ലാം പറഞ്ഞു.

നരസി ഗ്രാമവാസികളുടെ ഹാസ്യം ഓർത്തു സങ്കടത്തോടുകൂടെ കൃഷ്ണമൂർത്തിയെ ധ്യാനിച്ചുകൊണ്ടു പറഞ്ഞു.

'ആകാം. ഇതിൽ എത്ര ധനം ഉണ്ട്. അതു പറയൂ. ഞാൻ എഴുത്തുതരാം.

ധനികൻ പറഞ്ഞു: 'ഇതിൽ ഏഴായിരം രൂപയുണ്ട്'

നരസി ആ രൂപാ വാങ്ങി ഒരു എഴുത്തു കൊടുത്തു. ആ എഴുത്തു ശ്യാമളൻ എന്നു പേരായ ഒരു ഉണ്ടികക്കച്ചവടക്കാരനായിരുന്നു. എഴുത്തു കാണുമ്പോൾതന്നെ ഏഴായിരം ഉറുപ്പിക കൊടുക്കണമെന്ന് എഴുതിയിരുന്നു.

നരസി കച്ചവടക്കാരന്റെ കയ്യിൽനിന്നും രൂപാ വാങ്ങി. അതു സാധുക്കൾക്ക് ധാനം ചെയ്തു.

ധനികൻ നരസിയുടെ എഴുത്തുംകൊണ്ടു ദ്വാരകയിൽ ചെന്നു. ശ്യാമളനെ അന്വേഷിച്ചു. അവിടെയുള്ളവർ അവിടെ ശ്യാമളൻ എന്നു പേരായി ഒരു കച്ചവടക്കാരൻ ഇല്ലെന്നു പറഞ്ഞു. ആ ധനികൻ ചിന്താപരവശനായിട്ടു ഗ്രാമത്തിൽനിന്നു പുറത്തേക്കു പോയപ്പോൾ, ഒരു വണ്ടി വരുന്നതു കണ്ടു. വെളുത്ത രണ്ടു കുതിരകളെ കെട്ടിയ ആ വണ്ടിയിൽ ഒരു സുന്ദരപുരുഷൻ ഇരിക്കുന്നു. ധനികൻ ആ പുരുഷനോട് ശ്യാമളൻ എന്നു പേരായ കച്ചവടക്കാരനെ അറിയുമോ എന്നു ചോദിച്ചു.

ആ പുരുഷൻ പറഞ്ഞു: 'ആ ശ്യാമളൻ ഞാൻ തന്നെയാണ്. എന്താണ് വേണ്ടത്. വല്ല ഉണ്ടികയോ മറ്റോ ഉണ്ടോ?'

ധനികൻ പറഞ്ഞു: 'ഞാൻ ഗ്രാമത്തിൽ എല്ലാവരോടും അന്വേഷിച്ചപ്പോൾ ഇങ്ങിനെ ഒരു പേർതന്നെ കേട്ടിട്ടില്ലെന്നു എല്ലാവരും പറഞ്ഞു. ഞാൻ ദുഃഖിതനായിട്ടു മടങ്ങി പോവുകയാണ്. നരസീഭക്തന്റെ ഒരു എഴുത്തുണ്ട്. അതിൽ പറയുന്ന പണം എനിക്കു വേഗംതരണം.'

അയാൾ എഴുത്തു കൊടുത്തു.

ശ്യാമളൻ ആ എഴുത്തു കണ്ടിട്ട് വളരെ സന്തോഷമുള്ളവനെപ്പോലെ ആ എഴുത്തു കണ്ണുകളിൽ ചേർത്തു. ധനികനോടു പറഞ്ഞു.

'ഞാൻ ഇപ്പോൾ ധന്യനായി. മഹാനുഭാവനായ നരസി എന്റെ അതിപ്രിയനാണ്. അദ്ദേഹം ഇതിനുമുമ്പ് യാതൊരെഴുത്തുകളും എനിയ്ക്കയച്ചിട്ടില്ല. ഇതിൽ പറയുന്ന പണം ഇപ്പോൾതന്നെ തരാം.

ഏഴായിരം രൂപാ എണ്ണിക്കൊടുത്തു. ആ ധനികനോടു പറഞ്ഞു. 'ഈ കത്ത് നരസീഭക്തനു കൊടുക്കണം.'

ധനികൻ ദ്വാരകയിൽ പോയി. കാര്യമെല്ലാം കഴിഞ്ഞു മടങ്ങി. നരസിയുടെ ഗ്രാമത്തിലെത്തി. നരസിയെകണ്ടു എഴുത്തു കൊടുത്തു നമസ്കരിച്ചുകൊണ്ടു പറഞ്ഞു.

'ഭവാൻ ധന്യൻതന്നെ. സംശയമില്ല. ഭവാനു ഇങ്ങനെയുള്ള ഭൃത്യൻ ഉണ്ടല്ലോ? ഞാൻ ദ്വാരകയിൽപോയി ശ്യാമളനെകണ്ടു. അവന്റെ രൂപസൗന്ദര്യം ഞാൻ എങ്ങിനെ പറയും. ഇത്ര സൗന്ദര്യമുള്ള പുരുഷന്മാരെ ഞാൻ കണ്ടിട്ടില്ല. അവന്റെ വിശാല നേത്രങ്ങളും മന്ദഹാസത്തോടുകൂടിയ മുഖവും രത്നകുണ്ഡലങ്ങളും പീതാംബരവും കണ്ടാൽ ശ്രീകൃഷ്ണമൂർത്തിയാണെന്നു തോന്നും. അവന്റെ രൂപം ഞാൻ ഒരിക്കലും മറക്കില്ല. ഭവാന്റെ എഴുത്തു കണ്ടയുടനെതന്നെ എനിക്ക് ഉറുപ്പിക എല്ലാംതന്നു. ഇനി എപ്പോഴും ഉണ്ടിക അയച്ചുകൊള്ളുവാനും പറഞ്ഞിരിക്കുന്നു.'

നരസി പരമാനന്ദഭരിതനായിട്ട് ആ എഴുത്ത് എടുത്ത് പൊളിച്ചു വായിച്ചുനോക്കി. ആ എഴുത്തു ആനന്ദാശ്രുക്കൾ നിറഞ്ഞൊഴുകുന്നതായ കണ്ണുകളിലും ശിരസ്സിലും ചേർത്തു. വേഗം എഴുന്നേറ്റു ആ ധനികനെ പ്രദക്ഷിണം വച്ചു നമസ്കരിച്ചു. അതുകൊണ്ടു ആ ഗ്രാമവാസികളായ ധൂർത്തന്മാരെല്ലാം ലജ്ജിച്ചു. നരസി ശ്രീകൃഷ്ണദർശനംകൊണ്ടു അതിധന്യനായിരിക്കുന്ന ധനികനെ രണ്ടുമൂന്നുദിവസം തന്റെ ഗൃഹത്തിൽ ഇരുത്തി സൽക്കരിച്ചു.

നരസിയുടെ മകളുടെ വിവാഹം കഴിഞ്ഞു. അവൾ ഗർഭവതിയായി. അപ്പോൾ ഗർഭിണിയായിരിക്കുന്ന അവളെക്കണ്ട് അവളുടെ ഭർത്താവിന്റെ അമ്മ ദുഃഖത്തോടുകൂടി പറഞ്ഞു.

'നീ ഇപ്പോൾ ഗർഭിണിയായിരിക്കുന്നു നീ പ്രസവിക്കുന്നതുവരെ വേണ്ടുന്ന ക്രിയകൾ എല്ലാം നിന്റെ അച്ഛനാണ് ചെയ്യേണ്ടത്. നിന്റെ ഭർത്തൃഗൃഹത്തിൽ ഉള്ളവർക്കും ഈ ഗ്രാമവാസികൾക്കും മൃഷ്ടാനഭോജനവും മറ്റും നിന്റെ അച്ഛൻ ചെയ്യേണ്ടതാണ്. ഈ ദേശത്തിലുള്ളവരുടെ രീതി ഇതാണ്. നിന്റെ അച്ഛനാനെങ്കിൽ അതി ദരിദ്രനാണ്. അവൻ കയ്യിൽ വാദ്യങ്ങളും മറ്റും എടുത്തുകൊണ്ടു ഭിക്ഷുക്കളോടുകൂടെ ആടിപ്പാടി നടക്കുന്നു. ഞാൻ എന്താണ് ചെയ്യേണ്ടത്? ജനങ്ങളുടെ ഹാസ്യത്തിനു പാത്രമായല്ലോ. എന്റെ ശിരോലിഖിതം ഇങ്ങനെയായിരിക്കും.'

അവർ നരസിയെ നിന്ദിച്ചു പറഞ്ഞതുകേട്ട് പുത്രി നരസിക്ക് ഒരു എഴുത്തയച്ചു. 'എന്റെ അച്ഛനെ ഇവിടെ എല്ലാവരും നിന്ദിക്കുന്നു. അതുകൊണ്ട് എനിക്ക് വളരെ ലജ്ജയായിരിക്കുന്നു. ഭവാന്റെ കയ്യിൽ അല്പമെങ്കിലും ധനം ഉണ്ടെങ്കിൽ അതു കൊണ്ടുവന്നു ഇവിടെ വേണ്ടുന്നതു ചെയ്യണം.'

പുത്രിയുടെ എഴുത്തുകണ്ട് നരസി പുത്രിയുടെ ഭർത്തൃഗൃഹത്തിലേയ്ക്കു പോയി. കയ്യിൽ വാദ്യം എടുത്തു ഹരികഥ പാടി നടന്നു. പുത്രിയുടെ ഗൃഹത്തിൽ എത്തി. അവിടെയുള്ള ജനങ്ങൾ പാട്ടുപാടി വരുന്ന നരസിയെക്കണ്ട് അന്യോന്യം നോക്കി ചിരിക്കുവാൻ തുടങ്ങി.

നരസിയുടെ പുത്രി വളരെ ലജ്ജിതയായിട്ട് അച്ഛനെ വിളിച്ചു രഹസ്യമായി പറഞ്ഞു.

'അച്ഛൻ എന്തിനാണ് ഇപ്പോൾ ഇങ്ങോട്ടു വന്നത്? ഈവേഷം കണ്ടു ജനങ്ങൾ എല്ലാം ചിരിക്കുന്നു. വല്ലതും കൊണ്ടുവന്നിട്ടുണ്ടെങ്കിൽ അത് ഇവിടെ കൊടുത്തു വേഗം മടങ്ങിപ്പൊയ്ക്കൊള്ളൂ.'

നരസി പുത്രിയോടു പറഞ്ഞു. 'നീ ഒന്നുകൊണ്ടും ദുഃഖിക്കേണ്ട. നിന്റെ അഭീഷ്ടമെല്ലാം രാധാകൃഷ്ണൻ സാധിപ്പിക്കും. നിനക്ക് സീമന്തോത്സവത്തിന് എന്തെല്ലാം പദാർത്ഥങ്ങൾ വേണമെന്നു നിന്റെ ഭർത്താവിന്റെ അമ്മയോടു ചോദിച്ച് എഴുതിക്കൊണ്ടുവന്നു എന്നാൽ അതെല്ലാം ഞാൻ തയ്യാറാക്കിത്തരാം.'

പുത്രി ഭർത്താവിന്റെ അമ്മയുടെ അടുക്കൽപോയി വളരെ വിനയത്തോടുകൂടി പറഞ്ഞു. 'എന്റെ അച്ഛൻ എന്റെ സീമന്തക്രീയയ്ക്കു വേണ്ടുന്ന സകല സാമഗ്രികളേയും എഴുതിത്തരുവാൻ പറഞ്ഞിരിക്കുന്നു.'

അവളുടെ അമ്മായിയമ്മ വളരെ പുച്ഛത്തോടെ ബ്രാഹ്മണസദ്യയ്ക്കു വേണ്ട സാധനങ്ങളും സ്ത്രീകൾക്കു കൊടുക്കുവാനുള്ള വസ്ത്രാഭരണങ്ങളും എഴുതിയതിന്റെ ശേഷം, വല്ലതും മറന്നുപോയിട്ടുണ്ടോ എന്ന് ഒരിക്കൽകൂടി വായിച്ചുനോക്കി.

ഒടുവിൽ രണ്ടി പറ കൂടി എഴുതി പുത്രിയുടെ കയ്യിൽ കൊടുത്തു. അവൾ സന്തോഷത്തോടുകൂടെ അതു നരസിയുടെ കയ്യിൽ ഏല്പിച്ചു. നരസി ആ എഴുത്തുവാങ്ങി ഒരു വിജനപ്രദേശത്തിൽ ചെന്നിരുന്ന് രാധാകൃഷ്ണമന്ത്രം ജപിച്ച് ഹരിഭജനത്തിൽ മുഴുകി.

ഭഗവാൻ ഒരു ബ്രാഹ്മണവേഷം ധരിച്ച് എഴുത്തിൽ പറയുന്ന സകല സാമാനങ്ങളും സ്വർണ്ണംകൊണ്ടു രണ്ടുപറയും വണ്ടികളിൽ കയറ്റി നരസി ഇരിക്കുന്ന സ്ഥലത്തു കൊണ്ടുപോയിക്കൊടുത്തു. നരസി അത് എടുത്ത് പുത്രിയുടെ ഗൃഹത്തിലെത്തിച്ചു. ബ്രാഹ്മണസദ്യനടത്തി. ബ്രാഹ്മണർക്കെല്ലാം ദക്ഷിണ കൊടുത്തു. സ്ത്രീകൾക്കെല്ലാം വസ്ത്രാഭരണങ്ങൾ നൽകി. സ്വർണ്ണമയമായ രണ്ടു പറ പുത്രിയുടെ ഭർത്തൃജനനിക്കു കൊടുത്തു. അപ്പോൾ അവൾ വളരെ ലജ്ജയോടുകൂടി അതു സ്വീകരിച്ചു.

നരസി രാധാകൃഷ്ണന്മാരെ ഭജിച്ചുകൊണ്ട് വിഷയസുഖങ്ങളെ എല്ലാം തൃണംപോലെ വിചാരിച്ച് ഹരിഭജനം ചെയ്തുകൊണ്ടു പുത്രിയുടെ ഗൃഹത്തിൽ താമസിച്ചു. കുറെ ദിവസം കഴിഞ്ഞപ്പോൾ നരസിയുടെ പുത്രി പുത്രനെ പ്രസവിച്ചു. നരസി തന്റെ ഗൃഹത്തിലേക്കു മടങ്ങി. ഒരിക്കൽ നരസിയുടെ പുത്രി തന്റെ പുത്രനെ ഭർത്തൃഗൃഹത്തിൽ വിട്ട് അച്ഛനമ്മമാരെ കാണുവാൻവേണ്ടി നരസിയുടെ ഗൃഹത്തിലേയ്ക്കു വന്നു.

നരസി തന്റെ രണ്ടാമത്തെ പുത്രിയോടുകൂടി ഹരിഭജനം നടത്തുന്നതുകണ്ട് അവൾക്കും വൈരാഗ്യം ഉണ്ടായി. അവളും അച്ഛനോടുകൂടെ ഹരിഭജനത്തിനാരംഭിച്ചു.

നൃത്തഗീതാദികളിൽ അതി സമർത്ഥയായിരിക്കുന്ന ഒരു വേശ്യാസ്ത്രീ നരസിയുടെ ഗൃഹത്തിൽ വന്നു. നരസിയുടേയും പുത്രിമാരുടേയും ഭക്തിയും ഗീതനൃത്തങ്ങളും കണ്ട്, മനുഷ്യനായാൽ ഈ അവസ്ഥ തന്നെയാണ് സിദ്ധിക്കേണ്ടത് എന്നവൾ നിശ്ചയിച്ചു. അന്നുമുതൽ അവൾ വേശ്യാവൃത്തി ത്യജിച്ചു. നരസിയോടുകൂടെ ഭഗവൽ ഭജനം ചെയ്തുകൊണ്ടിരുന്നു.

രാജാവിന്റെ മന്ത്രി നരസിയുടെ അമ്മാവനായിരുന്നു. അദ്ദേഹം നരസിയുടെ പ്രവൃത്തികൾ എല്ലാംകണ്ട് ദേഷ്യത്തോടുകൂടെ രാജാവിനോടു രാജാവിനോടു പറഞ്ഞു.

എന്റ മരുമകൻ നരസി ഞങ്ങളുടെ വംശത്തിന് ഒരു കളങ്കമായിരിക്കുന്നു. അവന്റെ പുത്രികളെ ഭർത്തൃഗൃഹങ്ങളിലേയ്ക്കയയ്ക്കാതെ അവരോടുകൂടെ എപ്പോഴും ആടിപ്പാടിക്കൊണ്ടിരിക്കുന്നു. ഒരു വേശ്യാസ്ത്രീയേയും അവന്റെ ഗൃഹത്തിൽ താമസിപ്പിച്ചിരിക്കുന്നു. അതുകൊണ്ട് അവനെ പുറത്താക്കണം.

രാജാവു നരസിയെ പിടിച്ചുകൊണ്ടുവരുവാൻ പറഞ്ഞു. ഭൃത്യന്മാർ പോയി നരസിയെ കൂട്ടിക്കൊണ്ടുവന്നു. നരസി സ്ത്രീകളോടുകൂടി ആടിപ്പാടി വന്നു.

രാജാവു നരസിയോടു ചോദിച്ചു. 'നീ എന്താണ് കുലനിന്ദ്യമായ പ്രവർത്തി ചെയ്യുന്നത്?'

നരസി പറഞ്ഞു. 'ഹേ രാജൻ! എനിക്കു ജാതിയും കുലവും ഇല്ല. എന്റെ വംശക്കാർ എല്ലാവരും പണ്ടുതന്നെ എന്നെ ത്യജിച്ചിരിക്കുന്നു. ഞാൻ ഇവരുടെ വംശക്കാരനാണെന്നു പറയുവാൻ ലജ്ജയില്ലേ? രാജാവായിരിക്കുന്ന ഭവാനും ദുർജ്ജനങ്ങളുടെ വാക്കുകേട്ട് എന്നെ തള്ളിക്കളയൂ. ഭവാൻ ഭാഗവതം കേട്ടിട്ടും അതിൽ പറയുന്ന ധർമ്മങ്ങളെ സംസർഗ്ഗദോഷംകൊണ്ടു മറന്നുപോകുമോ?'

രാജാവു ആചാര്യന്റെ മുഖത്തുനോക്കി. അപ്പോൾ ആചാര്യൻ പറഞ്ഞു.

'രാജൻ! ഇവൻ പരമഭക്തനാണ്. ഭാഗവതത്തിൽ പരമഭക്തന്മാരുടെ ധർമ്മങ്ങൾ പറയുന്നത് ഇങ്ങിനെതന്നെയാണ്. ദേഹാഭിമാനത്തേയും ജാത്യാഭിമാനത്തേയും ത്യജിച്ചവൻ ഭക്തനാണ്.'

രാജാവു നരസിയോടു പൊയ്ക്കൊള്ളുവാൻ പറഞ്ഞു. നരസി തന്റെ ഗൃഹത്തിലേയ്ക്കു പോയി.

നരസി കൃഷ്ണമൂർത്തിയുടെ മുൻപിൽനിന്നു പുത്രിമാരോടൊത്തു ഗീതങ്ങൾ ആലപിച്ചുകൊണ്ടു നൃത്തം ചെയ്തു. കൃഷ്ണനു രാഗമാധുര്യംകൊണ്ടും ഭക്തി പാരവശ്യംകൊണ്ടും സന്തോഷം ഉണ്ടായി. ഉടനെ തന്റെ കഴുത്തിൽ കിടക്കുന്ന തുളസിമാല എടുത്തു നരസിയുടെ കഴുത്തിൽ ഇട്ടു. കൃഷ്ണമൂർത്തിയുടെ കഴുത്തിൽ കിടക്കുന്ന മാല തന്റെ കഴുത്തിൽ വന്നു വീണതുകണ്ടു നരസിയും മറ്റുള്ളവരും ആശ്ചര്യപ്പെട്ടു. പിറ്റേദിവസവും പൂജ കഴിഞ്ഞു കീർത്തനം പാടിയപ്പോൾ നരസിയുടെ കഴുത്തിൽ മാല വന്നുവീണു. ദിവസവും പാടുമ്പോൾ കൃഷ്ണമൂർത്തിയുടെ കഴുത്തിൽ ഉള്ള തുളസിമാല നരസിയുടെ കഴുത്തിൽ വന്നു വീഴുന്നതു പതിവായിത്തീർന്നു.

ഒരുദിവസം ഉച്ചസമയത്ത് അനവധി ഭക്തന്മാർ നരസീഭക്തന്റെ ഗൃഹത്തിൽ വന്നു. അവരെ യഥായോഗ്യം സൽക്കരിക്കുവാൻ തക്ക പദാർത്ഥങ്ങൾ നരസീഭക്തന്റെ ഗൃഹത്തിൽ ഉണ്ടായിരുന്നില്ല. നരസീഭക്തൻ ആ ഭക്തന്മാരെയെല്ലാം പൂജിച്ചിരുത്തി. ഗൃഹത്തിൽനിന്ന് പുറത്തേക്കുപോയി.

ധനികനായ ഒരു വൈശ്യന്റെ ഗൃഹത്തിൽ ചെന്ന് ആ വൈശ്യനോടു പറഞ്ഞു: 'എന്റെ ഗൃഹത്തിൽ വളരെ ഭക്തന്മാർ വന്നിരിയ്ക്കുന്നു. അവർക്കു ഭക്ഷണം കൊടുക്കാൻ എന്റെ ഗൃഹത്തിൽ ഒന്നും ഇല്ല. അതുകൊണ്ടു ആയിരം രൂപാ തരണം. അതിനു പണമായി കൃഷ്ണമൂർത്തിക്കു അതിപ്രിയമായിരുന്ന 'കേദാരരാഗം' ഞാൻ ഇവിടെ വെയ്ക്കാം. നിന്റെ ദ്രവ്യം മടക്കിതരുന്നതുവരെ ആ രാഗം പാടുകയില്ല.

നരസീഭക്തന്റെ മഹത്വം അറിഞ്ഞിരുന്ന വൈശ്യൻ ആയിരം ഉറുപ്പിക കൊടുത്തു. നരസീഭക്തന്റെ എഴുത്തും വാങ്ങിച്ചുവച്ചു.

ആ വൈശ്യന്റെ രണ്ടമത്തെ ഭാര്യ കൃഷ്ണമൂർത്തിയിൽ ഭക്തിയുള്ളവളായിരുന്നു. അവൾ വന്നു നരസീഭക്തനെ വന്ദിച്ചു പറഞ്ഞു.

'എനിക്ക് ശ്രീകൃഷ്ണമൂർത്തിയെ കാണിച്ചു തരണേ.'

അതുകേട്ടു നരസി പറഞ്ഞു: 'നിനക്ക് അതിനു സംഗതിവരും.'

നരസി രൂപയുംകൊണ്ടു തന്റെ ഗൃഹത്തിലേയ്ക്കു പോയി.

ഭക്തന്മാർക്കു വേണ്ടുന്ന ഭക്ഷണം തയ്യാറാക്കി ശ്രീകൃഷ്ണനെ പൂജിച്ചു. പതിവുപോല പാടുവാൻ തുടങ്ങി. എന്നാൽ വൈശ്യനോടുള്ള വാഗ്ദത്തപ്രകാരം കേദാരരാഗം പാടിയില്ല.

ജനങ്ങളെല്ലാം തമ്മിൽ പറഞ്ഞുതുടങ്ങി. 'നരസിയുടെ കഴുത്തിൽ മാല വീണിരുന്നതു നരസിയുടെ ജാലവിദ്യകൊണ്ടാണ്. ഇപ്പോൾ അതു കാണുന്നില്ലല്ലോ.'

ഈ വൃത്താന്തം ഏഷണിക്കാർ രാജാവിനോടും പറഞ്ഞു. 'ഹേ മഹാരാജവേ, നരസി വലിയ ജാലവിദ്യക്കാരനാണ്. അവന്റെ കഴുത്തിൽ പാട്ടുപാടുമ്പോൾ മാല തന്നെവന്നു വീഴുമെന്നും മറ്റും കേട്ടിരുന്നതു ശുദ്ധ കളവാണ്. അവൻ എന്തോ വിദ്യകളെല്ലാം ചെയ്ത് അങ്ങിനെ കാണിച്ചിരുന്നതാണ്. ഇപ്പോൾ അതൊന്നും കാണുന്നില്ല. ഇതിന്റെ കാര്യം അറിയേണമെങ്കിൽ ഭവാൻതന്നെ പരീക്ഷിച്ചുനോക്കൂ.'

രാജാവു നരസിയെ വരുത്തി പറഞ്ഞു. 'ഹേ, നരസീഭക്താ, ഭവാന്റെ ഗൃഹത്തിൽ കൃഷ്ണമൂർത്തിയുടെ മുമ്പിൽനിന്നു പാട്ടുപാടുമ്പോൾ ഭവാന്റെ കഴുത്തിൽ മാലവന്നു വീഴുമെന്നും മറ്റും ഞാൻ കേട്ടിട്ടുണ്ട്. അത് എനിക്ക് ഒന്നു കാണണം. അതിന് ഇവിടെയുള്ള കൃഷ്ണമൂർത്തി യുടെ മുന്നിൽനിന്നു ഭവാൻ നൃത്തഗീതങ്ങൾ ആലപിക്കൂ. ആ മൂർത്തിയുടെ കഴുത്തിൽനിന്നു ഭവാന്റെ കഴുത്തിൽ മാല വന്നുവീണാൽ ഭവാന്റെ പ്രവൃത്തികളെല്ലാം സത്യമാണെന്നു ഞാൻ വിശ്വ സിയ്ക്കും. അല്ലെങ്കിൽ കപടഭക്തനാണെന്നും തീർച്ചയാക്കും.'

നരസി തന്റെ വീണയോടുകൂടി രാജഗൃഹത്തിലുള്ള കൃഷ്ണമൂർത്തിയുടെ മുമ്പിൽനിന്നു കീർത്തനം പാടുവാൻ ആരംഭിച്ചു. കൃഷ്ണമൂർത്തിയുടെ മാലകൾ ഉറപ്പോടുകൂടി കെട്ടിവെപ്പിച്ചു. നരസീഭക്തൻ കേദാരരാഗം ഒഴികെ മറ്റെല്ലാം പാടി. മാല നരസീഭക്തന്റെ കഴുത്തിൽ വീണില്ല. അതുകണ്ടു ഏഷണിക്കാർ എല്ലാം സന്തോഷിച്ചു. നരസീഭക്തൻ ഭഗവാനെ സ്മരിച്ചുകൊണ്ടു പറ ഞ്ഞു.

'ഹേ നാഥാ, എനിക്ക് ഇതുകൊണ്ട് യാതൊരു ഹാനിയുമില്ല. എല്ലാം ഭവാനുതന്നെയാണ്.'

പിന്നെയും പാടിക്കൊണ്ടിരുന്നു. ആ സമയത്തു ഭഗവാൻ നരസീരൂപം ധരിച്ച് ആയിരം രൂപയും അതിന്റെ പലിശയും എടുത്തു വൈശ്യഗൃഹത്തിൽ ചെന്നു. അവിടെ കൃഷ്ണഭക്തയായ വൈശ്യപത്നിയെ കണ്ടു. അപ്പോൾ ഭഗവാൻ അവളോടു ചോദിച്ചു.

'വൈശ്യൻ എവിടെ? ഈ രൂപയും പലിശയും എടുത്തുവച്ചു ഞാൻ കൊടുത്ത പണയം മടക്കിത്തരുവാൻ പറയുക.'

വൈശ്യൻ ഇതു കിടക്കുന്ന ദിക്കിൽനിന്നു കേട്ടു. അയാൾ പറഞ്ഞു. 'അതു വാങ്ങിവെച്ച് എഴുത്തു മടക്കിക്കൊടുക്കുക.'

ഭാര്യ ആ എഴുത്തെടുത്തു കൊണ്ടുവന്നു നരസീ രൂപധരനായ ഭഗവാന്റെ കയ്യിൽ കൊടു ത്തു. രൂപാ വാങ്ങി. അപ്പോൾ അവൾക്കു ലോകാനുഗ്രഹകരമായിരിക്കുന്ന കരസ്പർശംകൊണ്ടു പരമാനന്ദം ഉണ്ടായി.

അവൾ വേഗം പോയി ഭർത്താവിനോടു പറഞ്ഞു. 'ഇപ്പോൾ രൂപാ കൊണ്ടുവന്നത് നരസീഭ ക്തനാണെന്നു തോന്നുന്നില്ല. നരസീഭക്തന്റെ രൂപം ധരിച്ചുവന്ന കൃഷ്ണമൂർത്തിയാണ്. അദ്ദേഹ ത്തിന്റെ തേജസ്സ് അസാധാരണമായിരിക്കുന്നു. ശ്രീകൃഷ്ണമൂർത്തിയെ നീ കാണുമെന്നു നരസീഭ ക്തൻ എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നു. ആ വാക്കു സത്യമാക്കുവാൻ വേണ്ടി ഭക്തവത്സലനായ കൃഷ്ണമൂർത്തി തന്നെയാണ് വന്നത്. സംശയമില്ല.'

അവൾ ആ കൃഷ്ണരൂപം ധ്യാനിച്ചുകൊണ്ടിരുന്നു.

ശ്രീകൃഷ്ണൻ ആ എഴുത്ത് നരസീഭക്തൻ ഇരുന്നു പാടുന്നതിന്റെ മുകളിൽ കൊണ്ടുപോയി കീഴ്പോട്ട് ഇട്ടു. നരസീഭക്തൻ ആ എഴുത്തു എടുത്തുനോക്കി. താൻ വൈശ്യനു കൊടുത്ത എഴുത്താണെന്നറിഞ്ഞു. ഉടനെ കേദാരരാഗം അതിമധുരമായി പാടുവാൻ തുടങ്ങി. പാടിക്കൊണ്ടിരി ക്കുമ്പോൾ കൃഷ്ണമൂർത്തിയുടെ കഴുത്തിൽ ഉള്ള മാല താഴത്തു വീഴുന്നതുകണ്ടു. ആ മാല നരസീഭക്തന്റെ കഴുത്തിൽ വന്നുവീണു. അവിടെയുള്ള ജനങ്ങൾ എല്ലാവരും വിസ്മയിച്ചു. രാജാവി നും വളരെ സന്തോഷമായി. തന്നോടുവന്നു ഏഷണി പറഞ്ഞവരെയെല്ലാം രാജാവു ശിക്ഷിച്ചു. നരസീഭക്തനെ പൂജിച്ചു പറഞ്ഞു.

'ഹേ ഭക്താ, ദുഷ്ടനായിരിക്കുന്ന എന്റെ പ്രവൃത്തി ക്ഷമിക്കൂ. ഇവിടെ ഒരു എഴുത്തു വന്നു വീണത് എന്താണത്? അത് എന്നോടു പറയുക.

നരസീഭക്തൻ താൻ കേദരരാഗം വൈശ്യന്റെ പക്കൽ പണമായി വെച്ച് ഉറുപ്പിക വാങ്ങിയതും അന്നുമുതൽ കേദാരരാഗം പാടാതിരുന്നതും, മറ്റുമുള്ള കഥകളും പറഞ്ഞുകേൾപ്പിച്ചു.

ആ ഗ്രാമത്തിൽനിന്നു കുറെ അകലെ അതിധനികനായ ഒരു ബ്രാഹ്മണൻ തന്റെ പുത്രിക്കു വിവാഹത്തിനു തക്കതായ വരനെ അന്വേഷിക്കാൻ തന്റെ അതിപ്രിയനായ ഒരു ബ്രാഹ്മണനെ

അയച്ചിട്ടുണ്ടായിരുന്നു. ഈ ബ്രാഹ്മണൻ നരസിയുടെ ഗ്രാമത്തിൽ വന്നപ്പോൾ നരസീഭക്തന്റെ മഹത്വം ജനങ്ങൾ വർണ്ണിക്കുന്നതു കേട്ടു. സന്തോഷത്തോടെ നരസീഭക്തന്റെ ഗൃഹത്തിൽ പോയി അതിതേജസ്വിയായിരിക്കുന്ന നരസീപുത്രനെ കണ്ടു. അവൻ കന്യകയ്ക്കു തക്കതായ വരൻ തന്നെയെന്നു നിശ്ചയിച്ചു നരസിയോടു പറഞ്ഞു.

'ഹേ ഭക്തശ്രേഷ്ഠാ! അതിധനികനായ ഒരു ബ്രാഹ്മണന്റെ പുത്രിയ്ക്കു ഭവാന്റെ പുത്രനെ വരനാക്കണമെന്നു പ്രാർത്ഥിക്കുന്നു.'

നരസീഭക്തൻ തൊഴുതുകൊണ്ടു പറഞ്ഞു. ആ ധനികന്റെ ബന്ധുവാകാൻ ഞാൻ യോഗ്യനല്ല. അവൻ മഹാധനികൻ. ഞാനോ അതിദരിദ്രനായ ഒരു ഭിക്ഷക്കാരൻ. ഞങ്ങൾതമ്മിലുള്ള ബന്ധം ഒരിക്കലും ചേർച്ചയുള്ളതല്ല. അതുകൊണ്ട് വേറെ വരനെ അന്വേഷിച്ചുകൊള്ളു.'

ബ്രാഹ്മണൻ നരസീഭക്തനോടു പറഞ്ഞു. 'ഭവാൻ ഇങ്ങനെ ഒന്നും പറയരുത്. ആ കന്യകയ്ക്കു യോഗ്യനായ വരൻ ഇവൻതന്നെ. അതുകൊണ്ട് ഞാൻ ഇതാ നിശ്ചയം ചെയ്യുന്നു.'

നാളികേരം, താംബൂലം മുതലായതെല്ലാം നരസിയുടെ കയ്യിൽകൊടുത്തു നിശ്ചയം നടത്തി. ബ്രാഹ്മണൻ പോവുകയും ചെയ്തു.

കാര്യം ധനികനായ ബ്രാഹ്മണനോടു പോയി പറഞ്ഞു. 'നിന്റെ പുത്രിക്കു യോഗ്യനായ വരൻ നരസീഭക്തന്റെ പുത്രനാണ്. ഞാൻ നരസീഭക്തനെ കണ്ടു വിവാഹനിശ്ചയം ചെയ്തു വന്നിരിക്കുകയാണ്.'

ധനികനായ ബ്രാഹ്മണൻ വളരെ ഇച്ഛാഭംഗത്തോടുകൂടി പറഞ്ഞു. 'ഹേ മൂഢാ! നീ എന്താണ് ചെയ്തത്? ലക്ഷപ്രഭുവായ ഞാൻ എവിടെ? ഭിക്ഷക്കാരനായ നരസി എവിടെ? ഞങ്ങൾ തമ്മിലുള്ള ബന്ധം ചേർച്ചയുണ്ടെന്നു നീ എന്തുകൊണ്ടാണ് ആലോചിച്ചത്?'

ധനികന്റെ ഗർവ്വോടുകൂടിയുള്ള വാക്കുകേട്ട് അല്പം ക്രോധത്തോടുകൂടി ബ്രാഹ്മണൻ പറഞ്ഞു. 'ഞാൻ വിവാഹനിശ്ചയം ചെയ്തിട്ടാണ് വന്നത്. അതു നിനക്ക് സമ്മതമല്ലെങ്കിൽ നരസീഭക്തനെ കണ്ടു ഞാൻ ചെയ്ത നിശ്ചയം മടക്കിയെടുക്കാം.'

ധനികൻ ഒന്നും മിണ്ടാതിരുന്നു.

'നിന്റെ പുത്രിയുടെ ജാതകം ഇങ്ങനെയാണെങ്കിൽ നീ ദുഃഖിച്ചതുകൊണ്ടെന്താണുപ്രയോജനം?'

ധനികന്റെ ബന്ധുക്കളെല്ലാം ധനികനോടുപദേശിച്ചു. ഇതുകേട്ട് ധനികൻ പറഞ്ഞു.

'എന്നാൽ അങ്ങിനെയാവട്ടെ'

ധനികൻ വിവാഹത്തിനുള്ള മുഹൂർത്തം നിശ്ചയിച്ചു. വിവാഹത്തിനു നാലുദിവസംമുൻപേ മുഹൂർത്തപത്രിക നരസീഭക്തന് അയച്ചുകൊടുത്തു. അതിദരിദ്രനായ അവനല്ലേ കല്യാണത്തിനു വരുന്നത് എന്നുള്ള കുണ്ഠിതംകൊണ്ട് വിവാഹത്തിനു വേണ്ടുന്ന ഒരുക്കങ്ങൾ ഒന്നും ചെയ്തില്ല.

നരസീഭക്തനു മുഹൂർത്തപത്രിക കിട്ടിയപ്പോൾ ആ പത്രിക ശ്രീകൃഷ്ണന്റെ മുമ്പിൽ വച്ചു. പതിവുപോലെ ഹരിഭജന ചെയ്തുകൊണ്ടിരുന്നു. വിവാഹദിവസം രാവിലെ ഭക്തവത്സലനായ ഭഗവാൻ ദൂരദേശത്തിള്ള ഒരു രാജാവിന്റെ വേഷംധരിച്ച് രാധാദേവിയോടും എണ്ണുവാൻ കഴിയാത്ത ചതുരംഗസൈന്യങ്ങളോടുംകൂടി നരസീഭക്തന്റെ ശിഷ്യനാണെന്നുള്ള ഭാവത്തിൽ ഭവനത്തിൽ വന്നു. നരസീഭക്തൻ ഇതെല്ലാം ശ്രീകൃഷ്ണന്റെ ഭക്തവാത്സല്യം എന്നു നിശ്ചയിച്ച് അവരെയെല്ലാം സൽക്കരിച്ചു. ഭക്ഷണവും മറ്റും അവൻതന്നെ കൊണ്ടുവന്നിട്ടുണ്ടായിരുന്നു.

നരസീപുത്രൻ വിവാഹത്തിനു പുറപ്പെടുന്നതിനു മുമ്പ് ആ ഗ്രാമത്തിൽ ഉള്ളവർക്കെല്ലാം മൃഷ്ടാനഭോജനം കൊടുക്കുവാൻ നിശ്ചയിച്ചു. രാജരൂപധാരിയായ ഭഗവാൻ സകല ജനങ്ങളേയും വിളിച്ചു ഭക്ഷണം കൊടുത്തു.

ഗ്രാമവാസികൾ എല്ലാവരും വന്നു. മൃഷ്ടാന്നഭക്ഷണം കഴിച്ചു.

രാജാവും സൈന്യങ്ങളും വിവാഹത്തിനു പോകുവാൻ ഒരുങ്ങിനിന്നു. നരസീഭക്തൻ പറഞ്ഞു.

'ഞാൻ വിവാഹത്തിനു വരുന്നില്ല. ഭവാൻതന്നെ കൃത്യങ്ങളെല്ലാം യോഗ്യമായി നടത്തിയ്ക്കൂ.'

രാജരൂപധാരിയായ ഭഗവാൻ അങ്ങിനെതന്നെയെന്നു സമ്മതിച്ചു നരസിഭക്തന്റെ പുത്രനേയും കൂട്ടിക്കൊണ്ടു യാത്രയായി.

കന്യാഗൃഹത്തിൽ ധനികനായ ബ്രാഹ്മണൻ നരസീഭക്തന്റേയും പുത്രന്റേയും വരവു കാണാതെ വിവാഹം നിശ്ചയിച്ച ബ്രാഹ്മണനോടു ചോദിച്ചു. 'നീ നിശ്ചയിച്ച വരൻ വന്നു കാണുന്നില്ലല്ലോ. അവൻ ഇപ്പോൾ പാട്ടുപാടിക്കൊണ്ട് എവിടെ ഭിക്ഷയ്ക്കു പോയിരിയ്ക്കുമോ?'

ബ്രാഹ്മണൻ പറഞ്ഞു.

'അങ്ങിനെ വരില്ല.'

രണ്ടാളുംകൂടി പുറത്തിറങ്ങി. അപ്പോൾ സമുദ്രത്തിന്റെ ധ്വനിപോലെ ഒരു ശബ്ദം കേൾക്കുവാൻ തുടങ്ങി. കുറച്ചുദൂരം നടന്നുനോക്കിയപ്പോൾ അവസാനമില്ലാത്ത ചതുരംഗസൈന്യം വരുന്നതുകണ്ടു.

ബ്രാഹമണൻ ധനികനോടു പറഞ്ഞ: 'നിന്റെ പുത്രിയുടെ വരൻ ഇതാ വരുന്നു. അവന്റെ ദാരിദ്ര്യാവസ്ഥയെ നല്ലവണ്ണം നോക്കി കണ്ടോളൂ.'

'നീതന്നെ നരസീഭക്തന്റെ അടുക്കൽ പോയി അപേക്ഷിക്കൂ. ഞാൻ എന്റെ മൂഢത്വംകൊണ്ട് വല്ലതും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അതു ക്ഷമിച്ച് എന്റെ കന്യകയെ സ്വീകരിച്ച് എന്നെ അനുഗ്രഹിക്കണം. ഭവാന്റെ സൈന്യങ്ങളെ സല്കരിക്കുവാൻ ഞാൻ യോഗ്യനല്ല. നരസീഭക്തനെ സമാധാനപ്പെടുത്തി ഗൃഹത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവരൂ.'

ബ്രാഹ്മണൻ ധനികനോടു ചോദിച്ചു. 'നീ ഇപ്പോൾ എന്താണ് ഇങ്ങിനെ പറയുന്നത്? നിന്റെ കുലശ്രേഷ്ഠത എവിടെ? ധനാധിപത്യം എവിടെ? ഇപ്പോൾ ഇങ്ങനെ പറയാൻ നിനക്കു ലജ്ജയില്ലേ?'

ബ്രാഹ്മണൻ ലജ്ജകൊണ്ട് അധോമുഖനായി. ബ്രാഹ്മണൻ വേഗം പോയി രാജപുത്രനോടും നരസീപുത്രനോടും പറഞ്ഞു.

'നിങ്ങളേയും നിങ്ങളുടെ സൈന്യങ്ങളേയും വേണ്ടും വണ്ണം പൂജിക്കുവാൻ കന്യകയുടെ അച്ഛനെക്കൊണ്ട് സാധിക്കുകയില്ല. അവന്റെ ശക്തിക്കനുസരിച്ചു ചെയ്യുന്ന പൂജ നിങ്ങൾ സ്വീകരിച്ച് അവനെ കൃതാർത്ഥനാക്കണം. നിങ്ങളുടെ അവസ്ഥ നോക്കുമ്പോൾ അവൻ ദരിദ്രനാണ്.'

ധനികൻ ക്രോധത്തോടുകൂടി ബ്രാഹ്മണനോടു പറഞ്ഞു. 'നിനക്കു എന്താണ് ഭ്രാന്തുണ്ടോ? നരസീഭക്തൻ ദരിദ്രന്മാരിൽവെച്ചു അതി ദരിദ്രനാണ്. മഹാരാജതുല്യമായ സൈന്യം അവന് എങ്ങിനെ ലഭിയ്ക്കും.'

സൈന്യങ്ങൾ ഗ്രാമത്തിലേയ്ക്കു കടന്നു. ധനികൻ അവിടെനിന്നു തന്റെ ഗൃഹത്തിലേയ്ക്കു ഓടിപ്പോയി. തന്റെ ബന്ധുക്കളോടെല്ലാം പറഞ്ഞു.

'ഇനി ഞാൻ എന്താണ് ചെയ്യേണ്ടത്? നരസി ദരിദ്രനാണെന്നു വിചാരിച്ചു ഞാൻ വിവാഹത്തിന് ഒന്നും ഒരുക്കാതെ ഉദാസീനനായിരുന്നു. ഈ വരുന്ന സൈന്യങ്ങളെ സല്ക്കരിക്കുവാൻ എന്റെ ധനം മുഴുവൻ ഉണ്ടായാലും മതിയാവുകയില്ല. ഞാൻ ഐശ്വര്യമദംകൊണ്ടു നരസീഭക്തന്റെ മഹത്വം അറിഞ്ഞില്ല.

ആ ധനികൻ തലയിൽ തീ പറ്റിയവനെപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും ഓടി. യാതൊരു വഴിയും കണ്ടില്ല. സൈന്യങ്ങൾ പടിക്കൽ എത്തി. ധനികൻ വിവാഹം നിശ്ചയിച്ച ബ്രാഹ്മണനെ വിളിച്ചു പറഞ്ഞു.

രാജപുത്രൻ പറഞ്ഞു. 'കന്യകയുടെ അച്ഛൻ എവിടെ? വിളിക്കൂ. നിങ്ങളാരും ഒട്ടും ബുദ്ധിമുട്ടേണ്ട. വിവാഹം കഴിയുന്നതുവരെ ഇവിടെയുള്ളവർക്കുകൂടി ഭക്ഷണത്തിനും മറ്റുമുള്ള പദാർത്ഥങ്ങൾ ഞങ്ങൾ കൊണ്ടുവന്നിട്ടുണ്ട്.

ബ്രാഹ്മണൻ കന്യകയുടെ അച്ഛനെ വിളിച്ചു. കന്യകയ്ക്കുള്ള ആഭരണങ്ങളും വസ്ത്രങ്ങളും എല്ലാം കൊടുത്തു. മഹാരാജാക്കന്മാർക്കുകൂടി ദുർല്ലഭമായ ആ സാധനങ്ങൾ കണ്ട് ജനങ്ങൾ വിസ്മയിച്ചു. ധനികന്റെ ഗൃഹത്തിൽ പോയി വിധിപ്രകാരം വിവാഹക്രിയകളെല്ലാം ചെയ്തു. എല്ലാവർക്കും മൃഷ്ടാനഭക്ഷണവും വസ്ത്രങ്ങളും ധനവും കൊടുത്തു. നരസീപുത്രനെ ഭാര്യയോടുകൂടി ഗൃഹത്തിൽ കൊണ്ടുപോയി വിട്ടു. ഭഗവാൻ സൈന്യസമേതം മറഞ്ഞു.

നരസീഭക്തൻ രാധാകൃഷ്ണപ്രസാദംകൊണ്ട് ഇഹലോകത്തിലുള്ള സകല സുഖങ്ങളും അനുഭവിച്ചു. നരസീഭക്തന്റെ എത്രയെത്ര കഥകൾ പറയാനുണ്ട്. അവ പറഞ്ഞാൽ അവസാനിക്കുകയില്ല. ഇനിയും നിങ്ങൾക്ക് നരസീഭക്തന്റെ കഥകൾ കേൾക്കാനിടവരും.

## രാമദാസൻ

ഒരു ദിവസം ഗുരുവായ സിദ്ധനെ വിചാരിച്ചപ്പോൾ അദ്ദേഹം വന്നു. ശിഷ്യനോട് നിനക്ക് എന്താണ് വ്യസനമുണ്ടായതെന്നു ചോദിച്ചു. ഗുരുവിനെ കണ്ടു രാമദാസൻ വേഗം പൂജിച്ചിരുത്തി. ഭക്തിയോടുകൂടെ പറഞ്ഞു.

എനിക്ക് ഭവാനെ കണ്ടതുകൊണ്ടുതന്നെ ശ്രീരാമദർശനം ലഭിച്ചതുപോലെയായി. എങ്കിലും ശ്രീരാമനെ പ്രത്യക്ഷമായി കണ്ട് സേവിക്കണമെന്ന ആഗ്രഹം ഉണ്ട്. അതുകൊണ്ട് എനിക്ക് ആ ജാനകീപതിയുടെ ദർശനം സിദ്ധിപ്പിച്ചുതരണം. അതിനു ഭവാൻ പ്രസാദിക്കണേ.' എന്നു പ്രാർത്ഥിച്ചു.

രാമദാസൻ വളരെ വിനയത്തോടുകൂടി അപേക്ഷിക്കുന്നതു കേട്ടിട്ട് സിദ്ധൻ പറഞ്ഞു.

'ഹേ, ഭക്താ, ശ്രീരാമചന്ദ്രനെ പ്രത്യക്ഷമായി കാണുന്നത് വളരെ പ്രയാസമായ കാര്യമാണ്. ഭഗവൽ ഭക്തി ലഭിക്കുന്നതുതന്നെ മഹാഭാഗ്യമായി. കുറെ ദിവസംകൂടി ഭക്തിയോടെ ഭഗവാനെ ഭജിച്ചുകൊണ്ടിരിക്കൂ. എന്നാൽ നിന്റെ ആഗ്രഹം സാധിക്കും.

രാമദാസൻ അതിസങ്കടത്തോടെ പറഞ്ഞു. 'ഈ ദേഹമോ അനിത്യമാണ്. ദേഹത്തെ വിട്ട് ആത്മാവ് എപ്പോഴാണ് പോകുന്നത് എന്ന് ആർക്കും നിശ്ചയമില്ല. ഈ ദേഹത്തോടുകൂടിയിരിക്കുമ്പോൾ തന്നെ ശ്രീരാമദർശനം ലഭിച്ചില്ലെങ്കിൽ എന്റെ മനുഷ്യജന്മംകൊണ്ട് എന്തു പ്രയോജനമുണ്ടാകും? ഭവാൻ വിചാരിച്ചാൽ അതു കഴിയാത്ത കാര്യമല്ലല്ലോ. അതുകൊണ്ട് എന്റെ മേൽ കൃപയുണ്ടായി ഇപ്പോൾതന്നെ സാധിപ്പിച്ചുതരണേ.'

രാമദാസൻ കരയുവാൻ തുടങ്ങി. ഗുരു ഇതുകണ്ട് വളരെ ദയയോടുകൂടി പറഞ്ഞു. 'രാമദാസാ, നീ വ്യസനിക്കേണ്ട. നാളെ പതിനേഴു നാഴികയാകുമ്പോൾ ഭവാൻ വരും. നീ കണ്ടു സേവിച്ചോളൂ.'

രാമദാസൻ നാളെ ഭഗവാൻ വരും എന്നുള്ള സന്തോഷംകൊണ്ടു മതിമറന്നു. ഭഗവാനെ സൽക്കരിപ്പാനായി ഒരുക്കുകൂട്ടി. സ്വാമിക്കു ഇരിക്കുവാൻ ഒരു കട്ടിലിന്മേൽ വിശേഷമായ പട്ടുകിടക്ക വിരിച്ച് നല്ല പട്ടുതലയിണകളും വെച്ച് അതിൽ സുഗന്ധദ്രവ്യങ്ങൾ തളിച്ച് നല്ലപുഷ്പങ്ങളും പനിനീരും ചന്ദനവും മറ്റും തയ്യാറാക്കിവെച്ച് കാത്തിരുന്നു.

ഗുരു തന്റെ ആശ്രമത്തിൽചെന്ന് ഭഗവാനെ സ്തുതിക്കുവാൻ തുടങ്ങി.

ശ്രീരാമചന്ദ്രൻ വന്ന് ചോദിച്ചു. 'ഭക്താ, നീ എന്തിനാണ് എന്നെ വിളിച്ചത്? നിനക്ക് എന്തു ദുഃഖമാണ് സംഭവിച്ചത്.'

ഗുരു പറഞ്ഞു: 'ഹേ ജഗദീശാ! എള്ളിനുള്ളിൽ എണ്ണപോലെ സകലത്തിലും വ്യാപിച്ചിരിക്കുന്ന ഭവാൻ എന്റെ മനോരഥത്തെ അറിഞ്ഞില്ലെന്നു വരുമോ? എന്റെ ശിഷ്യനും ഭഗവൽഭക്തനും ആയ ഒരു ബ്രാഹ്മണൻ ഭഗവാനെ പ്രത്യക്ഷമായി കണ്ടു സേവിക്കണമെന്ന് എന്നോടപേക്ഷിച്ചു. നാളെ പതിനേഴു നാഴികയ്ക്കു ഭഗവാൻ വരും എന്ന് ഞാൻ പറഞ്ഞിട്ടുണ്ട്. ഭഗവാൻ ഇതു സത്യമാക്കി തരണം. അവന്റെ ഗൃഹത്തിൽ പോയി അവൻ ചെയ്യുന്ന പൂജ സ്വീകരിക്കണേ.'

ഭഗവാൻ അങ്ങിനെ ചെയ്യാമെന്നു പറഞ്ഞു.

പതിനേഴു നാഴികയായപ്പോൾ ഭഗവാൻ ഒരു മഹിഷരൂപം ധരിച്ച് ചേറ്റിൽക്കിടന്ന് ഉരുണ്ടു. രാമദാസന്റെ ഗൃഹത്തിന്റെ അകത്തേക്കു ഓടിച്ചെന്നു. ബ്രാഹ്മണരും മറ്റും ഭക്ഷണം കഴിക്കുന്നതിന്റെ മദ്ധ്യത്തിൽക്കൂടി ഓടി. കട്ടിലിൽ കയറിക്കിടന്ന് ഉരുളുവാൻ തുടങ്ങി. രാമദാസൻ അതികോപത്തോടെ വടിയെടുത്ത് ആ മഹിഷത്തിനെ അടിച്ചു. അടിച്ചടിച്ചു പുറത്താക്കി. ഉടനെ ഭഗവാനുള്ള സാധങ്ങളെല്ലാം വേറെ തയ്യാറാക്കി. ശ്രീരാമസ്വാമി വരുന്നത് നോക്കിക്കൊണ്ടിരുന്നു.

ഭഗവാൻ സ്വന്തം രൂപംധരിച്ച് ഗുരുവിന്റെ അടുക്കൽ ചെന്നുപറഞ്ഞു.

'ഹേ ഭക്താ, നിന്റെ വാക്കുകേട്ട് ഞാൻ അപമാനിതനായതു നോക്കുക.'

തന്റെ പുറത്തുകിടക്കുന്ന അടികൾ കാണിച്ചുകൊടുത്തു. അതുകണ്ട് ഗുരു വ്യസനത്തോടെ പറഞ്ഞു.

'ഹേ സ്വാമിൻ! ഭഗവാൻ എന്തു രൂപമായിട്ടാണ് അവിടെ പോയത്.'

'ഞാൻ മഹിഷരൂപം ധരിച്ച് ചേറ്റിൽ പുരണ്ട് കട്ടിലിന്മേൽ വീണുരുണ്ടു.'

'ഹേ സ്വാമി! ഭഗവാൻ അങ്ങിനെയുള്ള രൂപംധരിച്ചാൽ അടിക്കാതെ അവൻ എന്തുചെയ്യും?'

'ഹേ ഭക്താ, രാമദാസനു ഭക്തിപോരാ. എന്നെ കാണണമെങ്കിൽ ഇനിയും കുറെ ദിവസം കഴിയണം.'

രാമദാസൻ സന്ധ്യവരെ ഭഗവാനെ കാത്തിരുന്നിട്ടും കാണാത്തതിനാൽ വ്യസനപരവശനായി ഗുരുവിനെ ചിന്തിച്ചു. ഉടനെ ഗുരു വന്നു. രാമദാസൻ വളരെ ഭക്തിയോടെ പൂജിച്ചിരുത്തി അതിസങ്കടത്തോടെ പറഞ്ഞു.

'പതിനേഴു നാഴികയ്ക്കു ഭഗവാൻ വരുമെന്നല്ലെ പറഞ്ഞത്? എന്റെ നിർഭാഗ്യംകൊണ്ട് ഭവാന്റെ വാക്കും മിത്ഥ്യയായല്ലോ?'

സിദ്ധൻ പറഞ്ഞു. 'മഹിഷരൂപം ധരിച്ചു ഭഗവാൻ വന്നില്ലേ? അപ്പോൾ നീ വടികൊണ്ട് അടിക്കുകയല്ലേ ചെയ്തത്?

രാമദാസൻ 'ഹാ ജഗദീശാ, എന്നെ വഞ്ചിക്കുകയാണോ ചെയ്തത്? ഞാൻ ഇത്ര ബുദ്ധിയില്ലാത്തവനായല്ലോ? എന്നെപ്പോലെ മഹാപാപികൾ ലോകത്തിൽ ആരെങ്കിലുമുണ്ടോ?'

അവൻ പറഞ്ഞ് കരയാൻ തുടങ്ങി, അപ്പോൾ ഗുരു പറഞ്ഞു: 'നീ എന്തിനാണ് നിന്നെത്തന്നെ നിന്ദിക്കുന്നത്? ശ്രീരാമദർശനത്തിനു നിനക്കു കാലമായിട്ടില്ല. അതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്. നീ ബദ്ധപ്പെടേണ്ട. ഭക്തിയോടുകൂടി ഭഗവാനെ സേവിക്കുക. അപ്പോൾ സാദിക്കും' എന്നു സമാധാനിപ്പിച്ചു ഗുരു പോയി.

രാമദാസൻ ശ്രീരാമനെ ഭജിച്ചുകൊണ്ടും ശ്രീരാമഭക്തന്മാർക്കു ഭക്ഷണവും മറ്റും കൊടുത്ത് സേവിച്ചുകൊണ്ടും ദിവസം കഴിച്ചുകൂട്ടി. കുറെ ദിവസം കഴിഞ്ഞപ്പോൾ രാമദാസന്റെ അച്ഛൻ സമ്പാദിച്ച സ്വത്തു തീർന്നു. ഭക്ഷണത്തിനു ബുദ്ധിമുട്ടായി.

ഒരു ദിവസം രാമദാസൻ രാത്രി കിടന്നുറങ്ങുമ്പോൾ, ശ്രീരാമസ്വാമി സ്വപ്നത്തിൽ പറഞ്ഞ: 'ഹേ രാമദാസാ, നീ വെറുതെ ദുഃഖിക്കേണ്ട. നീ ഹൈദ്രാബാദിൽ പോയി ധാനീഷാവിനെ കണ്ടാൽ നിനക്ക് ഒരു ഉദ്യോഗം കിട്ടും. അതുകൊണ്ടു നീ സുഖമായിട്ടിരിക്കൂ.'

രാമദാസൻ ഉണർന്ന് ആലോചിച്ചു. ത്രൈലോക്യനാഥനായ ശ്രീരാമസ്വാമി എനിക്ക് സ്വപ്നം കാണിച്ചിരിക്കുന്നു. അതുകൊണ്ട് ഞാൻ ഹൈദ്രാബാദിലേക്കു പോയി ധാനീഷാവിനെ കാണാം. അമ്മാവൻ അവിടെ ഉണ്ടല്ലോ.'

രാമദാസൻ പിറ്റേദിവസം ഹൈദ്രാബാദിലേക്കു പോയി. അമ്മാമന്മാരെ കണ്ടു. തന്റെ കഷ്ടാവസ്ഥ പറഞ്ഞു.

അവർ രാമദാസനെ രാജസഭയിൽ കൊണ്ടുവന്നു. രാജാവിനോട് കാര്യം പറഞ്ഞു. രാമദാസൻ 'റാം റാം' എന്നു പറഞ്ഞു രാജാവിനെ വന്ദിച്ചു.

രാമദാസന്റെ സുശീലവും വിനയവും കണ്ട് ധാനീഷ സന്തോഷിച്ചു. രാജാവ് മന്ത്രിമാരോടു ചോദിച്ചു.

'നമ്മുടെ രാജ്യത്തിൽ ഏതെങ്കിലും ഉദ്യോഗം ഒഴിവുണ്ടോ?'

മന്ത്രിമാർ പറഞ്ഞു: 'ഈ സംസ്ഥാനത്തിൽ ചേർന്നതായ ഭദ്രാചലത്തിൽ ഒരു തസിൽദാർ ഉദ്യോഗം ഒഴിവുണ്ട്.'

'എന്നാൽ രാമദാസനെ ഭദ്രാചലത്തിൽ താസിൽദാരായി നിശ്ചയിച്ചിരിക്കുന്നു. നീ അവിടെ പോയി ആ ഉദ്യോഗം നീതിന്യായത്തോടെ നടത്തി സർക്കാരിലേക്ക് അടയ്ക്കേണ്ടുന്ന പണം അതാതു ഗഡു തെറ്റാതെ അടച്ച് ക്രമമായിരുന്നാൽ ഇനിയും നിന്റെ മേൽ എനിക്ക് പ്രീതി വർദ്ധിക്കുന്നതാണ്.'

എന്നു പറഞ്ഞു. രാജമുദ്രയും മറ്റും കൊടുത്ത് രാമദാസനെ അയച്ചു.

രാമദാസൻ അമ്മാവന്മാരോടു യാത്രപറഞ്ഞ് യാത്രയായി. എല്ലാം ശ്രീരാമസ്വാമിയുടെ കൃപയാണെന്നും വിചാരിച്ച് ഭഗവൽധ്യാനത്തോടുകൂടി ഭദ്രാചലത്തേക്കു പുറപ്പെട്ടു. ഗൗതമീനദിയിൽ എത്തി സ്നാനാനുഷ്ഠാനങ്ങൾ ചെയ്ത് ഭദ്രാചലശിഖരം കണ്ട് ഭക്തിപരവശനായി ഭൂമിയിൽവീണു നമസ്കരിച്ചു. എഴുന്നേറ്റ് പർവ്വതത്തിന്റെ മുകളിൽ കയറി സീതാലക്ഷ്മണസമേതനായ ശ്രീരാമമൂർത്തിയെ കണ്ട് വന്ദിച്ചു.

കച്ചേരിയിൽ പോയി ഉദ്യോഗം ഏറ്റുവാങ്ങി. പ്രവൃത്തി നോക്കുവാൻ തുടങ്ങി. രാമദാസൻ ദിവസവും ഭദ്രാചലത്തിൽ കയറി ശ്രീരാമചന്ദ്രനെ സേവിച്ച് സന്തോഷമഗ്നനായി അതിധർമ്മത്തോടും ന്യായപ്രകാരവും പ്രവർത്തിച്ചുകൊണ്ട് സർക്കാരിലേയ്ക്ക് അടയ്ക്കേണ്ട പണം എല്ലാ താലൂക്കുകളിൽനിന്നും വരുന്നതിനു നാലു ദിവസം മുമ്പു ഭദ്രാചലത്തിലെ പണം അടയ്ക്കും. ഇത് ധാനീഷാവിനു സന്തോഷമുണ്ടായി.

രാമദാസൻ ഒരു ദിവസം ഭദ്രാചലത്തിൽ പോയസമയം ശ്രീരാമചന്ദ്രസ്വാമിയുടേയും സീതാലക്ഷ്മണന്മാരുടേയും വിഗ്രഹങ്ങളും വാഹനങ്ങളും മണ്ഡപങ്ങളും മറ്റും ഉടഞ്ഞുപൊളിഞ്ഞു കിടക്കുന്നതു കണ്ടു. ഉടനെ വ്യസനത്തോടുകൂടി വിചാരിച്ചു.

'ഈ ദിവ്യക്ഷേത്രം ജീർണ്ണമായിരിക്കുന്നു. ഇതു പുതുക്കി പണിതുകെട്ടുവാൻ ഒരു പ്രഭുവിനും തോന്നുന്നില്ലല്ലോ. ജനങ്ങൾക്ക് ഇത്ര ഭക്തിയില്ലാതെ പോയല്ലോ! ശ്രേഷ്ഠമായ മനുഷ്യജന്മം ലഭിച്ചിട്ട് അവസാനം എന്താണ് കൊണ്ടുപോകുന്നത്? മനുഷ്യൻ ജനിക്കുമ്പോൾ ഒന്നും കൊണ്ടുവരുന്നില്ല. എത്രതന്നെ സമ്പാദിച്ചാലും പോകുമ്പോൾ ഒന്നും കണ്ടുപോകുന്നില്ല. എത്ര ദ്രവ്യം സമ്പാദിച്ചുവെച്ചാലും ഈ ദേഹം നശിക്കുന്നതാണെന്ന് ആലോചിക്കാതെ ധനപുത്രകളത്രാദികൾ തന്റേതാണെന്ന് വിചാരിച്ചു ഭ്രമിക്കുന്നു. ഈ ദേഹത്തെവിട്ട് ജീവൻ പോകുമ്പോൾ ധനമെവിടെ? മക്കൾ എവിടെ? ഒന്നും കൂടെ വരുന്നില്ല. തന്റെകൂടെ വരുന്നത് പാപപുണ്യമാകുന്നു. അതുകൊണ്ട് ജീവാവസാനംവരെ പുണ്യം സമ്പാദിക്കണം.'

ഇങ്ങനെ ചിന്തിച്ചു നിശ്ചയിച്ചു. 'ഹേ സീതാപതേ!ഭക്തപരാധീന! ഞാൻ ഭഗവൽക്ഷേത്രത്തെ ഏതുവിധമെങ്കിലും ജീർണ്ണോദ്ധാരണം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നു. എന്തുവന്നാലും ഇതിന്റെ ഉത്തരവാദിത്വം ഭഗവാനുതന്നെയാണ്.'

രാമദാസൻ നമസ്കരിച്ച് മലയിൽനിന്ന് ഇറങ്ങി. എല്ലാ ജനങ്ങളോടും താൻ ക്ഷേത്രം പണിയാൻ പോകുന്നു എന്നും അതിലേക്ക് എല്ലാവരും കഴിയുന്ന സഹായം ചെയ്യണമെന്നും അറിയിച്ചു.

രാമദാസൻ ശില്പികളെ വരുത്തി താൻ ആലോചിച്ചപോലെ ക്ഷേത്രം പണി ചെയ്യുവാൻ എത്ര പണം വേണ്ടിവരും എന്ന് കണക്ക് എടുപ്പിച്ചു. ആറുലക്ഷം വരാഹൻ വേണമെന്ന് കണക്കാക്കി. ഖജനാവിൽ എത്ര പണമുണ്ടെന്ന് കണക്ക് ചോദിച്ചു. ഖജനാവ് ഉദ്യോഗസ്ഥന്മാർ കണക്കു നോക്കി ആറുലക്ഷം വരാഹൻ ഉണ്ടെന്ന് പറഞ്ഞു.

രാമദാസൻ ആനന്ദിച്ചു. എനിക്കു കിട്ടിയ കണക്കും ഖജനാവിൽ ഉള്ള സംഖ്യയും ഒന്നായിരിക്കുന്നു. ഇത് എന്റെ പ്രഭുവിന്റെ അനുഗ്രഹമാണ്. അതുകൊണ്ട് ഈ പണം മുഴുവനും രാമാർപ്പണമാകുന്നു.'

സർക്കാർ പണമാണല്ലോ എന്നു വിചാരിക്കുകപോലും ചെയ്യാതെ ധൈര്യത്തോടെ ആറുലക്ഷം വരാഹനും ഖജനാവിൽനിന്ന് എടുത്ത് പണി ആരംഭിച്ചു. ഗോപുരങ്ങളും മണ്ഡപങ്ങളും വിഗ്രഹങ്ങളും വാഹനങ്ങളും അതിലേക്കു വേണ്ടുന്ന ദിവ്യാഭരണങ്ങളും അതിമനോഹരമായി പണിയിച്ച് ബ്രാഹ്മണരെ വരുത്തി പൂജയും നിത്യോത്സവങ്ങളും മറ്റും കുഴപ്പിച്ചു. അവർക്കു മൃഷ്ടാന ഭോജനവും ദക്ഷിണയും നല്ലതുപോലെ കൊടുത്തു. രാമദാസനെപ്പോലെ ധർമ്മിഷ്ഠനും ഭാഗ്യവാനും ഭൂമിയിൽ വേറെ ആരും ഇല്ലെന്ന് ജനങ്ങൾ പറഞ്ഞുതുടങ്ങി. രാമദാസന്റെ കീർത്തി നാടെല്ലാം പരന്നു. സാധുക്കൾ മറ്റുള്ള ദിക്കുകളിൽനിന്ന് രാമദാസനേയും, ഭദ്രാചലക്ഷേത്രവും കാണാനായി വന്നു. അവരെയെല്ലാം രാമദാസൻ വേണ്ടപോലെ സൽക്കരിച്ചു.

ബന്ധുജനങ്ങൾ രാമദാസനോടു പറഞ്ഞു. 'നീ സർക്കാർ പണമെടുത്തല്ലേ ഇതെല്ലാം ചെയ്യുന്നത്? ധർമ്മം ചെയ്യേണ്ടത് ആവശ്യമാണ്. പക്ഷേ സർക്കാർ പണമെടുത്തു ധർമ്മം ചെയ്താൽ ധാനീഷാ സമ്മതിക്കുമോ? ഇതുകൊണ്ടു നിനക്ക് എന്തെല്ലാം ആ പത്തു വരുമെന്നു ആരറിഞ്ഞു. അപ്പോൾ സഹായിക്കുവാൻ ആരുണ്ടാകും?'

രാമദാസൻ പറഞ്ഞു. 'ഹേ ബന്ധുക്കളേ, നിങ്ങൾ പേടിക്കേണ്ട. സർക്കാർ പണമെടുത്ത് ഞാൻ സ്വന്തം ചിലവ് ഒന്നും ചെയ്തിട്ടില്ല. ശ്രീരാമാർപ്പണമായിട്ടാണ് ചിലവു ചെയ്തത്? ഭക്തന്മാരെ രക്ഷിക്കുന്നതാണ് എന്റെ വ്രതം നിങ്ങൾ വ്യസനിക്കേണ്ട.'

രാമദാസൻ താൻ പുതുതായി പണിത ക്ഷേത്രവും വിഗ്രഹങ്ങളുംകണ്ട് തന്റെ മനോഅരഥം സഫലമായതിനാൽ പരമാനന്ദഭരിതനായി ശ്രീരാമസ്വാമിയെ ധ്യാനിച്ചുകൊണ്ടിരുന്നു.

'എല്ലാ നാലൂക്കുകളിലേയും പണം വന്നു കഴിഞ്ഞു. ഭദ്രാചലത്തിലെ പണം ഇനിയും വന്നിട്ടില്ല.'

രാമദാസന്റെ അമ്മാമന്മാർ കാര്യമറിഞ്ഞു. അവർ പണം അയയ്ക്കാത്തതിന്റെ കാരണം എന്താണെന്ന് അറിവാനായി ഒരു ശിപായിയെ ഭദ്രാചലത്തിലേക്ക് അയച്ചു. ആ ശിപായി അവിടെ ചെന്നു രാമദാസനെക്കണ്ട് അമ്മാമന്മാർ പറഞ്ഞയച്ചത് പറഞ്ഞു. രാമദാസൻ ആ ശിപായിയെ കൂട്ടി ഭദ്രാചലപർവ്വതത്തിന്റെ മുകളിൽ പോയി താൻ ചെയ്യിച്ച സകല പണികളേയും കാണിച്ചു കൊടുത്തു പറഞ്ഞു.

'ഞാൻ ശ്രീരാമസ്വാമിക്കുവേണ്ടിയാണ് ചെലവു ചെയ്തത്.'

'മഹാത്മാവേ, ഭവാൻ ചെയ്തതു വളരെ ശ്ലാഘ്യമായ കാര്യം തന്നെ. ഇങ്ങിനെ ചെയ്‌വാൻ ഉത്തമ പുരുഷന്മാർക്കേ തോന്നുകയുള്ളൂ. പക്ഷേ, സർക്കാർ പണം എടുത്ത് ചെയ്തുകൊണ്ടു ഭവാനു വലിയ ആപത്തുണ്ടാവും.'

'ഭക്തരക്ഷകനായിരിക്കുന്ന ശ്രീരാമസ്വാമി ഉള്ളപ്പോൾ എനിക്ക് എങ്ങിനെ ആപത്തുവരും? നിങ്ങളാരും ഇതുകൊണ്ടു ഭയപ്പെടേണ്ട.'

ശിപായി മന്ത്രിമാരോടു വൃത്താന്തം പറഞ്ഞു. അതുകേട്ട് അവർ വളരെ വ്യസനിച്ചു.

'രാമദാസൻ ആപത്തു വലിച്ചുവച്ചിരിക്കുന്നു. ഇനി എന്തെല്ലാമാണ് വരാൻ പോകുന്നതെന്നു ദൈവത്തിനു തന്നെ അറിയാം.'

ഒരു ദിവസം ധാനീഷാ സഭയിൽവന്ന് ഹജ്ജൂർ ഉദ്യോഗസ്ഥന്മാരോടു ചോദിച്ചു. 'എല്ലാ താലൂക്കുകളിലേയും പണം വന്നുകഴിഞ്ഞോ?

'ഭദ്രാചലം താലൂക്ക് ഒഴികെ മറ്റെല്ലായിടത്തേയും പണം വന്നിരിക്കുന്നു.'

എന്തു കാരണത്താലാണു 'ഭദ്രാചലത്തിലെ പണം വരാഞ്ഞത്?'

ഉദ്യോഗസ്ഥന്മാർ പറഞ്ഞു: 'ഭദ്രാചലത്തിലുള്ള ശ്രീ രാമക്ഷേത്രം അതി വിശേഷമായി പണി ചെയ്യിപ്പിക്കുകയും വളരെ ആഭരണങ്ങൾ ഉണ്ടാക്കുകയും വരുന്ന ബ്രാഹ്മണർക്കും സാധുക്കൾക്കും ഭക്ഷണവും മറ്റും വേണ്ടുന്നതെല്ലാം കൊടുക്കുകയും ചെയ്തുവരുന്നു. അതിനാൽ സർക്കാർ പണമെല്ലാം ചെലവായിപ്പോയി. രാമദാസന് സർക്കാർ പണമാണെന്നുള്ള വിചാരം ലേശംപോലും ഇല്ല. അവൻ അതി ധൈര്യത്തോടെ പണമെല്ലാം ചെലവ് ചെയ്തു. അവനെ വേഗം വരുത്തി ഇതിന്റെ സമാധാനം ചോദിക്കേണ്ടത്.'

ഇതുകേട്ട് ധാനീഷാ, രണ്ടു ശിപായികളെ വിളിച്ചുപറഞ്ഞു: 'നിങ്ങൾ വേഗം ഭദ്രാചലത്തിൽ പോയി ഈ കല്പന രാമദാസനു കാണിച്ച് ആറുലക്ഷം വരാഹൻ തന്നാൽ വാങ്ങിക്കൊണ്ടു വരുവിൻ. ഇല്ലെങ്കിൽ സകല ജനങ്ങളും കാണെ അവനെ പിടിച്ചുകെട്ടിക്കൊണ്ടു വരുവിൻ.'

ശിപായികൾ ഭദ്രാചലത്തിലേക്കു വേഗം പോയി. രാമദാസനെ കണ്ട് അതി നിഷ്ഠുരമായി പറഞ്ഞു: 'ഹേ രാമദാസാ, ആറുലക്ഷം വരാഹൻ ഉണ്ടെങ്കിൽ വേഗം തരികയോ അല്ലെങ്കിൽ ഞങ്ങളുടെകൂടെ വരികയൊ ചെയ്യണമെന്നാണ് നവാബിന്റെ കല്പന. നിനക്ക് മാനം വേണമെങ്കിൽ ഞങ്ങൾ പറഞ്ഞപ്രകാരം ചെയ്യുക. ഇല്ലെങ്കിൽ ഞങ്ങളുടെ കൈയിൽ ചാട്ടയുണ്ട്. ഇതു നോക്കൂ'

അതു കണ്ട് രാമദാസൻ പറഞ്ഞു: 'ഹേ രാമചന്ദ്രാ!' എന്നു പറഞ്ഞ് തന്റെ ശിപായിമാരെ വിളിച്ച് ഒരു പല്ലക്കു കൊണ്ടുവരുവാൻ പറഞ്ഞു.

നവാബിന്റെ ശിപായിമാർ പറഞ്ഞു: 'സർക്കാർ പണം മുഴുവനും തന്നാൽ പല്ലക്കിൽ കയറാം. അല്ലെങ്കിൽ ഞങ്ങളുടെ കൂടെ കാൽനടയായി വരണം.'

'എന്നാൽ നിങ്ങളുടെ ഇഷ്ടംപോലെതന്നെ ആവാം.

ശിപായിമാരുടെകൂടെ നടക്കുന്ന വഴിയിൽ മനസ്സിൽ ആലോചിച്ചു. 'സർവ്വലോകശരണ്യനായ ശ്രീരാമസ്വാമിയുടെ ചിത്തം ഏതു വിധമാണ്? ഈ ഭയങ്കമായിരിക്കുന്ന ആപത്തിൽനിന്ന് എന്നെ രക്ഷിക്കുമോ? ക്രൂരനായ നവാബിന്റെ കൈയിൽ കൊടുത്ത് അവൻചെയ്യുന്ന കഠിനശിക്ഷയെ അനുഭവിപ്പിക്കുമോ? ജനങ്ങളെക്കൊണ്ടു എന്നെ ഏറ്റവും പരിഹസിക്കുവാൻ തക്കവിധത്തിൽ ആക്കുമോ?'

ശ്രീരാമസ്വാമിയെ ധ്യാനിച്ചുകൊണ്ട് നടന്നു.

അവർ ഹൈദ്രബാദിൽ എത്തി. രാമദാസിന്റെ അമ്മാമന്മാരുടെ അടുക്കൽ ഇവനെ കൊണ്ടുചെന്നു. അവർ രാമദാസനെ കണ്ടു വളരെ സങ്കടത്തോടെ പറഞ്ഞു. 'ആപത്ത് ഉണ്ടാവും എന്ന് ഒട്ടും ആലോചിക്കാതെ നീ ഇങ്ങിനെ സർക്കാർ പണം എടുത്തു ചെലവുചെയ്തു. അതു പറഞ്ഞിട്ടു ഫലമില്ല. ഇനി ഞങ്ങൾ പറഞ്ഞതു കേട്ടു നടക്കുകയാണെങ്കിൽ നിനക്ക് നവാബിന്റെ കൈയിൽനിന്നു രക്ഷപ്പെടാം.'

'നിങ്ങൾ പറയുന്നത് ന്യായമാണെങ്കിൽ നിശ്ചയമായും ഞാൻ അതുപ്രകാരം നടക്കാം'

'നീ നല്ലബുദ്ധിമാനാണല്ലോ. നവാബിനെ വർണ്ണിച്ച് ഒരു കവിത പാടിയാൽ നിനക്ക് മാപ്പുതരും.'

'നിങ്ങൾ പറഞ്ഞതു നല്ലകാര്യംതന്നെ. പരബ്രഹ്മസ്വരൂപിയായിരിക്കുന്ന ശ്രീരാമചന്ദ്രനെപ്പറ്റി പാടിയ നാവുകൊണ്ട് ഒരു മനുഷ്യനെ സ്തുതിക്കുകയോ? അതു ഞാൻ സ്വപ്നത്തിലും ചെയ്യില്ല. ഈ കാര്യം എന്നോടു പറയരുത്.'

'നിന്റെ വിധി നീ അനുഭവിച്ചോളൂ. ഇത്ര ഗർവ്വമുണ്ടെങ്കിൽ ശിക്ഷ അനുഭവിക്കേണ്ടതുതന്നെയാണ്. ഇവനെ നാളെ ധാനീഷാവിന്റെ സഭയ്ക്കു കൊണ്ടുവരുവിൻ. അതുവരെ നിങ്ങൾ സൂക്ഷിച്ചുകൊൾവിൻ.' എന്നു പറഞ്ഞു അമ്മാവന്മാർ.

രാമദാസനെ ശിവായിമാരുടെ കൂടെ അയച്ചു. ശിപായിമാർ രാമദാസനെ തടവിൽ കൊണ്ടുപോയി ജാഗ്രതയായി കാത്തുകൊണ്ടിരുന്നു. രാമദാസൻ ശ്രീരാമസ്വാമിയെ സ്തുതിച്ചും പ്രാർത്ഥിച്ചുംരാത്രി കഴിച്ചുകൂട്ടി.

പിറ്റേദിവസം രാമദാസനെ സഭയിലേയ്ക്കു കൂട്ടികൊണ്ടുപോയി. രാമദാസൻ ധാനീഷാവിനെ കണ്ട് വളരെ വിനയത്തോടെ സലാം ചെയ്തു. ധാനീഷാ കോപത്തോടെ ചോദിച്ചു.

'ഹേ രാമദാസാ, നീ ഞാൻ പറഞ്ഞയച്ച വാക്കുകൾ മറന്നില്ലെ? എന്റെ കല്പന അതിക്രമിക്കുകകൊണ്ട് നീ ഇപ്പോൾ തടവുകാരനായില്ലെ? അതു നിന്റെ ദുർഗ്ഗുണം കൊണ്ടല്ലെ? സർക്കാരിലേയ്ക്കു അടയ്ക്കേണ്ട പണം അടയ്ക്കാത്തതുകൊണ്ട് നിന്റെ ഉദ്യോഗവും കളഞ്ഞില്ലെ? നീ എന്നെ അല്പമെങ്കിലും ബഹുമാനിച്ചുവോ? അതെല്ലാമിരിക്കട്ടെ. സർക്കാരിലേയ്ക്ക് അടയ്ക്കേണ്ട പണം ഇനിയെങ്കിലും അടച്ചാൽ നിന്നെ വിടാം.'

രാമദാസൻ പറഞ്ഞു: 'ഹേ ധാനീഷാപ്രഭോ! ഞാൻ ദേഹമദംകൊണ്ടു ദുഷ്കാര്യങ്ങൾ ഒന്നും ചെയ്തില്ല. പിന്നെ എന്റെ ഭാര്യാപുത്രന്മാർക്കുവേണ്ടിയും ചെലവുചെയ്തില്ല. താങ്കളുടെ കീർത്തി ലോകത്തിലെങ്ങും പരക്കത്തക്കവണ്ണം ശുഭകാര്യം ചെയ്തതല്ലാതെ ദുർവ്വിഷയമായി താങ്കളുടെ പണം ചെലവു ചെയ്തില്ല.'

'ഹേ രാമദാസാ, അവനവൻ സമ്പാദിച്ച ദ്രവ്യംകൊണ്ടു ധർമ്മം ചെയ്താൽ ഗുണവും കീർത്തിയും ഉണ്ടാവുമെന്നല്ലാതെ അന്യന്റെ ദ്രവ്യം എടുത്തു ധർമ്മം ചെയ്താൽ അതുകൊണ്ട് ഗുണം ഉണ്ടാവും എന്ന് ഏതു വിദ്വാനാണ് നിന്നോടു പറഞ്ഞത്?'

'പ്രഭോ! ഞാൻ ഈ സഭയിലും എല്ലാവരും കേൾക്കെ പറയുന്നു. എനിക്ക് താങ്കൾതന്ന താസിൽ ഉദ്യോഗത്തെ ന്യായപ്രകാരം നടത്തിക്കൊണ്ടിരിക്കുമ്പോൾ ജഗദീശനായ ശ്രീരാമചന്ദ്രസ്വാമിയുടെ ക്ഷേത്രം കെട്ടിച്ചു. അതു താങ്കളുടെ ആളായിട്ടാണ് ഞാൻ ചെയ്തത്. അതുകൊണ്ട് അതു താങ്കളുടെ ധർമ്മമാണ്, എന്റേതല്ല.'

ധാനീഷാ കുറേനേരം ആലോചിച്ചിട്ടു പറഞ്ഞു.

'ഞാൻ ഈ രാമദാസന് ഒരാഴ്ച ഇടകൊടുത്തിരിക്കുന്നു. അതിനകം പണമെല്ലാം ഇവൻ അടയ്ക്കട്ടെ. അതുവരെ ഇവനെ തടവിൽ സൂക്ഷിച്ചുകൊൾവിൻ.'

ഇതുകേട്ട് ശിപായിമാർ രാമദാസനെ പിടിച്ചു കൈയിലും കാലിലും ചങ്ങലവച്ച് തടവുമുറിയിൽ കൊണ്ടുപോയിട്ട് വളരെ ജാഗ്രതയോടെ കാത്തുകൊണ്ടിരുന്നു.

രാമദാസൻ ഈ കഠിനശിക്ഷയിൽ അകപ്പെട്ടുവല്ലോ എന്നു വിചാരിച്ച് വളരെ വ്യസനത്തോടെ ഭക്തവത്സലനായ ശ്രീരാമസ്വാമിയെ ധ്യാനിച്ചു പറഞ്ഞു. 'ഹേ ജഗദീശാ! ഇത് എന്തു കർമ്മമാണ്? ദിനംതോറും ഭദ്രാചല ക്ഷേത്രത്തിൽ നടന്നുവരുന്ന കാലുകളിലും, ഭക്തരക്ഷകനായ ശ്രീഭദ്രാചലരാമമൂർത്തിയെ പൂജിക്കുന്ന കൈകളിലും ചങ്ങല വെപ്പിച്ചത്? കൃപാനിധിയായ ഭഗവാന്റെ ഭക്തവാത്സല്യം ഇങ്ങിനെയാണോ? ഞാൻ കേട്ടിട്ടുള്ളത് ഇങ്ങനെ അല്ലല്ലോ?'

എട്ടുദിവസം കഴിഞ്ഞപ്പോൾ ധാനീഷാ, രാമദാസൻ എന്തുചെയ്യുന്നു എന്ന് അന്വേഷിച്ചു. അപ്പോൾ ശിപായിമാർ പറഞ്ഞു: 'ഹേ പ്രഭോ! രാമദാസൻ രാമാ രാമാ എന്നു പറഞ്ഞുകൊണ്ട് നിർവികാരനായി ഇരിക്കുന്നു. പണം അടയ്ക്കേണ്ട വിവരം യാതൊന്നും അവനില്ല.'

ധാനീഷാ പറഞ്ഞു. 'അവനു ഭക്ഷണത്തിനു നാഴി അരിയും നാഴി ഉപ്പും കൂട്ടിക്കലർത്തി കൊടുക്കുവിൻ. അത് അവൻ എന്തുചെയ്യുന്നുവെന്ന് അറിയുവിൻ.'

ശിപായികൾ നവാബിന്റെ കല്പനപ്രകാരം ചെയ്തു. രാദാസൻ അതു വാങ്ങിവെച്ച് ശ്രീരാമചന്ദ്രനു നിവേദിച്ച് ഭക്ഷണം കഴിച്ചു. അപ്പോൾ അതു വളരെ സ്വാദുള്ളതായിതീർന്നു.

ധാനീഷാ, രാമദാസനെ മാതൃകാപരമായി ശിക്ഷിക്കാൻ ശിപായിമാരോടു പറഞ്ഞു. 'നിങ്ങൾ നാളെ രാമദാസനെ പുറത്തുകൊണ്ടുവന്ന് നല്ല കയറുകൊണ്ടു കെട്ടി ചന്തസ്ഥലങ്ങളിൽ കൊണ്ടുനടന്ന് ജനങ്ങൾ കാണത്തക്കവിധം കരടാവുകൊണ്ട് അടിക്കുവിൻ.'

ശിപായികൾ രാമദാസനെ പിടിച്ചുകെട്ടി. ജനങ്ങൾ കൂടുന്ന സ്ഥലങ്ങളിൽ കൊണ്ടുപോയി അടിക്കുവാൻ തുടങ്ങി. അപ്പോൾ രാമദാസൻ ശ്രീരാമനെ ധ്യാനിച്ചു.

ശ്രീരാമസ്വാമിയെ വിളിച്ചു പറഞ്ഞപ്പോൾ ശ്രീരാമാനുഗ്രഹത്താൽ ശിപായിമാർ അടിക്കുന്ന അടികൾ ഒന്നും രാമദാസന്റെ മേൽ തട്ടാതായി. കുറെ അടിച്ച് അവർ അടി മതിയാക്കി.

ശിപായിമാർ രാമദാസനെ പുറത്തു കൊണ്ടുവന്ന് മുള്ളുകളിൽകൂടി നടത്തിച്ചു. അപ്പോഴും രാമദാസൻ ശ്രീരാമചന്ദ്രനെ സ്മരിച്ചുകൊണ്ട് ആ മുള്ളുകളിൽകൂടി നടന്നു. അവന് ഉപദ്രവം ഒന്നും ഉണ്ടായില്ല.

രാമദാസനു ഇങ്ങനെ പല ശിക്ഷകളും ലഭിച്ചു. രാമദാസൻ ശ്രീരാമനെ ധ്യാനിച്ചുകൊണ്ടിരുന്നു. ധാനീഷാ പലവിധ ഉപദ്രവവും ചെയ്തു. രാമദാസൻ ക്ഷമയോടെ അനുഭവിച്ച് ശ്രീരാമ സ്മരണയോടെ ഇരുന്നു.

ഒന്നുരണ്ടു ദിവസമല്ല പന്ത്രണ്ടു സംവത്സരം കഴിഞ്ഞു. അപ്പോൾ രാമദാസൻ ആലോചിച്ചു. എന്റെ പിതാവായ ശ്രീരാമസ്വാമി എന്റെ ദുഷ്ടത കളയുവാൻ എന്നെ ശിക്ഷിച്ചതായിരിക്കും. എന്നാൽ അച്ഛനേക്കാൾ ദയ അമ്മയ്ക്ക് ഏറുമെന്നാണല്ലോ ലോകശ്രുതി. അതുകൊണ്ട് എന്റെ അമ്മയായ ജാനകീദേവിയോട് എന്റെ സങ്കടങ്ങൾ പറയാം.'

രാമദാസൻ സമാധിയിൽ ഇരിക്കുമ്പോൾ ഭദ്രാചലത്തിൽ ശ്രീ ജാനകീദേവി ശ്രീരാമ സ്വാമിയോടു പറഞ്ഞു. ഭഗവൽഭക്തനായ രാമദാസൻ വളരെക്കാലമായല്ലോ ഭഗവാനെവിളിച്ചു മുറയിടുന്നു. ഇനിയും അവനെ രക്ഷിക്കാതിരുന്നാൽ അപവാദം വന്നുചേരും. അതുകൊണ്ട് ഇപ്പോൾത്തന്നെ പോയി അവനെ രക്ഷിക്കണം.'

ശ്രീരാമൻ 'എന്നാൽ അങ്ങിനെതന്നെ' എന്നു പറഞ്ഞ് ലക്ഷ്മണനെ വിളിച്ചു രാമദാസനെ രക്ഷിക്കേണ്ടത് എങ്ങിനെയാണെന്ന് ആലോചിച്ചു.

രാമദാസൻ കൊടുക്കേണ്ട പണം നവാബിനു കൊടുത്തു രസീതു വാങ്ങുന്നതുതന്നെയാണ് നല്ലതെന്നു നിശ്ചയിച്ച് അവർ രണ്ടുപേരുംകൂടി സാധാരണ മനുഷ്യവേഷം ധരിച്ച് ആറുലക്ഷം വരാഹനും എടുത്തു നവാബിന്റെ രാജധാനിയിലേക്ക് ആ രാത്രിയിൽതന്നെ പുറപ്പെട്ടു.

ശ്രീരാമലക്ഷ്മണന്മാർ അർദ്ധരാത്രിയിൽ ധാനീഷാ കിടക്കുന്ന മുറിയുടെ വാതുക്കൽ ചെന്ന് തട്ടിവിളിച്ചു. അതുകേട്ട് ധാനീഷാ എഴുന്നേറ്റ് വാതിൽ തുറന്ന് ധനുർബ്ബാണധരന്മാരായിരിക്കുന്ന ആ വീരപുരുഷന്മാരെ കണ്ട് അവരുടെ മായകൊണ്ട് ഒന്നുമറിയാത്തവനെപ്പോലെ നിന്നു. പിന്നെ കുറച്ചു നേരം കഴിഞ്ഞപ്പോൾ ധാനീഷാ അവരോടു ചോദിച്ചു.

'ഹേ ദിവ്യപുരുഷന്മാരെ, നിങ്ങൾ ഏതു ദിക്കുകാരാണ്?'

ശ്രീരാമൻ പറഞ്ഞു: 'ഹേ ധാനീഷാ പ്രഭോ! ഞങ്ങളുടെ ദേശം ഗോദാവരി നദിക്ക് സമീപമുള്ള ഭദ്രാചലക്ഷേത്രമാണ്.'

'നിങ്ങൾ ആരുടെ ആൾക്കാരാണ്? ആരാണ് നിങ്ങളെ ഇവിടേക്കയച്ചത്?'

ഞങ്ങൾ രാമദാസന്റെ ആൾക്കാരാണ്. രാമദാസൻ അയച്ചിട്ടാണ് ഞങ്ങൾ ഇവിടെ വന്നത്. രാമദാസൻ തരാനുള്ള പണം കൊണ്ടുവന്നിരിക്കുന്നു.'

ധാനീഷാ രശീതു എഴുതി മുദ്രയും വെച്ചു ശ്രീരാമന്റെ കൈയിൽകൊടുത്തു. ശ്രീരാമൻ തല നിവർത്താതെതന്നെ ആ രശീതുവാങ്ങി മറഞ്ഞുകളഞ്ഞു.

രശീതു വാങ്ങിക്കൊണ്ടുപോയ ശ്രീരാമലക്ഷ്മണന്മാർ രശീതു ഇപ്പോൾതന്നെ ഭക്തനു കൊടുക്കണമെന്നു കരുതി രാമദാസന്റെ അടുത്തേക്കു ചെന്നു.

മന്ത്രിമാർ തടവുമുറിയിൽപോയി രാമദാസന്റെ ചങ്ങല അറത്തു നല്ലവണ്ണം കുളിപ്പിച്ച് നല്ല വസ്ത്രങ്ങളും ഉടുപ്പിച്ച് നല്ല പുഷ്പമാല കഴുത്തിൽ ഇട്ട് പല്ലക്കിൽ കയറ്റി വാദ്യഘോഷത്തോടുകൂടെ ധാനീഷാവിന്റെ സഭയിലേക്കു കൊണ്ടുപോയി. രാജാവു പറഞ്ഞു.

'ഹേ രാമദാസാ! താങ്കൾ ഏറ്റവും ഉത്തമപുരുഷൻ തന്നെ. താങ്കൾക്കുവേണ്ടി ശ്രീരാമലക്ഷ്മണന്മാർതന്നെ ആറുലക്ഷം വരാഹൻ കൊണ്ടുവന്നു തന്നു.'

രാമദാസന് ആ ആരുലക്ഷം വരാഹനും രാജാവു കൊടുത്തു. അതുവാങ്ങി രാമദാസൻ ഭദ്രാചലത്തേക്കു പറുപ്പെട്ടു. വഴിയിൽ ദൂരത്തിൽനിന്ന് ഭദ്രാചല ശിഖരംകൊണ്ട് കൂടെയുള്ള ജന

ങ്ങളെ എല്ലാം വിളിച്ചു പറഞ്ഞു.

'ഹേ സാധുക്കളേ! അതാ ഭദ്രാചല ശിഖരം കാണുന്നു. നമസ്കരിക്കുവിൻ. ഇതാണ് കലി യുഗ വൈകുണ്ഠം.

രാമദാസൻ ഗൗതമീ നദിയിൽ ഇറങ്ങി കുളിച്ച് നിത്യകർമ്മങ്ങളെല്ലാം കഴിച്ച് ധാനീഷാ കൊടുത്ത സകല ദ്രവ്യങ്ങളുംകൊണ്ട് ഭദ്രാചലക്ഷേത്രത്തിൽ ചെന്ന് ശ്രീരാമസ്വാമിയുടെ മുമ്പിൽ സകലവും അർപ്പണവും ചെയ്തു ശ്രീരാമമൂർത്തിയും സീതാലക്ഷ്മണന്മാരേയും വിശേഷ വസ്ത്രാഭരണങ്ങളാൽ അലങ്കരിച്ച് അഭിഷേകം നിവേദ്യം മുതലായതെല്ലാം ചെയ്തു.

കുറേക്കാലം കഴിഞ്ഞപ്പോൾ രാമദാസന് കാലിൽ ഒരു വ്യാധിയുണ്ടായി. അതുനിമിത്തം ഭദ്രാചല ക്ഷേത്രത്തിൽ പോയി ശ്രീരാമമൂർത്തിയെ ദർശിക്കാൻ സാധാക്കാതായി. രാമദാസന് മന സ്സിൽ വളരെ സങ്കടമുണ്ടായി. ഇടവിടാതെ ശ്രീരാമസ്വാമിയെ സ്മരിച്ചുകൊണ്ടിരുന്നു. അപ്പോൾ രാമദാസന്റെ ബന്ധുക്കൾ എല്ലാം വന്ന് രാമദാസനോടു പറഞ്ഞു.

'കാലിന്മേലുള്ള വ്യാധിക്ക് ഔഷധം വല്ലതും ചെയ്യേണ്ടതാണ്. അല്ലെങ്കിൽ വളരെ സങ്കടം അനുഭവിക്കേണ്ടി വരും.'

'എനിക്ക് യാതൊരൗഷധവും വേണ്ട'

ശ്രീരാമനാമം ജപിച്ചുകൊണ്ടും, ശ്രീരാമസ്വാമിയെത്തന്നെ സ്മരിച്ചുകൊണ്ടുമിരുന്നു. രാമദാസന് ദിവസന്തോറും വ്യാധി വർദ്ധിച്ചുവന്നു.

അവസാനം ഒരു ദിവസം ഈ ശരീരം ഇനി ഉപേക്ഷിക്കുന്നതാണ് നല്ലതെന്നു രാമദാസന് തോന്നി. വളരെ വൈരാഗ്യചിത്തത്തോടെ ഇരുന്ന് ആലോചിച്ചു.

'ഈ മനുഷ്യജന്മം ജനിച്ച് എത്രകാലം ജീവിച്ചിരുന്നാലും എന്തു പ്രയോജനമാണ്? ഞാൻ ജനിച്ചതിൽപിന്നെ എന്തെല്ലാം ആപത്തുകൾ അനുഭവിച്ചു. ഈ ദേഹത്തെ ചുമന്നുകൊണ്ടു എന്തെ ല്ലാം കഷ്ടങ്ങൾ അനുഭവിച്ചു. ശ്രീരാമദർശനം ഒരു പ്രാവശ്യമെങ്കിലും സിദ്ധിച്ചതുമില്ല. ഇനി ഇതിനു വേണ്ടി യത്നിക്കുവാൻ ദേഹത്തിനു ശക്തിയുമില്ല ശക്തി ഉള്ളപ്പോൾ രാമദർശനത്തിനു സാധി ക്കാതെ വെറുതെ കാലം കഴിച്ചു. ഇപ്പോൾ ശ്രീരാമസ്വാമിയുടെ ദാസനായി. ഇനിയെങ്കിലും ശ്രീരാമ സ്വാമി അനുഗ്രഹിച്ച് ഈ ജനനമരണമാകുന്ന സമുദ്രത്തിൽനിന്ന് കരകയറ്റണേ. ശ്രീരാമചന്ദ്രാ, ഇനി എന്നെ സങ്കടപ്പെടുത്തരുതേ.'

രാമദാസന്റെ ഹൃദയം തുടിച്ചു. അയാൾ ഭാര്യയെ വിളിച്ചു.

'എനിക്കു കുറച്ചു പണിയുണ്ട്. അതു കഴിച്ച് വേഗം വരാം.' ഭാര്യ പറഞ്ഞു.

'നിനക്ക് അത്രയേ ഭാഗ്യമുള്ളൂ.'

ഭഗവാൻ വന്നു രാമദാസനെ വിളിക്കുന്നതായി അയാൾ കണ്ടു. പെട്ടെന്നയാൾ 'രാമാ' എന്നു വിളിച്ചു മുന്നോട്ടു നടന്നു. ദേഹം അവിടെതന്നെ വീണു. ഒരു പ്രകാശം ഉയരുന്നതായി അടുത്തുനിന്നവർ കണ്ടു.

രാമദാസന്റെ ഭാര്യ ഓടിവന്നു. അവൾ ഭൂമിയിൽവീണു കരയുവാൻ തുടങ്ങി. 'ഹാ! ഞാൻ വളരെക്കാലമായി ഈ മഹാത്മാവിനെ സേവിച്ചിരുന്നിട്ടും എന്റെ നിർഭാഗ്യദശ എന്നെ വിട്ടില്ലല്ലോ. ഇനി ഞാൻ അരനിമിഷമെങ്കിലും ഭൂമിയിൽ ഇരിക്കുന്നില്ല.'

ഭദ്രാചലക്ഷേത്രത്തിൽ ശ്രീരാമസ്വാമിയുടെ മുമ്പിൽചെന്ന് സാഷ്ടാംഗമായി അവൾ വീണുകിട ന്നു. അവളുടെ ദൃഢവ്രതം അറിഞ്ഞിട്ട് ശ്രീരാമസ്വാമി അശരീരിയായി അവളോടു പറഞ്ഞു.

'നീ വേഗം വൈകുണ്ഠപദത്തിലെത്തും. ഈ ക്ഷേത്രത്തിൽ വേണ്ട ധർമ്മാകര്യങ്ങളെയെല്ലാം നടത്തുവാൻ നിന്റെ പുത്രൻ പ്രാപ്തനാകുന്നതുവരെ നീ ഈ ക്ഷേത്രത്തിൽ എന്നെ സേവിച്ചുകൊ ണ്ടിരിക്കുക.'

അവൾ അങ്ങനെ ചെയ്തു. അവസാനം വിഷ്ണുപദം പ്രാപിച്ചു.

## ഇനി നമുക്ക് അല്പം തത്വചിന്തയിലേക്കു കടക്കാം.

ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധത്തെപ്പറ്റി ചിന്തിക്കാം. ഇതാ ഉപനിഷത്ത് വാക്യം

ദ്വാ സുപൂർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്ത്യ-
നശ്നന്നന്യോ അഭിചാകശീതി.

ഗീതയിൽ എപ്രകാരം ജഗത്തിനെ അശ്വത്ഥവൃക്ഷമായി വർണ്ണിക്കപ്പെട്ടിരിക്കുന്നുവോ അതേ പ്രകാരം തന്നെ ഈ മന്ത്രത്തിൽ ശരീരത്തെ വടവൃക്ഷമായും ജീവാത്മാവിനേയും പരമാത്മാവിനേയും പക്ഷിയുടെ രൂപമായും വർണ്ണിച്ചിരിക്കുന്നു. ഇതുപോലെതന്നെയുള്ള വർണ്ണനം കഠോപനിഷത്തിലും ഗുഹയിൽ പ്രകവിഷ്ടമായ പ്രകാശവും ഛായയും എന്ന പേരിൽ വന്നിട്ടുണ്ട്. ആശയം രണ്ടുസ്ഥലത്തും പ്രായേണ ഒന്നുതന്നെ. ഈ മനുഷ്യശരീരം വൃക്ഷംപോലെയാകുന്നു. ഈശ്വരനും ജീവാത്മാവും സദാ ഒന്നിച്ചു വസിക്കുന്ന രണ്ടു കൂട്ടുപക്ഷികളാകുന്നു. അവർ ശരീരരൂപമാകുന്ന പൊത്തിൽ നിവസിക്കുന്നു. ഈ രണ്ടിൽ ഒന്നായ ജീവാത്മാവ് ആ വൃക്ഷത്തിന്റെ ഫലരൂപമായ സ്വന്തം കർമ്മഫലങ്ങളെ അതായത് പ്രാരബ്ധാനുസരണമായി പ്രാപ്തങ്ങളാകുന്ന സുഖദുഃഖങ്ങളെ ആസക്തിയോടും വിദ്വേഷത്തോടുകൂടിയും അനുഭവിക്കുന്നു. അടുത്തതു ഈശ്വരൻ ആ കർമ്മഫലങ്ങളോട് യാതൊരു പ്രകാരത്തിലും ലേശമാത്രമായിപ്പോലും ബന്ധം പുലർത്താനെ കേവലം കണ്ടുകൊണ്ടു മാത്രമിരിക്കുന്നു.

സമാനേ വൃക്ഷേ പുരുഷോ നിമഗ്നോf
നീശയാ ശോചതി മുഹ്യമാനഃ
ജൂഷ്ടം യദാ പശ്യത്യന്യമീശ
മസ്യ മഹിമാനമിതി വീതശോകഃ.

ശരീരരൂപമാകുന്ന ഒരേ വൃക്ഷത്തിൽ ഹൃദയമാകുന്ന മാളത്തിൽ വസിക്കുന്ന ഈ ജീവാത്മാവ് തന്നോടുകൂടി വസിക്കുന്ന പരമസുഹൃത്തായ പരമേശ്വരനെ നോക്കാതെയും ശരീരത്തിൽ തന്നെ ആസക്തനായി അതിൽത്തന്നെ നിമഗ്നനായി അതായത് ശരീരത്തോട് അഭേദ്യമായ മമത പുലർത്തി അതുവഴി ലഭ്യമാകുന്ന ഭോഗസുഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നതുവരെ അസമർത്ഥരുപമായ ദീനതയിൽ മോഹമായി നാനാപ്രകാരത്തിലുള്ള ദുഃഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഭഗവൽ കൃപയാൽ തന്നിൽനിന്നും ഭിന്നവും നിത്യവും തന്റെ സമീപത്തുതന്നെ വസിക്കുന്നവനും പരമസഹൃദയനും പരമ പ്രിയനും ഭക്തന്മാരാൽ സേവിതനുമായ ഈശ്വരനേയും ജഗത്തിൽ ഭിന്നഭിന്നരീതികളിൽ പ്രകടമായിക്കൊണ്ടിരിക്കുന്ന അദ്ദേഹത്തിന്റെ ആശ്ചര്യമയിയായ മഹിമയേയും പ്രത്യക്ഷമായനുഭവിക്കുമ്പോൾ അവൻ തൽക്ഷണംതന്നെ ശോകരഹിതനായിത്തീരുന്നു.

യദാ പശ്യഃ പശ്യതേ രുക്മവർണ്ണം
കർത്താരമീശം പുരുഷം ബ്രഹ്മയോനീം.
തദാ വിദ്വാൻ പുണ്യപപേ വിധൂയ
നിരഞ്ജനഃ പരമം സാമ്യമുപൈതി.

മുൻ പറഞ്ഞ രീതിയിൽ പരമേശ്വരന്റെ ആശ്ചര്യമയിയായ മഹിമയുടെ നേരേ ദൃഷ്ടിപതിപ്പിച്ചുകൊണ്ട് അദ്ദേഹത്തിനഭിമുഖമായിപ്പോകുന്ന ജീവാത്മാവ് അഖിലത്തിന്റേയും നിയന്താവും ബ്രഹ്മാവിന്റെ പോലും ആദികാരണനും സമ്പൂർണ്ണ ജഗത്തിനെ സൃഷ്ടിച്ചവനും ആയ ദിവ്യപ്രകാശ സ്വരൂപ പരമപുരുഷ പരമേശ്വരനെ സാക്ഷാത്കരിക്കുമ്പോൾ അവൻ തന്റെ പുണ്യ പാപകർമ്മങ്ങളെ സമൂലം നശിപ്പിച്ച് അവയിൽനിന്നും സർവ്വഥാ ബന്ധരഹിതനായി പരമനിർമ്മലനായി പരമപുരുഷനെ പ്രാപിക്കുന്നു.

പ്രാണോ ഹ്യേഷ യഃ സർവ്വഭൂതൈർവിഭാതി
വിജനാൻ വിദ്വാൻ ഭവതേ നാതിവാദീ

ആത്മക്രീഡ ആത്മരതിഃ ക്രിയാവാ
നേഷ ബ്രഹ്മവിദാം വരിഷ്ഠഃ

സർവ്വവ്യാപിയായ ഈ പരമേശ്വരൻതന്നെ അഖിലത്തിന്റേയും പ്രാണനാകുന്നു; ശരീരത്തിന്റെ എല്ലാ ചേഷ്ടകളും പ്രാണൻ മൂലം സംഭവിക്കുന്നതുപോലെ തന്നെ വിശ്വത്തിൽ എല്ലാം ഈ പരമാത്മാവിന്റെ ശക്തികൊണ്ടു സംഭവിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ജീവികളിലും അദ്ദേഹത്തിന്റെ പ്രകാശം ഉണ്ട്. അദ്ദേഹവും ആ ജീവികളിൽകൂടി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ സംഗതി ഗ്രഹിച്ചിട്ടുള്ള ജ്ഞാനികളായ ഭക്തന്മാർ ഒരിക്കലും അഹങ്കാരത്തടുകൂടി പെരുമാറുന്നില്ല. എന്തുകൊണ്ടെന്നാൽ അവന്റെ ഉള്ളിൽ സർവ്വ വ്യാപകനായ ആ പരമേശ്വരന്റെ ശക്തി സ്ഥിതിചെയ്യുന്നു എന്നവനറിയുന്നു. പിന്നെ അവനെന്തിനഹങ്കരിക്കുന്നു? അവനാകട്ടെ ലോകനന്മയ്ക്കുവേണ്ടി ഭഗവദാജ്ഞാനുസരണം തന്റെ വർണ്ണാശ്രമത്തിന്നനുകൂലമായിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ട് എല്ലാത്തിന്റേയും ആത്മാവായ അന്തര്യാമി ഭവാനിൽ ക്രീഡിക്കുന്നു. അവൻ സദാ ഭഗവാനുമായി രമിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഭഗവത്ഭക്തൻ ബ്രഹ്മജ്ഞാനികളിൽ അതിശ്രേഷ്ഠനാകുന്നു. ഗീതയിലും വാസുദേവപുരത്തെ ദർശിക്കുന്ന ജ്ഞാനികളായ ഭക്തന്മാരെ മഹാത്മാക്കൾ എന്നു പറയപ്പെടുന്നു.

സത്യമേവ ജയതി നാനൃതം
സത്യേന പന്ഥാ വിതതോ ദേവയാനഃ
യേനാക്രമന്ത്യൃഷയോ ഹ്യാപ്തകാമാ
യത്ര തത് സത്യസ്യ പരമം നിധാനം.

സത്യം വിജയിക്കുന്നു: കള്ളം വിജയിക്കുന്നില്ല. പരമാത്മാവ് സത്യസ്വരൂപനാകുന്നു. അതിനാൽ അദ്ദേഹത്തെ പ്രാപിക്കുന്നതിന് മനുഷ്യരിൽ സത്യത്തെ പ്രതിഷ്ഠിക്കണം എന്നു താൽപ്പര്യം. പരമാത്മാവിനെ പ്രാപിക്കുന്നതിന് സത്യം അനിവാര്യമായ ഒരു സാധനയാണ്. അതുപോലെ ലോകത്തിൽ മറ്റുകാര്യങ്ങളിലും സത്യം മഹത്തായി വിജയിക്കുന്നു. മിഥ്യഭാഷണം, ദംഭ്, കാപട്യം ഇവകൊണ്ട് ഉന്നതിയെ ആഗ്രഹിക്കുന്നവർ അവസാനം നിരാശരായിത്തീരുന്നു. നിഥ്യാഭാഷണം, മിഥ്യാചരണം ഇവ സത്യത്തിന്റെ മറവിൽ നടത്തുന്നതുകൊണ്ട് ചിലർ അവയിൽ ഏതാണ്ട് സത്യത്തിന്റെ അംശമുണ്ടെന്നു വിശ്വസിക്കുന്നു. അതിൽനിന്നും അവർക്ക് ക്ഷണികമായ അല്പസ്വല്പം ലാഭം ഉണ്ടാകുകയും ചെയ്യുന്നു. എന്നാൽ അതിന്റെ പരിണാമം ശുഭമായിരിക്കുന്നില്ല. അവസാനം സത്യം സത്യമായും കളവ് കളവായുംതന്നെ അവശഷിക്കുന്നു. അതിനാൽ ബുദ്ധിമാന്മാർ സത്യഭാഷണത്തേയും സദാചാരത്തേയും സ്വായത്തമാക്കുന്നു. എന്തുകൊണ്ടെന്നാൽ ഭോഗവാസനകൾ നഷ്ടപ്പെട്ട മഹർഷിഗണങ്ങൾ കടന്നുപോയ മാർഗ്ഗം എവിടെ അവസാനിച്ചിരിക്കുന്നുവോ അവിടെ പരമ ധാമമായ പരമാത്മാവ് സ്ഥിതിചെയ്യുന്നു. അത് പരമ ദേവ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള സാധനാരൂപം സത്യത്താൽ പരിപൂർണ്ണവുമായ ദേവയാനമാർഗ്ഗമാകുന്നു. അതിൽ അസത്യഭാഷണവും, ദംഭും കാപട്യവും ആയ അസദാചരണങ്ങൾക്കു സ്ഥാനമില്ല.

ന ചക്ഷു ഷാഗൃഹ്യതേ നാപി വാചാ
നാന്യൈർദേ വൈസ്തപസാ കർമ്മണാ വാ
ജ്ഞാനപ്രസാദേന വിശുദ്ധസത്വ-
സ്സസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ

ആ പരബ്രഹ്മത്തെ മനുഷ്യർക്ക് കണ്ണുകളാൽ ദർശിക്കുവാൻ സാധ്യമല്ല; മാത്രവുമല്ല, വാണി മുതലായ മറ്റിന്ദ്രിയങ്ങൾ മൂലവും അദ്ദേഹം ഗ്രഹിക്കപ്പെടുന്നില്ല. അതുപോലെ നാനാവിധത്തിലുമുള്ള തപശ്ചര്യങ്ങളാലോ കർമ്മങ്ങളാലോ അദ്ദേഹത്തെ പ്രാപിക്കുവാൻ സാധിക്കുന്നതല്ല. അവയവരഹിതനും പരമവിശുദ്ധനുമായ ആ പരമാത്മാവിനെയാകട്ടെ മനുഷ്യൻ എല്ലാ ഭോഗസുഖങ്ങളിലും നിന്നു മുഖംതിരിച്ച്, ആഗ്രഹരഹിതനായി വിശുദ്ധമായ അന്തഃകരണംവഴിയായി നിരന്തരമുള്ള ധ്യാനംകൊണ്ട് ജ്ഞാനത്തിന്റെ നിർമ്മലതയിൽ കൂടി ദർശിക്കുവാൻ കഴിയുന്നു. അതിനാൽ ആ പരമാത്മാവിനെ പ്രാപിക്കുവാൻ ആരെങ്കിലും ആഗ്രഹിക്കുന്നു എങ്കിൽ അവൻ സംസാരഭോഗങ്ങളിൽനിന്നും സർവ്വഥാ വിരക്തനായി, എല്ലാ അഭിലാഷങ്ങളും ത്യജിച്ച് ഏകമാത്രനായ പരബ്രഹ്മ പരമാത്മാവിനെത്തന്നെ പ്രാപിക്കുന്നതിന് അദ്ദേഹത്തിന്റെ ചിന്തയിൽത്തന്നെ നിമഗ്നനായിരിക്കണം.

യം യം ലോകം മനസാ സംവിഭാതി
വിശുദ്ധസത്ത്വഃ കാമയതേ യാംശ്ച കാമാൻ
തം തം ലോകം ജയതേ താംശ്ച കാമാം-
സ്തസ്മാദാത്മജ്ഞംഹ്യർച്ചയോദ് ഭൂതികാമഃ
മഴക്കാലമല്ലേ ? പ്രസിദ്ധമായ ശിവസ്തോത്രം നമുക്ക് ആലപിക്കാം.
ഹരഹര ശംഭോ ഗൗരീശ! ശിവശിവശംഭോ ഗൗരീശ!
ഹരഹരശംഭോ ശിവശിവശംഭോ ജയജയശംഭോ ഗൗരീശ
തുംഗജടാധര ഗൗരീശ പംഗവവാഹന ഗൗരീശ!
തുംഗജടാധര പുംഗവവാഹന! ഗംഗാധരഹര! ഗൗരീശാ
ദക്ഷാമദാപഹ ഗൗരീശ! ശിക്ഷിതമന്മഥ ഗൗരീശ!
ദക്ഷമദാപഹ ശിക്ഷിതമന്മഥ ഭിഷാടനപര ഗൗരീശ
ബ്രഹ്മശിരോഹര ഗൗരീശ കല്മഷനാശന
ബ്രഹ്മശിരോഹര കല്മഷനാസന ഷണ്മുഖജനകാ ഗൗരീശ
ഇന്ദ്രനിഷേവിത ഗൗരീശ ചന്ദ്രകലാധര ഗൗരീശ
ഇന്ദ്രനിഷേവിത ചന്ദ്രകലാധര ചന്ദ്രമദാപഹ ഗൗരീശ
ഹലവിലോചന ഗൗരീശ കാലവിനാശന ഗൗരീശ
ഹലവിലോചന കാലവിനാശന നീലഗളാമല ഗൗരീശ
അത്ഭുതവൈഭവ ഗൗരീശ ചിൽപ്പുരുഷേശ്വര ഗൗരീശ
അത്ഭുത വൈഭവ ചിൽപ്പുരുഷേശ്വര കല്പിതഭുവനാ ഗൗരീശ
അച്യുതസഹചര ഗൗരീശ വിച്യുതകലിമലഗൗരീശ
അച്യുതസഹചര വച്യിതകലിമല നിശ്ചലഹൃദയാ ഗൗരീശ
നിശ്ചലനഷ്കള ഗൗരീശാ നിത്യനിരാമയ ഗൗരീശാ
നിശ്ചല നിഷ്കള നിത്യനിരാമയ നിർമ്മല നിരുപമ ഗൗരീശ
നിർമ്മലശീലാ ഗൗരീശ ഘർമ്മവിലോചന ഗൗരീശ
നിർമ്മലശീല ഘർമ്മവിലോചന കർമ്മസുചേവ ഗൗരീശ
പന്നഗഭൂഷണ ഗൗരീശ സന്നഗഭൂഷണ ഗൗരീശ
പന്നഗഭൂഷണ സന്നഗഭൂഷണ കിന്നരസേവിത ഗൗരീശ
നൃത്തോത്സവരത ഗൗരീശ കൃത്തപുരാശ്രയ ഗൗരീശ
നൃത്തോത്സവരത കൃത്തപുരാശ്രയമൃത്യുജ്ഞയഹര ഗൗരീശ
നാരദസേവിത ഗൗരീശ നാരകമോചന ഗൗരീശ
നാരദസേവിത നാരകമോചന നീരദസമഗള ഗൗരീശ
ഗുരുവരുണാലയ ഗൗരീശ ഭൂരികൃപാലയ ഗൗരീശ
ഗുരുവരുണാലയഭൂരികൃപാലയ ഭഗവൽപാലയ ഗൗരീശ

## പ്രസിദ്ധമായ മധുരാഷ്ടകമാണിത്

അധരം മധുരം വദനം മധുരം
നയനം മധുരം ഹസിതം മധുരം
ഹൃദയം മധുരം ഗമനം മധുരം
മധുരാധിപതേ രഖിലം മധുരം

വചനം മധുരം ചരിതം മധുരം
വസനം മധുരം ഫലിതം മധുരം
ചലിതം മധുരം ഭ്രമിതം മധുരം
മധുരാധിപതേ രഖിലം മധുരം!

വേണുർമധുരോ രേണുർമധുരഃ
പാണിർമധുരഃ പാദൗ മധുരൗ
നൃത്തം മധുരം സഖ്യം മധുരം
മധുരാധിപതേ രഖിലം മധുരം!

ഗീതം മധുരം പീതം മധുരം
ഭുക്തം മധുരം സുപ്തം മധുരം
രൂപം മധുരം തിലകം മധുരം
മധുരാധിപതേ രഖിലം മധുരം

കരണം മധുരം തരണം മധുരം
ഹരണം മധുരം രമണം മധുരം
വമിതം മധുരം ശമിതം മധുരം
മധുരാധിപതേ രഖിലം മധുരം

ഗുംജം മധുരാ മാലാ മധുരാ
യമുനാ മധുരാ വീചി മധുരാ
സലിലം മധുരം കമലം മധുരം
മധുരധിപതേ രഖിലം മധുരം

ഗോപീ മധുരാ ലീലാ മധുരാ
യുക്തം മധുരം ഭുക്തം മധുരം
ഇഷ്ടം മധുരം ശിഷ്ടം മധുരം
മധുരാധിപതേ രഖിലം മധുരം

ഗോപാ മധുരാ ഗാവോ മധുരാ
യഷ്ടിർ മധുരാ സൃഷ്ടിർമധുരാ
ഉദിതം മധുരം ഛലിതം മധുരം
മധുരാധിപതേ രഖിലം മധുരം

**ഭഗവാന്റെ മധുരകീർത്തനം തന്നെ ആടി പാടി**
**ആ ആനന്ദത്തിൽ മുഴുകി ഈ മാസത്തോടുയാത്ര പറയാം.**

അമ്പാടിതന്നിലൊരുണ്ണിയുണ്ടങ്ങനെ
ഉണ്ണിക്കൊരുണ്ണിക്കുഴലുമുണ്ടങ്ങനെ
ഉണ്ണിക്കു പേരുണ്ണികൃഷ്ണനെന്നങ്ങനെ
ഉണ്ണിവയറ്റത്തു ചേറുമുണ്ടങ്ങനെ
ഉണ്ണിക്കൈരണ്ടിലും വെണ്ണയുണ്ടങ്ങനെ
ഉണ്ണിക്കാൽകൊണ്ടൊരു നൃത്തമുണ്ടങ്ങനെ
ഉണ്ണിത്തളകൾ ചിലമ്പുമുണ്ടങ്ങനെ

ഉണ്ണിക്കാൽ രണ്ടും തുടുതുടെയങ്ങനെ
ഉണ്ണിയരികിലൊരേട്ടനുണ്ടങ്ങനെ
ചങ്ങാതിമാരായ പിള്ളേരുണ്ടങ്ങനെ
ശങ്കരൻകൂടെപ്പുകഴ്ത്തുന്നതങ്ങനെ
വൃന്ദാവനത്തിലൊരാഘോഷമങ്ങനെ
പീലിത്തിരുമുടി കെട്ടിക്കൊണ്ടങ്ങനെ
പിച്ചകമാലകൾ ചാർത്തിക്കൊണ്ടങ്ങനെ
പേർത്തുമോടക്കുഴൽ മിന്നുമാറങ്ങനെ
ഓമനയായ തിരുനെറ്റിയങ്ങനെ
ഇമയിൽ നല്ല കുറികളുമങ്ങനെ
ചിത്തംമയക്കും പുരികങ്ങളങ്ങനെ
അഞ്ജനക്കണ്ണുമാനാസയുമങ്ങനെ
ചെന്തൊണ്ടിവായ്മലർ ദന്തങ്ങളങ്ങനെ
കൊഞ്ചൽതുളുമ്പും കവിളിണയിങ്ങനെ
കുണ്ഡലം മെല്ലെയിളകുമാറങ്ങനെ
രത്നക്കുഴലും വിളിച്ചുകൊണ്ടങ്ങനെ
കണ്ഠേവിലസുന്ന കൗസ്തുഭമങ്ങനെ
വിസ്തൃതമാം തിരുമാറിടമങ്ങനെ
ഓടക്കുഴൽകേളി പൊങ്ങുമാറങ്ങനെ
കോടക്കാർവർണ്ണന്റെയീടുകളങ്ങനെ
കൂടിക്കളിച്ചപ്പോൾ മൂഢതയങ്ങനെ
പീഡിച്ചുപിന്നെ തിരിയുമാറങ്ങനെ
ഗോപികമാരുടെ ഗീതങ്ങളങ്ങനെ
ഗോപാലകൃഷ്ണന്റെ കാരുണ്യമങ്ങനെ
ആനന്ദകൃഷ്ണനെ കാണുമാറങ്ങനെ
മോഹനമൂർത്തിയെ കാണുമാറങ്ങനെ
കണ്ടുകണ്ടുള്ള തെളിയുമാറങ്ങനെ
കൊണ്ടൽനേർവർണ്ണന്റെ ലീലകളങ്ങനെ
വകട്ടക്കളിക്കു തുനിയുമാറങ്ങനെ
വട്ടത്തിൽനിന്നു ശ്രുതിപിടിച്ചങ്ങനെ
സൂത്രവും ചോടും പിഴയാതെയങ്ങനെ
നേത്രങ്ങൾകൊണ്ടുള്ളഭിനയമങ്ങനെ
കണ്ണിനു കൗതുകം തോന്നുമാറങ്ങനെ
കണ്ണന്റെ പൂമെയ്യിടയിടയങ്ങനെ
തിത്തിത്തൈയെന്നുള്ള നൃത്തങ്ങളങ്ങനെ
തൃക്കാൽച്ചിലമ്പുകളൊച്ചപൂണ്ടങ്ങനെ
മഞ്ഞപ്പൂവാട ഞൊറിവിറച്ചങ്ങനെ
മുത്തേലും മാലകളോടുമാറങ്ങനെ

തൃക്കൈകൾ രണ്ടുമഭിനയിച്ചങ്ങനെ
ഓമൽത്തിരുമെയ്യുലയുമാറങ്ങനെ
കുണ്ഡലമാടും കവിൾത്തടമങ്ങനെ
തൂമധുവോലുന്ന വായ്ത്തിറമങ്ങനെ
തൂവെയർപ്പിറ്റൊരു നാസികയങ്ങനെ
മാണിക്യക്കണ്ണും ചുഴറ്റിക്കൊണ്ടങ്ങനെ
മുത്തുകുലകളുതിരുമാറങ്ങനെ
പീലിത്തിരുമുടി കെട്ടഴിഞ്ഞങ്ങനെ
പിച്ചകത്തൂമലർ തൂകുമാറങ്ങനെ
ദേവകൾ തൂകുന്ന പൂമഴയങ്ങനെ
ദേവകൾതാക്കും പെരുമ്പറയങ്ങനെ
കിങ്ങിണിയൊച്ചയും താളത്തിലങ്ങനെ
ചങ്ങാതിമാരുടെ പാട്ടുകളങ്ങനെ
ആകാശമാർഗ്ഗേ വിമാനങ്ങളങ്ങനെ
ചന്ദ്രനുമുച്ചയായ് നില്ക്കുമാറങ്ങനെ
ലോകങ്ങളൊക്കെ വിളങ്ങുമാറങ്ങനെ
ലോകൈകനാഥന്റെ ഗീതങ്ങളങ്ങനെ
ആനന്ദനൃത്തം ജയിക്കുമാറങ്ങനെ
വാമപുരേശ്വരൻ വാഴ്കയെന്നങ്ങനെ
തൽസ്വരൂപം മമ തോന്നുമാറങ്ങനെ
തൽപാദയുഗ്മേ നമസ്കരിച്ചീടിനേൻ.

## ഭാദ്രപദം

നല്ല മഴക്കാലമാണ്. തകർത്തു പെയ്യുന്ന മഴ. വ്രതങ്ങളും നോമ്പും ഭഗവൽചിന്തയ്ക്കും ഉള്ള സമയമാണ്.

### കജരീതീജ് (കൃഷ്ണ തൃതീയ)

ഇത് ഭാദ്രപദത്തിലെ കൃഷ്ണപക്ഷ തൃതീയദിവസം ആഘോഷിക്കുന്നു. സാധാരണക്കാർ വള്ളത്തിൽക്കയറി കജരീഗീതം (വിരഹഗീതം) ആലപിച്ചുരസിക്കുന്നു. ഇതു വർഷകാലത്തെ ഒരു പ്രത്യേകരാഗമാണ്. വൃന്ദാവനത്തിലെ വർഷരാഗംപോലെ ഈ രാഗം പ്രധാനമായി കരുതപ്പെടുന്നു.

ഈ ദിവസം ഊഞ്ഞാൽ കെട്ടുന്നു. വീടുകളിൽ ബൂരി, നെയ്യിൽപൊരിച്ച പലഹാരങ്ങൾ മറ്റു മധുരപലഹാരം മുതലായവ ഉണ്ടാക്കുന്നു. ഊഞ്ഞാലാടുന്ന വധുക്കളും പെൺകുട്ടികളും ഈ വിരഹഗീതം ആലപിക്കുന്നു. വർഷകാലത്ത് നടത്തുന്ന ഈ ഗീതം വേഴാമ്പൽ, കാർമേഘം, കിഴക്കൻ കാറ്റിന്റെ ശക്തിയായ പ്രവാഹം ഇതിനെല്ലാം വളരെയേറെ ജോയിക്കുന്നതാണ്.

### ബുഢീതീജ് (അമ്മൂമ്മ തൃതീയ)

ഇതും ഭാദ്രപദത്തിലെ കൃഷ്ണപക്ഷതൃതീയതിലാണ്. ഈ ഇദിവസം സ്ത്രീകൾ നൊയ്മ്പു നോറ്റു പശുക്കളെ പൂജിക്കുന്നു. ഏഴുപശുക്കൾക്ക് ഗോതമ്പുമാവുകൊണ്ട് ഏഴുരുളയുണ്ടാക്കി അവ

യ്ക്ക് കൊടുക്കണം. ഗോവിനു നൽകിയശേഷമേ ആഹാരം കഴിക്കാവൂ. പുത്രവധുക്കൾ ഈ ദിവസം കൽക്കണ്ടവും രൂപയും കാഴ്ചയായി ഭർത്തൃമാതാക്കളുടെ പദത്തിൽ സമർപ്പിക്കുന്നു.

## ബഹുലാചൗഥ്

ഭാദ്രപദത്തിലെ കൃഷ്ണപക്ഷ ചതുർത്ഥിദിവസം ഇത് ആഘോഷിക്കുന്നു. ഈ വ്രതം പുത്രന്മാരുടെ രക്ഷയ്ക്കുവേണ്ടി അമ്മമാർ ആചരിക്കുന്നു. അരിയോ ഗോതമ്പോകൊണ്ടുള്ള ആഹാരം കഴിക്കാൻ പാടില്ല. അന്ന് പശുവിൻപാലിന് അവയുടെ കുട്ടികൾക്കാണ് അവകാശം പശുവിന്റെയും സിംഹത്തിന്റെയും പ്രതിമ മണ്ണുകൊണ്ടുണ്ടാക്കി പൂജിക്കുക സാധാരണ നടന്നുവരുന്ന ചടങ്ങാണ്.

## ഹല്ഷഷ്ഠി

ഇത് ഭാദ്രപദ കൃഷ്ണപക്ഷ ഷഷ്ഠിദിവസം നടത്തുന്ന വ്രതമാണ്. ചിലർ ഈ ദിവസം ബലരാമൻ ജനിച്ച ദിവസമായി കരുതുന്നു. ചിലർ സീതാദേവിയുടെ ജന്മദിനമായി ആചരിക്കുന്നു. ബലരാമന്റെ ആയുധങ്ങൾ പ്രധാനമായി കലപ്പയും മുസലവുമാണല്ലോ. അതിനാൽ അദ്ദേഹത്തിന് ഹലധരനെന്ന പേരുണ്ടായി. ഈ വ്രതത്തിന് ഹലഷഷ്ഠി എന്നു പേരുണ്ടായി. ആൺമക്കളുള്ള സ്ത്രീകളാണ് ഈ വ്രതം അനുഷ്ഠിക്കുന്നത്. ഈ ദിവസം ഇരിപ്പക്കമ്പുകൊണ്ടു പല്ലുതേക്കണം. കലപ്പകൊണ്ട് ഉഴുതു വിതച്ചുണ്ടാക്കുന്ന ധാന്യങ്ങൾകൊണ്ടുള്ള ആഹാരം കഴിക്കരുത്. വരിനെല്ലിന്റെ അരികൊണ്ടുള്ള ആഹാരം ആവാം. ഈ ദിവസം പശുവിൻപാൽ കുടിക്കാനും പാടില്ല.

വ്രതമനുഷ്ഠിക്കുന്നവർ അതിരാവിലെ കുളിച്ചു നടുമുറ്റം മെഴുകി ഒരു ജലകുണ്ഡം ഉണ്ടാക്കുന്നു. അതിൽ ഇലന്ത, പ്ലാശ്, അത്തി, കുശ മുതലായവയുടെ കമ്പുകൾ കുഴിച്ചുനിറുത്തുന്നു. പിന്നെ പൂജ നടത്തുന്നു. പൂജ കഴിഞ്ഞ് പ്രാർത്ഥിക്കണം.

ഹേ ദേവീ: അവിടുന്ന് ഗംഗാദ്വാരം, കുശാവർത്തം, ബില്വാകം നീലപർവ്വതം, കനഖലം തീർത്ഥങ്ങളിൽ സ്നാനം ചെയ്ത് ഭഗവാൻ ശങ്കരനെ ഭർത്താവായി പ്രാപിച്ചു. സുഖവും സൗഭാഗ്യവും നല്കുന്നവളായ ലളിതാദേവി, അങ്ങേയ്ക്ക് വീണ്ടും വീണ്ടും നമസ്കാരം. അവിടുന്ന് എനിക്ക് നെടുമംഗല്യം നല്കേണമേ! ഈ വ്രതാനുഷ്ഠാനത്തിലൂടെ സ്ത്രീകളുടെ മംഗല്യം സുദൃഢമായിത്തീരുന്നു. ജീവിതാന്ത്യത്തിൽ ശിവലോകപ്രാപ്തിയും ഉണ്ടാവുന്നു.

പണ്ട് ഒരു ഇടയസ്ത്രീ ഉണ്ടായിരുന്നു. ഗർഭിണിയായ അവളുടെ പ്രസവകാലം സമീപിച്ചു. ഒരു വശത്തൂടെ അവളുടെ മനസ്സ് വേദനിക്കപ്പെടുമ്പോൾ മറുവശത്തൂടെ പാൽവെണ്ണ വിക്രയകാര്യങ്ങളിൽ വ്യാപരിക്കുകയായിരുന്നു. അവൾ ചിന്തിച്ചു. പ്രസവം കഴിഞ്ഞാൽ പാലും തൈരുമൊക്കെ ഇരുന്നുപോകും വില്ക്കാൻ കഴിയാതാവും. ഇതോർത്ത ഉടൻ അവൾ എഴുന്നേറ്റു. തയിർക്കലവും മറ്റും തലയിലേറ്റി വില്പനയ്ക്കിറങ്ങി. കുറച്ചു നടന്നപ്പോഴേക്കും ദുസ്സഹമായ വേദന. അവൾ ഒരു കാട്ടിലന്തയുടെ ചുവട്ടിൽ ആശ്വാസത്തിനായി ഇരുന്നു. അവിടെവച്ച് അവൾക്കൊരു ആൺകുട്ടി പിറന്നു. ആ ഇടയസ്ത്രീ കുട്ടിയെ അവിടെ ഇട്ടിട്ട് പാൽതയിർ കച്ചവടത്തിന് അടുത്തുള്ള ഗ്രാമത്തിലേക്കു പോയി. അതു ഹല്ഷഷ്ഠി ദിവസമായിരുന്നു. പശുവിന്റെയും എരുമയുടേയും പാൽ കലർത്തിയിരുന്നിട്ടും എരുമപ്പാലാണെന്നുപറഞ്ഞ് അവൾ ഗ്രാമീണർക്കു നല്കി. ഏതു കാട്ടിലന്തയുടെ ചുവട്ടിലാണോ അവൾ കുട്ടിയെ ഇട്ടിട്ടുപോയത് അതിനു സമീപം ഒരു കർഷകൻ നിലം ഉഴുതു നില്ക്കുന്നുണ്ടായിരുന്നു. പെട്ടെന്ന് കാളകളെ അടിച്ച് തെളിക്കുന്നതുമൂലം ഞെട്ടിത്തെറിച്ച് കലപ്പയുടെ പലകതട്ടി ആ കുട്ടി മരിച്ചു. ഈ സംഭവംകണ്ട് കൃഷിക്കാരൻ വളരെ സങ്കടത്തിലായി. അയാൾ വിപദിധൈര്യം അവലംബിച്ച് കാട്ടിലന്തയുടെ മുള്ളുകൾകൊണ്ട് കുട്ടിയുടെ വയറ്റത്ത് മുറിവുകളുണ്ടാക്കി അവിടെത്തന്നെ ഉപേക്ഷിച്ചു. ഇടയസ്ത്രീ പാൽക്കച്ചവടംകഴിഞ്ഞ് അവിടെ എത്തി. കുട്ടിയുടെ ദയനീയമായ അവസ്ഥകണ്ട് ഇതു തന്റെ പാപകർമ്മഫലമാണെന്ന് അവൾ സമാധാനിച്ചു. അവൾ ചിന്തിച്ചു; ഞാൻ ഹല്ഷഷ്ഠിദിവസം പാൽക്കച്ചവടത്തിനുവേണ്ടി കളവുപറഞ്ഞ് ഗ്രാമത്തിലെ സ്ത്രീകളെ അധർമ്മികളാക്കി. അതുകൊണ്ടല്ലേ എനിക്കീ അനുഭവമുണ്ടായത്. അതിനാൽ ഞാൻ തിരിച്ചുപോയി സകലതും തുറന്ന്പറഞ്ഞ് പ്രായശ്ചിത്തം ചെയ്യണം. ഇങ്ങനെ നിശ്ചയിച്ച് അവൾ പാൽവിറ്റ ഗ്രാമത്തിലെത്തി തെരുവുതോറും നടന്ന് വിളിച്ചുപറഞ്ഞു. എന്റെ പാൽ പശുവിന്റെയും എരുമയുടേയും പാൽ കൂട്ടിച്ചേർത്തതായിരുന്നു. ഇതുകേട്ടു സ്ത്രീകൾ സന്തോഷിച്ച് അവളെ ആശീർ

വ്യദിച്ചു. ഈ പുണ്യദിനത്തിൽ അനവധി സ്ത്രീകളുടെ നിഷ്കളങ്കമായ ആശിർവ്വാദം വാങ്ങി അവൾ മരച്ചുവട്ടിൽ തെരിച്ചെത്തിയപ്പോൾ അവളുടെ കുട്ടി ജീവനോടെ കിടക്കുന്നതാണ് കണ്ടത്. ഈ വ്രതം ലളിതാവ്രതമെന്ന പേരിൽ അറിയപ്പെടുന്നു.

## ശ്രീകൃഷ് ണാഷ്ടമി

കേരളത്തിൽ അഷ്ടമിരോഹിണി അറിയപ്പെടുന്ന ശ്രീകൃഷ്ണാഷ്ടമി ചിങ്ങമാസത്തിലെ കറുത്തപക്ഷ അഷ്ടമിക്കാണ് ആഘോഷിക്കുന്നത്. ഉത്തരേന്ത്യക്കാർ ഭാദ്രപദ മാസത്തിലെ കറുത്തപക്ഷ അഷ്ടമിക്കാണ് ഇതാഘോഷിക്കുന്നത്. ഈ ദിവസമാണ് മഥുരയിലെ കംസന്റെ കാരാഗൃഹത്തിൽ ശ്രീകൃഷ്ണഭഗവാൻ പിറന്നത്. ഭാരതത്തിലാകമാനം ശ്രീകൃഷ്ണക്ഷേത്രങ്ങളിലും വിഷ്ണുക്ഷേത്രങ്ങളിലും ഈ ഉത്സവം ആഘോഷങ്ങളോടെ കൊണ്ടാടുന്നു. വ്രതം അനുഷ്ഠിക്കുന്നവർ അന്നു രാത്രി പന്ത്രണ്ടുമണിയോടെ ശ്രീകൃഷ്ണക്ഷേത്രത്തിൽ ദർശനം നടത്തി പ്രസാദം വാങ്ങി വ്രതം പൂർണ്ണമാക്കുന്നു. പിറ്റേദിവസം പ്രഭാതത്തിൽ നന്ദമഹോത്സവം ആഘോഷിക്കാറുണ്ട്. ഉണ്ണികൃഷ്ണവിഗ്രഹത്തിൽ മഞ്ഞൾപ്പൊടി, തയിർ നെയ്യ്, എണ്ണ മുതലായവ വിതറി തൊട്ടിലിൽകിടത്തി പാടി ആട്ടുന്ന ചടങ്ങും നടത്തുന്നുണ്ട്. ജന്മാഷ്ഠമിദിവസം ഉപവാസമായി വ്രതമനുശ്ഠിക്കുന്നവർ ഏഴുജന്മങ്ങളിലെ സഞ്ചിതപാപങ്ങളിൽനിന്നു മുക്തരാകും.

## അജാ (പ്രബോധിനി) ഏകാദശി

ഭാദ്രപദമാസത്തിലെ കൃഷ്ണപക്ഷ ഏകാദശിക്ക് വിഷ്ണുപൂജ നടത്തണം. ഈ ഏകാദശിക്ക് ഉറക്കമിളച്ച് വ്രതം അനുഷ്ഠിക്കുന്നു. കൃതയുഗത്തിൽ സത്യസന്ധനെന്നു പ്രസിദ്ധനായ ഹരിശ്ചന്ദ്രമഹാരാജാവ് വലിയ ദാനശീലനായിരുന്നു. ഇദ്ദേഹം ഒരിക്കൽ വിശ്വാമിത്രമഹർഷിക്കു ദക്ഷിണാകടം വീട്ടാൻവേണ്ടി ചണ്ഡാലന്റെ ഭൃത്യനാവുകയുണ്ടായി. ചണ്ഡാലഭൃത്യനായി ഗംഗാതീത്തെ ഒരു ശ്മശാനത്തിൽ അനേകനാൾ ജോലിചെയ്തു. ഇക്കാലത്തൊരു ദിവസം യാദൃച്ഛികമായി അദ്ദേഹത്തിന് ഗൗതമമഅഹർഷിയെ സന്ദർശിക്കാനിടയായി. രാജാവ് തന്റെ ദുഃഖ കഥകൾ അദ്ദേഹത്തെ അറിയിച്ചു. മഹർഷി അദ്ദേഹത്തോട് ജയാ ഏകാദശീവ്രതം അനുഷ്ഠിക്കുവാൻ ഉപദേശിച്ചു. ഹരിശ്ചന്ദ്രൻ വ്രതാനുഷ്ഠാനം തുടങ്ങി ഇതിനിടയിലാണ് അദ്ദേഹത്തിന്റെ പുത്രൻ രോഹിതൻ പാമ്പുകടിയേറ്റു മരിച്ചത്. മൃതശരീരവുമായി ശ്മശാനത്തിലെത്തിയ പതിയോട് അദ്ദേഹം ശ്മശാനകരം ആവശ്യപ്പെട്ടു. നിസ്സഹായയായ ആ മാതാവിന് അതിനു കഴിവില്ലായിരുന്നു. അവർ വസ്ത്രംകീറി ശ്മശാനകരം നല്കി. സത്യത്തിന്റെയും വ്രതത്തിന്റെയും ഫലമായി ഭഗവാൻ പ്രത്യക്ഷനായി. രാജാവിന് എല്ലാ അനുഗ്രഹങ്ങളും നല്കി. ഭഗവത് കടാക്ഷത്താൽ രോഹിതൻ ജീവിച്ചു. എല്ലാവരും ഐശ്വര്യങ്ങളോടും കൂടി അനേകകാലം രാജ്യഭാരം നടത്തി.

## വത്സദ്വാദശി

ഭാദ്രപദത്തിലെ കറുത്ത പക്ഷദ്വാദശിനാൾ ആഘോഷിക്കുന്ന ഉത്സവം. ഈ ദിവസം സ്ത്രീകൾ പശുകുട്ടികളെ പൂജിക്കണം. ആരുടെയെങ്കിലും വീട്ടിൽ പശുക്കുട്ടി ഇല്ലെങ്കിൽ ഉള്ളവരുടെ പശുക്കുട്ടിയെ പൂജിക്കണം. അടുത്തെങ്ങും ഇല്ലാതെവന്നാൽ മണ്ണുകൊണ്ട് പശുവിനെയും പശുക്കുട്ടിയെയും നിർമ്മിച്ചുവച്ചു പൂജ നടത്തണം, പൂജയിൽഅവയുടെമേൽ, തൈയിർ, കുതിർത്ത ബാജറ, ഗോതമ്പുമാവ്, നെയ്യ് മുതലായവ അർപ്പിക്കണം. ചുവന്നപൊടികൊണ്ടോ മഞ്ഞൾപൊടികൊണ്ടോ പൊട്ടുതൊടുവിക്കണം. ചോറും, പാലും നൽകാം. വത്സദ്വാദശിയുടെ കഥ കേൾക്കണം. വത്സനെ (പശുക്കുട്ടി) ആരാധിക്കുന്ന ദിവസമാകയാൽ ഇതിന് വത്സദ്വാദശി എന്നു പേരുണ്ടായി. ആൺകുട്ടിയുണ്ടാവുന്നതിന് ഈ വ്രതാനുഷ്ഠാനം ഫലപ്രദമാണ്. മകൻ വിവാഹം കഴിക്കുകയോ ആൺകുട്ടി ഉണ്ടാകുകയോ ചെയ്യുന്ന വർഷം ഈ ഉത്സവം മോടിയായി ആചരിക്കുന്നു.

ഒരു രാജാവിന് ഏഴു പുത്രന്മാരുണ്ടായിരുന്നു. അദ്ദേഹത്തിന് ഒരു പൗത്രനുമുണ്ടായിരുന്നു. രാജാവ് ഒരു ദിവസം കിണർകുഴിക്കാൻ നിശ്ചയിച്ചു. കുഴിപ്പിച്ച കിണറ്റിൽ വെള്ളം കണ്ടില്ല. എന്താണ് എന്റെ കിണറ്റിൽ വെള്ളം കാണാത്തത്? ഒരു ബ്രാഹ്മണൻ ഇതിന് ഉത്തരം പറഞ്ഞു. രാജാവേ, അങ്ങയുടെ പൗത്രനെ ബലികൊടുത്ത് യജ്ഞം നടത്തിയാൽ കിണറ്റിൽ വെള്ളമു

ണ്ടാവും. രാജാവു പറഞ്ഞു "എങ്കിൽ അങ്ങനെതന്നെ ചെയ്യാം." യജ്ഞത്തിനുള്ള ഒരുക്കങ്ങളെല്ലാം രാജാവു ചെയ്തു. കുട്ടിയെ ബലികൊടുത്തു. ഇതുകഴിഞ്ഞ ഉടൻ മഴ ശക്തിയാമ പെയ്തു. കിണറ്റിൽ വെള്ളം നിറഞ്ഞു. വാർത്ത അറിഞ്ഞ് രാജാവ് ജലം നിറഞ്ഞ കിണറ്റിനു പൂജ നടത്തി. അന്ന് വീട്ടിൽ പച്ചക്കറി ഒന്നു മുണ്ടായിരുന്നില്ല. അതിനാൽ വേലക്കാരി പശുക്കുട്ടിയെകൊന്ന് കറിയുണ്ടാക്കി. പൂജ കഴിഞ്ഞു തിരിച്ചെത്തിയ രാജാവ് വേലക്കാരിയോട് പശുക്കുട്ടി എവിടെ എന്ന് ചോദിച്ചു. വേലക്കാരി പറഞ്ഞു, ഞാൻ അതിനെ മുറിച്ച് കറി തയ്യാറാക്കി. രാജാവു കോപിച്ചു - മഹാപാപി, നീ എന്താണീച്ചെയ്തത്? രാജാവ് അതിന്റെ എല്ല് മണ്ണിൽ കുഴിച്ചിട്ടുകൊണ്ട് പറഞ്ഞു; പശു തീറ്റികഴിഞ്ഞുവരുമ്പോൾ അതിനെ എങ്ങനെ അറിയിക്കും. പശു വൈകിട്ടു തിരിച്ചുവന്നു കുട്ടിയെ കാണാതെ മാംസവും എല്ലും കുഴിച്ചിട്ടടുത്തു കൊമ്പുകൊണ്ട് കുത്തിയിളക്കി. അതിന്റെ കൊമ്പ് എല്ലിൽ മുട്ടിയപ്പോൾ പശു അതു വെളിയിലാക്കി. ആ എല്ലിൽനിന്നും പശുകിടാവും രാജപൗത്രനും പുനരുജ്ജീവിച്ചുവന്നു. അന്നുമുതൽ ഈ ദിവസത്തിന് വത്സദ്വാദശി എന്നു പറയുന്നു. പശുവിനെയും കുട്ടിയെയും പൂജിക്കാനും തുടങ്ങി.

## ഹർതാലികാതിജ്വ്രതം

ഈ വ്രതം ഭാദ്രപദത്തിലെ വെളുത്ത പക്ഷതൃതീയദിവസം അനുഷ്ഠിക്കുന്നു. നെടുമംഗല്യം ആഗ്രഹിക്കുന്ന സ്ത്രീകൾ ഈ ദിവസം മണ്ണുകൊണ്ടു ശിവപാർവ്വതീമൂർത്തികളുണ്ടാക്കി പൂജ നടത്തുന്നു. നല്ല വസ്ത്രങ്ങൾകൊണ്ടും കുലവാഴകൊണ്ടും വീട് അലങ്കരിക്കണം. കീർത്തനങ്ങൾ ആലപിച്ച് രാത്രി ഉറക്കമൊഴിക്കണം. ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീകൾ പാർവ്വതിയെപ്പോലെ അതിസൗഖ്യവതികളായി ഭർത്താക്കന്മാരെ സന്തുഷ്ടരാക്കി ശിവലോകം പ്രാപിക്കുന്നതാണ്.

(ശിവൻ പാർവ്വതിയോടു പറയുന്ന ഈ രൂപത്തിലാണ് കഥ) ഒരിക്കൽ നീ ഹിമാലയപർവ്വതത്തിൽ പോയി ഗംഗാ തീരത്ത് എന്നെ ഭർത്താവായി ലഭിക്കുന്നതിനുവേണ്ടി കഠിന തപസ്സു ചെയ്തു. അക്കാലത്ത് നാരദൻ ഹിമാലയത്തിന്റെ സമീപത്തുവന്നു. അദ്ദേഹം പറഞ്ഞു; വിഷ്ണുഭഗവാൻ അങ്ങയുടെ പുത്രിയെ വിവാഹം കഴിക്കുവാൻ ആഗ്രഹിക്കുന്നുണ്ട്. അക്കാര്യത്തിനുവേണ്ടിയാണ് എന്നെ അയച്ചിരിക്കുന്നത്. നാരദന്റെ ഈ ഭംഗിവാക്ക് നിന്റെ അച്ഛൻ സ്വീകരിച്ചു. നാരദൻ വിഷ്ണുഭഗവാന്റെ അടുത്തെത്തി പറഞ്ഞു: അങ്ങേക്കു പാർവ്വതിയെ വിവാഹം ചെയ്തുതരാൻ ഹിമവാൻ നിശ്ചയിച്ചിരിക്കുന്നു. അങ്ങ് അതു സ്വീകരിക്കണം. നാരദൻ പോയശേഷം ഹിമവാൻ നിന്നെ വിഷ്ണുവിനു വിവാഹം ചെയ്തുകൊടുക്കാൻ നിശ്ചയിച്ച് വേണ്ട ഏർപ്പാടുകൾചെയ്തു. ഈ അനിഷ്ടകാര്യമറിഞ്ഞ് നിനക്ക് ഖേദമുണ്ടായി. സങ്കടം വർദ്ധിച്ച് നീ വളരെനേരം ഉറക്കെക്കരഞ്ഞു. ഒരു തോഴി കരച്ചിലിന്റെ കാരണമന്വേഷിച്ചു. നീ കഥകളെല്ലാം പറഞ്ഞു കേൾപ്പിച്ചു. ഞാൻ ഭഗവാൻ ശങ്കരനെ ഭർത്താവായി ലഭിക്കുന്നതിനുവേണ്ടി കഠിനതപസ്സു ചെയ്യുകയാണ്, ഇവിടെ ഇതാ എന്റെ അച്ഛൻ എന്നെ വിഷ്ണുഭഗവാന് നൽകാൻ നിശ്ചയിച്ചിരിക്കുന്നു. നീ എന്നെ സഹായിക്കുമെങ്കിൽ അച്ഛനോട് എന്റെ ആഗ്രഹം പറയുക. അങ്ങനെ നടക്കുന്നില്ലെങ്കിൽ ഞാൻ എന്റെ ജീവനുപേക്ഷിക്കും. സഖി സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. ഞാൻ നിന്നെ കാട്ടിലൊരിടത്തു കൊണ്ടുപോകാം. നിന്റെ അച്ഛൻ അറിയരുത്. ഇങ്ങനെ സഖിയുടെ സഹായത്തോടെ ഇനീ വൃക്ഷനിബിഡമായ വനത്തിലെത്തി. നിന്റെ പിതാവ് ഭവനത്തിൽ എല്ലായിടത്തും അന്വേഷിച്ചു. നിന്നെ കാണാൻ കഴിഞ്ഞില്ല. അദ്ദേഹം തലപുകഞ്ഞാലോചിച്ചു. നാരദനോട് വിഷ്ണുഭഗവാനുമായി വിവാഹം നിശ്ചയിച്ചു പറഞ്ഞയച്ചതാണ്.. വാക്കുമാറ്റുന്നതിനുള്ള ദുഃഖം നിമിത്തം അദ്ദേഹം ബോധശൂന്യനായി. കാര്യം മനസ്സിലാക്കിയ മറ്റുള്ളവർ നിന്നെ അന്വേഷിച്ചു പുറപ്പെട്ടു. നീ തോഴിയോടൊപ്പം നദീതീരത്ത് ഒരു ഗുഹയിലിരുന്ന് എന്നെ തപസ്സുചെയ്യുകയാണ്. ഭാദ്രപദശുക്ലപക്ഷത്തിലെ തൃതീയനാളിൽ ആരാധന നടത്തി. രാത്രിമുഴുവൻ ഉറങ്ങാതെ ഭജിച്ചു. നിന്റെ ഈ കഠിന തപസ്സുനിമിത്തം നിന്റെ ഇരിപ്പിടത്തിനു കുലുക്കമുണ്ടായി. എനിക്ക് നിന്റെ ആരാധനാസ്ഥലത്ത് വന്നു ചേരേണ്ടിവന്നു. നിന്റെ ആവശ്യവും ആഗ്രഹവുമനുസരിച്ച് ഞാൻ നിന്നെ ശരീരത്തിന്റെ പകുതി (അർദ്ധാംഗിനി)യായി സ്വീകരിച്ചു. പെട്ടെന്നു നീ കൈലാസത്തിലെത്തി. പ്രഭാതത്തിൽതന്നെ പൂജാസാമഗ്രികൾ നദിയിൽ ഉപേക്ഷിച്ചിരുന്നു. ഈ സമയത്താണ് ഹിമവാൻ ആ സ്ഥലത്ത് എത്തിച്ചേർന്നത്. അദ്ദേഹം നിങ്ങളെ രണ്ടുപേരേയും കണ്ട് കരഞ്ഞുകൊണ്ട് ചോദിച്ചു -മകളേ നീ ഇവിടെ എങ്ങനെ വന്നുചേർന്നു? നീയും വിഷ്ണുവുമായുള്ള വിവാഹം പിതാവ് നിശ്ചയിച്ച കഥ പറഞ്ഞു.

എന്നാൽ നിന്റെ ആഗ്രഹം സാധിക്കാൻ സമ്മതിച്ച് അദ്ദേഹം നിന്നെ വീട്ടിലേക്ക് കൊണ്ടുപോയി. പിന്നെ വിധിപ്രകാരം നാം തമ്മിലുള്ള വിവാഹം നടന്നു. തോഴി മുഖാന്തിരം നീക്കംചെയ്യപ്പെട്ടതി നാൽ ഇതിന്റെ പേര് (ഹരത് - ആളികാ) ഹരതാളിക എന്നായി. ശങ്കരഭഗവാൻ പാർവ്വതിയോട് പറഞ്ഞു. ഈ വ്രതം ശ്രദ്ധാഭക്തിയോടുകൂടി അനുഷ്ഠിക്കുന്ന സ്ത്രീക്ക് നിന്നെപ്പോലെ നെടുമംഗല്യം സിദ്ധിക്കും.

## ഗണേശചതുർത്ഥി

കേരളീയരുടെ വിനായക ചതുർത്ഥിതന്നെയാണിത്. ചിങ്ങമാസത്തിലെ ശുക്ലപക്ഷചതുർത്ഥി ദിവസം കേരളീയർ ആചരിക്കുമ്പോൾ ഉത്തരേന്ത്യർ ഭാദ്രപാദത്തിലെ ശുക്ലപക്ഷ ചതുർത്ഥിദിവസം വ്രതമാചരിക്കുന്നു. പ്രഭാതത്തിൽ മണ്ണുകൊണ്ട് ഗണേശരൂപമുണ്ടാക്കിവച്ച് ശ്രദ്ധാഭക്തിയോടുകൂടി പൂജ നടത്തണം. പൂജയ്ക്ക് മോദകം നിവേദ്യമായി സമർപ്പിക്കണം. ഇരുപതു കറുകനാമ്പുകൾ എടുത്ത് ഈരണ്ടുവീതം ഗണപതിഭഗവാന്റെ പത്തുനാമങ്ങൾ ചൊല്ലി ക്രമമായി അർച്ചിക്കണം.

ഓം ഗണാധിപായ നമഃ

ഓം ഗൗരീസുമനസേ നമഃ

ഓം അഘനാശനായ നമഃ

ഓം ഏകദന്തായ നമഃ

ഓം സാർവ്വസിദ്ധിപ്രദായ നമഃ

ഓം വിനായകായ ഭഗവതേ നമഃ

ഓം ഈശപുത്രായ നമഃ

ഓം കുമാരഗുരുവേ നമഃ

ഓം ഇഭവക്ത്രായ നമഃ

ഓം മൂഷികവാഹനായ നമഃ

ഗണപതിയുടെ കൃപാ കടാക്ഷമുണ്ടായി ഈ ദാസന്റെ പാപഭാരം നശിപ്പിക്കണേ! എന്നു പ്രാർത്ഥിക്കുക. പിന്നീട് മോദകം സജ്ജനങ്ങൾക്ക് കൊടുത്തു സ്വയം ഭക്ഷിക്കുകയും ചെയ്യണം.

ഒരിക്കൽ ഭഗവാൻ ശ്രീശങ്കരൻ സ്നാനത്തിനായി കൈലാസത്തിൽനിന്ന് ഭോഗവതീ നദിയി ലേയ്ക്കു പോയി. ആ സമയത്ത് ഭവനത്തിൽ പാർവ്വതി കുളിക്കുമ്പോൾ ശരീരത്തിലെ ചെളി കൊണ്ട് ഒരു പാവയുണ്ടാക്കി ജീവനുള്ളതാക്കിവച്ചു. ദേവി അതിനു ഗണേശനെന്നു പേരു നൽകി. ദേവി ഗണേശനോട് ആജ്ഞാപിച്ചു "നീ വാതില്ക്കൽ കാവൽ നില്ക്കണം അകത്തേക്ക് ആരും കടക്കാതെ പ്രത്യേകം ശ്രദ്ധിക്കണം." അല്പസമയത്തിനുശേഷം ശ്രീ ശങ്കരൻ തിരിച്ചെത്തി. അക ത്തേക്കു കടക്കാൻ തുനിഞ്ഞപ്പോൾ പുതിയ കാവല്ക്കാരൻ ഗണേശൻ തടഞ്ഞു. കോപിഷ്ഠനായ ശ്രീ ശങ്കരൻ ശൂലംകൊണ്ടു ഗണേശന്റെ ശിരസ്സറുത്തു കളഞ്ഞു. ക്രോധാവേശത്താൽ വളഞ്ഞ പുരികവുമായി ഭഗവാൻ അകത്തു കടന്നപ്പോൾ പാർവ്വതി വിചാരിച്ചു ആഹാരത്തിനു താമസിച്ചിട്ടാ യിരിക്കും കോപിച്ചിരിക്കുന്നതെന്ന്. വേഗം ദേവി ആഹാരം കഴിക്കാൻ ക്ഷണിച്ചു രണ്ടു പാത്രങ്ങ ളിൽ ആഹാരം വച്ചിരിക്കുന്നതുകണ്ടു ശിവൻ ചോദിച്ചു "മറ്റൊരു പാത്രം ആർക്കാണു വച്ചിരിക്കുന്നതെന്ന്". പാർവ്വതി പറഞ്ഞു "വെളിയിൽ വാതില്ക്കൽ കാവൽനില്ക്കുന്ന പ്രിയപുത്രൻ ഗണേശനുവേണ്ടിയാണ്" ഇതു കേട്ടു ഭഗവാൻ പറഞ്ഞു "ഞാനവന്റെ കളി അവസാനിപ്പിച്ചിരിക്കു ന്നു". പാർവ്വതി വളരെ സങ്കടപ്പെട്ടു. അവനെ ജീവിപ്പിക്കണമെന്ന് കേണപേക്ഷിച്ചു. ദേവിയെ സന്തോ ഷിപ്പിക്കാൻ ഭഗവാൻ പെട്ടെന്നുണ്ടായ ഒരാനക്കുട്ടിയുടെ ശിരസ്സു മുറിച്ച് ചേർത്ത് കാവല്ക്കാരൻ പുത്രനെ ജീവിപ്പിച്ചു. പാർവ്വതിക്കു സന്തോഷമായി. ദേവി അച്ഛനെയും മകനെയും ഊട്ടിയശേഷം ആഹാരം കഴിച്ചു.

ഈ സംഭവം ഭാദ്രപദ ശുക്ലപക്ഷ ചതുർത്ഥിനാളാണ് നടന്നത്. അതിനു ഗണേശ (വിനായക) ചതുർത്ഥിയെന്നു പേരുണ്ടായി.

## ഋഷിപഞ്ചമി

ഭാദ്രപദശുക്ലപഞ്ചമി ഋഷിപഞ്ചമിയാണ് ആചരിക്കുന്നത്. എല്ലാവരുടേയും പാപനിവൃത്തിക്കു വേണ്ടി ഈ വ്രതം അനുഷ്ഠിക്കുന്നു. വ്രതം അനുഷ്ഠിക്കുന്നവർ ഏതെങ്കിലും നദിയിലോ ജലാശയത്തിലോ പോയി കുളിച്ചുവന്ന് മുറ്റത്ത് തറയുണ്ടാക്കണം ചാണകം മെഴുകി മൺകുടമോ ചെമ്പുകുടമോ വെള്ളം നിറച്ച് അഷ്ടദളപദ്മം നിർമ്മിക്കണം. തുടർന്ന് അരുന്ധതിയോടൊപ്പം സപ്തർഷികളെ പൂജിക്കണം. ആചാര്യനു ദക്ഷിണയും ഭോജനവും നൽകണം.

സീതാശ്വനെന്ന രാജാവ് ഒരിക്കൽ ബ്രഹ്മദേവനോടു ചോദിച്ചു സകല പാപങ്ങളും നശിപ്പിക്കുന്ന ശ്രേഷ്ഠമായ വ്രതം ഏതാണ്. അദ്ദേഹം ഋഷിപഞ്ചമിവ്രതം നിർദ്ദേശിച്ചു. തുടർന്നുപറഞ്ഞു, "ഹേ സീതാശ്വരാജാവേ" വിദർഭരാജ്യത്ത് ഉത്തങ്കനെന്നു പേരായി സദാചാരിയായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പത്നിയുടെ പേർ സുശീലയെന്നാണ്. അവർക്ക് രണ്ടു സന്താനങ്ങളുണ്ടായി. ഒന്ന് ആൺകുട്ടിയും മറ്റതു പെൺകുട്ടിയും. വിവാഹശേഷം പെൺകുട്ടി വിധവയായി. ഈ ദുഃഖത്തിൽ കൂടുതൽ സങ്കടപ്പെട്ട ബ്രാഹ്മണദമ്പതികൾ കന്യകയോടൊപ്പം ഋഷിപഞ്ചമിവ്രതം അനുഷ്ഠിച്ചു. ഈ വ്രതാനുഷ്ഠാന ഫലമായി അവർ സ്വർഗ്ഗപ്രാപ്തരായി.

## കല്യാണീ സപ്തമി

ഭാദ്രശുക്ലപക്ഷ സപ്തമിദിവസമാണ് ഈ ഉത്സവം. ഈ ദിവസം കല്യാണീപൂജ നടത്തുന്നു. ഒരു പലകയിൽ കല്യാണി (കുറച്ചു കുട്ടികളുടെ രൂപം) സർപ്പങ്ങളുടെ രൂപം, ഒരു മൺകുടം, (ഒരു സ്ത്രീയുടെ ചിത്രം) ഒണ്ണുകൊണ്ടുണ്ടാക്കി വയ്ക്കണം. അതിന് ചോറ്, ജലം, പാൽ ചുവന്നുപൊടി, മാവ് നെയ്യ് പഞ്ചസാര ഇവ ചേർത്ത് ഉരുളയുണ്ടാക്കിവച്ച് പൂജ നടത്തണം. ദക്ഷിണ നല്കണം. നനച്ച അരി സമർപ്പിക്കണം. പയർ അരി മുതലായവ ഒരു താലത്തിൽവച്ച് ശ്വശ്രുവിന്റെ പാദത്തിൽ സമർപ്പിക്കണം. ഈ ദിവസം തണുത്ത ആഹാരങ്ങളെ കഴിക്കാവൂ. ഈവർഷം ഏതെങ്കിലും പെൺകുട്ടിയുടെ വിവാഹം നടക്കുന്നുവെങ്കിൽ അവൾ ഉജ്മൻ ചെയ്യണം. ഉജ്മനിൽ പയറ്, അരി ഇവയുടെ പതിമൂന്ന് ഇകിഴികൾ ഒരു താലത്തിൽവച്ച് (അതോടൊപ്പം ഒരു രൂപയും ഒരു സാരിയും വേണം). ഭർതൃമാതാവിനു പാദകാണിക്കയായി സമർപ്പിക്കണം.

ഒരു ഹുണ്ടിയൽ വ്യാപാരിക്ക് ഏഴ് ആൺമക്കളുണ്ടായിരുന്നു. ഒരു മകൻ വിവാഹം ചെയ്തുകഴിഞ്ഞാൽ ആ മകൻ മരിക്കുമായിരുന്നു. ഇങ്ങനെ ഓരോരുത്തരായി ആറ് ആൺമക്കളും വിവാഹം കഴിച്ചു മരിച്ചു. ഇളയമകൻമാത്രം ബാക്കിയായിരുന്നു. ഒരുദിവസം മകന്റെ വിവഹാലോചന നടന്നു. വിവാഹം നിശ്ചയിച്ചു. വിവാഹത്തിനു വന്ന അച്ഛന്റെ സഹോദരി വഴിക്കുവച്ച് ഒരു വൃദ്ധയെ കണ്ടു. അവർ തിരികല്ലിൽ ഗോതമ്പു പൊടിക്കുകയായിരുന്നു. പിതൃ സഹോദരി അവരുടെ അടുത്തു ചെന്നിരുന്നു. വൃദ്ധയുടെ കാൽ തിരുമ്മിക്കൊടുത്തു. വൃദ്ധ ചോദിച്ചു "മോളേ, നീ എവിടുന്നു വരികയാണ്?" അവൾ എല്ലാ കാര്യവും പറഞ്ഞു കേൾപ്പിച്ചു. വൃദ്ധ പറഞ്ഞു - അവൻ വീട്ടിൽനനിന്ന് ഇറങ്ങിയാലുടൻ വാതിലിൽ ഞെങ്ങിമരിക്കും. ഇനി അവിടുന്നു രക്ഷപെട്ടു പോയാലോ വഴിക്ക് വിവാഹ ഘോഷയാത്ര തടസ്സപ്പെടും. അവിടെ മരം മുറിഞ്ഞു വീഴും. ഇനി അവിടുന്നും രക്ഷപ്പെട്ടുവെന്നിരിക്കട്ടെ വധുവിന്റെ ഭവനത്തിന്റെ വാതിൽ അടർന്നുവീണ് ഞെങ്ങിമരിക്കും. അവിടെവെച്ചും മരിച്ചില്ലെങ്കിൽ ഏഴാമത്തെ അഗ്നിപ്രദക്ഷിണത്തിൽ പാമ്പു കടിക്കും. ഇത്രയും വകേട്ടു ദുഃഖിതയായ സ്ത്രീ ചോദിച്ചു അമ്മെ, രക്ഷ പ്രാപിക്കാനുള്ള മാർഗ്ഗമൊന്നുമില്ലേ? വൃദ്ധ പറഞ്ഞു -ഇല്ലേ എന്നു ചോദിച്ചാൽ ഉണ്ട്. പക്ഷേ കുറച്ച് കഠിനമാണ്. കേൾക്കൂ, ആ ചെറുക്കനെ വീടിന്റെ പുറകുവശത്തെ ഭിത്തി തകർത്തു വെളിയിലിറക്കണം. മരത്തിനു ചുവട്ടിൽ ഘോഷയാത്ര നിർത്തരുത്. ശ്വശുരഗൃഹത്തിൽ പുറകുവശത്ത് വാതിലുണ്ടാക്കിവേണം പ്രവേശിക്കാൻ. അഗ്നിപ്രദക്ഷിണവഴിയിൽ ഒരു പാത്രം പാൽ നിറച്ചു വയ്ക്കണം. തോൽക്കയറുകൊണ്ട് കുടുക്കുണ്ടാക്കി വയ്ക്കണം. പാമ്പുവരുമ്പോൾ പാൽകൊടുത്ത് ബന്ധിക്കണം. പിന്നീട് പെൺപാമ്പുവരും. അത് ആൺസർപ്പത്തെ ആവശ്യപ്പെടും. അപ്പോൾ നിങ്ങൾ അതിനോട് നിങ്ങളുടെ സഹോദരന്റെ ആറുമക്കളെയും ചോദിച്ചു വാങ്ങണം. അത് അവരെ ജീവിപ്പിച്ചുതരു. ഒരു കാര്യംകൂടെ, ഇതൊന്നും ആരെയും പറഞ്ഞുകേൾപ്പിക്കരുത്. മറിച്ചായാൽ പറയുന്നയാളും കേൾക്കുന്നയാളും മരിക്കും. പിന്നെ ആ കുട്ടി രക്ഷപ്രാപിക്കാനുള്ള മാർഗ്ഗവും ഇല്ലാതാവും. ഇത്രയുംപറഞ്ഞ് വൃദ്ധ യാത്രപറഞ്ഞു. തുടർന്നു പറഞ്ഞു "എന്റെ പേര് കല്യാണി എന്നാണ്."

പിതൃസഹോദരി വീട്ടിലെത്തി. ഘോഷയാത്ര പുറപ്പെടാൻ തുടങ്ങിയപ്പോൾ അവർ വഴി തടഞ്ഞുനിന്നുകൊണ്ടു പറഞ്ഞു പുറകുവശത്തുകൂടി വാതിലുണ്ടാക്കിപ്പോകൂ. പുറകുവശത്തുവാതിലുണ്ടാക്കി അതിലൂടെ വരൻ ഇറങ്ങിയപ്പോൾ മുൻവശത്തെ പഴയ വാതിൽ അടർന്നുവീണു. അപ്പോഴെല്ലാവരും പറഞ്ഞു. പിതൃസഹോദരി സഹായിച്ചു. ഘോഷയാത്ര നീങ്ങാൻ തുടങ്ങിയപ്പോൾ പിതൃസഹോദരി ഞാനും വരുന്നുണ്ടെന്നു പറഞ്ഞു എല്ലാവരും വിലക്കി. സ്ത്രീകൾ ഘോഷയാത്രയിൽ പോവുകയില്ല. പക്ഷേ അവർ വഴങ്ങിയില്ല. കൂടെ നടന്നു. വഴിക്ക് ഘോഷയാത്ര വൃക്ഷച്ചുവട്ടിൽ നില്ക്കാൻ ഭാവിച്ചപ്പോൾ അവർ വിലക്കി. വരനെ അവിടെ ഇരുത്താതെ വെയിലത്തുതന്നെ ഇരുത്തി, ഉടൻ മരം മറിഞ്ഞുവീണു. ഈ സംഭവം കണ്ട് സകലരും ആ സ്ത്രീയെ പ്രശംസിച്ചു. ഘോഷയാത്ര അവിടന്നു നീങ്ങി വശുരഗൃഹത്തിലെത്തിയപ്പോൾ പുറകിലെ വാതിലിലൂടെ കടക്കണമെന്നു പറഞ്ഞു. അവരുടെ നിർദ്ദേശം അംഗീകരിച്ചു. പുറകിലെ വാതിലിലൂടെ വരൻ പ്രവേശിച്ച ഉടൻ മുന്നിലെ വാതിൽ അടർന്നുവീണു.

വിവാഹശേഷം അഗ്നിപ്രദക്ഷിണം ആരംഭിച്ചപ്പോൾ അവർ ഒരു പാത്രം നിറയെ പച്ചപ്പാൽ ആവശ്യപ്പെട്ടു വരുത്തി. അതൊടൊപ്പം തോൽക്കയറുകൊണ്ട് കുടുക്കുണ്ടാക്കി വച്ചു. ഇവ പ്രദക്ഷിണവഴിക്കരുകിൽ വച്ചു. ഏഴാമത്തെ പ്രദക്ഷിണമായപ്പോൾ പാമ്പു വരുന്നു. അച്ഛൻ പെങ്ങൾ പാമ്പിന് പാൽ നീക്കിക്കൊടുത്തു. പാൽ കുടിച്ചു തീർന്നതോടെ അവർ അതിനെ കുടുക്കിൽ ബന്ധിച്ചു. കുറച്ചു കഴിഞ്ഞപ്പോഴേക്കും പെൺപാമ്പു വന്നുചേർന്നു. അത് ഇണയെ ആവശ്യപ്പെട്ടു. വരന്റെ പിതൃസഹോദരി തന്റെ സഹോദരപുത്രന്മാരെ ആറുപേരെയും തരണമെന്നു പറഞ്ഞു. ആ പെൺപാമ്പ് അവരുടെ സഹോദരപുത്രന്മാർ ആറുപേരെയും ജീവിപ്പിച്ചുകൊടുത്തു. വീണ്ടും തന്റെ ഇണയെയും കൂട്ടിക്കൊണ്ടുപോയി. ഇങ്ങനെ ഏഴു സഹോദരപുത്രന്മാരും രക്ഷപ്പെട്ടു. വിവാഹം കഴിഞ്ഞ് ഘോഷയാത്ര ഗൃഹത്തിൽ തിരിച്ചെത്തി. വരന്റെ പിതൃസഹോദരി സപ്തമിദിവസം കല്യാണീപൂജ നടത്തി. ഇതുനിമിത്തം ഇതിന് കല്യാണീസപ്തമി എന്നുപേരുണ്ടായി.

## മഹാലക്ഷ്മീവ്രതം

ഈ വ്രതം ഭാദ്രപദമാസത്തിലെ കറുത്ത അഷ്ടമിദിവസമാണ് അനുഷ്ഠിക്കുന്നത്. ഇത് പതിനാറുദിവസംവരെ തുടർന്നു നടത്തണം. ഏറ്റവും ആദ്യം വ്രതം അനുഷ്ഠിക്കുമ്പോൾ ഈ മന്ത്രോച്ചാരണത്തോടെ സങ്കല്പം നടത്തണം.

“കാരിഷ്യേ?ഹം മഹാലക്ഷ്മീവ്രതം തേ തത് പരായണാ

തദവിഘ്നേന മേ യാതു സമാപ്തിം ത്വത്പ്രസാദതഃ”

(“അല്ലയോ ദേവി, അങ്ങയുടെ പൂജയിൽ തത്പരനായി അവിടത്തെ ഈ മഹാവ്രതം ഞാൻ അനുഷ്ഠിക്കാം. അവിടത്തെ കാരുണ്യമുണ്ടായി ഈ വ്രതം വിഘ്നങ്ങളൊന്നുമില്ലാതെ പൂർണ്ണമായിത്തീരട്ടെ.”)

ഇത്രയും ഉച്ചരിച്ചു കൈത്തണ്ടയിൽ പതിനാറു കെട്ടുകളുള്ള ചരടു ബന്ധിക്കണം. അശ്വിനത്തിലെ കൃഷ്ണാഷ്ടമിവരെ ദിവസവും വ്രതവും പൂജയും അനുഷ്ഠിക്കണം.

വ്രതം പൂർണ്ണമായിക്കഴിഞ്ഞാൽ വസ്ത്രംകൊണ്ട് ഒരു മണ്ഡപമുണ്ടാക്കി അതിൽ ലക്ഷ്മീവിഗ്രഹം വയ്ക്കുക. പഞ്ചാമൃതംകൊണ്ട് അഭിഷേകം നടത്തണം. തുടർന്ന് ഷോഡശ (പതിനാറ്) ഉപചാരങ്ങളോടെ പൂജ നടത്തുക. രാത്രി നക്ഷത്രങ്ങൾക്ക്, ലക്ഷ്മിക്ക് അർഘ്യം നല്കണം. ലക്ഷ്മീപ്രാർത്ഥന നടത്തണം. വ്രതം അനുഷ്ഠിക്കുന്ന സ്ത്രീ ബ്രാഹ്മണഭോജനം നല്കണം. ദാനം നൽകണം. അവരെക്കൊണ്ടു ഹോമം ചെയ്യിക്കണം. പാല്പായസം ആഹുതിചെയ്യണം. ചന്ദനം, പനയോല, പുഷ്പമാല, ഉണക്കലരി, കറുക, ചുവന്ന ചരട്, പാക്ക്, നാളികേരം, പലതരം പക്ഷ്യപദാർത്ഥങ്ങൾ ഇവയെല്ലാം ഒരു പുതി. മുറത്തിൽ വയ്ക്കണം. ഇതെല്ലാം പതിനാറുവീതമായിട്ടുവേണം ഒരുക്കിവയ്ക്കുന്നത്. ഇത് മന്ത്രം ചൊല്ലി ലക്ഷ്മീദേവിക്കു സമർപ്പിക്കുക.

‘ക്ഷീരോദാർണ്ണവസംഭൂതാ ലക്ഷ്മീശ്എചന്ദ്രസഹോദരാ

വ്രതേമനാനേന സന്തുഷ്ടാ ഭവതാദ് വിഷ്ണിവല്ലഭാ.’

(പാല്ക്കടലിൽനിന്നുണ്ടായവളും ചന്ദ്രനാകുന്ന സഹോദരനുള്ളവളും വിഷ്ണുപതിയുമായ ദേവീ ഈ വ്രതത്താൽ സന്തുഷ്ടയായിത്തീരണം. നാലു ബ്രാഹ്മണർക്കും പതിനാറ് സ്ത്രീകൾക്കും ആഹാരം കൊടുക്കണം. ദക്ഷിണ നൽകി അവരെ യാത്രയാക്കണം. ഇതോടെ വ്രതാനുഷ്ഠാനം തീരുന്നു.

## പരിവർത്തന ഏകാദശി

ഇത് ഭാദ്രപദത്തിലെ ശുക്ലപക്ഷ ഏകാദശിക്കാണ്. ഇതിന് പദ്മാ ഏകാദശിയെന്നും പേരുണ്ട്. ഇതു ലക്ഷ്മീദേവിക്കു പരമാഹ്ലാദകാരിയായ വ്രതമാണ്. ഈ ദിവസം വിഷ്ണുഭഗവാൻ പാല്ക്കടലിൽ അനന്തനാകുന്ന മെത്തയിൽ ശയിക്കുമ്പോൾ തിരിഞ്ഞുകിടക്കുന്നു. (പരിവർത്തനം ചെയ്യുന്നു.) അതിനാൽ പരിവർത്തനാകാദശിയെന്നു പറയുന്നു. ഈ ദിവസം ലക്ഷ്മീപൂജ നടത്തുന്നതു വളരെ ശ്രേഷ്ഠമാണ്. ദേവന്മാരെല്ലാം സ്വർഗ്ഗരാജ്യം തിരിച്ചുകിട്ടിയതിൽ സന്തോഷിച്ചു മഹാലക്ഷ്മീപൂജ നടത്തിയത് ഈ ദിവസമാണ്.

## വാമനദ്വാദശി

ഭാദ്രപദശുക്ലപക്ഷ ദ്വാദശി ദിവസം വാമനദ്വാദശിയാണ്. ഈ ദിവസം സ്വർണ്ണംകൊണ്ടോ യജ്ഞോപവീതം (പൂണുനൂൽ) കൊണ്ടോ വാമനപ്രതിമയുണ്ടാക്കി സ്വർണ്ണപ്പാത്രംകൊണ്ട് അർഘ്യം നൽകണം. പഴങ്ങളും പുഷ്പങ്ങളും സമർപ്പിക്കണം. വ്രതക്കാരൻ ഉപവാസമനുഷ്ഠിക്കണം.

പൂജാമന്ത്രം-

'ദേവേശ്വരായ ദേവായ ദേവസംഭൂതികാരിണേ

പ്രഭവേ സർവ്വദേവാനാം വാമനായ നമോ നമഃ'

അർഘ്യത്തിനുള്ള മന്ത്രം-

നമസ്തേ പദ്മനാഭായ അനമസ്തേ ജലശായിനേ

തുഭ്യമർഘ്യം പ്രയ്ച്ഛാമി ബാലവാമനരൂപിണേ!

നമഃ ശാർങ്ഗധനുർബാണപാണയേ വാമനായ ച

യജ്ഞഭുക്ഫലദാത്രേ ച വാമനായ നമോ നമഃ

ഈ വാമനപൂജയ്ക്ക് മറ്റുതരത്തിലും വിധിയുണ്ട്. അതനുസരിച്ച് പൂജ കഴിഞ്ഞ് അമ്പത്തിരണ്ടു പേർക്ക് പേഡ (താംബൂലം)യും ദക്ഷിണയും ലഘുഭക്ഷ്യസാധനങ്ങളും ഒരു ചെറിയ തൊട്ടിയിൽവച്ച് ഒരു പാത്രം അരി, ഒരു പാത്രം സർവ്വത്ത്, ഒരു പാത്രം പഞ്ചസാര, ഒരു പാത്രം തൈയിര് ഇവ കൂടിച്ചേർത്ത് ബ്രാഹ്മണദാനം നടത്തണം. തുടർന്ന് വ്രതസമാപനോത്സവം നടത്തുകയും വേണം. അതിൽ ബ്രഹ്മണർക്ക് ഒരു മാല, ഒരു ഗോമുഖി, കമണ്ഡലു, വടി, പീഠം, ഗീത, ഫലം, കുട, മെതിയടി, ദക്ഷിണ, ഇവ നൽകണം.

## ഗൗഗിരാജ്വ്രതം

ഇത് ഭാദ്രാപദ ശുക്ലപക്ഷത്രയോദശിവസം അനുഷ്ഠിക്കുന്ന വ്രതമാണ്. ഇതിന് ഗോപൂജയാണ് നടത്തേണ്ടത്. അതോടൊത്തു ലക്ഷ്മീനാരായണപൂജ നടത്തണം. ആദ്യമായി ഒരു മണ്ഡപം നിർമ്മിക്കുക. അതിൽ ഒരു മഹാവിഷ്ണുപ്രതിമ സ്നാനം ചെയ്യിച്ചു വയ്ക്കുക. അതിൽ വസ്ത്രാദ്യാലങ്കരാങ്ങൾ ചാർത്തി ദീപാരാധന നടത്തുക. പിന്നീടു ഗോപൂജ. അനന്തരം താഴെചേർക്കുന്ന മന്ത്രം ചൊല്ലി ഗോവിനെ നമസ്കരിക്കണം.

'പഞ്ചഗാവഃ സമുത്പന്നാ മഥ്യമമനേ മഹോദധൗ

തോഷാം മദ്ധ്യേ തു യാ നന്ദാ തസ്മൈ ധേന്വേ നമോനമ'

[പാല്ക്കടൽ കടഞ്ഞപ്പോൾ അഞ്ചു ഗോക്കളുണ്ടായി അതിൽ മദ്ധ്യത്തിലുള്ളവളായ നന്ദിയ്ക്ക് നമസ്കാരം, നമസ്കാരം]

അനന്തരം മന്ത്രം ചൊല്ലി പശുവിനെ ബ്രാഹ്ണനു ദാനം ചെയ്യണം.

“ഗാവോ മമാഗ്രതഃ സന്തു ഗാവോ മേ സന്തു പൃഷ്ഠതഃ

ഗവോ മേ പാർശ്വതഃ സന്തു ഗവാം മദ്ധ്യേ വസാമ്യഹം.”

(ഗോക്കൾ എന്റെ മുന്നിലുണ്ടാവട്ടെ. ഗോക്കൾ എന്റെ രണ്ടു വശങ്ങളിലുമുണ്ടാവട്ടെ. ഞാൻ ഗോക്കളുടെ മദ്ധ്യത്തിൽ വസിക്കുമാറാകട്ടെ എന്നു പറഞ്ഞു പശുവിനെ ബ്രാഹ്മണനു ദാനം ചെയ്യണം)

ബ്രാഹ്മണനു ഭക്ഷണം നൽകി യാത്രയാക്കണം. ഇങ്ങനെ ഈ വ്രതം അനുഷ്ഠിക്കുന്നയാളിന് ആയിരം അശ്വമേധയാഗവും നരാജസൂയവും നടത്തിയ ഫലം ലഭിക്കും.

## അനന്തചതുർദ്ദശി

ഭാദ്രപദ ശുക്ലപക്ഷ ചതുർദശയിൽ അനന്തചതുർദശി ആഘോഷിക്കുന്നു. അന്ന് ക്ഷീരസാഗരത്തിൽ അനന്തശായിയായ വിഷ്ണുഭഗവാനെ പൂജിക്കുന്നു. “അനന്തഃ സർവ്വനാഗാനാമധിപഃ സർവ്വകാമദഃ സദാ ഭൂയാത് പ്രസന്നോ മേ ഭക്തനാഭയങ്കര” എന്ന ഈ മന്ത്രത്തോടെ പ്രാർത്ഥിക്കണം. ഈ വിഷ്ണു കൃഷ്ണരൂപിയാണ്. അനന്തൻ കാലരൂപത്തിലും അറിയപ്പെടുന്നു. അതിനാൽ ഇരുവരെയും പൂജിക്കുന്നു.

പ്രഭാതത്തിൽ നിത്യകർമ്മങ്ങളും സ്നാനവും കഴിഞ്ഞ് പീഠത്തിൽ മണ്ഡപമുണ്ടാക്കി അതിൽ അക്ഷതത്തോടുകൂടിയോ ഏഴു ദർഭയോടുകൂടിയോ അനന്തന്റെ പ്രതിമ വയ്ക്കണം. അതിനടുത്ത് പതിന്നാലുകെട്ടുകെട്ടിയതും മഞ്ഞൾകൊണ്ട് നിറം വരുത്തിയതുമായ ഒരു ചരട് വയ്ക്കുക തുടർന്ന് സുഗന്ധദ്രവ്യം, അക്ഷതം, പുഷ്പം, ധൂപം, ദീപം നൈവേദ്യം, ഇവകൊണ്ടു പൂജനടത്തുക. അനന്തരം അനന്തനെ ധ്യാനിച്ചുകൊണ്ടു ശുദ്ധ അനന്തനെ (ചരട്) വലതുകയ്യിൽ ധരിക്കണം. ഈ ചരട് അനന്തങ്ങളായ (അനവധി) സത്ഫലങ്ങൾ പ്രദാനം ചെയ്യുന്നതാണ്.

യുധിഷ്ഠിര മഹാരാജാവ് രാജസൂയം നടത്തിയപ്പോൾ ഉണ്ടാക്കിയ യജ്ഞമണ്ഡപം വളരെ മനോഹരമായിരുന്നു. അതിൽ സ്ഥലജലങ്ങൾ വ്യത്യസ്ഥമായി തോന്നിച്ചിരുന്നു. സ്ഥലജലസ്ഥാന ങ്ങൾ തിരിച്ചറിയുക വിഷമമായിരുന്നു. ദുര്യോധനൻ രാജസൂയത്തിനെത്തി. യജ്ഞമണ്ഡപത്തിൽ കയറിയപ്പോൾ സ്ഥലഭ്രാന്തികൊണ്ടു പതുക്കെ പതുക്കെ നടന്നു. പാഞ്ചാലി ഇതുകണ്ട് പരിഹസിച്ചു പറഞ്ഞു. കണ്ണുപൊട്ടന്റെ മകനും കാഴ്ചയില്ലാതായിരിക്കുന്നു. “ഈ വാക്ക് ദുര്യോധനന്റെ മനസ്സിൽ അസ്ത്രംപോലെ തറച്ചുകയറി. ഇതിനു പകരംവീട്ടുമെന്നു മനസ്സിലുറയ്ക്കുകയും ചെയ്തു. കുറച്ചു നാൾകഴിഞ്ഞ് അയാൾ പാണ്ഡവരെ ചൂതുകളിയിൽ തോല്പിച്ചു. പരാജിതരായ പാണ്ഡവർ കരാറ നുസരിച്ച് പന്ത്രണ്ടു വർഷം വനവാസം അനുഷ്ഠിച്ചു. ഇക്കാലത്ത് ഒരു ദിവസം ശ്രീകൃഷ്ണഭഗവാൻ പാണ്ഡവരെ കാണാൻ വന്നു. യുധിഷ്ഠരിൽ കഥകളെല്ലാം അദ്ദേഹത്തെ അറിയിച്ചു. ഈ ദുഃഖത്തിൽനിന്നു മോചനത്തിന് എന്താണു ചെയ്യേണ്ടതെന്നു ചോദിക്കുകയും ചെയ്തു. ഭഗവാൻ പറഞ്ഞു. വിധിപ്രകാരം അനന്തവ്രതം അനുഷ്ഠിക്കുക. അങ്ങേയ്ക്ക് നഷ്ടപ്പെട്ട രാജ്യം വീണ്ടുകിട്ടും.

ശ്രീകൃഷ്ണഭഗവാൻ ഒരു കഥ പറയുകയും ചെയ്തു. പണ്ട് സുമന്തനെന്ന ഒരു ബ്രാഹ്മണന് അസുശീല എന്നു പേരുള്ള ഒരു മകളുണ്ടായിരുന്നു. പ്രായപൂർത്തിയായപ്പോൾ ബ്രാഹ്മണൻ കന്യകയെ കൗഡിന്യനെന്ന ഋഷിക്കു വിവാഹം കഴിച്ചുകൊടുത്തു. കൗഡിന്യൻ സുശീലയെയും കൂട്ടി ആശ്രമത്തിലേക്ക് പോയി. വഴിക്ക് നേരം സന്ധ്യയായി. ഋഷി അടുത്തുകണ്ട നദീതീരത്തു സന്ധ്യവന്ദനം ആരംഭിച്ചു. സുശീല നോക്കുമ്പോൾ അതിനടുത്ത് വളരെയധികം സ്ത്രീകൾ ഏതോ ദേവപൂജ നടത്തുന്നു. അവൾ അവരുടെ അടുത്ത്ചെന്ന് ചോദിച്ചു. നിങ്ങളെല്ലാം ആരെയാണ് പൂജിക്കുന്നത്. അവർ സുശീലയോട് അനന്തവ്രതത്തിന്റെ മാഹാത്മ്യം പറഞ്ഞു. സുശീല അവിടെത്തെന്നെ ആ വ്രതം അനുഷ്ഠിച്ചു. പതിന്നാലു കെട്ടുള്ള ചരട് കെട്ടിക്കൊണ്ട് കൗഡിന്യ ഋഷിയുടെ അടുക്കലെത്തി.

കൗഡിന്യൻ സുശീലയുടെ കൈയിൽ കെട്ടിയിട്ടുള്ള ചരടിന്റെ അർത്ഥമെന്താണെന്ന് അന്വേഷിച്ചു. സുശീല കാര്യം പറഞ്ഞു. കൗഡിന്യൻ ആ ചരടു പൊട്ടിച്ചു തീയിലിട്ടു. അതുനിമിത്തം അനന്തഭഗവാന് അപമാനം നേരിട്ടു. തത്ഫലമായി ഋഷിക്ക് സൗഖ്യമായി വസിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ

സമ്പത്തെല്ലാം നശിച്ചു. സുശീലയോട് ഇതിനെന്താകരണമെന്ന് ചോദിച്ചപ്പോൾ അനന്തപ്രതീകമായ ചരടുപൊട്ടിച്ചു കളഞ്ഞകാര്യം ഓർമ്മിപ്പിച്ചു. കൗഡിന്യൻ പശ്ചാത്താപവിവശനായി ചരടിനുവേണ്ടി വനത്തിലേക്കുപോയി. വനത്തിൽ വളരെ ദിവസം അലഞ്ഞുനടന്ന് ഒരു ദിവസം അദ്ദേഹം നിലത്തുവീണു. ഈ സമയത്ത് അനന്തഭഗവാൻ അദ്ദേഹത്തിനു ദർശനം നൽകി പറഞ്ഞു - "അല്ലയോ കൗഡിന്യാ നീ എന്നെ അപമാനിച്ചു. അതുകൊണ്ടാണ് ഇത്രമാത്രം കഷ്ടപ്പെടേണ്ടി വന്നത്. കാര്യങ്ങൾ മനസ്സിലായി എങ്കിൽ തിരിച്ചുപോയി പതിന്നാലുവർഷം തുടർച്ചയായി അനന്തവ്രതം അനുഷ്ടിക്കുക. ദുഃഖവും ദാരിദ്ര്യവും മാറും. ധനധാന്യ സമൃദ്ധിയുണ്ടാവും.

## ഉമാമഹേശ്വരവ്രതം

ഭാദ്രപദ പൂർണ്ണിമ ദിവസം അനുഷ്ഠിക്കുന്ന വ്രതമാണ് ഉമാമഹേശ്വരവ്രതം. പാർവ്വതീപരമേശ്വരന്മാരെയാണ് ഈ ദിവസം പൂജിക്കുന്നത്. പ്രഭാതത്തിൽ കുളിച്ചു ശുദ്ധിയായി മഹേശ്വര പ്രതിമയുണ്ടാക്കി വച്ച് അഭിഷേകം നടത്തണം. തുടർന്ന് കൂവളത്തില പുഷ്പങ്ങൾ മുതലായവ അർപ്പിച്ച് ആരാധന നടത്തുക, പ്രാർത്ഥിക്കുക. രാത്രി ശിവക്ഷേത്രത്തിൽ പോയി ദർശനം നടത്തി ഉറക്കളയ്ക്കണം. ഈ വ്രതം പതിനഞ്ചുവർഷം അനുഷ്ഠിക്കണം. പൂജാവസാനം ബ്രാഹ്മണഭോജനവും ദക്ഷിണയും നല്കണം. എല്ലാവിധ ഐശ്വര്യങ്ങളും ലഭിക്കും.

ഒരിക്കൽ വിഷ്ണുഭഗവാന് ദുർവാസാവു മഹർഷി ശിവന്റെ ഒരു മാല കൊടുത്തു. ഭഗവാൻ അത് ഗരുഡനെ അണിയിച്ചു. ദുർവാസാവ് ഇതിൽ കുപിതനായി പറഞ്ഞു അല്ലയോ വിഷ്ണു അങ്ങ് ശ്രീശങ്കരനെ അപമാനിച്ചു. അതുകൊണ്ട് അങ്ങയുടെ അടുക്കൽനിന്നും ലക്ഷ്മീദേവി വിട്ടുപോകും. ക്ഷീരസാഗരത്തിൽനിന്നുപോലും വിട്ടുമാറേണ്ടിവരും. ശേഷൻ സഹായിക്കുകയില്ല. ഇതുകേട്ടു വിഷ്ണുഭഗവാൻ ദുർവാസാവിനെ നമസ്കരിച്ചുകൊണ്ട് ചോദിച്ചു. ഇതിൽനിന്ന് മുക്തനാകാൻ എന്തുപായം? ദുർവാസാവു പറഞ്ഞു ഉമാമഹേശ്വര വ്രതമനുഷ്ഠിക്കണം. അപ്പോൾ നഷ്ഠമായ സകലതും കൈവരും. വിഷ്ണുഭഗവാൻ ഉമാമഹേശ്വരവ്രതം അനുഷ്ഠിച്ചു. വ്രതത്തിന്റെ ഫലമായി ലക്ഷമിമുതലായി നഷ്ടപ്പെട്ട സകല സമ്പത്തുകളും വിഷ്ണുഭഗവാനു തിരിച്ചുകിട്ടി.

## ഗാജവ്രതം

ഗാജവ്രതം ഭാദ്രപദമാസം മദ്ധ്യത്തിൽ നടത്തുന്ന സ്ത്രീകളുടെ വ്രതമാണ്. ആർക്കെങ്കിലും ആൺകുട്ടികളുണ്ടാവുകയോ ആരുടെയെങ്കിലും മകന്റെ കല്യാണ് നടക്കുകയോ ചെയ്താൽ ആ ആണ്ടിൽ ഭാദ്രപദത്തിലെ ഏതെങ്കിലും ശുഭദിവസം ഗജവ്രതം അനുഷ്ഠിക്കണം. ഏഴു സ്ഥാനത്ത് നന്നാലും പൂരി അല്പാല്പം ശർക്കരപ്പാവ് ഇവ വച്ച് അതിൽ രൂപയോ വസ്ത്രമോ സമർപ്പിക്കണം. ഒരു ജലപാത്രംവച്ചെ ഏഴുമണി ഗോതമ്പ് കൈയിൽ എടുത്തുകൊണ്ട് ഗാജ കഥ കേൾക്കണം. പിന്നീട് വസ്ത്രത്തിന്മേൽ രൂപ വച്ച് ശർക്കരപ്പാവ് പൂരി ഇവയിൽ സ്പർശിച്ച് ശ്വശ്രുവിന്റെ പാദത്തിൽ സമർപ്പിക്കണം. സൂര്യഭഗവാന് അർഘ്യം നൽകണം. എതു കഴിഞ്ഞ് ഏഴു സ്ത്രീകളോടൊപ്പം ആഹാരം കഴിക്കണം. ഭക്ഷണം കഴിഞ്ഞ് ആ സ്ത്രീകൾക്ക് തിലകം ചാർത്തി ദക്ഷിണ കൊടുക്കണം.

പണ്ടൊരിക്കൽ ഒരു കൊട്ടാരത്തിൽ ഒരു രാജാവും രാജ്ഞിയും വസിച്ചിരുന്നു. അവർക്ക് സന്താനങ്ങളൊന്നുമുണ്ടായില്ല. അവർ വളരെ ദുഃഖിച്ചു. ഒരു ദിവസം റാണി പറഞ്ഞു- "ഹേ ഗാജ് മാതാവേ, എനിക്കു ഗർഭമുണ്ടാവുകയാണെങ്കിൽ ഞാൻ അവിടുത്തെ അലങ്കരിക്കാം." ഗാജമാതാവിന്റെ കാരുണ്യത്താൽ റാണി ഗർഭിണിയായി. പക്ഷേ റാണി മാതാവിന്റെ അലങ്കാരം മറന്നുപോയി. റാണിയുടെ ആൺകുഞ്ഞ് തൊട്ടിലിൽ ഉറങ്ങുകയായിരുന്നു. ഗാജമാതാവിന്റെ കോപത്താൽ വലിയ കൊടുങ്കാറ്റുണ്ടായി. കുട്ടിയെയും തൊട്ടിയും കാറ്റും പറത്തിക്കൊണ്ടു പോയി. വളരെദൂരെ ഒരു വേടനും വേടത്തിയും താമസിച്ചിരുന്ന ഗൃഹത്തിൽ തൊട്ടി വയ്ക്കപ്പെട്ടു. ആ വേടദമ്പതികൾക്കും ധനവും സന്താനവും ഉണ്ടായിരുന്നില്ല. അവർ കാട്ടിൽനിന്നു വിറകൊടിച്ചു കൊണ്ടുവന്നു വിറ്റു ജീവിക്കുകയായിരുന്നു. വേടൻ കാട്ടിൽ നിന്നു മടങ്ങിവന്നപ്പോൾ തൊട്ടിയും അതിൽ ആൺകുട്ടിയും ഇരിക്കുന്നതുകണ്ടു. അയാൾ ആ കുട്ടിയെ എടുത്തു വളർത്തി.

രാജാവിന്റെയും വേടന്റെയും വസ്ത്രം അലക്കിയിരുന്ന ഒരു അലക്കുകാരി ഉണ്ടായിരുന്നു. രാജകൊട്ടാരത്തിൽ അലമുറയും ബഹളവും. റാണിയുടെ കുട്ടിയെ കൊടുങ്കാറ്റു തട്ടിക്കൊണ്ടുപോയ

കഥ പരന്നു. അലക്കുകാരൻ ഇതെല്ലാം കേട്ടുകൊണ്ടു നില്ക്കുന്നുണ്ടായിരുന്നു. അയാൾ പറഞ്ഞു- മഹാരാജ്, "ഞാൻ ഇന്ന് തൊട്ടിലിൽ ഉറങ്ങിക്കിടക്കുന്ന കുഞ്ഞിനെ വേടന്റെ വീട്ടിൽ കണ്ടു." രാജാവ് ഭൃത്യന്മാരോട് നിർദ്ദേശം നൽകി, വേടനെ വിളിച്ചുകൊണ്ടു വരാൻ പറഞ്ഞു. വേടനെ കൊട്ടാരത്തിൽ കൂട്ടിക്കൊണ്ടുവന്നു. രാജാവ് ചോദിച്ചു -"നിന്റെ വീട്ടിൽ തൊട്ടിയോടൊപ്പം കുട്ടി എങ്ങനെ വന്നുചേർന്നു."

വേടൻ പറഞ്ഞു -"മഹാരാജ്, ഞാൻ ഗാജ്മാതാവിന്റെ വ്രതമനുഷ്ഠിക്കുകയായിരുന്നു. ഗാജ്മാതാവ് അതിൽ സന്തോഷിച്ച് ഈ കുട്ടിയെ എനിക്ക് തന്നതാണ്."

ഇതുകേട്ടപ്പോൾ രാജാവിനും റാണിക്കും പഴയകാര്യം ഓർമ്മവന്നു. നമ്മൾ ഗാജ്മാതാവിന് അലങ്കാരം നേർന്നതാണ്. ഉണ്ണി ഉണ്ടായിക്കഴിഞ്ഞ് നമ്മളതു നടത്തിയില്ല. അതുകൊണ്ടാണ് നമ്മുടെ കുട്ടി പൊയ്ക്കളഞ്ഞത്.

റാണി കരഞ്ഞപേക്ഷിച്ചു- "അല്ലയോ ഗാജ്മാതാവേ, ഞങ്ങളുടെ കുട്ടിയെ തരണേ! ഞാൻ എത്ര അലങ്കാരം നേർന്നുവോ അതിന്റെ ഇരട്ടി അലങ്കാരം നടത്താം." ഗാജ്മാതാവ് അവർക്കു കുട്ടിയെ കൊണ്ടുവന്നു കൊടുത്തു. അതുപോലെ അല്ലയോ മാതാവേ, സകലർക്കും സന്താനവും സമ്പത്തും നല്കേണമേ!

ഭാദ്രപദ പൗർണ്ണമി വ്രതാചരണശേഷം ഒരു ഭാഗവതം ദാനംചെയ്യുന്നത് അതി വിശേഷമാണ്.

വാമനൻ ഈ മാസത്തിലെ ശുക്ലദ്വിതീയ ദിവസമാണ് അവതരിച്ചത്. ഈ ശുക്ല ദ്വിതീയയിൽ തന്നെ കൽക്കി അവതാരവും ഉണ്ടാകും. ഭാദ്രപദം ശ്രീകൃഷ്ണജനനംകൊണ്ടു പവിത്രമായ മാസമാണ്. ഭഗവൽഭക്തയായ ശ്രീരാധാഷ്ഠമി ഈ മാസത്തിലാണ്.

ഈ മാസം ആധ്യാത്മിക ചിന്തകൾക്കാണ് പ്രാധാന്യം നൽകുന്നത്. കനത്ത വർഷകാലമാണ്. പ്രകൃതി പുളക്കുകയാണ് ഒരുവശത്ത്. ആറും തോടും നിറഞ്ഞൊഴുകുന്നു. പുറത്തിറങ്ങാതിരിക്കുമ്പോൾ വായനയും ഭഗവാൻ ചിന്തക്കും അവസരമുണ്ട്.

വലിയ വലിയ തത്വങ്ങൾ നമുക്കു ചിന്തിച്ചു മനസ്സിലാക്കാവുന്ന തരത്തിൽ പറഞ്ഞിരിക്കുന്നതു നോക്കൂ.:-

ഭൂമിയെക്കണ്ട് ഞാൻ പഠിച്ചത്, ധൈര്യവും ക്ഷമയും ആണ്. ഏതെല്ലാംതരത്തിൽ വെട്ടും മുട്ടും മറ്റും ഭൂമിയിൽ ജനങ്ങൾ ചെയ്തുവരുന്നു! ആരോടും, ഒന്നിനും, അത് പകരം ചോദിക്കുന്നില്ല; ഒന്നിലും ദുഃഖിക്കുന്നതുമില്ല. സർവ്വപ്രാണികളും തങ്ങളുടെ പ്രാരബ്ധം അനുസരിച്ച് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അറിഞ്ഞും, അറിയാതെയും അവ ഓരോതരത്തിൽ അക്രമിച്ചുകൊണ്ടുതന്നെയിരിക്കുന്നു. താൻ ക്രോധിക്കാതെയും, ധൈര്യം വിടാതെയും, ആ പ്രാണികളുടെ ഗത്യന്തരമില്ലായ്മയേ അറിയുകയാണ് ധീരനായ പുരുഷൻ ചെയ്യേണ്ടത്. തന്റെ മാർഗ്ഗത്തിൽ, മുൻപോലെതന്നെ ചരിച്ചുകൊണ്ടും ഇരിക്കണം. ഭൂമിയുടെ തന്നെ വികാരമായ പർവ്വതത്തിൽനിന്നും വൃക്ഷത്തിൽനിന്നും — ഞാൻ പഠിച്ചിട്ടുള്ള പാഠം ഇതാണ്: അതായത് മറ്റുള്ളവർക്കുവേണ്ടിത്തന്നെ എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുക, എന്നു പറഞ്ഞാൽ പോര, ജന്മംതന്നെ മറ്റുള്ളവരുടെ ഗുണത്തിനുവേണ്ടി മാത്രം ആക്കിത്തീർക്കുക. സജ്ജനങ്ങളുടെ കർത്തവ്യമാണ്, ഇപ്പറഞ്ഞവയ്ക്ക് ശിഷ്യപ്പെട്ടത്, പരോപകാരിത്വം പഠിപ്പിക്കേണ്ടത്.

ശരീരത്തിന്റെ ഉള്ളിൽ ഇരിക്കുന്ന പ്രാണവായുവിൽ നിന്നു ഞാൻ പഠിച്ചിട്ടുള്ള പാഠം ഇതാണ് —പ്രാണവായു ആഹാരം വേണമെന്നു മാത്രമേ ഇച്ഛിക്കുന്നുള്ളു: അതു കിട്ടിയാൽ പ്രാണൻ സന്തുഷ്ടനാവുകയും ചെയ്യും. അതുപോലെ, സാധകനായ യോഗി, എത്രകൊണ്ട് ജീവിതനിർവ്വഹണം ചെയ്യാമോ അത്രമാത്രമേ ആഹരിക്കാവൂ. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുവാനായി അധികമധികം വിഷയങ്ങളെ ആശിക്കരുത്. ചുരുക്കിപ്പറഞ്ഞാൽ, ബുദ്ധിക്കു വികൃതി സംഭവിക്കാത്ത വിധത്തിലുള്ള വിഷയങ്ങളേ ആശിക്കരുത്. ചുരുക്കിപ്പറഞ്ഞാൽ, ബുദ്ധിക്കു വികൃതി സംഭവിക്കാത്ത വിധത്തിലുള്ള വിഷയങ്ങളെ മാത്രമേ കൈക്കൊള്ളാവൂ; മനസ്സിന് ഇളക്കമുണ്ടാക്കാത്ത വിധത്തിലും, വിടുവാക്കുകൾ പറയാൻ ഇടയാവാത്ത വിധത്തിലും ഇനി, ശരീരത്തിനു പുറമേയുള്ള വായുവിൽനിന്നു

പഠിച്ച പാഠം പറയാം! വായുവിന്ന് എല്ലാ സ്ഥാനങ്ങളിലും ചുറ്റിത്തിരിയേണ്ടതുണ്ട്; അതു തിരിയുന്നുമുണ്ട്. എന്നാൽ, എങ്ങുമേ ആസക്തനായി നില്ക്കുന്നില്ല; ആരുടേയും ഗുണവും ദോഷവും കൈക്കൊള്ളുന്നതുമില്ല. അതുപോലെ, സാധകപുരുഷൻ ആവശ്യകതയനുസരിച്ച് വിവിധധർമ്മങ്ങളും, വിവിധസ്വഭാവങ്ങളും ഉള്ള വിഷയങ്ങളിൽ ചെന്നുകൂടിയാലും, തന്റെ ലക്ഷ്യത്തിൽനിന്നു തെറ്റാതെ തന്നെ ഇരിക്കണം എപ്പോഴും. ഒന്നിന്റെയും ഗുണവും —ദോഷവും കൈക്കൊള്ളേണ്ട ഗണിക്കേണ്ട; ഒന്നിലും ആസക്തനാവുകയുമരുത്; ഒന്നിനേയും ദ്വേഷിക്കുകയുമരുത്. വായുവിന്റെ ഗുണമില്ല, ഭൂമിയുടെ ഗുണമാണ് ഗന്ധം; പക്ഷേ, വായുവിന്ന് ആ ഗന്ധത്തെ വഹിക്കേണ്ടിവരുന്നു. എന്നാലും, വായു അശുദ്ധനാകുന്നില്ല; ശുദ്ധനായിത്തന്നെ ഇരിക്കുന്നു. ഗന്ധത്തിൽ സംതൃക്തനാകുന്നില്ല വായു. അതുപോലെ, സാധകൻ ഈ പാർത്ഥിവശരീരത്തോടു സംഭന്ധപ്പെട്ടിരിക്കുന്നവരെയ്ക്കും, വ്യാധിപീഡകളും, ക്ഷുൽ —പിപാസകളും മറ്റും അവൻ വഹിക്കേണ്ടതായ്വരും. എന്നാൽ, തന്നെ ശരീരമായിട്ടല്ലാതെ, ആത്മാവായിട്ടു കാണുന്ന സാധകൻ, തനിക്ക് ശരീരത്തിന്റെയും തദ്ഗുണങ്ങളുടേയും ആശ്രയം ഉണ്ടെങ്കിലും, അവയാൽ മുഗ്ദ്ധനാവാതെ, നിർല്ലിപ്തനായിത്തന്നെയിരിക്കാം.

വീടും കുടവും മറ്റുമായിട്ട് എത്രയോ പദാർത്ഥങ്ങൾ ഉണ്ട്. ചിലത് ചലിക്കുന്നവ, ചിലതു ചലിക്കാത്തവ. അവയുടെ കാരണങ്ങൾ വെവ്വേറെയാണെന്നുള്ളതിന്നു സംശയമില്ല. എങ്കിലും അവയിലുള്ള ആകാശം എല്ലാം ഒന്നുതന്നെ; അത് അപരിച്ഛിന്നവും (അളവില്ലാത്തതും) ആണ്. അതുപോലെ, ചരവും അചരവും ആയി എത്രയോ സൂക്ഷ്മ-സ്ഥൂലശരീരങ്ങൾ ഉണ്ടല്ലോ. അവയിലെല്ലാം, ആത്മസ്വരൂപനായിട്ട് ബ്രഹ്മംതന്നെ നൂൽ സ്ഥിതിചെയ്തു വരുന്നു. മണികളിൽ കോർക്കപ്പെട്ടിരിക്കുന്ന നൂൽ ഒറ്റയായും, അഖണ്ഡമായും, ആ മണികളിൽ ആസക്തമായും ഇരിക്കുമല്ലോ. ആ നിലയിൽ വേണം സർവ്വശരീരസ്ഥനായ ആത്മാവിനെ സാധകൻ, ആസക്തനും, ഏകനുമായിട്ടു കാണുക. ആകാശംപോലെ അനന്തവും, വിസ്തൃതവും ആണ് ആ ആത്മഭാവം. അതുകൊണ്ട്, സാധകൻ ആത്മാവിനെ ആകാശരൂപേണ ഭാവനംചെയ്തു ശീലിക്കേണ്ടതാണ്. തീപിടുത്തം, ജലധാര, അന്ന —സസ്യാദി ഉണ്ടാവുക —നഷ്ടപ്പെടുക, വായുവിനാൽ കാർമേഘങ്ങളും മറ്റും വന്നും പോയുമിരിക്കുക— ഇത്യാദി എന്തൊക്കെത്തന്നെ ആകാശത്തു സംഭവിച്ചുകൊണ്ടിരിക്കുന്നില്ല! ഇങ്ങനെയൊക്കെയായിട്ടും, ഇതിനോടൊന്നും സംബന്ധപ്പെടാതെ, പരിശുദ്ധമായിത്തന്നെ ഇരിക്കുന്നു ആകാശം. ആകാശത്തിന്റെ ദൃഷ്ടിയിൽ, ഇങ്ങനെയൊന്നും നടക്കുന്ന ഭാവമേ ഇല്ല. ഇപ്രകാരം, ഭൂത -വർത്തമാന-ഭവിഷ്യൽകാലചക്രത്തിൽ, എന്തെന്തു നാമരൂപ സൃഷ്ടികളും, പ്രളയവും നടന്നു വരുന്നു. എന്നാലോ ആത്മാവിനോടുകൂടി അവയ്ക്കു യാതൊരു ബന്ധവുമില്ല!

സ്വഭാവേനതന്നെ, സ്വച്ഛവും മധുരവും മൃദുവും പരിശുദ്ധവും ശുദ്ധികരവും ആണല്ലോ ജലം. ഗംഗ മുതലായ തീർത്ഥങ്ങളുടെ ദർശനം, സ്പർശനം, നമോച്ചാരണം എന്നിവയാൽത്തന്നെ ജനങ്ങൾ പരിശുദ്ധരാകുന്നതുമാല്ലോ. അതുപോലെ, സാധകനും, സ്വഭാവേനതന്നെ ശുദ്ധനും, സ്നിഗ്ദ്ധനും, മധുരഭാഷിയും, ലോകപാവനനും ആയിരിക്കേണ്ടതാണ്. തന്റെ ദർശന-സ്പർശന-നാമോച്ചാരണങ്ങൾ വഴിയ്ക്കുതന്നെ ജനങ്ങളെ ശുദ്ധീകരിക്കുന്ന മഹത്ത്വം ജലത്തിൽനിന്നും സാധകൻ പഠിയ്ക്കണം.—

അഗ്നിയിൽനിന്നു ഞാൻ പഠിച്ച പാഠം ഇതാണ്: തേജസ്വിയും ജ്യോതിർമ്മയനും ആയിത്തന്നെ ഇരിക്കുന്നില്ലേ അഗ്നി? അഗ്നിയുടെ തേജസ്സിനെ അടക്കിനിർത്താൻ ആർക്കെങ്കിലും കഴിയുന്നതാണോ? സംഗ്രഹപരിഗ്രഹാദിയ്ക്ക് ഏതെങ്കിലും പാത്രം വയ്ക്കാതെ കിട്ടുന്നമതെല്ലാം ഭക്ഷിച്ചുകൊള്ളുകയല്ലേ അഗ്നി? എന്തൊക്കെ ആഹരിച്ചാലും, ആ ആഹൃതവസ്തുക്കളുടെ ഗുണദോഷങ്ങളെ ഗ്രഹിയ്ക്കാതെ, ഒടുവിൽ പരിശുദ്ധനായിത്തന്നെ വിളങ്ങുകയല്ലേ അഗ്നി? അതുപോലെയെല്ലാം സാധകനും പരമതേജസ്വിയും തപസ്സുകൊണ്ട് ഉജ്ജ്വലിക്കുന്നവനും, ആഹാരംമാത്രം സംഗ്രഹിക്കുന്നവനും, യോഗ്യതപോലെ എല്ലാ വിഷയങ്ങളേയും ഉപഭോഗിക്കുന്നവനായിരുന്നാലും, തന്റെ മനസ്സിനേയും ഇന്ദ്രിയങ്ങളേയും സ്വവശത്തിൽത്തന്നെ നിർത്തുന്നവനും, മറ്റൊന്നിന്റെയും ദോഷം തന്നിൽ ഉൾപ്പെടുത്താത്തവനും ആയിരിക്കണം. അഗ്നി ചിലപ്പോൾ അപ്രകടനായിരിക്കുന്നു— ചിലപ്പോൾ പ്രകടനായിരിക്കുന്നു; അതുപോലെ, സാധകനും ചിലപ്പോൾ ഗുപ്തനായിട്ടിരിക്കണം. ചിലപ്പോൾ, പ്രദത്യക്ഷനായിട്ടിരിക്കണം. മംഗളകാമന്മാരായ മനുഷ്യർക്ക്, തന്നെ ഉപാസിക്കുവാൻ തോന്നുന്ന തരത്തിലുള്ള രൂപഭാവങ്ങളോടെ ആണ് ഉപാസകൻ പലപ്പോഴും പ്രത്യക്ഷപ്പെടുക. തന്നിൽ ഭിക്ഷാരൂപമായ ഹവനം നടത്തുന്നവരുടെ ഭൂതവും ഭാവിയുമായ അശുഭങ്ങളെയെല്ലാം സാധകൻ,

അഗ്നിതുല്യം ദഹിപ്പിച്ചു കളയുന്നു; എങ്ങുനിന്നും അന്നം ഗ്രഹിക്കുകയും ചെയ്യുന്നു. നീളത്തിലോ, വീതിയിലോ ഉള്ള ഏതിലും, വളഞ്ഞതിലും ചൊവ്വുള്ളതിലും ഏതിലും —ഏതുതരം ഇന്ധനത്തിലും ഇരുന്ന് അതിനോടൊപ്പം ആയിത്തീരുന്നമട്ട് അഗ്നിക്ക് ഉണ്ടല്ലോ. എന്നാൽ യഥാർത്ഥത്തിൽ അഗ്നി അങ്ങനെ — വളഞ്ഞതോ പുളഞ്ഞതോ, നീണ്ടതോ, ചുരുണ്ടതോ —ആണോ? അല്ല, അതു പോലെ, സർവ്വവ്യാപകനായ ആത്മാവ് തന്റെ മായയാൽ നിർമ്മിച്ചിട്ടുള്ള കാര്യകാരണരൂപമായ ജഗത്തിൽ വ്യാപ്തനായിരിക്ക നിമിത്തം, അതാതു വസ്തുക്കളുടെ നാമരൂപങ്ങളോട് ഒരു സംബന്ധ വും തനിക്കില്ലെങ്കിലും, അതാതിന്റെ ആകൃതിയിൽത്തന്നെ പ്രതീതനായ്ഭവിച്ചുകൊണ്ടിരിക്കുകയാ ണ്.

ഇനി, ചന്ദ്രനിൽനിന്നു ഞാൻ പഠിച്ചത് പറയട്ടെ— കാലത്തിന്റെ ഗതി അത്യന്തസൂക്ഷ്മമാണ ല്ലോ, അറിയാൻ പ്രയാസമാണല്ലോ! ആ കാലത്തിന്റെ പ്രഭാവത്താലാണ് ചന്ദ്രന്റെ കലകൾക്ക് വൃദ്ധ ക്ഷയങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നത്. എങ്കിലും, ചന്ദ്രൻ ചന്ദ്രനായിത്തന്നെ ഇരിക്കുന്നു. വൃദ്ധി യും ക്ഷയവും ചന്ദ്രന്നില്ല. അതുപോലെ, ജന്മംമുതൽ മരണംവരെ എന്തെല്ലാമോ അവസ്ഥകൾ ഉണ്ടാവാം: പക്ഷേ, അതെല്ലാം ശരീരത്തിനാണ് ആത്മാവിന് ആ അവസ്ഥാഭേദങ്ങളോട് ഒരു സംബന്ധവും ഇല്ല. അഗ്നിയുടെ ജ്വാല നിമിഷംതോറും ഉണ്ടായിക്കൊണ്ടും നശിപ്പിച്ചുകൊണ്ടും ഇരിക്കുകയാണ്. ഇടവിടാതെ, അതു നടക്കുന്നു. അത് ഏറെക്കുറേ അപ്രത്യക്ഷമാണെന്നു മാത്രം. അതുപോലെ, ജലപ്രവാഹത്തിന്റെ വേഗത്തോടുകൂടിയ കാലത്തിൽക്കൂടി, ഓരോ നിമിഷത്തിലും, അനന്തപ്രാണിശരീരങ്ങളുടെ ഉൽപത്തിയും വിനാശവും സംഭവിച്ചുകൊണ്ടാണി രിക്കുന്നത്. പക്ഷേ, അജ്ഞാനം നിമിത്തം, അതറിയാൻ കഴിയുന്നില്ലെന്നു മാത്രം.

സൂര്യൻ തന്റെ കിരണങ്ങളെക്കൊണ്ട് പാർത്ഥിവജലത്തെ വലിച്ചെടുക്കുന്നു; സമയമാവുമ്പോൾ ഭൂമിക്കുതന്നെ, വർഷദ്വാരാ തിരിച്ചുകൊടുക്കുകയും ചെയ്യുന്നു. അതുപോലെ, യോഗിയായിട്ടുള്ള പുരുഷൻ, ഇന്ദ്രിയങ്ങൾ വഴിക്ക് യഥാസമയം വിഷയങ്ങളെ ഗ്രഹിക്കുന്നു; കാലം വരുമ്പോൾ അവ ത്യജിക്കുകയും ദാനം ചെയ്യുകയും ചെയ്തുവരുന്നു. ഒരിക്കലും ഒരിന്ദ്രിയ വിഷയത്തിലും അയാൾക്ക് ആസക്തി ഉണ്ടായിരിക്കുകയുമില്ല. വെള്ളമുള്ള ഓരോ പാത്രങ്ങളിലും പ്രതിബിംബിതനാകുന്ന സൂര്യൻ, അവയിലോരോന്നിലും പ്രവേശിച്ചിരിക്കുകയാണെന്നു തോന്നിപ്പോവും. ഈ അനുഭവത്തിൽനിന്ന് സൂര്യൻ അനേകമുണ്ടെന്നു ധരിക്കുന്നത് ബുദ്ധിപൂർവ്വം അല്ലല്ലോ? അതുപോലെ, ചഞ്ചലവും അച ഞ്ചലവും ആയ ഉപാധികളുടെ ഭേദംനിമിത്തം, ഓരോ വ്യക്തിയിലും, വേറേവേറേ ആത്മാവുണ്ട് എന്നു തോന്നിപ്പോവാവുന്നതാണ്. പക്ഷേ, സ്ഥൂലബുദ്ധികൾക്കേ ഈ തോന്നൽ ഉണ്ടാവൂ. പരമാർ ത്ഥത്തിൽ ആത്മാവ് ഏകൻ മാത്രമാണ്. സൂര്യനെപ്പോലെ, സ്വരൂപംകൊണ്ട് ആത്മാവിൽ യാതൊരു ഭേദവും ഇല്ല. സ്വരൂപസ്ഥിതനായിരിക്കുന്നവന്ന് —ആത്മസ്വരൂപനായിരിക്കുന്നു ആൾക്ക്, ആത്മാവിൽ ഭേദബുദ്ധി (അനേകത്വബുദ്ധി) തോന്നുന്നതുമല്ല. ഈ രണ്ടു തത്ത്വമാണ് സൂര്യനിൽ നിന്ന് ഞാൻ പഠിച്ചത്.

ഒരിക്കലും ആരോടും വലിയ മമതയും ആസക്തിയും വച്ചുകൊണ്ടിരിക്കരുത്; വയ്ക്കുകയാ ണെങ്കിൽ ബുദ്ധിയുടെ സ്വാതന്ത്ര്യം നശിക്കുകയും, ബുദ്ധിക്കു ദൈന്യം ഭവിക്കുകയും ചെയ്യും. പണ്ടൊരു പ്രാവിന്നു പറ്റിയതുപോലെ, വലിയ കഷ്ടം വരും. പണ്ട് ഒരു കാട്ടിൽ ഒരു മാടപ്പിറാവ് പാർത്തിരുന്നു. ഒരു മരത്തിന്മേൽ കൂടുകെട്ടിയാണ് അതു വസിച്ചത്. തന്റെ ഇണയെ പെൺപിറാവി നോടുകൂടി പല വർഷങ്ങൾ അതവിടെ വസിച്ചു. ആ പ്രാവുകൾക്ക് അന്യോന്യം അതിരില്ലാത്ത സ്നേഹം ഉണ്ടായിരുന്നു. അവർ കണ്ണുകൊണ്ടു കണ്ണും, അംഗംകൊണ്ടംഗവും, ബുദ്ധികൊണ്ടു ബുദ്ധിയും അന്യോന്യം ബന്ധിച്ചവരായിട്ടങ്ങനെ ഗൃഹസ്ഥധർമ്മത്തിൽ ലയിച്ചുവശായി, അവരുടെ അന്യോന്യ വിശ്വാസ സ്നേഹങ്ങൾനിമിത്തം, ആ കാട്ടിലുള്ള പല പല മരങ്ങളിലും അവർ യാതൊരു ഭീതിയും കൂടാതെ, ഒന്നിച്ച് ഉറങ്ങുകയും, ഒന്നിച്ചിരിക്കുകയും, ഒന്നിച്ച് പറന്നുകളിക്കുകയും, ഒന്നിച്ചുവിശ്രമിക്കു കയും, ഒന്നിച്ച് സംഭാഷണചെയ്തുകൊണ്ടിരിക്കുകയും, ഒന്നിച്ച് ഭക്ഷണ-പാനീയാദി ഗ്രഹിക്കുകയും, ഒന്നിച്ചു രസിച്ചിരിക്കുകയും ചെയ്തുവന്നു. എത്ര വലിയ കഷ്ടം സഹിച്ചും പെൺപ്രാവിന്റെ ഇച്ഛ സാധിച്ചുകൊടുക്കുവാൻ ആൺപ്രാവ് ഒരുക്കമായിരുന്നു. അതുപോലെതന്നെ, പെൺപ്രാവ് ആൺ പ്രാവിന്റെ ഇച്ഛകളും ഇങ്ങനെ കുറേക്കാലം കഴിയവേ, പെൺപ്രാവ് ഗർഭിണിയായി. ഭർത്താവിന്റെ അടുക്കൽതന്നെ അവൾ മുട്ടയിട്ടു കൊടുത്തു. ആ മുട്ട വിരിയുകയും, ഭഗവാന്റെ അചിന്ത്യശക്തിവ

ശാൽ കൈകാലുകളോടുകൂടിയ കുഞ്ഞുങ്ങൾ അതിൽനിന്നു പെറപ്പെടുകയും ചെയ്തു. ആ കുഞ്ഞു ങ്ങളുടെ ഓരോ അംഗവും, രോമവും എല്ലാം എത്ര മൃദുകോമളങ്ങളായിരുന്നു! കുഞ്ഞുങ്ങളുടെ മാതാപിതാക്കൾക്ക് അതു കണ്ടപ്പോൾ ഉണ്ടായ സന്തോഷത്തിന് അളവില്ലായിരുന്നു. പ്രേമത്തോടും ആനന്ദത്തോടുംകൂടിത്തന്നെ അവർ ആ കുഞ്ഞുങ്ങളെ രക്ഷിച്ചുപോന്നു. ലാളിച്ചുവന്നു. അവരുടെ മധുരകൂജനംസ കളഭാഷണം, കൺകുളിർപ്പിക്കുന്ന കളികൾ തുടങ്ങിയവ മതാ -പിതാക്കളേ ആന ന്ദനിമഗ്നരാക്കിയിരുന്നു. കുട്ടികളും എപ്പോഴും പ്രസന്നരായിത്തന്നെ കഴിഞ്ഞുവന്നു. അവ തങ്ങ ളുടെ സുകുമാരപക്ഷങ്ങളെക്കൊണ്ട് മാതാ പിതാക്കളേ സ്പർശിക്കുമ്പോഴും, 'ഗുഡു ഗുഡു' ശബ്ദം പുറപ്പെടുവിക്കുമ്പോഴും, സാധുചേഷ്ടകൾ കാണിക്കുമ്പോഴും, ക്കുണുങ്ങു-ക്കുണുങ്ങി അച്ഛനമ്മമാ രുടെ അടുക്കലേയ്ക്ക് ഓടിചെല്ലുമ്പോഴും — ആ മാതാ-പിതാക്കളായ പ്രാവുകൾ ദിവ്യാനന്ദം അനുഭവിച്ചുവന്നു. ആ അച്ഛനമ്മാരായ പ്രാവുകൾ ഭഗവാന്റെ മായയാൽ മോഹിതരായിരുന്നു. അവ രുടെ ഹൃദയങ്ങൾ അന്യോന്യപ്രേമത്താൽ അബദ്ധങ്ങളായിത്തന്നെയിരുന്നു. തങ്ങളുടെ കുഞ്ഞുങ്ങ ളുടെ പാലനപോഷണങ്ങളിൽ ഉള്ള ശ്രദ്ധനിമിത്തം, മറ്റൊന്നും ഓർക്കാതെയും അറിയാതെയും ആണ് അവർ കഴിഞ്ഞുവന്നത്. ഇഹ-പരലോകങ്ങളെല്ലാം അവർക്ക് ആ കുഞ്ഞുങ്ങൾതന്നെയായി! ഒരുദിവസം, കുഞ്ഞുങ്ങൾക്കു തീറ്റ കൊണ്ടുവരുവാനായി ആ അച്ഛനമ്മമാർ കാട്ടിലേയ്ക്കു പോയി. അടുത്തുകിട്ടുന്ന തീറ്റകൊണ്ടു മതിയാവാത്തവിധം അവരുടെ കുടുംബം തടിച്ചുവശായിരുന്നു. കാട്ടിൽ പലേടത്തും അവ ഇര തേടി പറന്നുകൊണ്ടിരുന്നു — വളരെനേരത്തേയ്ക്ക്. അതിനിടയ്ക്ക് ഒരു പക്ഷിവേട്ടക്കാരൻ, പതുക്കെ-പ്പതുക്കെ ഈ പ്രാക്കൂടുള്ള മരത്തിന്റെ ചുവട്ടിൽ വന്നു. പ്രാക്കൂടും, അതിനടുത്ത് പ്രാപ്പൈതങ്ങൾ കളിക്കുന്നതും അവൻ കണ്ടു. തക്കവും തരവും പാഴാക്കാതെ, അവൻ വലവീശി; പൈതങ്ങൾ അതിൽ വീഴുകയും ചെയ്തു. അപ്പോഴേയ്ക്കും, തീറ്റയുമേന്തി ക്കൊണ്ട് പൈതങ്ങളുടെ തന്തയും തള്ളയും എത്തി. കുട്ടികളേ തീറ്റാനായിട്ട് എത്രയും ബദ്ധപ്പെ ട്ടാണ് അവ വന്നത്. പെൺപ്രാവ് തന്റെ ഹൃദയഖണ്ഡങ്ങളായ കുട്ടികൾ വലയിൽവീണ് വലഞ്ഞു കരയുന്നതു കണ്ടു. അത് സഹ്യമല്ലാത്തവിധം അതിനെ സങ്കടപ്പെടുത്തി. കരഞ്ഞുംകൊണ്ട് അവൾ കുഞ്ഞുങ്ങളുടെ അടുക്കലേയ്ക്കു പാഞ്ഞുപറന്നു. സ്നേഹപാശംകൊണ്ട് ബന്ധിക്കപ്പെട്ട അവൾ, കുട്ടികളുടെ സ്ഥിതികണ്ടപ്പോൾ, തന്റെ ശരീരത്തിന്റെ ഓർമ്മതന്നെ വിട്ടു. അവളും പറന്ന് ആ ജാലത്തിനകത്തു പെട്ടു! തന്റെ പ്രാണാധികപ്രിയങ്ങളായ പൈതങ്ങളും പ്രിയതമയും വലയ്ക്കകത്തു പെട്ടു നശിക്കുകയായി എന്നു കണ്ടപ്പോൾ, അത്യന്തം ദുഃഖത്തോടുകൂടി ആൺപ്രാവ് വിലപിക്കു വാൻ തുടങ്ങി. യഥാർത്ഥത്തിൽ അതിന്റെ അപ്പോഴത്തെ നില വിലപനീയമായിരുന്നുതാനും.

പ്രാവ് പറയാനാരംഭിച്ചു. "ഹാ! ഞാൻ വലിയ നിർഭാഗ്യവാൻതന്നെ! വാസ്തവത്തിൽ എന്റെ ബുദ്ധി പതറിക്കഴിഞ്ഞിരിക്കുന്നു. ഇപ്പോഴിതാ, എന്റെ നാശംതന്നെയാണ് വന്നുകഴിഞ്ഞത്! ഇനിയും എനിക്ക് സംസാരസുഖത്തിൽ തൃപ്തിവന്നുകഴിഞ്ഞിട്ടില്ല! എന്റെ ആഗ്രഹങ്ങളും ആശകളും എത്ര യെത്രയാണ് ഇനിയും അപൂർണ്ണമായിരിക്കുന്നത്! എന്റെ ഗൃഹസ്ഥാശ്രമമെല്ലാം മണ്ണടിഞ്ഞു. ഗൃഹം ശൂന്യമായിച്ചമഞ്ഞു! ഭാര്യയും കുഞ്ഞുങ്ങളും ഉണ്ടെങ്കിലല്ലേ ഗൃഹസ്ഥന് ധർമ്മാർത്ഥകാമങ്ങൾ ഉള്ളൂ! എന്റെ പ്രാണവല്ലഭയായ പതി, എന്നെ എന്റെ ഇഷ്ടദേവനായിത്തന്നെ കരുതിവന്നു. എന്റെ ഏതു കാര്യവും അവൾ മാനിച്ചിരുന്നു. ഞാൻ പറയുന്നതേതും അനുസരിച്ചിരുന്നു! എല്ലാ പ്രകാരത്തിലും എനിക്കു യോഗ്യയുമായിരുന്നു. ഇന്നിതാ, അവൾ എന്നെത്തന്നെ ഈ ശൂന്യഗൃഹത്തിൽ വിട്ടിട്ട്, ഞങ്ങളുടെ പാവപ്പെട്ട അരുമക്കുഞ്ഞുങ്ങളോടുകൂടി, സ്വർഗ്ഗത്തിലേയ്ക്കു പുറപ്പെട്ടിരിക്കുന്നു! കുഞ്ഞുങ്ങളാണെങ്കിൽ, മരിച്ചുകഴിഞ്ഞു. പതിയും മരിക്കാൻ പോകുന്നു! എനിക്കിനി ഈ പ്രപഞ്ച ത്തിൽ എന്തൊരു സാധ്യമാണ് ഉള്ളത്! ഭാര്യയോടുകൂടാതെയുള്ള ഈ ജീവിതം, വെറും ദുഃഖജീവി തമാണ്. ഈ ശൂന്യഗൃഹത്തിൽ ഇനി ഞാൻ ആർക്കുവേണ്ടി ജീവിക്കണം!"

ആ പ്രാവുകുഞ്ഞുങ്ങൾ വലയ്ക്കകത്തു വീണ്, വലഞ്ഞു പിടിയ്ക്കുകയായിരുന്നു. അവ മരണത്തിന്റെ കൈയിലായി എന്ന് സ്പഷ്ടമേ കാണാമായിരുന്നു. മൂഢനായ ആ പ്രാവ് അസഹ്യമായ ദൈന്യത്തോടെ, ഇതെല്ലാം കണ്ടുകൊണ്ടുതന്നെ, ചാകാനായി ഒരുങ്ങി, ആ വലയ്ക്കകത്തു ചെന്നു വീണു! വ്യാധനാണെങ്കിൽ, വളരെ ക്രൂരനായിരുന്നു. മാതാപിതാക്കളും കുഞ്ഞുങ്ങളും ആയി ഒരു പ്രാക്കുടുംബം മുഴുവൻ തനിയ്ക്കു കിട്ടയപ്പോൾ അവൻ വളരെ സന്തുഷ്ടനായി! തന്റെ സാധ്യം പൂർണ്ണമായി എന്നവനറിഞ്ഞു. എല്ലാറ്റിനേയും എടുത്തുകൊണ്ട് അവൻ വീട്ടിലേയ്ക്കു തിരിച്ചു.

ഏതൊരുവൻ കുടുംബിയാണ്, വിഷയങ്ങളിലും, ജനസമ്പർക്കത്തിലും മാത്രം സുഖം കാണുന്നതാരാണ്, തന്റെ കുടുംബത്തിന്റെ ഭരണ പോഷണത്തിൽത്തന്നെ ജീവിതം കഴിക്കുന്നതേവനാണ്, അവന് ഒരിക്കലും സുഖം കിട്ടുന്നതല്ല. അവൻ ആ പ്രാവിനെപ്പോലെ, സ്വന്തം കുടുംബത്തോടെ കഷ്ടപ്പെടും, നഷ്ടപ്പെടും. ഈ മനുഷ്യശരീരം മോക്ഷത്തിന്റെ തുറന്നിട്ട കവാടമാണ്. അതു കിട്ടിയിട്ടും സ്വന്തം ഗൃഹസ്ഥതയിൽത്തന്നെ കഴിയാൻ തുടങ്ങുന്നവർ ഈ പ്രാവിനെപ്പോലെയാവും. പൊക്കത്തിൽ കയറിക്കഴിഞ്ഞിട്ട്, താഴത്തുവാണവനായിത്തീരും. ശാസ്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ, അവൻ "ആരുഢ്യത"നത്രേ.

ജീവികൾ ഇച്ഛിക്കാതെയും, വിശേഷപ്രയത്നമൊന്നും ചെയ്യാതെയും, തടുത്താലും തടയപ്പെടാതെയും, പൂർവ്വകർമ്മാനുസാരം ദുഃഖം അനുഭവിച്ചു വരുന്നുണ്ടല്ലോ- ദുഃഖത്തിനിരയായി തീരുന്നുണ്ടല്ലോ. അതുപോലെതന്നെ, ജീവൻ സ്വർഗ്ഗത്തിലിരിക്കട്ടെ —എവിടെയെങ്കിലും, ഇരുന്നുകൊള്ളട്ടെ; ഇന്ദ്രിയസംബന്ധമായ സുഖം -നിഷ്പ്രയത്നം, നിർവ്വിഘ്നം, നിരിച്ഛം അവന്നു കിട്ടുകതന്നെ ചെയ്യും. ഇങ്ങനെ സുഖദുഃഖരഹസ്യങ്ങളെ അറിയുന്ന ബുദ്ധിമാനായ മനുഷ്യൻ സുഖപ്രാപ്തിക്കോ, ദുഃഖനിവാരണത്തിന്നോ ആയി ഒന്നും ചെയ്യേണ്ട. ആവശ്യപ്പെടാതെയും, ഇച്ഛിക്കാതെയും, നിഷ്പ്രയാസമായും തനിയെ ലഭിക്കുന്നതുംകൊണ്ട് - അത് ഉണങ്ങിവരണ്ടതോ, മധുരമാദകമോ, ധാരാളമോ സ്വല്പമോ ആയിരുന്നാലും; അതുകൊണ്ട്, അജഗരത്തെ (പെരുമ്പാമ്പിനെപ്പോലെ) ജീവിക്കുകയാണ് ബുദ്ധിമാനായ മനുഷ്യന്റെ കർത്തവ്യം. ഭോജനമൊന്നും ലഭിച്ചില്ലെങ്കിൽ അതും "പ്രാരബ്ധം" തന്നെ എന്നറിഞ്ഞ്, അതു കിട്ടുവാൻ പ്രയത്നിക്കാതിരിക്കണം. പല രാപ്പകലുകൾ ബുഭുക്ഷുവായിത്തന്നെ കിടന്നുകൊള്ളണം. കിട്ടുന്നതുകൊണ്ടു തുഷ്ടിപ്പെടുന്ന പെരുമ്പാമ്പിനൊപ്പം, 'പ്രാരബ്ധ'ത്തിൽ വിശ്വാസമുറപ്പിച്ച്, താദൃശഭോജനത്തിനു കാത്തുകൊള്ളുക: കിട്ടുന്നതിൽ തൃപ്തിപ്പെട്ടുകൊള്ളുക. അവന്റെ ശരീരത്തിൽ, മനോബലവും, ഇന്ദ്രിയബലവും, ദേഹബലവും മൂന്നും ഉണ്ടായിരിയ്ക്കും: അപ്പോഴും അവൻ നിശ്ചേഷ്ടനായിട്ടിരിക്കണം. ഉറക്കമില്ലാത്തവനായിപ്പോയാലും, ഉറങ്ങിയവനെപ്പോലെ കഴിയണം. കർമ്മേന്ദ്രിയങ്ങൾ ഉണ്ടായ്കിലും, അവകൊണ്ട് ഒന്നും ചെയ്യരുത്. പെരുമ്പാമ്പിൽനിന്നു ഞാൻ പഠിച്ചത് ഇതാണ്.

സമുദ്രത്തിന്റെ അടുക്കൽനിന്നു ഞാൻ പഠിച്ചത് പറയാം. സാധകൻ എപ്പോഴും പ്രസന്നനും, ഗംഭീരനും ആയിരിക്കണം -അവന്റെ ഭാവം ആഗാധവും അപാരവും, അസീമവും ആയിരിക്കണം - ഒരു കാരണവശാലും അവന്ന് ക്ഷോഭമുണ്ടായിപ്പോകയുമരുത്. ഇളക്കവും കലക്കവും കൂടാതെ, പ്രശാന്തനായിരിക്കണം. വർഷംകൊണ്ടു നദികൾ നിറഞ്ഞൊഴുകി സമുദ്രത്തിൽ വന്നുവീണാലും സമുദ്രം വർദ്ധിക്കുന്നില്ല; വേനൽക്കു വറ്റിപ്പോകുന്നുമില്ല. ഭഗവൽപാരായണനായ സാധകനും അതുപോലെ ഇരിക്കണം; സാംസാരിക സാധനങ്ങളുടെ സിദ്ധിയിൽ അവൻ പ്രഫുല്ലനായിപ്പോവരുത്; ആവക സാധനങ്ങളുടെ കുറവിനാൽ അവൻ ഉദ്വിഗ്നം ഉദാസനും ആയിപ്പോവുകയുമരുത്.

ഇനി ഞാൻ ഈയ്യൽ-പാറ്റയിൽനിന്നു പഠിച്ചതു പറയാം. രൂപത്തിൽ മോഹിച്ച് അത് അഗ്നിയിൽ ചാടിക്കളയുന്നു, വാടിക്കരിഞ്ഞു ചാകുന്നു, അതുപോലെ ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തിവെയ്ക്കാത്ത പുരുഷൻ, സ്ത്രീകളെക്കാണുമ്പോൾ അവരുടെ ഭാവങ്ങളിൽ ആസക്തനായിപ്പോവുകയും, അതുവഴി ഘോരാന്ധകാരത്തിൽപെട്ട് തന്റെ സർവ്വനാശത്തിനിടവരുത്തുകയും ചെയ്യുന്നു. സത്യത്തിൽ സ്ത്രീയെന്നു പറയുന്നത്, ദേവന്മാർ ചമച്ചിട്ടുള്ള മായയാണ്, മനുഷ്യനെ ഭഗവൽ പ്രാപ്തി അഥവാ മോക്ഷപ്രാപ്തിയിൽനിന്നു വഞ്ചിച്ചകറ്റുന്ന മായതന്നെ! കാമിനീകാഞ്ചനങ്ങൾ വസ്ത്രാഭരണങ്ങൾ തുടങ്ങിയ നശ്വരമായിക പദാർത്ഥങ്ങളിൽത്തന്നെ ഭ്രമിച്ചകപ്പെട്ട്, അവയുടെ ഉപഭോഗത്തിന്നായിത്തന്നെ ഭ്രമിച്ചകപ്പെട്ട്, അവയുടെ ഉപഭോഗത്തിന്നായിത്തന്നെ കൊതിച്ചു കൊതിച്ചു കഴിയുന്ന മൂർഖമൂർദ്ധന്യൻ, തന്റെ വിവേകബുദ്ധി വെടിഞ്ഞ്, ഈ ഇയ്യലിനെപ്പോലെ താനേ നശിയ്ക്കുന്നു.

ഗൃഹസ്ഥന്മാർക്ക് ഒരു തരത്തിലുള്ള ഉപദ്രവവും തട്ടാത്ത വിധത്തിൽ, ഭ്രമരത്തിനെപോലെ വേണം സന്യാസി ജീവിക്കുവാൻ. തന്റെ ദേഹധാരണത്തിനുമാത്രം വേണ്ടുന്ന അല്പം ഭോജനം പല ഗൃഹങ്ങളിൽനിന്നായി വാങ്ങണം; സംന്യാസി ഒരു ഗൃഹത്തിൽനിന്നു തന്നെ അന്നം ഗ്രഹിക്കുകയാണെങ്കിൽ, അതുതന്നെ ആ ആൾക്കു ഗതിയായിത്തീരും. ഒരേ താമരയിൽനിന്നുതന്നെ തേൻ കുടിക്കുന്ന വണ്ട്, അതിൽത്തന്നെ ആസക്തനായി, അവിടെത്തന്നെ കിടന്ന് തുലയാനിടവരും. ഭ്രമരം പല പല പുഷ്പങ്ങളിൽനിന്നും തേൻ ശേഖരിക്കുന്നു. പൂവ് ചെറുതാവട്ടെ, വലുതായിരിക്കട്ടെ,

അതുപോലെ, ബുദ്ധിമാനായ മനുഷ്യൻ ചെറുതും വലുതുമായ ശാസ്ത്രത്തിൽനിന്നെല്ലാം, അതിന്റെ സാരം അറിഞ്ഞു ഗ്രഹിച്ചു വയ്ക്കണം. അവയിലെ മതഭേദങ്ങളേയും, തകരാറുകളേയും തിരുത്തി ശരിപ്പെടുത്താൻ മിനക്കെട്ടു കഴിയരുത്. അല്ലാത്തപക്ഷം, അവൻ സ്വന്തം ഉദ്ദ്യോശ്യത്തിൽനിന്നു തെറ്റുംതോറും ലക്ഷ്യത്തിലെത്തുകയില്ല.

ഞാൻ തേനീച്ചയിൽനിന്ന് പഠിച്ചത് ഇനി പറയാം. സന്യാസി, വൈകുന്നേരത്തേയ്ക്കു വേണ്ടുന്നതോ, പിറ്റേന്നാളേയ്ക്കു വേണ്ടുന്നതോ, ഭിക്ഷയായി വാങ്ങി കരുതിവയ്ക്കരുത്. ഭിക്ഷവാങ്ങൽ ഒരു പാത്രംപോലും, സംന്യാസി സൂക്ഷിക്കരുത്. കേവലം കൈയിൽ വാങ്ങിക്കൊള്ളണം. അതു സൂക്ഷിക്കാനായി വേറൊരു പാത്രവും വെയ്ക്കരുത്. വയറ്റിൽത്തന്നെ സൂക്ഷിച്ചുകൊള്ളുക. ഭിക്ഷ സംഗ്രഹിച്ച് ഒരിടത്തും ഭിക്ഷു പാർത്തുപോകരുത്. അല്ലെങ്കിൽ, തേനീച്ചകളെപ്പോലെ, അയാളുടെ ജീവിതമേ ദുർഭരമായി തീരും. ഇത് പ്രത്യേകം ധരിച്ചുവെച്ചുകൊള്ളണം. രാത്രിയിലേയ്ക്കോ, പുലരിയിലേയ്ക്കോ ആയി യാതൊരു വസ്തുവും (ഭിക്ഷാസാധനവും) സംന്യാസി ശേഖരിച്ചു വയ്ക്കുരുത്. ശേഖരിച്ചുവച്ചാൽ, തേനീച്ചകൾക്കു തുല്യം തന്റെ സമ്പാദ്യത്തോടുകൂടി ജീവിതവും തുലയ്ക്കേണ്ടിവരും.

ഇനി, ആനയിൽനിന്നു ഞാൻ പഠിച്ചത് പറഞ്ഞുതരാം:— സംന്യാസി, മരംകൊണ്ടുണ്ടാക്കിയിട്ടുള്ള ഒരു സ്ത്രീ പ്രതിമയേപ്പോലും, കാലുകൊണ്ടു പോലും സ്പർസിച്ചുപോകരുത്. തൊട്ടുപോയാലോ? — കേൾക്കൂ! പിടിയാനയുടെ അംഗസ്പർശം നിമിത്തം കൊമ്പനാന ബന്ധിക്കപ്പെടാൻ ഇടയാകുന്നതു പോലെ, സംന്യാസിയും ബദ്ധനായിപ്പോകും. സന്യാസിക്കു സാക്ഷാൽ മൃത്യുതന്നെയാണ് സ്ത്രീ. ബുദ്ധിമാനായ പുരുഷൻ ആ മൃത്യുവിനെ ഒരിക്കലും സമീപിച്ചുപോവരുത്. പിടിയാനയേ പിടികൂടുന്ന കൊമ്പനാനയേ മറ്റു ബലമേറിയ കൊമ്പനാനകൾ ഉപദ്രവിച്ചു കീഴടക്കുന്നു: അതുപോലെ, സ്ത്രീസമ്പർക്കം ചെയ്യുന്ന സാധകനും കഷ്ടതകൾ അനുഭവിക്കേണ്ടിവരും.—

ഇനി, തേനെടുക്കുന്നവനിൽനിന്ന് ഞാൻ പഠിച്ചത് പറയാം. ലോകത്തിലെ ലോഭികളായ പുരുഷന്മാർ വളരെ ബുദ്ധിമുട്ടു സഹിച്ച്, മുതലും വസ്തുവകകളും സമ്പാദിച്ചുവരുന്നു, അവയിൽ ഒന്നും ആർക്കും തന്നെ കൊടുക്കുകയുമില്ല, വേണ്ടുംവിധം, തങ്ങളും അനുഭവിക്കുകയുമില്ല! കഴിഞ്ഞു. തേനീച്ചകൾ പ്രയത്നിച്ചുണ്ടാക്കിയ തേൻ, തേനെടുക്കുന്നവൻ തട്ടിക്കൊണ്ടു പോവുംപോലെ, ആ ലോഭിയുടെ സഞ്ചിതധനത്തിൽ ഉന്നംവെച്ചുകൊണ്ടിരിക്കുന്ന മറ്റൊരുത്തൻ തന്നെ അനുഭവിക്കാൻ ഇടയാകുന്നു. തേനീച്ചകൾ സംഭരിക്കുന്ന തേനിനെ, മധുഹാരി ആ തേൻകൂട്ടിൽ വച്ചിതന്നെ നിശ്ശേഷം എടുത്തുകളയുന്നു. അതുപോലെ, ഗൃഹസ്ഥന്മാർ ബഹു -ബഹു കഷ്ടപ്പാടുകൾ സഹിച്ച് സംഭരിക്കുന്ന പദാർത്ഥങ്ങളെ -തങ്ങൾക്കു സുഖാനുഭവത്തിനായി നേടിവയ്ക്കുന്ന സാധനങ്ങളേ ആ ഗൃഹസ്ഥന്മാരേക്കാൾ മുമ്പേ, സംന്യാസികളും ബ്രഹ്മചാരികളും അനുഭവിച്ചു തീർക്കുന്നു. അതിഥികൾക്കും വിരുന്നുകാർക്കും വേണ്ടുന്നതുകൊടുത്തിട്ടു വേണമല്ലോ ഗൃഹസ്ഥന് ആഹാരം കഴിക്കാൻ.—

ഒരു മാനിൽനിന്നു ഞാൻ പഠിച്ച പാഠമാണ് ഇനിപ്പറയുന്നത്:- വനവാസിയായ സംന്യാസി വിഷയസംബന്ധികളായ ഗീതങ്ങൾ ഒന്നും കേട്ടുപോകരുതെന്നുള്ളതാണ് അത്. വ്യാധന്റെ പാട്ടു കേട്ടു മോഹിച്ചുപോയി, ബന്ധനത്തിലകപ്പെട്ട ഹരിണത്തിൽനിന്ന്, ഈ തത്ത്വം സംന്യാസി പഠിക്കണം. അങ്ങുന്ന് ഈ കഥ കേട്ടിരിക്കുമല്ലോ, ഒരു ഹരിണിയുടെ ഗർഭത്തിൽനിന്നു ജനിച്ച ഋഷി ശൃംഗമഹർഷി, സ്ത്രീകളുടെ ഗാന താളങ്ങളും, നൃത്തലീലാദികളും കേട്ടും കണ്ടും മോഹിച്ച് അവർക്കു വശഗതനായിപ്പോയതും, അവരുടെ കൈപ്പടത്തിൽ ഒരു കളിപ്പാവയായിത്തീർന്നു. പോയതും!—

മത്സ്യത്തെക്കണ്ടു പഠിച്ച പാഠം പറയാം: ചൂണ്ടലിൽ കോർത്ത മാംസകഷ്ണത്തിൽ കൊതിച്ച്, തന്റെ പ്രാണൻ കളയാൻ ഇടയാവുന്ന മത്സ്യം: അതുപോലെ, സ്വാദുപദാർത്ഥത്തിൽ കൊതിമൂത്ത് ദുർബുദ്ധിയായ മനുഷ്യൻ തന്റെ ബലവത്തരമായ നാവിന്റെ അടിമയായിത്തീർന്ന് നശിക്കുവാൻ ഇടവരുന്നു. ആഹാരം കഴിക്കുകയേ വേണ്ടെന്നു വെയ്ക്കണമെന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. ഭോജനംതന്നെ ഉപേക്ഷിക്കുന്നവർ, മറ്റിന്ദ്രിയങ്ങളെ വളരെ വേഗത്തിൽ കീഴടക്കുവാൻ ശക്തരാവുമെന്നതിനു സംശയമില്ല. അങ്ങനെ ചെയ്യുന്നവർ കുറച്ച് ബുദ്ധിമാന്മാരാണെന്നും തീർച്ചതന്നെ. പക്ഷേ,

അതുകൊണ്ട് അവർ തങ്ങളുടെ രസനേന്ദ്രിയത്തെ കീഴടക്കിയെന്നു പറയുക വയ്യ. ഭോജനത്യാഗം, രസനേന്ദ്രിയചാപല്യത്തെ വർദ്ധിപ്പിക്കുകയാണ് വാസ്തവത്തിൽ ചെയ്യുന്നത്. രസനേന്ദ്രിയത്തെ ജയിക്കുന്നത് ഒട്ടും എളിയ കാര്യമല്ല; വളരെ പ്രയാസമേറിയതാണ്. എന്നാൽ, ഇതു മനസ്സിലാക്കണം! മറ്റിന്ദ്രിയങ്ങളെയെല്ലാം മനുഷ്യൻ കീഴടക്കിക്കഴിഞ്ഞാലും, രസനേന്ദ്രിയത്തെ സ്വാധീനത്തിലാക്കാൻ കഴിഞ്ഞില്ലെങ്കിൽ, ജിതേന്ദ്രിയനായി എന്നു പറയുവാൻ പാടില്ല. നേരേ മറിച്ച്, രസനേന്ദ്രിയത്തേ കീഴ്പ്പെടുത്തിക്കഴിഞ്ഞാൽ സർവ്വേന്ദ്രിയങ്ങളേയും ജയിച്ചു കഴിഞ്ഞു എന്നു പറയാവുന്നതും ആണ്.

വിദേഹനഗരിയായ മിഥിലയിൽ ഒരു വേശ്യ പാർത്തിരുന്നു. പിങ്ഗളാ എന്ന് അവൾക്കു പേര്. അവളിൽനിന്നും ഞാനൊരു പാഠം പഠിച്ചു! അങ്ങയെ കേൾപ്പിക്കാം. ശ്രദ്ധയോടെ കേട്ടാലും! അവൾ സ്വേച്ഛാചാരിണിയായിരുന്നുവെന്ന് പറയേണ്ടല്ലോ: വലിയ സുന്ദരിയുമായിരുന്നു. ഒരു ദിവസം അവൾ, ഏതെങ്കിലും ഒരു പുരുഷനെ തനിക്കു വശീകരിച്ചെടുക്കുവാനായി, വിചിത്രവേഷാഡംബരങ്ങളോടും വസ്ത്രാലങ്കാരാദികളോടും കൂടി തന്റെ ഗൃഹത്തിന്റെ വാതില്ക്കൽ —പ്രവേശദ്വാരത്തിൽ ഏറെയേറെനേരം നിലകൊണ്ടു. പുരുഷനെ അല്ല, ധനത്തേ ആണ് അവൾ കാമിച്ചിരുന്നത്. അതുകൊണ്ട് ആ വഴിയേ പോവുകയും വരുകയും ചെയ്യുന്ന പുരുഷന്മാരൊക്കെ വലിയ ധനികന്മാരാണെന്നും വിചാരിക്കുവാൻ തുടങ്ങി അവൾ. അത്ര കലശലായിരുന്നു അവളുടെ ധനതൃഷ്ണ! ആ പോക്കു -വരത്തുകാർ കടന്നുകഴിഞ്ഞാൽ അവൾ പിന്നെയും വിചാരിക്കുകയായി— 'ഇതു സാരമില്ല; ഇനി വരുന്ന പുരുഷൻ വളരെപ്പണക്കാരൻ ആയിരിക്കും, പണം ധാരാളം തന്ന് എന്നെ പ്രാപിച്ചേച്ചു തന്നെ പോവും' —എന്ന്. അവളുടെ ഈ ദുരാഗ്രഹം വളർന്നു വളർന്നു വന്നു. വാതിൽക്കൽ വളരെനേരം അവളങ്ങനെ കാത്തുനിന്നു. ആരും അങ്ങോട്ട് കയറിയില്ല. കുറേകഴിഞ്ഞു അവൾക്ക് ഉറക്കം വന്നു തുടങ്ങി. ഇടയ്ക്കിടെ പുറത്തേയ്ക്കും അകത്തേയ്ക്കും അവൾ സഞ്ചരിച്ചു. അങ്ങനെയങ്ങനെ നേരം പാതിരാ കഴിഞ്ഞുവശായി! രാജാവേ! പരമാർത്ഥം പറഞ്ഞേയ്ക്കാമല്ലോ, ആശ —വിശേഷിച്ചും ധനത്തിലുള്ള ആശ വളരെ ചീത്തയാണ്. ഒരു ധനവാന്റെ വരവു കാത്തുകാത്തു തന്നെ അവളുടെ വായ വരണ്ടുപോയി ചിത്തം ഖിന്നമായി! അത്രയുമായപ്പോൾ, അവളുടെ വൃത്തിയോടു (വേശ്യാവൃത്തിയോടു) തന്നെ അവൾക്കു വലിയ വൈരാഗ്യം തോന്നി. അതിലവൾക്കു ദുഃഖബുദ്ധിതോന്നിപ്പോയി. ഈ വൈരാഗ്യം തോന്നാൻ കാരണം, ചിന്തതന്നെയായിരുന്നുവെന്നു തീർച്ചയാണ്. പക്ഷേ, ഇത്തരം വൈരാഗ്യം പലപ്പോഴും സുഖത്തിനു ഹേതുവായിത്തീരും. പിങ്ഗളയുടെ മനസ്സിൽ വൈരാഗ്യഭാവന ഉണർന്നു വശായപ്പോൾ അവൾക്ക് ഒരു പാട്ടുപാടാൻ തോന്നി. ആ പാട്ട് ഞാനങ്ങയേ കേൾപ്പിക്കാം. രാജാവേ! മനുഷ്യൻ ആശയാകുന്ന കഴുമരത്തിൽ തൂങ്ങിക്കിടക്കുകയാണ്. ആ ആശയേ വെട്ടിമുറിക്കുവാനുള്ള കരവാളം കേവലം വൈരാഗ്യമാണ്. വൈരാഗ്യം വരാത്ത മനുഷ്യൻ —ഈ പ്രാരബ്ധകുടുക്കിൽ വെറുക്കാത്തവൻ —ശരീരത്തിൽനിന്നും, ശരീരബന്ധനത്തിൽ നിന്നും മോചനം കാംക്ഷിക്കാത്തവനാണ്. അജ്ഞാനിജനങ്ങൾ മമതയേ വിടാൻകൂടിയും ഇച്ഛിക്കില്ലല്ലോ!—

പിംഗള ഇങ്ങനെ പാടി — അയ്യോ കഷ്ടം, അയ്യോ കഷ്ടം! ഞാൻ ഇത്രമാത്രം ഇന്ദ്രിയാധീനയായിപ്പോയല്ലോ! ഹായ്, എന്റെ വ്യാമോഹത്തിന് ഒരതിരുണ്ടോ! വെറും ക്ഷുദ്രരായ ആ ദുഷ്ടപുരുഷന്മാരിൽ നിന്ന് ഞാൻ വിഷയസുഖം അഭിലഷിക്കുന്നുവല്ലോ! എത്ര ശോച്യമായകാര്യം! പരമാർത്ഥത്തിൽ ഞാൻ മഹാമൂർഖതന്നെ. എന്റെ അടുക്കൽത്തന്നെ -കൂടെത്തന്നെ -ഹൃദയത്തിൽത്തന്നെ, എന്റെ യഥാർത്ഥനായകനായ ഭഗവാൻ വിളങ്ങുന്നുണ്ടല്ലോ. ആ ഭഗവാൻ വാസ്തവികമായ പ്രേമസുഖത്തേയും പരമാർത്ഥികമായ സാക്ഷാൽ ധനത്തേയും കനിഞ്ഞരുളുന്ന ആളല്ലേ! ഈ ജഗത്തിലെ പുരുഷന്മാരെല്ലാം നശ്വരന്മാർ; ഭഗവാൻ മാത്രം നിത്യ സ്വരൂപൻ ! ആ ഭഗവാനേ ഞാൻ ഇതുവരെ കൈവെടിഞ്ഞിരുന്നവല്ലോ! കഷ്ടം കഷ്ടം! ദുഷ്ടഭുദ്രപുരുഷന്മാരേ സേവിക്കയും ചെയ്തുവല്ലോ! ആ മനുഷ്യരിലാരും എന്റെ ഒരൊറ്റക്കാമനയേപ്പോലും പൂർണ്ണമായി സാധിക്കുവാൻ കെല്പുള്ളവരും അല്ലല്ലോ! കാമനാപൂർത്തിയുടെ കഥയോ പോകട്ടെ! നേരേമറിച്ച്, അവർ ദുഃഖഭയങ്ങളും ആധിവ്യാധികളും ശോകമോഹങ്ങളുംതന്നെ ഉണ്ടാക്കി തന്നുകൊണ്ടിരിക്കുന്നു. എന്റെ മൂർഖതയുടെ പരമാവധിയാണ് ഞാൻ അവരെ സേവിക്കുന്നു എന്നുള്ളത്! വലിയ സങ്കടകരമായ കാര്യംതന്നെ! തുലോം-തുലോം നിന്ദിക്കപ്പെടേണ്ടുന്ന തൊഴിലായ ഈ വേശ്യാവൃത്തിയേ ഞാൻ കൈക്കൊണ്ടുവല്ലോ! ഒരാവശ്യവുമില്ലാതെ, ദേഹത്തിനും മനസ്സിനും ഞാൻ അത്യധികം ക്ലേശം ഉണ്ടാക്കിത്തീർത്തുവല്ലോ! വേദന വളർത്തിയല്ലോ! എന്റെ ഈ ശരീരത്തെ ഞാൻ വിറ്റുകളഞ്ഞു! ലമ്പടരും, ലോഭികളും

നിന്ദ്യരും ആയ മനുഷ്യർ ഈ ദേഹത്തെ വിലയ്ക്കുവാങ്ങി. കഷ്ടം കഷ്ടം! അങ്ങനെയുള്ള ഈ ശരീരംകൊണ്ടാണ് ഞാൻ ഇനിയും ധനമുണ്ടാക്കാൻ കൊതിക്കുന്നതും, രതിസുഖം കാംക്ഷിക്കുന്നതും! ഹാവൂ! എന്റെ മഹാമൂർഖത! ഞാൻ എന്നെത്തന്നെ നിന്ദിക്കട്ടേ! ഈ ദേഹം ഒരു ഗൃഹമാണ്. അസ്ഥികൊണ്ടുള്ള തൂണും ഉത്തരവും എല്ലാം ഇണക്കിയിരിക്കയാണ്. തൊലി, രോമം, നഖാദികൾ എന്നിവയാൽ ആ വീടു മേഞ്ഞുകിടക്കുന്നുവെന്നുമാത്രം. ഈ വീട്ടിന്ന് ഒൻപതു വാതിലുകൾ ഉണ്ട്. അശുദ്ധവസ്തുക്കൾത്തന്നെ എപ്പോഴും സ്രവിച്ചുകൊണ്ടിരിക്കുന്ന വഴികളാണവ. മലമൂത്രങ്ങൾ മാത്രമാണ് ഈ വീട്ടിൽ സഞ്ചിതസമ്പത്തായിട്ട് ഉള്ളത്! ഞാനല്ലാതെ മറ്റേതെങ്കിലും ഒരു സ്ത്രീ, ഈ സ്ഥൂലശരീരമാണ് തന്റെ പരമപ്രേമാസ്പദമെന്നു തെറ്റിദ്ധരിച്ച്, അതിനെ സേവിക്കുവാൻ ഉണ്ടാവുമോ? ഈ പ്രദേശമാണെങ്കിലോ!— ജീവന്മുക്തരുടെ നഗരമാണല്ലോ! ഞാനൊരുത്തി മാത്രം സകലരിലുംവച്ചും മൂർഖയായിട്ടും ദുഷ്ടയായിട്ടും ഇവിടെയുണ്ട്! ഞാനൊരുത്തി മാത്രമല്ലേ ഇവിടെ, ആത്മദനും അവിനാശിയും പരമപ്രിയതമനുമായ പരമാത്മാവിനെ ഉപേക്ഷിച്ച്, മറ്റു പുരുഷന്മാരെ അഭിലക്ഷിക്കുന്നവൾ! എന്റെ ഹൃദയത്തിൽ കളിയാടിക്കൊണ്ടിരിക്കുന്ന പ്രഭു, സർവ്വപ്രാണികളുടേയും ഹിതൈഷിയും, സുഹൃത്തും, പ്രിയതമനും, നായകനും, ആത്മാവും അല്ലയോ! ആ ഭഗവാന്റെ കൈയിലേയ്ക്കാണ് ഞാൻ ഇന്ന് എന്നെ വില്ക്കുവാൻ തുടങ്ങുന്നത്! ഭഗവാന്ന് ഞാനെന്നെ ബലിയായിട്ടു സമർപ്പിക്കും. എന്നിട്ട്, ലക്ഷ്മീദേവിയ്ക്കൊപ്പം ഞാൻ ഭഗവാനുമൊന്നിച്ചു ക്രീഡിച്ചുകൊണ്ടിരിക്കും. എടോ, എന്റെ മൂർഖചിത്തമേ! നീ തന്നെ ഒന്നു പറഞ്ഞുതന്നാൽ നന്ന്, ജഗത്തിലേ വിഷയഭോഗങ്ങളും, അവ സാധിപ്പിച്ചുതന്നെ പുരുഷന്മാരും നിനക്ക് എത്ര സുഖം നല്കിയിട്ടുണ്ട് എന്ന്. ഭോഗങ്ങൾ കേവലം തനിയേ ഉണ്ടാവുന്നു, തനിയേ നശിക്കുന്നു. എന്റെ കാര്യം മാത്രമല്ല ഞാൻ പറയുന്നത്; മനുഷ്യരുടെ മാത്രമല്ല; ദേവന്മാർപോലും ഭോഗങ്ങൾവഴിക്ക് തങ്ങളുടെ പതിമാരെ തൃപ്തിപ്പെടുത്തിയിട്ടുണ്ടോ? ഇല്ല ഇല്ല! അവർക്ക് എന്തുചെയ്യാൻ കഴിയും! പാവങ്ങൾ! കേവലം കാലത്തിന്റെ കളിപ്പന്തുകൾ! ഏതോ ഒരുപുണ്യം എനിക്കുണ്ട്, നിശ്ചയംതന്നെ! അതുകൊണ്ടുതന്നെയാണ് ഇപ്പോൾ വിഷ്ണുഭഗവാൻ എന്നിൽ പ്രസാദിച്ചത്! ആ പ്രസാദത്തിന്റെ ഫലമായിട്ടാണല്ലോ, ഈ ദുരാശയിൽ എനിക്കു വൈരാഗ്യം ജനിച്ചത്! ഈ വൈരാഗ്യം, നിശ്ചയമായും എനിക്കു സുഖംതരുന്നതായിരിക്കും. ഞാൻ ഭാഗ്യംകെട്ടവൾ ആയിരുന്നുവെങ്കിൽ, ഈ വൈരാഗ്യപ്രദമായ ദുഃഖംതന്നെ എനിക്കുണ്ടാവാതെ പോയേനെ! മനുഷ്യൻ വൈരാഗ്യംവഴിക്കു മാത്രമാണ്, ഗൃഹാദിസർവ്വബന്ധങ്ങളേയും വിട്ട് ശാന്തിലാഭമേല്ക്കുന്നത്. ഭഗവാൻ എനിക്കു ചെയ്തുതന്നിരിക്കുന്ന ഈ ഉപകാരത്തെ, തല കുനിച്ച് ആദരപൂർവ്വം ഞാൻ സ്വീകരിക്കുന്നു; വിഷയഭോഗത്തിനുള്ള ദുരാശയേ ത്യജിച്ച്, ആ ജഹദീശ്വരനെത്തന്നെ ഞാൻ ശരണം പ്രാപിക്കുന്നു. മേലാൽ, പ്രാരബ്ധമെന്തൊന്നു കൊണ്ടുവന്നു തരുന്നുവോ, അതുകൊണ്ടുതന്നെ ജീവിക്കുവാൻ ഞാനുറച്ചു. സന്തോഷത്തോടും ശ്രദ്ധയോടുംകൂടിത്തന്നെ ഇനി ഞാൻ ജീവിക്കും. ഇനി ഞാൻ മറ്റൊരു പുരുഷന്റെ നേരേയും നോക്കാൻ ഭാവമില്ല; എന്റെ ഹൃദയേശ്വരനും ആത്മസ്വരൂപനും ആയ ആ മഹാപ്രഭുവിന്റെ കൂടെത്തന്നെ രമിച്ചുകൊണ്ടിരിക്കും. സംസാരമാകുന്ന കിണറ്റിൽ വീണുകിടക്കുകയാണ് ഈ ജീവൻ. വിഷയങ്ങൾ ഈ ജീവനെ അന്ധനാക്കിയിരിക്കുന്നു. കാലമാകുന്ന പെരുമ്പാമ്പ് ഈ ജീവനെ തന്റെ വായിൽവെച്ച് അമർത്തിക്കൊണ്ടിരിക്കുകയാണ്. സാക്ഷാൽ ഭഗവാനല്ലാതെ, മറ്റാരും ഇനി ഇതിനെ രക്ഷിക്കുവാൻ ശക്തനല്ല. ജീവൻ സർവ്വവിഷയങ്ങളോടും വൈരാഗ്യം പ്രാപിക്കുന്നത് എപ്പോഴാണോ, ആ സമയംമുതൽ അത് സ്വയം രക്ഷയ്ക്ക് ഒരുമ്പെടുന്നു. അതുകൊണ്ട്, വളരെ മനസ്സുനിർത്തി ഇതു കണ്ടറിഞ്ഞുകൊണ്ടിരിക്കേണ്ടതാണ്. കാലരൂപത്തിലുള്ള പെരുമ്പാമ്പിന്റെ വായിൽ ഈ ജഗത്തു മുഴുവൻ അമർന്നിരിക്കുകയാണ് —എന്നുള്ളത്.

ആ വേശ്യയായ പിംഗള തന്റെ പ്രിയരായിക്കരുതിയിരുന്ന ധനികന്മാരേപ്പറ്റിയുള്ള ദുരാശയേയും, അവരോടു സംഗമിക്കുന്നതിനുള്ള ലാലസയേയും ദൂരെ ദൂരെ ത്യജിച്ചു. വളരെ ശാതിയോടുകൂടിപ്പോയി കിടന്നുറങ്ങുകയും ചെയ്തു. പരമാർത്ഥം തന്നെയാണ്, ആശയേപ്പോലെ വലുതായിട്ടുള്ള സുഖവും. പുരുഷ-ധനാദിയിലുള്ള ആശയേ പരിത്യജിച്ചപ്പോൾ മാത്രമാണല്ലോ പിങ്ഗളയ്ക്ക് സുഖമായിട്ടു പോയിക്കിടന്നുറങ്ങാൻ കഴിഞ്ഞത്!

മനുഷ്യർക്ക് ഏറ്റവും പ്രിയപ്പെട്ട വസ്തുക്കളെ സംഭരിച്ചു വയ്ക്കുന്നതു തന്നെ അവർക്ക് ദുഃഖാരണമായിത്തീരും. ഈ തത്ത്വം മനസ്സിലാക്കി, അകിഞ്ചനഭാവത്തിൽ (ഒന്നും ഇല്ലാതെ) കഴിഞ്ഞുകൂടുന്നവർ (ശാരീരമായ കാര്യംപോകട്ടെ— മനസ്സുകൊണ്ടുപോലും യാതൊന്നിനേയും

സംഗ്രഹിച്ചുവയ്ക്കാത്തവൻ) അത്യന്തസുഖസ്വരൂപനായ പരമാത്മാവിനെ പ്രാപിക്കുവാൻ അധികാരിയാകുന്നു. ഈ വസ്തുത ഒരു കരീൽപ്പക്ഷിയിൽനിന്നാണ് പഠിച്ചത്. ആ പക്ഷി, കൊക്കിൽ ഒരു മാംസക്കക്ഷണം വച്ചുകൊണ്ടിരുന്നു. മാസക്കഷണം കൊക്കിലില്ലാത്ത കുറേ പക്ഷികൾ ഈ പക്ഷിയുടെ പുറകേകൂടി, ആ മാംസത്തുണ്ടു തട്ടിപ്പറിച്ചെടുക്കാനായിട്ട്, ഇതിനോടു മല്ലിടുവാൻ തുടങ്ങി. ആ പക്ഷികളുടെ ഉപദ്രവം അസഹ്യമായപ്പോൾ, മറ്റേപ്പക്ഷി മാംസക്കക്ഷണം ഉപേക്ഷിച്ചുകളഞ്ഞു. ഉടനേ അതിന് സ്വാസ്ഥതയും സുഖവും കിട്ടി പറഞ്ഞതിന്റെ സാരം ഇതാണ് —സാധനസംഭരണം ദുഃഖമേ ഉണ്ടാക്കിതീർക്കൂ—

മാനിവമാനങ്ങളിൽ യാതൊരു ശ്രദ്ധയും ഞാൻ വെയ്ക്കാറില്ല. വീടും കുടുംബവും മറ്റും ഉള്ളവർക്ക് ഉണ്ടാകാറുള്ള ചിന്താക്ലേശവും എന്നെ ബാധിക്കാറില്ല. ആത്മാവിൽത്തന്നെ മഗ്നനായിക്കഴിയുകയാണ് ഞാൻ. എന്റെ രസിക്കലും രമിക്കലും എല്ലാം, എന്നോടുകൂടിത്തന്നെ കഴിഞ്ഞുകൊള്ളുന്നു. ഒരു ബാലകനിൽനിന്നാണ് ഈ പാഠം പഠിച്ചത്. അതുകൊണ്ട് ആ ബാലകനെപ്പോലെ ഞാനും ആനന്ദവനായിരിക്കുന്നു. രണ്ടുതരത്തിലുള്ളവരാണ് ഈ ജഗത്തിൽ നിശ്ചിന്തരും ആനന്ദതുന്ദിലരും ആയിട്ടു ജീവിക്കുന്നവർ. ഒന്ന് "എട്ടും പൊട്ടും തിരിയാത്ത" പാവപ്പെട്ട ബാലൻ; മറ്റേത്, ത്രിഗുണാതീതനായ ജ്ഞാനിയും!

ഒരു കുമാരിയായ കന്യകയിൽനിന്ന്, ഞാനൊരു പാഠം പഠിച്ചിട്ടുണ്ട്. ഒരിക്കൽ, ആ കുമാരിയുടെ വിവാഹം ആലോചിക്കുവാനായി ചിലർ അവളുടെ വീട്ടിൽ ചെന്നു. ആ വീട്ടിലെ മറ്റുള്ളവരെല്ലാം അന്ന് പുറത്തെവിടേയ്ക്കൊ പോയിരിക്കയായിരുന്നു. അതുകൊണ്ട്, ആ കുമാരിതന്നെ, അപ്പോഴവിടെച്ചെന്നവരുടെ ആതിഥ്യ —സൽകാരങ്ങൾ ചെയ്യേണ്ടതായിവന്നു. അതിഥികൾക്കു ഭക്ഷണം തയ്യാറാക്കുവാനായി, അവൾ വീട്ടിലെ ഒരേകാന്തസ്ഥലത്തുചെന്ന് നെല്ലുകുത്തുവാൻ തുടങ്ങി. അപ്പോൾ, അവളുടെ കൈയിലെ ശംഖവളകൾ തമ്മിൽ കൂട്ടിമുട്ടി വലിയ ഒച്ചയുണ്ടാക്കിക്കൊണ്ടിരുന്നു. അപ്പോൾ അവൾക്കുതോന്നി, വളകളുടെ ഒച്ചപ്പാടുകേട്ടാൽ, തന്റെ വിവാഹാലോചനയ്ക്കു വന്നിരിക്കുന്ന അതിഥികൾ കരുതും, ഇവിടെ അരിയില്ലെന്നും, ഇവൾ സ്വയം നെല്ലുകുത്തുകയാണെന്നും. അതിൽ വലിയ മാനക്ഷയവും ലജ്ജയും അവൾക്കു തോന്നി. ശംഖവളകൾ ഓരോന്നായി അവൾ ഉടച്ചുമാറ്റി. ഒടുക്കം ഈരണ്ടെണ്ണം മാത്രം ശേഷിച്ചു. എന്നിട്ട്, നെല്ലുകുത്തി നോക്കി. അപ്പോൾ ആ രണ്ടെണ്ണം കൂട്ടിത്തട്ടി, പിന്നെയും ഒച്ച പുറപ്പെടുവിച്ചു. അപ്പോൾ അവൾ ഓരോന്നുംകൂടി ഉടച്ചുമാറ്റി, ഓരോ കയ്യിലും ഒറ്റയൊറ്റ വള മാത്രം ആക്കി. അപ്പോൾ ശബ്ദവും നിലച്ചു. ജനങ്ങളുടെ നടപടികളും ഏർപ്പാടുകളും കണ്ടുപഠിക്കുന്നതിനായി ചുറ്റിത്തിരിഞ്ഞുകഴിഞ്ഞിരുന്ന ഞാനും അപ്പോൾ അവിടെച്ചെന്നുകൂടിയിരുന്നു. ആ കുമാരിയുടെ ഈ പ്രവൃത്തികളിൽനിന്നു ഞാൻ പഠിച്ചതിതാണ് —വളരെപ്പേർ ഒന്നിച്ചു കഴിഞ്ഞുകൂടുമ്പോൾ നിശ്ചയമായും കലഹം ഉണ്ടാവും; രണ്ടാൾ മാത്രമായിക്കഴിയുമ്പോഴും, സംഭാഷണം ഉണ്ടാകും. അതുകൊണ്ട്, കുമാരിയുടെ വളപോലെ, ഒറ്റയായിത്തന്നെ സഞ്ചരിച്ചുകൊള്ളണം.

ബാണം ഉണ്ടാക്കുന്നവന്റെ അടുക്കൽനിന്നും ഞാനൊരു പാഠം പഠിച്ചു —അതായത്, ആസന (ഇരിപ്പ്) ജയവും, ശ്വാസജയവും സാധിച്ചിട്ട്, വൈരാഗ്യവും അഭ്യാസവുംകൊണ്ട് തന്റെ മനസ്സിനെ സ്വാദീനമാക്കിവയ്ക്കണം. അനന്തരം, വളരെ ശ്രദ്ധയോടെ ഒരു ലക്ഷ്യത്തിൽ അതിനെ ഉറപ്പിക്കുകയും വേണം. പരമാനന്ദസ്വരൂപനായ പരമാത്മാവിൽ മനസ്സ് ഉറച്ചു പോയാൽപിന്നെ, കർമ്മവാസനകളാകുന്ന പൊടികളെല്ലാം താനേ പറന്നുകൊള്ളും. സത്ത്വഗുണം അഭിവൃദ്ധിപ്പെട്ടാൽ പിന്നെ, രജോഗുണവും തമോഗുണവും നിമിത്തമുണ്ടാകുന്ന വൃത്തികൾ താനേ വിട്ടുപൊയ്ക്കൊള്ളും. അപ്പോഴോ —നിരിന്ധനമായ (വിറകില്ലാത്ത) അഗ്നിയെപ്പോലെ മനസ്സു ശാന്തമാവുകയും ചെയ്യും. ഈ വിധത്തിൽ സ്വന്തം ചിത്തത്തേ സ്വന്തം ആത്മാവിൽത്തന്നെ സ്ഥിരമായി കെട്ടിനിർത്തിക്കഴിഞ്ഞവന്ന്, പുറമേയോ അകമേയോ ഉള്ള യാതൊരു പദാർത്ഥത്തിന്റെയും ഭാനം (പ്രകാശം) ഉണ്ടാവുന്നതല്ല. ഞാനെന്റെ കണ്ണുകൊണ്ടു കണ്ടതാണ്: ഒരു ശരപ്പണിക്കാരൻ ശരം നിർമ്മിച്ചുകൊണ്ടിരുന്നു. അവനതിൽ എത്രമാത്രം ശ്രദ്ധചെലുത്തി എന്നു പറയാനില്ല. അവന്റെ പണിയിൽത്തന്നെ തന്മയനമനസ്സായിരുന്നു അവൻ. അവന്റെ അടുത്തുകൂടി, ഒരു മഹാരാജാവ് വലിയ പരിവാരാഘോഷങ്ങളോടുകൂടി കടന്നുപോയത് അവൻ അറിഞ്ഞതേയില്ല.

ഞാൻ പാമ്പിൽനിന്നു പഠിച്ചപാഠം എന്തെന്നാൽ, സർവ്വസംഗത്യാഗം ചെയ്ത സംന്യാസി, പാമ്പിനെപ്പോലെ ഒറ്റയ്ക്കുതന്നെ നടന്നുകൊള്ളണം. കൂട്ടുകൂടി നടക്കുന്നത് ഒരിക്കലും നല്ലതല്ല. സംന്യാസി ഒരു മഠം നിർമ്മിച്ചു പാർക്കുകയുമരുത്. ഒരു സ്ഥാനത്തുതന്നെ ഇരുന്നുപോകരുത്. പ്രമാദങ്ങൾ ഒന്നും ചെയ്യുകയുമരുത്. വല്ല ഗുഹയിലോമറ്റോ കിടന്നുകൊള്ളണം. ബാഹ്യാചാരങ്ങളൊന്നും അഭ്യസിക്കരുത്. അതുകണ്ടാൽ ആളുകൾ ആടുത്തുകൂടും. ആരിൽനിന്നും, ഒരു സഹായവും കൈക്കൊള്ളരുത്. വളരെക്കുറച്ചേ സംസാരിക്കുവൂ. നശ്വരമായ ഈ ശരീരത്തിനുവേണ്ടി ഗൃഹമുണ്ടാക്കാൻ ശ്രമിക്കുന്നത് വ്യർത്ഥവും, ദഃഖകാരണവും ആകുന്നു. മറ്റുള്ളവരുള്ളത്? അതു വളരെസ്സുഖമായിട്ടു സമയം കഴിക്കയും ചെയ്യുന്നില്ലേ?

ഇനി, എട്ടുകാലനിൽനിന്ന് (ചിലന്തി) ഞാൻ പഠിച്ചതും പറയാം:- സർവ്വത്തിന്റേയും പ്രകാശകനും സർവാന്തര്യമിയും സർവ്വശക്തിമാനും ആയ ഭഗവാൻ, പൂർവ്വകല്പത്തിൽ, ഇതരസഹായമെന്നുമെന്നിയേ, തന്റെ മായാശക്തികൊണ്ടു തന്നെ നിർമ്മിച്ച ജഗത്തിനെ, കല്പാന്തകാലത്തിൽ (പ്രളയാവസരത്തിൽ) കാലശക്തിവഴിക്ക് നശിപ്പിച്ചിട്ട് —തന്നിലേയ്ക്കു തന്നെ ഒതുക്കിയിട്ട് - സജാതീയവും വിജാതീയവും സ്വഗതവുമായ ഭേദമൊന്നും കൂടാതെ, തനിച്ച് - താൻ മാത്രമായിട്ടിരുന്നു. അവിടുന്ന് സർവ്വത്തിന്റെയും അധിഷ്ഠാനമാണ്; ആശ്രയമാണ്; എന്നാൽ, അവിടുത്തേ അധിഷ്ഠാനവും ആശ്രയമാണ്; എന്നാൽ, അവിടുത്തെ അധിഷ്ഠാനവും ആശ്രയവുമോ? — അവിടുന്നു തന്നെ: അവിടുത്തേയ്ക്കു വേറേ ആധാരമൊന്നുമില്ല! പ്രകൃതിയുടേയും പുരുഷന്റെയും നിയമകനാണ് അവിടുന്ന്; കാര്യ -കാരണാത്മകമായ ജഗത്തിന്റെ അധികാരണമായ പരമാത്മാവുമാണ്. തന്റെ ശക്തിവിശേഷമായ കാലത്തിന്റെ പ്രഭാവത്താൽ സത്ത്വരജഃപ്രഭൃതി സമസ്തശക്തികളേയും, സാമ്യാവസ്ഥയിൽ കൊണ്ടുവരുന്ന തന്തിരുവടി തന്നെ. അനന്തരം, കൈവല്യഭാവത്തിൽ -ഏകവും അദ്വിതീയവുമായ രൂപത്തിൽ വിളങ്ങിക്കൊണ്ടും ഇരിക്കുന്നു. അനുഭവസ്വരൂപനും, ആനന്ദഘനമാത്രനും ആണ് ആ പരമാത്മാവ്. യാതൊരുതരം ഉപാധിയോടും ആത്മാവിന്നു സംബന്ധമില്ല. ആ മഹാപ്രഭു തന്നെ, സ്വന്തം ശക്തിയായ കാലംവഴിക്ക് തന്റെ ത്രിഗുണമയിയായ മായയേ ക്ഷോഭിപ്പിക്കുന്നു. തത്ദ്വാരാ, ആദ്യമായിട്ട് ക്രിയാശക്തി പ്രധാനമായ സൂത്രത്തേ —മഹത്തത്ത്വത്തേ —അവിടുന്നു സൃഷ്ടിക്കുന്നു. ഈ സൂത്രപൂരമായ മഹത്തത്ത്വം തന്നെയാണ്, മൂന്നു ഗുണങ്ങളുടേയും പ്രഥമമായ അഭിവ്യക്ത്യസ്ഥാനം. പിന്നെത്തേ സൃഷ്ടികളുടെയെല്ലാം മൂലകാരണമായിത്തീരുന്നത് ഈ മഹത്തത്ത്വം തന്നെ. ഈ മഹത്തത്ത്വത്തിലാണ് സർവ്വജഗത്തും, നൂലിൽ മണികൾ പോലെ, കോർക്കപ്പെട്ടുകിടക്കുന്നത്. ജീവന് ജന്മ-മരണചക്രത്തിൽപ്പെട്ടുഴലേണ്ടിവരും. ഈ മഹത്തത്ത്വം നിമിത്തം തന്നെ. എട്ടുകാലൻ ഉള്ളിൽനിന്ന് നൂൽ പുറത്തേയ്ക്ക് വലിച്ചെടുത്ത്, അതിന്മേൽത്തന്നെ ക്രീഡിച്ചിട്ട്, വീണ്ടും അതിനേ അകത്തേയ്ക്ക് തന്നെ വലിച്ചെടുക്കുന്നു. അതുപോലെയാണ്, പരമേശ്വരനായ പരമാത്മാവും ജഗത്തിനേ തന്നിൽനിന്നുതന്നെ ഉൽപ്പാദിപ്പിക്കുന്നതും, ഈ ജഗത്തിൽ ജീരൂപേണ താൻ ക്രീഡിക്കുന്നതും, ഒടുവിൽ ജഗത്തിനെ മുഴുവൻ തന്നിലേയ്ക്കുതന്നെ അടയ്ക്കുന്നതും!

ഇനി വേട്ടാളനിൽനിന്നും പടിച്ച പാഠം പറയാം. രാജാവേ!— ഏതെങ്കിലും ഒരു ജന്തു, സ്നേഹത്താലോ, ദ്വേഷത്താലോ, ഭയത്താലോ എങ്ങനെയെങ്കിലും അറിഞ്ഞുംകൊണ്ട്, ഏകാഗ്രതയോടുകൂടി, തന്റെ മനസ്സ് എന്തിനെങ്കിലും നിർത്തുകയാണെങ്കിൽ, ആ ജന്തുവിന്ന് ആ ധ്യാനിക്കപ്പെട്ട വസ്തുവിന്റെ രൂപം ഉണ്ടാത്തീരും. വേട്ടാളൻ ഒരു പുഴുവിനെ പിടിച്ചു കൊണ്ടുപോയി തന്റെ കൂട്ടുലിട്ടു സൂക്ഷിക്കുന്നു. ഈ പുഴു, പേടി നിമിത്തം ആ വേട്ടാളനെത്തന്നെ ചിന്തിച്ചുകൊണ്ടു കഴിയുന്നു. ആ വേട്ടാളന്റെ രൂപത്തിൽത്തന്നെ ആവുകയും ചെയ്യുന്നു. അതുപോലെ, മനുഷ്യൻ അന്യവസ്തു ഒന്നും ചിന്തിക്കാതെ പരമാത്മാവിനെത്തന്നെ ചിന്തിച്ച് ചിന്തിച്ച്, പരമാത്മാവു തന്നെയായിത്തീരുകയാണ് വേണ്ടത്.

ഈ വിധത്തിൽ ഇത്രയും ഗുരുക്കളിൽനിന്ന് ഇത്രയും പാഠങ്ങൾ ഞാൻ പഠിച്ചു. ഇനി ഞാൻ എന്റെ ശരീരത്തിൽനിന്നു പടിച്ചതും പറയാം. ഈ എന്റെ ശരീരവും എനിക്കു ഗുരുവാണ്! എനിക്ക് വിവേകവും വൈരാഗ്യവും പഠിപ്പിച്ചുതന്നത് ഈ ശരീരമാണ്. ആലോചിച്ചു നോക്കി മരണവും ജനനവും ഈ ശരീരത്തിന്റെ കൂടെയില്ലേ? ഈ ശരീരത്തെ പിടിച്ചുവച്ചാലത്തെ ഫലം ഇതു തന്നെയാണ് ദുഃഖത്തിലും ദുഃഖം എപ്പോഴും അനുഭവിച്ചുകൊണ്ടിരിക്കുക! തത്ത്വവിചാരം ചെയ്യുന്നതിന്ന്, ഈ ദേഹം സ്വല്പം സഹായകമാകുന്നില്ലെന്നില്ല. എങ്കിലും ഞാൻ ഇതിനെ ഒരിക്കലും എന്റേതായിട്ടു ഗണിക്കുന്നില്ല.

എപ്പോഴും എനിക്ക് ഈ നിശ്ചയമുണ്ട്. ഒരു ദിവസം, പട്ടിയും കുറുക്കനും ഈ ദേഹത്തെ ഇരയാക്കുമെന്ന്! അതുകൊണ്ടുതന്നെ, ഞാൻ ഈ ദേഹത്തോട് ഒരു സംഗവും വയ്ക്കാതെ നടക്കുന്നു. ശരീരത്തേ തൃപ്തിപ്പെടുത്തുന്നതിനാണ് ജീവൻ അനേകാനേക കർമ്മങ്ങൾ ചെയ്തുവരുന്നതും, ഏറെയേറെ ആശകൾ വെച്ചുകൊണ്ടിരിക്കുന്നതും. ഭാര്യാപുത്രാദി, ധന-സമ്പദാദി, പശു-വൃഷഭാദി, ദാസ-ഭൃത്യാദി, ഗൃഹ -രാമാദി, സഹോദര-ബാന്ധവാദി എന്നിവയുടെ പാലനപോഷണങ്ങളിൽത്തന്നെ ജീവൻ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. വളരെവളരെക്കഷ്ടപ്പെട്ട്, ധനം നേടിക്കൂട്ടുകയും ചെയ്യുന്നു. പക്ഷേ, ഈ ശരീരംതന്നെ എന്തൊന്നാണ്? ആയുസ്സൊടുങ്ങുന്ന മുഹൂർത്തത്തിൽ താനേ നശിച്ചുപോകുന്നതല്ലേ ഇത്? അത്രയുമല്ല, വൃക്ഷത്തേപ്പോലെ, ഈ നയത്തേ ശരീരത്തിനു വേണ്ടിയുള്ള ബീജം നട്ടുകഴിഞ്ഞിട്ട്, അതിന്നു വേണ്ടിയും വളരെ ദുഃഖം സഹിക്കുന്നു - ദുഃഖത്തിനുള്ള ഏർപ്പാടും ചെയ്യുന്നു! പല ഭാര്യമാരുള്ള പുരുഷനെ, ഓരോ ഭാര്യമാരും താന്താങ്ങളുടെ വശത്തേയ്ക്കു വളിക്കുന്നതുപോലെ, ജീവനെ ഓരോ ദേഹധർമ്മവും താന്താങ്ങളുടെ അടുക്കലേയ്ക്ക് ആകർഷിച്ചുകൊള്ളുന്നു. നാവ് സ്വാദിഷ്ടപദാർത്ഥങ്ങളുടെ നേർക്കു പിടിച്ചു വലിക്കുമ്പോൾ, ദാഹം (പിപാസ) ജലത്തിന്റെ അടുക്കലേയ്ക്ക് നയിക്കുന്നു. കാമവാസന സ്ത്രീസമ്പർക്കത്തിലേയ്ക്കു പ്രേരിപ്പിക്കുമ്പോൾ —ത്വക്ക്, ഉദരം, ശ്രവണം (ചെവി) ഇത്യാദി അന്യത്ര ആകർഷിക്കുന്നു. അതായത് —സുഖശയ്യാസനാദി - അഭീഷ്ടഭോജനം - മധുരശബ്ദം ഇത്യാദിയിലേയ്ക്കു നയിക്കുന്നു. അപ്പോഴേയ്ക്കും, മൂക്ക് സുഗന്ധാനുഭാവത്തിലേയ്ക്ക് ആകർഷിക്കുകയായി. മനോഹരദൃശ്യങ്ങളുടെ നേർക്ക് ആകർഷിക്കും ഉടനേ നേത്രം! എന്തിനേറേ? ഇപ്രകാരം, കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും കൂടി, എപ്പോഴും ഈ ജീവനെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു. ഭഗവാൻ ആദ്യം, തന്റെ അചിന്ത്യശക്തിയോടു കൂടിയ മായവഴിക്ക് സൃഷ്ടികർമ്മം തുടങ്ങി —വൃക്ഷാദി, ഇഴജന്തുക്കൾ, പശു —പക്ഷി —മൃഗ —മത്സ്യാദികൾ എന്നിങ്ങനെ ഒട്ടേറെത്തരം ജീവയോനികളേ സൃഷ്ടിച്ചെടുത്തു. പക്ഷേ, അതുകൊണ്ടൊന്നും ഭഗവാന്ന് തൃപ്തി തോന്നിയില്ല. പിന്നെ, മനുഷ്യയോനിയേ സൃഷ്ടിച്ചെടുത്തു. ഈ മനുഷ്യന്റെ ബുദ്ധിയ്ക്ക് വലിയ ഒരു വിശേഷം ഉണ്ട്: അതുകൊണ്ട്, ബ്രഹ്മസാക്ഷാൽകാരം സാധിയ്ക്കാം. അതുനിമിത്തം, സൃഷ്ടികർത്താവിന്നു വലിയ സന്തോഷം തോന്നി. മനുഷ്യൻ വെറും നശ്വരൻ അനിത്യൻതന്നെ; മൃത്യു അവന്റെ പുറകേ എപ്പോഴും ഉണ്ടുതാനും. എങ്കിലും, പരമപുരുഷാർത്ഥം (മോക്ഷം) സാധിയ്ക്കുക മനുഷ്യയോനിയുടെ വൈശിഷ്ട്യമാണ്. അനേകാനേകജന്മങ്ങൾക്കു ശേഷം, ദുർല്ലഭമായ ഈ മനുഷ്യശരീരം നേടിയ ജീവൻ (പുരുഷൻ) ബുദ്ധിപൂർവം ചെയ്യേണ്ടുന്ന ഒന്ന്, മരണത്തിന്നു മുമ്പുതന്നെ മോക്ഷം നേടുവാൻ പ്രയത്നിക്കുകതന്നെയാണ്. ഈ ജീവിതത്തിന്റെ മുഖ്യമായ ഉദ്ദേശ്യം മോക്ഷംതന്നെയാകുന്നു. വിഷയോപഭോഗമാകട്ടെ, മറ്റുയോനികളിലും സാധിയ്ക്കാവുന്നതാണ്. അതിനാൽ, മറ്റുയോനികളിലും സാധിയ്ക്കാവുന്നതാണ്. അതിനാൽ, വിഷയാനുഭവത്തിനുവേണ്ടി ഈ അമൂല്യജീവിതം കളഞ്ഞുകുളിച്ചുപോകരുത്. ഹേ രാജാവേ! ഈ മാതിരിയിലുള്ള വിചാരം ഇടവിടാതെ നടക്കുകയാൽ, എനിയ്ക്ക് ഈ ജഗത്തിൽ തീരെ വൈരാഗ്യം വന്നുപോയി. എന്റെ ഹൃദയത്തിൽ ജ്ഞാനവിജ്ഞാനങ്ങളുടെ ജ്യോതിസ്സ് ജ്വലിച്ചുകൊണ്ടിരിക്കുന്നുണ്ട്. എനിയ്ക്ക് ഒന്നിലുംതന്നെ ആസക്തിയുമില്ല; ഒന്നിനേപ്പറ്റിയും അഹങ്കാരവും ഇല്ല. ഞാൻ സ്വച്ഛന്ദമായി ഭൂമിയിലെ ല്ലാം ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഹേ രാജൻ! കേവലം ഗുരുവിൽനിന്നു തന്നെ, പര്യാപ്തവും സുദൃഢവുമായ ജ്ഞാനം ഉണ്ടാവുന്നതല്ല. സ്വന്തം ബുദ്ധികൊണ്ടും വളരെ വളരെ ചിന്തിക്കുവാനും, മനസ്സിലാക്കുവാനും ഉണ്ട് അതിലേയ്ക്കു. രാജാവേ! ഋഷികൾ ഏകവും അദ്വിതീയവുമായ ബ്രഹ്മത്തിനെപ്പറ്റി അനേകം പ്രകാരത്തിൽ ഗാനം ചെയ്തിട്ടുണ്ട്. അങ്ങുന്നു തന്നെത്താൻ അറിഞ്ഞു വിചാരിച്ച് നിർണ്ണയം ചെയ്യണം. അല്ലാതെ, ബ്രഹ്മത്തിന്റെ വാസ്തവികസ്വരൂപത്തെ അറിയാൻ കഴിയുന്നില്ല.

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു:- പ്രിയ ഉദ്ധവ! ജഗത്തിൽ എന്തെല്ലാം ആസക്തികളുണ്ടോ, അവയെല്ലാം സത്സംഗം നശിപ്പിച്ചുകളയുന്നു. ഇതുനിമിത്തം തന്നെയാണ്, സത്സംഗംവഴിയ്ക്ക്, ഞാൻ ഏറ്റവും പ്രസന്നനാവുന്നത്. എന്നെ സ്വാധീനപ്പെടുത്തുവാൻ, യോഗം— സാംഖ്യം— ധർമ്മാനുഷ്ഠാനം— സ്വാധ്യായം ഇവയ്ക്കൊന്നും, സത്സംഗത്തോളം ശക്തിയില്ല. തപസ്സ്, സംന്യാസം, ഇഷ്ടാപൂർത്തങ്ങൾ, ദാന—ദക്ഷിണകൾ ഇത്യാദികൊണ്ടൊന്നും ഞാൻ അത്ര പ്രസാദിക്കുകയില്ല. എത്രയാ പറയുക?— വ്രത-യജ്ഞ-വേദ-തീർത്ഥ-യമ-നിയമാദികൾകൂടിയും, സത്സംഗതുല്യം എന്നെ സ്വാധീനപ്പെടുത്തുവാൻ സമർത്ഥങ്ങളല്ല. ഒരു യുഗത്തിലെ അല്ല, എല്ലാ യുഗങ്ങളിലേയും വസ്തുതയും ആണ്

ഇത്. സാത്സംഗദ്വാരേണയാണ്, ദൈത്യന്മാർ — രാക്ഷസന്മാർ, മൃഗങ്ങൾ, പക്ഷികൾ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, നാഗത്താന്മാർ, സിദ്ധന്മാർ, ചാരണന്മാർ, ഗുഹ്യകന്മാർ, വിദ്യാധരന്മാർ, മുതൽപേർ എന്നെ പ്രാപിച്ചിട്ടുള്ളത്. മനുഷ്യരിലാണെങ്കിൽ, വൈശ്യർ, ശൂദ്രർ, സ്ത്രീകൾ, അന്ത്യജർ തുടങ്ങി, രാജോഗുണികളും തമോഗുണികളും ആയിട്ടുള്ള ഒട്ടനവധി ജീവന്മാർ എന്റെ പരമപാദത്തെ പ്രാപിച്ചത് സത്സംഗംവഴിക്കാണ്. പിന്നെ, വൃത്രാസുരൻ, പ്രഹ്ലാദൻ, വൃഷപർവ്വാവ്, ബലി, ബാണാസുരൻ, മായ, ദാനവൻ, വിഭീഷണൻ, സുഗ്രീവൻ, ഹനൂമാൻ, ജാംബവാൻ, ഗജേന്ദ്രൻ, ജടായു, തുലാധര വൈശ്യൻ, ധർമ്മവ്യാധൻ, കബ്ജാ, വ്രജവാടത്തിലെ (അമ്പാടിയിലെ) ഗോപികമാർ, യജ്ഞപത്നിമാർ, —വേറെയും വളരെ ആളുകൾ സത്സംഗപ്രഭാവത്താൽത്തന്നെ എന്നെ പ്രാപിക്കുവാൻ കഴിഞ്ഞിട്ടുള്ളവരാണ്. നിർമ്മലനായ ഉദ്ധവരേ! അവർ വേദങ്ങളെ സ്വാധ്യായം ചെയ്തിരുന്നില്ലെന്നു മനസ്സിലാക്കണം. വിധിപൂർവ്വകം മഹാത്മാക്കളെ ഉപാസിക്കുവാനും അവർക്കു കഴിഞ്ഞിട്ടില്ല. ഇതുപോലെ തന്നെ, കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങളോ, തപസ്സോ ഒന്നും അനുഷ്ഠിച്ചിരുന്നില്ല. കേവലം സത്സംഗവശാൽത്തന്നെ അവരെന്നെ പ്രാപിച്ചു. വൃത്രാസുരാദിക്ക് ഇതരസിദ്ധികളും ഉണ്ടായിരുന്നു എന്നു കല്പിച്ചാലും, ഗോപികൾ, പശുക്കൾ, യമളാർജ്ജുനവൃക്ഷങ്ങൾ, വ്രജത്തിലെ മാൻ മുതലായ മൃഗങ്ങൾ, കാളിയപ്രഭൃതി നാഗത്താന്മാർ ഇവരെല്ലാം സാധന സാധ്യങ്ങളെപ്പറ്റി യാതൊരു വിവരവും ഇല്ലാത്ത മൂഢബുദ്ധികളായിരുന്നു. ഇത്രമാത്രവുമല്ല, കേവലം പ്രേമപൂർണ്ണമായ മനോവൃത്തി മാത്രംകൊണ്ടും, വളരെപ്പേർ എന്നെ നിഷ്പ്രയാസം പ്രാപിച്ചു കഴിഞ്ഞിട്ടുണ്ട്—കൃതകൃത്യരായി ഭവിച്ചിട്ടുണ്ട്. ഹേ ഉദ്ധവ! വലിയ വലിയ പുരുഷാർത്ഥനിഷ്ഠരായവർ, സാംഖ്യം— യോഗം, ദാനം, വ്രതം, തപസ്സ്, യജ്ഞം, ശ്രുതിപ്രവചനം, മനനം, സംന്യാസം തുടങ്ങിയ സാധനങ്ങൾ വഴിക്ക് എന്നെ പ്രാപിച്ചില്ല എന്നുവരാം; എന്നാൽ സാത്സംഗംവഴിക്ക് ഞാൻ എത്രയും സുലഭനാണ്—സുപ്രപനാണ് എന്നറിയണം. ഞാനിവിടെപ്പറഞ്ഞ ഗോപികമാരേ, ഹേ ഉദ്ധവ! അങ്ങു നേരിട്ടു കണ്ടിട്ടുണ്ടല്ലോ. അവരെപ്പറ്റി എന്താ പറയാനുള്ളത്? അക്രൂരൻ എന്നെ ശ്രീ ബലരാമനോടുകൂടി അമ്പാടിയിൽനിന്നു മഥുരയിലേയ്ക്ക് കൊണ്ടുപോയപ്പോൾ, എന്റെ പ്രിയപ്പെട്ട ഗോപിമാർ എന്നോടുള്ള പ്രേമാധിക്യംകൊണ്ട്, മിണ്ടുവാനരുതാത്തവരായി. അവരുടെ സർവ്വവൃത്തികളും എന്നിൽത്തന്നെ സമർപ്പിച്ചിരുന്നു. ഗാഢഗാഢമായ പ്രേമഭാവംകൊണ്ട് അവരെന്നെ പിടിച്ചുവച്ചുകൊണ്ടിരുന്നു. ഞാനല്ലാതെ മറ്റൊന്നും ഈ ലോകത്തിൽ തങ്ങൾക്കു സുഖദായകമായിട്ടില്ല എന്നുവരെ, എന്റെ വിരഹാവസരത്തിൽ അവർ കരുതിപ്പോയി: അത്ര സങ്കടപ്പെട്ടുപോയി. ഞാൻ ഒരുവൻ മാത്രമാണ് അവരുടെ അത്യന്തപ്രിയതമൻ എന്നുള്ളത് നിനക്കറിയാമല്ലോ. ഞാൻ വൃന്ദാവനത്തിലിരുന്നപ്പോൾ അവർ അനവധി രാത്രികൾ — ആ രാസക്രീഡാരാത്രികൾ, എന്നോടുകൂടി അരനിമിഷത്തിനു തുല്യം നയിച്ചിരുന്നുവല്ലോ. പ്രിയ ഉദ്ധവ, ഞാൻ അകന്നപ്പോൾ അതേ രാത്രികൾ അവർക്ക് കല്പകാലം പോലെ നീണ്ടിരിക്കുന്നതായ്ത്തോന്നിപ്പോയി. വലിയ വലിയ ഋഷി മുനിമാർ സമാധിയിൽ ഇരുന്നുകൊണ്ടും, ഗംഗാദിമഹാനദികൾ സമുദ്രത്തിൽ ലയിച്ചുകൊണ്ടും തങ്ങളുടെ നാമരൂപങ്ങളെ വെടിഞ്ഞുവരുന്നതുപോലെ, ഈ ഗോപിമാർ പരമപ്രേമം വഴിയ്ക്ക് എന്നിൽ തന്മയീ ഭാവേന ലയിച്ചു പോയിരിക്കുന്നു. ഇഹ - പരലോകങ്ങൾ, സ്വന്തം ദേഹമെന്നല്ല, സ്വന്തം പതി -പുത്രാദികളെന്നുമല്ല -സർവ്വവും ആ ലയത്തിൽ അവർ മറന്നിരിക്കുന്നു. മഹാ - മഹാതപസ്വികൾക്കും ആദർശമായിട്ടുള്ളതായിരുന്നു അവരുടെ തന്മയത്വം -തന്മയത്വം. ഹേ ഉദ്ധവ! ആ ഗോപിമാരിൽ വളരെപ്പേർക്ക് എന്റെ വാസ്തവികസ്വരൂപം അറിയാമായിരുന്നില്ല. അവരെന്നെ ഭഗവാൻ എന്നറിയാതെ, കേവലം പ്രിയതമനായിട്ടേ അറിഞ്ഞിരുന്നുള്ളൂ. എന്നെ ഒരു ജാരനെപ്പോലെ കരുതി, എന്നോടു ചേരണം എന്നാണവർ കൊതിച്ചിരുന്നത്. സാധനഹീനരായ ആ ശതശതം ആയിരമായിരം അബലമാർക്ക്, കേവലം സംഗത്തിന്റെ പ്രഭാവത്താൽത്തന്നെ, പരബ്രഹ്മ പരമാത്മാവായ എന്നെ പ്രാപിക്കുവാൻ കഴിഞ്ഞു. ഹേ ഉദ്ധവ! അവർ എന്തെങ്കിലും വിചാരിച്ചിരുന്നുകൊള്ളട്ടെ- ഞാൻ സത്യത്തിൽ ആരാണോ, ആ ആൾ തന്നെയാണ്. അതുകൊണ്ട് എന്റെ പ്രിയപ്പെട്ട തോഴരേ! അങ്ങ് ശാസ്ത്രങ്ങളിലേ വിധിനിഷേധനിയമങ്ങളിൽ ഭ്രമിച്ചുഴലേണ്ട. പ്രവൃത്തി മാർഗ്ഗത്തിന്റെയോ, നിവൃത്തി മാർഗ്ഗത്തിന്റെയോ സാധനകളൊന്നും ഇനി നിനക്കാവശ്യമില്ല. എന്തിനധികം പറയുന്നു? അങ്ങ് ഇതുവരെ സാധ്യസാധനവിഷയങ്ങളെപ്പറ്റി ഒട്ടേറേ കേട്ടുകഴിഞ്ഞു. ഇനിയും അവയേക്കുറിച്ച് വളരെ കേൾക്കാനുണ്ടെന്നു കരുതുന്നുമുണ്ടാവാം. അതെല്ലാം, ഒന്നോടെ അങ്ങ് മറന്നേയ്ക്കുക. ആ ചിന്തയേ വിടുക. നീ കേവലം എന്നെ ശരണം പ്രാപിച്ചുകൊള്ളുക. സമ്പൂർണ്ണാന്തഃകരണങ്ങളോടെ വിശ്വസിച്ചുകൊള്ളുക —സകലത്തിന്റെയും ആത്മാവായിട്ടു വിളങ്ങുന്നതു ഭഗവാൻതന്നെയാണെന്ന്. ആ നിലയിൽ എന്നെ ശരണംഗമിച്ചുകൊള്ളുക.

അങ്ങ് എന്നോടുകൂടി ഒന്നായിത്തീർന്ന്, സംസാരികളായ സർവ്വഭയങ്ങളിൽനിന്നും, എന്നെന്നേയ്ക്കുമായി മുക്തനായിട്ടു ഭവിക്കും.—

ശ്രീ ഉദ്ധവൻ പറഞ്ഞു: — സനകാദിയോഗീശ്വരന്മാർക്കും പരമേശ്വരനായിരിക്കുന്ന ഹേ മഹാപ്രഭോ! അവിടുത്തെ ഉപദേശങ്ങളെല്ലാം ഞാൻ കേട്ടുകൊണ്ടിരുന്നു. പക്ഷേ, ഇതുകൊണ്ടും എന്റെ മനസ്സിന്റെ സംശയം നീങ്ങുന്നില്ലല്ലോ. ഞാൻ സ്വധർമ്മം പാലിച്ചിരിക്കുകയാണോ വേണ്ടത്, അതോ—സർവ്വവും ഉപേക്ഷിച്ച് അവിടുത്തെ ശരണം പ്രാപിക്കുകയാണോ വേണ്ടത്? എന്റെ മനസ്സ് ഈ ദുർഘടത്തിൽ കിടന്ന് വിഷമിക്കുകയാണ്. നിന്തിരുവടി കരുണയോടുകൂടി ഇക്കാര്യം തെളിയിച്ച് മനസ്സിലാക്കിത്തന്നാൽ കൊള്ളാം.

സർവ്വജഗത്തിന്നും ജീവനും പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നത് പരമാത്മാവാകുന്നു. മൂലാധാരാദി ചക്രങ്ങളിലും ആ പരമാത്മാവാണ് പ്രകടമായിക്കൊണ്ടിരിക്കുന്നത്. ആദ്യമായി ആ പരമാത്മാവ്, അനാഹനാദസ്വരൂപത്തിലിരിക്കുന്ന 'പര'യായ വാണി എന്ന പേരോടുകൂടിയ പ്രാണനോടുകൂടി, മൂലാധാര ചക്രത്തിൽ പ്രവേശിക്കുന്നു. അനന്തരം മണിപൂരക ചക്രത്തിൽ (നാഭിസ്ഥാനത്ത്) എത്തി, 'പശ്യന്തി'യായ വാക്കിന്റെ മനോമയമായ സൂക്ഷ്മരൂപത്തെ ധരിക്കുന്നു. അവിടെനിന്നു പിന്നെ, കണ്ഠദേശത്തിലുള്ള 'വിശുദ്ധ'നാമചക്രത്തിൽ വരുന്നു; അവിടെ 'മധ്യമ' എന്ന വാക്കിന്റെ രൂപത്തിൽ വ്യക്തീഭവിക്കുകയും ചെയ്യുന്നു. പിന്നീട് ക്രമേണ മുഖത്തിൽ (വായിൽ) എത്തി, ഹ്രസ്വദീർഘാദി മാത്രകളോടും, ഉദാത്ത-ാനുദാത്താദി സ്വരങ്ങളോടുംകൂടി, കകാരാദി സ്ഥൂലവർണ്ണങ്ങളോടുകൂടിയ 'വൈഖരീ' രൂപത്തെ കൈക്കൊള്ളുന്നു. ആകാശത്തിന്റെ അഗ്നി, ഊഷ്മാവിന്റെയോ വിദ്യുത്തിന്റെയോ രൂപത്തിൽ അവ്യക്താവസ്ഥയിൽ സ്ഥിതിചെയ്യുന്നുണ്ട്. മരക്കഷ്ണമെടുത്ത് ബലപൂർവ്വം മഥിക്കുകയാണെങ്കിൽ, കാറ്റിന്റെ സഹായദ്വാരാ, ആ അഗ്നി അത്യന്തസൂക്ഷ്മമായ പൊരിയായിട്ട് ആദ്യം പ്രത്യക്ഷപ്പെടും. അതിന് ആഹുതി നല്കി അതിനെ വർദ്ധിപ്പിക്കുകയാണെങ്കിൽ, അതുതന്നെ പ്രചണ്ഡരൂപം കൈക്കൊള്ളുന്നതും കാണാം. അതുപോലെതന്നെ ഞാനും, ശബ്ദബ്രഹ്മരൂപത്തിൽ പരാ-പശ്യന്തീ-മധ്യമാ-വൈഖരീ-എന്നീ രൂപത്തിൽ പ്രത്യക്ഷനായിത്തീരുന്നു. ഇപ്രകാരംതന്നെ, പറയുന്നതും, കൈകൊണ്ടു ചെയ്യുന്നതും, കാൽകൊണ്ടു നടക്കുന്നതും, അതാതവയവങ്ങൾകൊണ്ട് മല-മൂത്രത്യാഗം ചെയ്യുന്നതും, മണക്കുന്നതും, ആസ്വദിക്കുന്നതും, കാണുന്നതും, തൊടുന്നതും, കേൾക്കുന്നതും, മനസ്സുകൊണ്ടു സങ്കല്പവികല്പങ്ങൾ ചെയ്തുവരുന്നതും, ബുദ്ധികൊണ്ട് അറിയുന്നതും, അഹങ്കാരദ്വാരാ അഭിമാനിക്കുന്നതും, മഹത്തത്ത്വത്തിന്റെ രൂപത്തിൽ സകലത്തേയും ഭൂതപ്രേതമാക്കി വച്ചുകൊണ്ടിരിക്കുന്നതും, സത്ത്വ-രജസ്-തമോഗുണങ്ങളുടെ വികാരങ്ങളും, കർത്താവും, കാരണവും, കർമ്മവും, സർവ്വവും എന്റെ തന്നെ അഭിവ്യക്തിയാണ്. സർവ്വത്തിനെയും ജീവിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ പരമേശ്വരൻ തന്നെയാണ്, ത്രിഗുണമയമായ ഈ ബ്രഹ്മാണ്ഡകമലത്തിന്റെ കാരണമായിരിക്കുന്നത്. ഈ ആദിപുരുഷൻ ആദ്യം ഏകനും അവ്യക്തനും ആയിരുന്നു. കൃഷിസ്ഥലത്തു വിതയ്ക്കുന്ന വിത്ത് ശാഖാ-പുഷ്പ-പത്രാദി വിവിധരൂപം കൈക്കൊള്ളുന്നുണ്ടല്ലോ; അതുപോലെ കാലഗതിയിൽ മായയുടെ ആശ്രയത്തോടെ ശക്തിവിഭാവജനംവഴിക്ക് പരമേശ്വരൻതന്നെ, അനേകരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്നതായി തോന്നിച്ചുകൊണ്ടിരിക്കുകയാണ്. നൂൽ നീളത്തിലും വിലങ്ങത്തിലും ചേർത്ത് (ഊടും പാവും ആക്കി) വസ്ത്രം നെയ്തെടുക്കുന്നതെങ്ങനെയോ, അതുപോലെ ഈ ജഗത്തുമുഴുവൻ പരമാത്മാവിൽ ഭൂതപ്രോതമായിക്കിടക്കുകയാണ്. നൂൽ കൂടാതെ വസ്ത്രം ഉണ്ടാവുകയില്ലല്ലോ. എന്നാൽ, വസ്ത്രത്തിലല്ലാതെയും നൂലിന്നു നിലയുണ്ടുതാനും. —അതുപോലെ, ഈ ജഗത്ത് ഇല്ലാതാവുമ്പോഴും, പരമാത്മാവിന്ന് സത്തയുണ്ട്. ഈ ജഗത്ത് പരമാത്മസ്വരൂപം തന്നെയാണ്. പരമാത്മാവിനെ കൂടാതെ ഈ ജഗത്തിന്ന് അസ്തിത്വമില്ല. ഈ സംസാരമാകുന്ന മരം അനാദിയാണ്; ഒഴുക്കിനെന്നപോലെയുള്ള നിത്യത്വവും (പ്രവാഹനിത്യത്വവും) ഇതിന്നുണ്ട്. (ഒഴുക്കു നില്ക്കുന്നില്ലല്ലോ, എങ്കിലും ആ ഒഴുക്ക്, എപ്പോഴും ഇടവിടാതെ, നടന്നുകൊണ്ടിരിക്കുന്നുവല്ലോ). ഈ സംസാരത്തിന്റെ സ്വരൂപം കർമ്മപരമ്പരയത്രേ, പുഷ്പം സംസാരത്തിലെ ഭോഗവും, മോക്ഷം ആ മരത്തിന്റെ ഫലമാകുന്നു. രണ്ട് വിത്തുണ്ട് -ഈ സംസാരത്തിന്ന്, പാപവും പുണ്യവും. സംഖ്യാതീതങ്ങളായ വാസനകൾ ഇതിന്റെ വേരുകളാണ്. ത്രിഗുണങ്ങൾ ഇതിന്റെ മൂന്നു നാളങ്ങൾ-നാമ്പുകൾ-അത്രേ. പഞ്ചഭൂതങ്ങൾ ഇതിന്റെ തഴച്ചുതടിച്ച കവരക്കൊമ്പുകളാകുന്നു. ശബ്ദാദി അഞ്ചു വിഷയങ്ങൾ ഇതിന്റെ അഞ്ചു രസങ്ങളുമാകുന്നു. ഇന്ദ്രിയങ്ങൾ സാധാരണ കൊമ്പുകളും ആണ്. ജീവനെന്നും, ഈശ്വരനെന്നും രണ്ടു പക്ഷികൾ ഈ വൃക്ഷത്തിൽ കൂടുകൂട്ടി പാർക്കുന്നുണ്ട്. വാത-

പിത്ത-കഫ രൂപമായ മൂന്നുതരം തൊലി ഈ മരത്തിനെ ചുറ്റിയിരിക്കുന്നു. സുഖമെന്നും ദുഃഖമെന്നും രണ്ടുതരം കായ്കൾ ഇതിന്മേലുണ്ട്. ഈ വിശാലവൃക്ഷം സൂര്യമണ്ഡലംവരെ ഉണർന്നു നില്ക്കുന്നു. അതിന്റെ ശേഷം ലോകാതീത സ്ഥാനങ്ങളാണ്. ഇതുനിമിത്തം തന്നെയാണ്. മുക്തപുരുഷനന്മാർ സൂര്യമണ്ഡലത്തെ ഭേദിച്ച്, മേല്പോട്ടു പോകുന്നത്. ശബ്ദപരസാദിവിഷയങ്ങളിൽ കുടുങ്ങിക്കിട ക്കുന്ന ഗൃഹസ്ഥൻ, കാമനകൾകൊണ്ട് നിറഞ്ഞിരിക്കുന്നവനാകയാൽ കഴുകനേപോലെയുള്ളവനാ കുന്നു. ഈ വൃക്ഷത്തിന്റെ ദുഃഖപ്പഴം തിന്നുന്നത് അത്തരം കഴുക വർഗ്ഗമാണ്. എന്തുകൊണ്ടാണ ങ്ങനെ എന്നാണെങ്കിൽ, വിവിധകർമ്മങ്ങളുടെ കെട്ടുപാടിൽ കുടുങ്ങിയിരിക്കുന്നവരാണ് അവർ. വിഷയവിരക്തരായ പരമഹംസരുണ്ടല്ലോ, അവർ ഈ വൃക്ഷത്തിൽ രാജഹംസതുല്യരായിരിക്കുന്ന വരാണ്, ഈ മരത്തിലെ സുഖപ്പഴം അവർ അനുഭവിക്കുന്നു. പ്രിയപ്പെട്ട ഉദ്ധവ! വാസ്തവത്തിൽ ഞാൻ ഒരുത്തനേയുള്ളൂ. ബഹു പ്രകാരകമായ എന്റെ ഈ രൂപം കേവലം മായാമയമാണ്. ഗുരു മുഖേന ഈ തത്ത്വം ഗ്രഹിക്കുന്നവർതന്നെയാണ് സർവ്വവേദരഹസ്യങ്ങളേയും അറിഞ്ഞവർ. അതു കൊണ്ട്, എന്റെ ഉദ്ധവ! നീയ് ഗുരുപാസനാരൂപമായ ഏകാന്തഭക്തിവഴിക്ക്, തന്റെ ജ്ഞാനമാകുന്ന മഴുവിനെ മൂർച്ചയേറിയതാക്കിതീർക്കുക: ആ അഞ്ജാനമഴുവഴി വളരെ ശ്രദ്ധയോടെ തന്റെ ജീവഭാ വത്തെ വെട്ടിക്കളയുക. അനന്തരം പരമാത്മമസ്വരൂപനായിത്തീർന്ന്, ആ വൃത്തിരൂപമായ അസ്ത്രങ്ങ ളേയു (സാധനങ്ങളേയും) ഉപേക്ഷിക്കുക. അങ്ങനെ, തന്റെ അഖണ്ഡസ്വരൂപത്തിൽത്തന്നെ സ്ഥിതി ചെയ്താലും!—

ശ്രീകൃഷ്ണ ഭഗവാൻ ഉദ്ധവരുടെ ചോദ്യത്തിനു മറുപടി പറഞ്ഞു. ഹേ ഉദ്ധവാ, സത്ത്വം-രജസ്സ്-തമസ്സ് - ഈ മൂന്നും ബുദ്ധി (പ്രകൃതി)യുടെ ഗുണങ്ങളാണ്. ആത്മാവിന്റെ അല്ല. സത്ത്വഗു ണംവഴി, രജസ്തമോഗുണങ്ങളെ ജയിച്ചു കീഴടക്കണം: പൊങ്ങുവാനനുവദിക്കരുത്. പിന്നീട് സത്വഗു ണത്തിന്റെ അഭിവൃദ്ധി വരുമ്പോഴാണ്, ജീവന്, എന്നേപ്പറ്റിയുള്ള ഭക്തിരൂപമായ സ്വധർമ്മത്തിൽ നിഷ്ഠ കിട്ടുന്നത്. ഇടതടവെന്ന്യേ, സാത്ത്വിക വസ്തുക്കളെത്തന്നെ സേവിച്ചുകൊണ്ടിരുന്നാലാണ് സത്ത്വഗുണത്തിനു വൃദ്ധി വരുക. അപ്പോൾ, മദഭകതിമയമായ സ്വധർമ്മത്തിൽ പ്രവൃത്തി സിദ്ധിച്ചും തുടങ്ങും. യാതൊരു ധർമ്മാനുഷ്ഠാനംകൊണ്ട് സത്ത്വഗുണത്തിനു സമൃദ്ധി വരുമോ, ആ ധർമ്മ മാണ് എല്ലാറ്റിലും ശ്രേഷ്ഠം. ആ ധർമ്മം രജോഗുണത്തേയും തമോഗുണത്തേയും നശിപ്പിച്ചുകൊ ള്ളുന്നു. ആ രണ്ടും നശിച്ചു കഴിഞ്ഞാൽ പിന്നെ, അവനിമിത്തം വന്നുകൂടുന്ന അധർമ്മവും പെട്ടെന്നു നഷ്ടമായിക്കൊള്ളും, ശാസ്ത്രം, ജലം, സന്താനം, ദേശം, സമയം, കർമ്മം, ജന്മം, ധ്യാനം, മന്ത്രം, സംസ്കാരം-ഈ വസ്തുക്കൾ സാത്ത്വികങ്ങളായിരുന്നാൽ സത്ത്വഗുണത്തിന്നും, രാജസങ്ങളായിരു ന്നാൽ രാജാഗുണത്തിനും, താമസങ്ങളായിരുന്നാൽ തമോഗുണത്തിന്നും-വളർച്ച സംഭവിക്കുന്നതാ ണ്. ഇവയിൽ വച്ച് സത്ത്വഗുണമയങ്ങളേ മഹാത്മാക്കൾ പ്രശംസിക്കുന്നു; രജോഗുണങ്ങളേ അവൻ നിന്ദിക്കുന്നതുമില്ല, പ്രശംസിക്കുന്നതുമില്ല. എപ്പോൾവരെ ആത്മസാക്ഷാൽകാരം സാധിച്ചില്ലയോ, ഏതുവരെ സ്ഥൂല -സൂക്ഷ്മശരീരങ്ങളുടേയും അവയുടെ കാരണങ്ങളായ ത്രിഗുണങ്ങളുടേയും, നിവൃത്തി കിട്ടിയിട്ടില്ലയോ അതുവരേയ്ക്കും മനുഷ്യൻ, സത്ത്വഗുണശുദ്ധികൊണ്ടേ ആത്മതത്ത്വ ജ്ഞാനം വിളങ്ങുകയുമുള്ളു. മുളകൾ തമ്മിൽ ഉരുമ്മി തീയ് ഉണ്ടാവുന്നു; ആ തീയ് മുളങ്കാടിനെ മുഴുവൻ എരിച്ച് വെണ്ണീറാക്കുന്നു. എല്ലാം കഴിഞ്ഞാലോ -താനേ കെട്ടടങ്ങുന്നു. അതുപോലെ, ഈ ദഹം ഗുണങ്ങളുടെ വൈഷമ്യം നിമിത്തം ഉളവായി. വിചാരംകൊണ്ടു കടയുകയാണെങ്കിൽ, ഈ ദേഹത്തിൽനിന്ന് ജ്ഞാനഗ്നി കത്തിത്തുടങ്ങും. ആ അഗ്നി ഒടുവിൽ, ശരീരത്തെ മുഴുവനുമെ ന്നല്ല, ഗുണങ്ങളേയും ഭസ്മീകരിച്ചിട്ട്, താനേ അടങ്ങുന്നു.—

ശ്രീ ഉദ്ധവർ ചോദിച്ചു:— ഭഗവൻ! പ്രായേണ മനുഷ്യർക്കെല്ലാം അറിയാം, വിഷയങ്ങൾ ആപത്തുകളുടെ കൂടാണെന്ന്. എന്നിട്ടും അവർ, പട്ടിക്കും കഴുതയ്ക്കും ആട്ടിനും തുല്യം, ബഹു-ബഹുദുഃഖം സഹിച്ചും, ആ വിഷയങ്ങളെത്തന്നെ അനുഭവിച്ചുവരുന്നു. ഇതെന്തു കാരണവശാ ലാണ് ഭഗവാനേ!—

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു;- ഹേ ഉദ്ധവ ജീവൻ അജ്ഞാനം നിമിത്തം തന്റെ സ്വരൂപത്തെ മറന്ന്, ഹൃദയംകൊണ്ട് ഏതുവരെ സൂക്ഷ്മസ്ഥൂലാദി ശരീരങ്ങളിൽ അഹംബുദ്ധി വച്ചുകൊണ്ടിരുന്നു വോ, അതു സർവഥാ ഭ്രമമാണെങ്കിലും -അതുവരെ അവന്റെ സത്ത്വ പ്രധാനമായ മനസ്സ്, ഘോരമായ രജോഗുണത്തിലേയ്ക്ക്തന്നെ ചാഞ്ഞു കൊണ്ടിരിക്കുന്നതാണ്, ആ രജസ്സുകൊണ്ട്

മനസ്സു മൂടിപ്പോവും, അതേ-മനസ്സിൽ രജോഗുണത്തിന്നു പ്രാധാന്യം വന്നുകഴിഞ്ഞാലുടനെ മനസ്സ് സങ്കല്പ വികല്പങ്ങളിൽ കയറി, കളിയാടിത്തുടങ്ങുകയായി. അപ്പോൾ പിന്നെ, വിഷയചിന്തനം ചെയ്യാനുമൊരുങ്ങും; ബുദ്ധിയുടെ വഷളത്തംകൊണ്ട്, ഓരോ കാമനകളിൽ കടന്ന് കുടുങ്ങുകയും ചെയ്യും. പിന്നെ അതിൽനിന്നു വിടുതി നേടുക ഒട്ടും എളുതല്ല, വളരെക്കഠിനം തന്നെ. അനന്തരം ആ അജ്ഞാനം, കാമങ്ങൾ നിമിത്തം പല പല കർമ്മങ്ങൾ ചെയ്യുവാൻ തുടങ്ങും. ഇന്ദ്രിയവശഗനായിട്ട്, കർമ്മങ്ങളുടെ അന്തിമഫലം ദുഃഖം തന്നെ എന്ന് അറിഞ്ഞിട്ടും, ആ കർമ്മങ്ങൾ തന്നെ ചെയ്തുപോവുകയാണ്. ആ സമയത്ത് ആ കർമ്മം ചെയ്യുന്നവന്ന്, തന്നിൽ അവനവനിൽ -യാതൊരു സ്വാധീനതയും ഇല്ലാതാവും. രജോഗുണത്തിന്റെ തീവ്രവേഗം നിമിത്തം, അവനതീവ മോഹിതനായ് ചമഞ്ഞുപോകുന്നു. വിവേകിയായ പുരുഷന്റെ ചിത്തവും, ഇടയ്ക്കിടെ രജോഗുണംകൊണ്ടും തമോഗുണംകൊണ്ടും വിക്ഷിപ്തമായിത്തീരുമെങ്കിലും, വിഷയങ്ങളിൽ ദോഷമുണ്ടെന്നുള്ള ബുദ്ധി അവനെ വിടുന്നതല്ല. അതുകൊണ്ട് അവൻ വളരെ കരുതലോടെ, മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കും. ആ ഏകാഗ്രത കിട്ടുമ്പോൾ വിഷയോന്മുഖത നിശ്ശേഷം നീങ്ങിപ്പോവുന്നതുമാണ്. സാധകനായിട്ടുള്ളവൻ ഇരിപ്പ് (ആസനം) ഉറപ്പിക്കുവാനും, പ്രാണവായുവിനെ സ്വാധീനമാക്കുവാനും ആദ്യം ശീലമാക്കണം പിന്നെ, വളരെ ശ്രദ്ധയോടെ, തന്റെ ശക്തിയും സമയവും അനുസരിച്ച്, പതുക്കെപ്പതുക്കെ മനസ്സ് എന്നിൽ ചേർത്തുനിർത്തണം. ഇങ്ങനെ അഭ്യാസം ചെയ്യുമ്പോൾ, അതു നേരേ ഫലിക്കുന്നില്ലെങ്കിൽ, ഒട്ടും മടുത്തുപോവരുത്. നേരേമറിച്ച്, കൂടുതൽ ഉത്സാഹത്തോടെ ആ അഭ്യാസം നടത്തണം. വിരാട് പുരുഷനിലും മറ്റുമല്ല, എന്നിൽത്തന്നെയാണ് സാധകൻ മനസ്സുനിർത്തേണ്ടത്- എന്ന്. ഈ വസ്തുത, ആദ്യമായിട്ട്, അവർക്ക് ഉപദേശിച്ചതും ഞാൻ തന്നെയാണ്.

ഉദ്ധവരോടു ഭഗവാൻ പറഞ്ഞു. നിങ്ങൾ ആത്മാവിനെപ്പറ്റിയാണ് ചോദിക്കുന്നത്. എങ്കിൽ, ആത്മവസ്തു ഒന്നു മാത്രമാണ്; ആത്മാവിൽ അനേകത ഇല്ലേ ഇല്ല തന്നെ. അപ്പോൾ ആ വിഷയത്തിൽ നിങ്ങളുടെ ഈ ചോദ്യം- “അവിടുന്നാരാണ്” എന്നത് - ഉണ്ടാവാൻ തന്നെ പാടുണ്ടോ? ഈ സ്ഥിതിയിൽ, ഞാൻ ഉത്തരം പറയുകയാണെങ്കിൽ, ഏതു ജാതിയേയും, ഏതു ഗുണത്തേയും, ഏതു വ്യക്തിയേയും ആശ്രയിച്ചുകൊണ്ടു പറയണം? ആത്മാവ് നിർവ്വിശേഷം ആണല്ലോ. ആത്മാവിനെപ്പറ്റിയല്ല, ശരീരത്തെപ്പറ്റിയാണ് ചോദ്യം എങ്കിൽ, സമസ്തശരീരവും പഞ്ചഭൂതമായതുകൊണ്ട്, വാസ്തവത്തിൽ ഒന്നുതന്നെയാണ്- ശരീരവും. അതുകൊണ്ട്, നിങ്ങളുടെ ഈ ചോദ്യം “അവിടുന്നാരാണ്” എന്നത് —സർവ്വഥാ നിർത്ഥകം, ശബ്ദമാത്രം. നിങ്ങൾ തത്ത്വദൃഷ്ട്യാ ഇങ്ങനെ മനസ്സിലാക്കുവിൻ മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ദൃഷ്ടികൊണ്ടും, മറ്റ് ഇന്ദ്രിയങ്ങൾകൊണ്ട് പ്രതീതം (തോന്നപ്പെടുന്നത്) എല്ലാം ഞാൻ തന്നെയാകുന്നു. എന്നിൽനിന്നു ഭിന്നമായി മറ്റൊരു വസ്തുവും ഇല്ലതന്നെ. എന്റെ പ്രിയപുത്രരായ സനകാദികളേ! ഗുണങ്ങളിൽ അഥവാ വിഷയങ്ങളിൽ -അവയുടെ ചിന്തനത്തിൽ മുങ്ങിക്കിടക്കുകയാണ്. ഗുണങ്ങളാകട്ടെ, തങ്ങളുടെ സത്തയെ ചിത്തത്തിന്റെ സത്തയോടു മേളിപ്പിച്ചും ഇരിക്കുന്നു. എന്നാൽ, ഇതുകൊണ്ടെന്തു സംഭവിച്ചു? ചിത്തമാകട്ടെ -ഗുണങ്ങളാകട്ടെ രണ്ടും ജീവന്റെ സ്വഭാവമല്ല; സ്വരൂപവുമല്ല. അവ (ഗുണങ്ങളും ചിത്തവും) ജീവന്റെ അജ്ഞാനത്താൽ കല്പിതമായിത്തീർന്നിട്ടുള്ള ശരീരം-ഉപാധി മാത്രം ആകുന്നു. എന്തുകൊണ്ടെന്നാൽ, ജീവൻ വാസ്തവത്തിൽ എന്റെ തന്നെ സ്വരൂപമത്രേ. ചിത്തം എപ്പോഴും വിഷയങ്ങളെ സേവിച്ചുകൊണ്ടിരിക്കുന്നു; അതിനാൽ വിഷയങ്ങളിൽ പ്രവിഷ്ടമാണ് ചിത്തം എന്നു പറയാം. എന്നുവെച്ചാൽ, വിഷയരൂപം തന്നെയായിപ്പോയി ചിത്തം! ഗുണങ്ങളുടെ അഭിവ്യക്തിയാണെങ്കിൽ ചിത്തദ്വാരാ മാത്രമേ വരുകയുമുള്ളൂ. അതുകൊണ്ട്, ചിത്തവും ഗുണങ്ങളും ചേരാതെ, സ്വന്തം ശുദ്ധസ്വരൂപം തന്നെയാണ് എന്റെ സ്വരൂപം എന്നു ധരിക്കണം; ചിത്തത്തിനേയും ഗുണങ്ങളേയും ഉപേക്ഷിക്കുകയും വേണം. അവ എങ്ങനെയെങ്കിലും കിടന്നുകൊള്ളട്ടെ, അഥവാ ഇല്ലാതെ പോകട്ടെ, ആത്മാവിനോട് അവയ്ക്ക് ഒരു സംബന്ധവുമില്ല. ജാഗ്രത്ത്-സ്വപ്നം സുഷുപ്തി -ഈ മൂന്നവസ്ഥകൾ ബുദ്ധിയുടെ വൃത്തികൾ തന്നെയാണ്. അവ ഗുണങ്ങളേ അനുസരിച്ച്, വന്നുംപോയും ഇരിക്കുന്നു. ജീവൻ ഈ മൂന്നവസ്ഥകളിൽനിന്നും വിലക്ഷണനും, ഇവയുടെ സാക്ഷിയും, തുരീയതത്ത്വമായ പരമാത്മാവിന്റെ സ്വരൂപവും ആണ് എന്ന്, ജീവൻ ഗ്രഹിക്കുവാൻ തുടങ്ങും. എന്തെന്നാൽ, സാക്ഷിയും തുരീയനും ഞാൻ തന്നെയാകുന്നു. ഈ അനുഭവം വരുമ്പോൾ, ഗുണങ്ങളേയും ചിത്തത്തേയും വേറേ വേറേ ആക്കേണ്ടി വരുകയില്ല, രണ്ടു വകയേയും ഒന്നോടെ ത്യജിക്കുവാൻ സാധിക്കുന്നു. രണ്ടിന്റെയും

ത്യാഗം സംഭവിക്കുന്നു. ഈ ബന്ധനം, അഹങ്കാരം നിമിത്തം തന്നെയാണ്. അനർത്ഥങ്ങൾ മുഴുവൻ, ഈ ബന്ധനംനിമിത്തമാണെന്നറിഞ്ഞ്, വിദ്വാനായ പുരുഷൻ സംസാരബന്ധനത്തിൽനിന്ന് വിരക്തനാവണം, തുരീയമായ ആത്മതത്വത്തിൽ സ്ഥിതിചെയ്തുകൊണ്ട്, ആ ബന്ധനത്തെ ത്യജിക്കണം. നാനാത്വഭ്രമം യുക്തികളാൽ കളയാൻ കഴിയാതിരിക്കുംവരെ, ആ അജ്ഞാനി ഉണർന്നിരിക്കുന്നവനാണെങ്കിലും ഉറങ്ങുന്നവനായിത്തന്നെ ഗണിക്കപ്പെട്ടാൽ മതി. അയാളുടെ ചിത്തത്തിന്റേയും ഗുണങ്ങളുടേയും ഉലച്ചിലുകളും അങ്ങനെതന്നെ ഇരിക്കും. ജീവൻ സ്വരൂപത്തിൽ സ്ഥിതനാവാതെ, ചിത്തത്തേയും ഗുണങ്ങളേയും വേർതിരിക്കുന്ന കാര്യം അസാധ്യം തന്നെയാണ്. ആത്മാവില്ലാതെ മറ്റൊരു വസ്തുവും ഇല്ലെന്നുള്ളത്, തർക്കമറ്റ് തീർത്തുപറഞ്ഞുവല്ലോ. പിന്നെ, ദേഹാദികളായ ഇല്ലാത്ത വസ്തുക്കളെപ്പിടിച്ച്, എത്രയോ ഭേദവിഭേദങ്ങളും, സ്വർഗ്ഗാദി എത്രയോ ഗതികളും, അവയ്ക്ക് കാരണങ്ങളായ എത്രയോ കർമ്മലാപങ്ങളും തോന്നപ്പെടുന്നതും മുഴുവനും, സ്വപ്നത്തിൽ കാണുന്ന പ്രപഞ്ചത്തെപ്പോലെ സർവഥാ മിഥ്യയത്രേ.—

ഇന്ദ്രിയങ്ങൾവഴിക്ക് പുറമേ അനുഭവപ്പെടുന്ന പദാർത്ഥങ്ങളെല്ലാം ക്ഷണികങ്ങളാണ്. നിമിഷംതോറും അവ ജനിച്ചുകൊണ്ടും നശിച്ചുകൊണ്ടും ഇരിക്കുന്നു. ജാഗ്രദവസ്ഥയിൽ സർവ്വേന്ദ്രിയങ്ങളെക്കൊണ്ടും ആ പദാർത്ഥങ്ങളെ അറിയുന്നതാരാണ്? ആത്മാവ്! സ്വപ്നത്തിൽ, ഹൃദയത്തിൽത്തന്നെ, ജാഗ്രദവസ്തയ്ക്കുതുല്യം വിഷയാനുഭവം ചെയ്തുകൊണ്ടിരിക്കുന്നതാരാണ്? ആത്മാവുതന്നെയല്ലോ! സുഷുപ്തി (ഗാഢനിദ്രാ) സമയത്ത് ആ വിഷയങ്ങളെയെല്ലാം നീക്കിനിർത്തി, അവയുടെ ലയത്തേ അനുഭവിക്കുന്നതും ആരൊരുത്തനാണ്? സർവ്വദ്രഷ്ടാവായ ആത്മാവുതന്നെയല്ലേ അതും? ഇങ്ങനെ നമുക്ക് അതിസ്പഷ്ഠമാണ് —അവസ്ഥകൾ മൂന്നുണ്ടെന്നും, ആത്മാവ് ഏകനാണെന്നും സുഷുപ്തി-ജാഗ്രത്ത്-സ്വപ്നം ഇവയുടെ സ്മൃതി ഒരേ ആത്മാവിനാണല്ലോ ഉണ്ടാവുന്നത്. അപ്പോൾ മൂന്നു ഗുണങ്ങളുടേയും കാര്യഭൂതങ്ങളായ ഈ മൂന്നവസ്ഥകളേയും അറിയുന്നത്, സമസ്തേന്ദ്രിയനിയമകനായ ആത്മാവുതന്നെ എന്നു സിദ്ധം. അതുകൊണ്ട്, ഇങ്ങനെ വിചാരിച്ചറിയുവിൻ:- സത്വം, രജസ്സ്, തമസ്സ് —ഈ മൂന്നു ഗുണങ്ങളാൽ, മനസ്സിനന്നു തന്നെയാണ് ജാഗ്രത്ത്-സ്വപ്നം -സുഷുപ്തി—എന്ന് ഈ മൂന്നവസ്ഥകൾ ഉളവാകുന്നത്. അവയെല്ലാം, എന്റെ മായയാൽ എന്നിൽത്തന്നെ തോന്നിക്കൊണ്ടിരിക്കുകയും ആണ്. ഈ തത്വം ഉറപ്പിച്ചു ധരിച്ചുകൊള്ളുവിൻ! ഇങ്ങനെ യുക്തിവഴിക്കും, മഹാത്മാക്കളുടെ ഉപദേശം വഴിക്കും, തന്റെ ജ്ഞാനമാകുന്ന വാളിന്നു മൂർച്ചകൂട്ടി, ഹൃദയത്തിൽ കിടക്കുന്ന സർവ്വസംശയാശ്രയമായ അഹങ്കാരത്തെ വെട്ടിമുറിച്ചു തള്ളുക; പിന്നെ അതിന് ഒരിക്കലും പാർപ്പിടം കൊടുക്കുകയുമരുത്. ഞാനാകുന്ന ആത്മാവിന്റെ സ്വരൂപം ചിന്തിച്ചുകൊണ്ടുതന്നെ ഇരിക്കുവിൻ! ഇക്കാണായ ജഗത്തുമുഴുവൻ, മനോവിലാസം —മനസ്സിന്റെ കളിയും ഭ്രമവും മാത്രമായി ഗ്രഹിക്കണം. ഈ കാഴ്ചയെല്ലാം നശിക്കുന്നതാണ്. അലാതചക്രം (തീക്കൊള്ളിചുറ്റിക്കൽ) പോലെ അത്യന്തം ചഞ്ചലമാണ്. ഒരേ ജ്ഞാനസ്വരൂപനായ പരമാത്മാവ്, അനേകരൂപങ്ങളിൽ ഉണ്ടെന്നു തോന്നിച്ചുകൊണ്ടിരിക്കുക മാത്രമാണ് - പരമാർത്ഥത്തിൽ.

ജാഗ്രത്ത് - സ്വപ്നം - സുഷുപ്തി—ഈ മൂന്നുതരം വികല്പങ്ങളും, ഗുണങ്ങളുടെ പരിണാമങ്ങളാണ്; സ്വപ്നംപോലെ, ഇവ മായാമയങ്ങളും ആണ്. അതുകൊണ്ട് ഈ ഇന്ദ്രജാലക്കളിയിൽ മായയുടെ ചെപ്പടിവിദ്യയിൽ ദൃഷ്ടി ഊന്നുകയേ അരുത്. ഇതിൽനിന്നു കണ്ണെടുത്ത്, തൃഷ്ണാരഹിതരായി, മൗനികളായി, നിജാനന്ദത്തിൽ നിമജ്ജിച്ചും (മുങ്ങി)കൊണ്ട്, സങ്കല്പരഹിതരും ചേഷ്ടാരഹിതരും ആയിത്തീരണം. പിന്നീടും ഏതെങ്കിലും വ്യവഹാരത്തിനിടയിൽ ഈ ഇന്ദ്രജാലത്തിന്റെ പ്രതീതി (തോന്നൽ) ഉണ്ടായി എന്നുവരാം; അതിൽ ഭ്രമിച്ചുപോകരുത്. എന്തെന്നാൽ, ആദ്യംതന്നെ ഇത് അസത്യമാണെന്നറിഞ്ഞ് ഉപേക്ഷിക്കപ്പെട്ടു കഴിഞ്ഞതാണല്ലോ. എന്നാൽ, ശരീരപാതപര്യന്തം ഇതിന്റെ തെല്ലൊരു തോന്നൽ ഉണ്ടായിക്കൊണ്ടിരിക്കാം. പക്ഷേ, അതുകൊണ്ട് ദോഷമൊന്നും വരാനില്ല. ഹേ ഋഷികളേ! മദ്യം സേവിച്ച് ഉന്മത്തനായവൻ, താനുടുത്ത വസ്ത്രം താഴത്തു വീണിരിക്കുന്നുവെന്നോ അഥവാ മുൻപോലെതന്നെ ഇരിക്കുന്നുവെന്നോ അറിയുകയില്ലല്ലോ. അതുപോലെ, സിദ്ധനായ പുരുഷൻ, അയാളുടെ നശ്വരശരീരം ഇരിക്കുന്നുവെന്നോ അറിയുകയില്ലല്ലോ. അതുപോലെ, സിദ്ധനായ പുരുഷൻ, അയാളുടെ നശ്വരശരീരം ഇരിക്കുന്നുവോ നടക്കുന്നുവോ —കിടക്കുന്നുവോ —എന്നൊന്നും കാണുന്നില്ല. പ്രാരബ്ധാനുസാരം, ആ ദേഹം ഇരിക്കാം— നശിക്കാം. നിജാനന്ദസ്വരൂപം സാക്ഷാൽകരിച്ച് അതിൽ മുങ്ങിയിരിക്കയാണ് അവൻ. അവന്റെ ദൃഷ്ടിയിൽ ശരീരാദിയ്ക്കു സത്തതന്നെ ഇല്ല. പ്രാരബ്ധാധീനമാണ് ഈ ദേഹം. പ്രാരബ്ധം തീരുംവരെയ്ക്ക്, ഇതും ജീവനുള്ളതായിരിക്കും; ആ

പ്രാരബ്ധകർമ്മക്ഷയം കാത്തിരിയ്ക്കും. എന്നാൽ സമാധിയോഗത്തിൽ ആരൂഢനായി, ആത്മതത്ത്വത്തേ സാക്ഷാൽകരിച്ചവൻ, ഈ സ്വാപ്നിക ശരീരത്തിലും ദൃശ്യപഞ്ചത്തിലും ഒരിക്കലും ആസക്തനായിപ്പോവുകയില്ല. ഹേ ഋഷികളേ! ഞാൻ നിങ്ങളോട് ഇപ്പോൾ പറഞ്ഞത്, സാംഖ്യം — യോഗം ഇവയിലേ പരമരഹസ്യമാണ്. ഞാൻ സ്വയം ഭഗവാൻ ആകുന്നു. നിങ്ങൾക്ക് തത്ത്വജ്ഞാനം ഉപദേശിച്ചുതരുവാൻവേണ്ടിത്തന്നെ ഇവിടെ വരുകയും ആയിരുന്നു. ഹേ വിപ്രവരേ! ഞാൻ യോഗം — സാംഖ്യം — സത്യം — ഋതം (മധുരഭാഷണം) —തേജസ്സ്, ശ്രീ, കീർത്തി-ദമം ഇവയുടെയെല്ലാം പരമഗതിയും പരമാഗതിയും പരമാധിഷ്ഠാനവും ആകുന്നു. സർവ്വഗുണരഹിതമാണ് ഞാൻ; യാതൊന്നിനേയും ഞാൻ ആശ്രയിക്കുന്നുമില്ല. എങ്കിലും, സമത്വം, അസംഗത്വം മുതലായ സകലഗുണങ്ങളും എന്നെ സേവിച്ചുവരുന്നുണ്ട്. എന്നിൽത്തന്നെ അവയുടെ സ്ഥിതി —പ്രതിഷ്ഠ. ഞാൻ സകലത്തിന്റേയും ഹിതൈഷിയും സുഹൃത്തും പ്രിയതമനും ആത്മാവും ആകുന്നു. പരമാർത്ഥത്തിൽ, അവയേ ഗുണങ്ങളെന്നു പറയുന്നതേ ശരിയല്ല. അവ എന്നിൽനിന്നഭിന്നങ്ങളും, എന്റെ സ്വരൂപഭൂതങ്ങളും തന്നെ ആയിരിക്കുന്നതാണ് അതിന്റെ കാരണം.

യദുവംശത്തിലാണ് ജഗൽപതിയായ ഭഗവാൻ ശ്രീ കൃഷ്ണൻ അവതരിച്ചത്. അവിടുന്നു അനേകം അസുരന്മാരെ വധിച്ചു. മുഷ്ടികൾ, ചാണൂരൻ, കംസൻ എന്നിവരെ കൊന്നു. സന്ദീപനിമുനിയുടെ ഗൃഹത്തിൽ വിദ്യാധ്യയനം ചെയ്തു. അദ്ദേഹത്തിന്റെ മൃതപുത്രനെ തിരിച്ചുകൊണ്ടുവന്നു കൊടുത്തു. ശൗനകാദികളേ! ശ്രീകൃഷ്ണഭഗവാൻ മഥുരയിൽ താമസിച്ചിരുന്നപ്പോൾ, ഭഗവാൻ ബലരാമനോടും ഉദ്ധവനോടുംകൂടി, യദുവംശക്കാർക്ക് എല്ലാവിധത്തിലും പ്രിയവും ഹിതവും ചെയ്തു. ജരാസന്ധൻ പലതവണ വലിയ വലിയ സേനകളോടുകൂടി വന്നപ്പോൾ, ഭഗവാൻ അവരെ സംഹരിച്ച്, ഭൂഭാരം കുറച്ചു. കാലയവനനേ മുചുകുന്ദനെക്കൊണ്ട് ഭസ്മീകരിപ്പിച്ചു. ദ്വാരകാപുരി നിർമ്മിച്ച്, രായ്ക്ക്രാകൊണ്ട്, എല്ലാവരേയും അവിടെ കൊണ്ടുചെന്നാക്കി. സ്വർഗ്ഗത്തിൽനിന്ന് കല്പവൃക്ഷത്തേയും, സുധർമ്മാസഭയേയും കൊണ്ടുപോന്നു. പല പല ശത്രുപ്പടകളെ പൊരുതി ജയിച്ച് ഭഗവാൻ രുഗ്മിണിയെ ഹരിച്ചുകൊണ്ടു പോന്നു. ബാണാസുരനൊന്നിച്ചു യുദ്ധം ചെയ്തപ്പോൾ, ശ്രീമഹാദേവന്റെ മേൽ ഭഗവാൻ പ്രയോഗിച്ച ബാണങ്ങൾ ഏറ്റിട്ട് ശ്രീമഹാദേവൻ വായ്പൊളിച്ചു പോയി! ബാണാസുരന്റെ ഭുജങ്ങളെ മുറിച്ചുതുള്ളുകയും ചെയ്തു. പ്രാഗ്ജ്യോതിഷപുരത്തിന്റെ നാഥനായ ഭൗമാസുരനെ കൊന്നിട്ട്, ആയിരം കന്യകമാരേ ഗ്രഹിച്ചു. ശിശുപാലൻ, പൗൺഡ്രകൻ, സാല്വൻ, ദുഷ്ടനായ ദന്തവക്ത്രൻ, ശംബരാസുരൻ, ദ്വിവിദൻ, പീഠൻ, മുരൻ, പഞ്ചജനൻ മുതലായ ദൈത്യന്മാരുടെ ബലപൗരുഷങ്ങളെ വർണ്ണിച്ചിട്ട്, ഭഗവാൻ അവരെ എങ്ങനെ-എങ്ങനെ കൊന്നു എന്നും ഇതിൽ വർണ്ണിച്ചിരിക്കുന്നു. ഭഗവാന്റെ തൃച്ചക്രം കാശിയെ എന്തൊക്കെയെന്നും ആർക്കും ഗണിക്കാൻ കഴികയില്ല. എങ്കിലും, ദശമസ്കന്ധത്തിൽ ആ ലീലകളേക്കുറിച്ചു കീർത്തിച്ചിട്ടുണ്ട്. വാസുദേവപത്നി ദേവികയിൽനിന്ന് തന്തിരുവടി അവതരിച്ചു. ഗോകുലത്തിൽ നന്ദഗോപന്റെ ഗൃഹത്തിൽ ചെന്നു വളർന്നു. പൂതനയുടെ പ്രാണങ്ങളെ പാലോടുകൂടി കൂടിച്ചുകളഞ്ഞു. കുഞ്ഞുന്നാളിൽത്തന്നെ ശകുടം ഭഞ്ജിച്ചു. തൃണവർത്തൻ, ബകാസുരൻ, വത്സാസുരൻ ഇവരെ പേഷണം ചെയ്തു. ദേനുകാസുരന്നും, പ്രലംബാസുരന്നും സപരിവാരം സദ്ഗതി നല്കി. കാട്ടുതീയിലകപ്പെട്ട ഗോപന്മാരെ രക്ഷിച്ചു. കാളിയനാഗത്തെ മദനം ചെയ്തു. പെരുമ്പാമ്പിൽനിന്നു നന്ദഗോപരെ രക്ഷിച്ചു. ഗോപികൾ ഭഗവാൻ ഭർത്താവായി വരണമെന്നു കരുതി വ്രതം കൈക്കൊണ്ടപ്പോൾ, കൃഷ്ണഭഗവാൻ പ്രസാദിച്ച് അവർക്ക് അഭിമതം നല്കി. ഭഗവാൻ യജ്ഞപത്നിമാരിൽ കൃപചെയ്തു. അവരുടെ പതികളായ ബ്രാഹ്മർക്കു വലിയ പശ്ചാത്താപം ഉണ്ടായി. ഗോവർദ്ധനോദ്ധാരണലീല ചെയ്തപ്പോൾ, ഇന്ദ്രനും കാമദേനുവും വന്ന് ഭഗവാനെ അഭിഷേകം ചെയ്തു. ശരൽകാലരാത്രികളിൽ വ്രജസുന്ദരികളൊന്നിച്ച് രാസക്രീഡ ചെയ്തു. ദുഷ്ടനായ ശംഖചൂഡൻ, അരിഷ്ടൻ, കേശി ഇവരുടെ വധലീല ചെയ്തു. പിന്നെ, അക്രൂരൻ മഥുരയിൽനിന്ന് വൃന്ദാവനത്തിൽ ചെന്നപ്പോൾ, അദ്ദേഹമൊരുമിച്ചു, ശ്രീകൃഷ്ണഭഗവാനും, ബലദേവനും മഥുരയിലേയ്ക്കു പോയി. ആ സമയത്ത് വ്രജസുന്ദരികൾ വിലപിച്ചുപോയ കഥ അവർണ്ണനീയമാണ്. രാമനും, ശ്യാമനും മഥുരയിൽ ചെന്നിട്ട് അവിടുത്തെ ഏർപ്പാടുകൾ കണ്ടു. കുവലയാപീഡം എറിച്ചു. അനന്തരം അവിടുന്ന് ഭാരതയുദ്ധത്തിൽ പാണ്ഡവരെ നിമിത്തമാക്കിക്കൊണ്ട് പൃഥ്വിയുടെ വളരെ വലിയ ഭാരത്തെ ഒതുക്കിവച്ചു.

വീഴുമ്പോഴോ, വേയ്ക്കുമ്പോഴോ വഴുതമ്പോഴോ തുമ്മുമ്പോഴോ സങ്കടം വരുമ്പോഴോ മനുഷ്യർ പരിഭ്രമിച്ച് ഉച്ചസ്വരത്തിൽ "ഹരിയേ നമഃ" എന്നു പറഞ്ഞു പോകുന്നുണ്ടല്ലോ. ആ മനസ്സ്

സർവ്വപാപങ്ങളേയും അകറ്റുന്നതാകുന്നു. ദേശ-കാല-വസ്തുക്കളാൽ പരിച്ഛിന്നനല്ലാത്ത ഭഗവാൻ ശ്രീകൃഷ്ണന്റെ നാമ-ലീലാ-ഗുണാദികളെ സങ്കീർത്തിക്കുന്നുവെങ്കിൽ, അഥവാ അവിടുത്തെ പ്രഭാവം, മാഹാത്മ്യം ഇത്യാദി കേൾക്കന്നു എങ്കിൽ, തന്തിരുവടി ഉടനേ ഓടിവന്ന് ഹൃദയത്തിലെത്തി പരി ശോഭിക്കുവാൻ തുടങ്ങുന്നതാണ്; ഈ ശ്രവണ-കീർത്തനങ്ങൾ ചെയ്യുന്ന ജനങ്ങളുടെ സകലദുഃഖങ്ങളും ഒടുക്കിക്കളയുന്നതുമാണ്. സൂര്യൻ അന്ധകാരത്തേയും, കാറ്റ് മേഘങ്ങളേയും എങ്ങനെ മാറ്റുന്നുവോ അതുപോലെ! സർവ്വവ്യാപിയും, സനാതനനും ആയ ഭഗവാന്റെ നാമ-ലീലാ-ഗുണഗണോച്ചാരണം ചെയ്യാത്ത വാക്ക് എത്രതന്നെ ഭാവപൂർണ്ണമായിരുന്നാലും, നിരർത്ഥമാണ്; എത്ര സുന്ദരമായിരുന്നാ ലും അസുന്ദരമാണ്; വിശിഷ്ട വിഷയങ്ങളെ ഭഗവാന്റെ ഗുണങ്ങളെക്കൊണ്ടു പരിപൂർണ്ണമായിരി ക്കുന്ന വാഗ്ഗുംഭം പരമപാവനമാണ്, മംഗളമയമാണ്, പരമസത്യമാണ്. ഭഗവാന്റെ പരിശുദ്ധയശസ്സിനെ ഗാനംചെയ്തിട്ടുള്ള വാഗ്ഗുംഭം എത്രയും രമണീയതമമാണ്; രുചികരമാണ്, പ്രതക്ഷിണം നവനവമായ് തോന്നിക്കുന്നതുമാണ്. അതുകൊണ്ട് എന്നുമെന്നും മനസ്സിനു പരമാനന്ദാനുഭൂതി സിദ്ധിക്കയും ചെയ്യു ന്നു. സമുദ്രംപോലെ അഗാധവും വിസ്തൃതവുമായിരിക്കുന്ന ദുഃഖം മുഴുവൻ, ആ വാഗ്പ്രഭാവ ത്താൽ, എന്നെന്നേയ്ക്കുമായി വറ്റിപ്പോവും, രസഭാവാലങ്കാരാദിയുക്തമായിരുന്നാലും, ഏതൊരു വച നധാര ജഗത്തിനെ പവിത്രീകരിയ്ക്കുന്ന ശ്രീകൃഷ്ണഭഗവാന്റെ യശസ്സിനെ ഒരിടത്തും കീർത്തിച്ചിട്ടി ല്ലയോ, അത് കാക്കകൾക്ക് എച്ചിലിട്ടുകൊടുക്കുന്ന എച്ചിൽക്കുപ്പപോലെ അത്യന്തം അശുദ്ധമാണ്; അറപ്പുതോന്നിക്കുന്നതാണ്. മാനസസരസ്സിലേ ഹംസങ്ങളോ, ബ്രഹ്മലോകത്തിലിരിക്കുന്ന ഭഗവദ്ഗാ സരായ പരമഹംസന്മാരോ അത്തരം ദുർവ്വാഗ്ധാരയേ ഒരിക്കലും സേവിക്കുകയില്ല. നിർമ്മല ഹൃദ യരായ സത്തുക്കൾ, ഭഗവാൻ എവിടെയിരുന്നുവോ അവിടെയേ പാർക്കുകയുള്ളൂ. നേരേമറിച്ച്, സുന്ദരരചനയില്ലാത്തതായിരുന്നാലും, അപശബ്ദബഹുലമായിരുന്നാലും, ഭഗവാന്റെ സുയശഃസൂചക മായ നാമം കലർന്നിട്ടുള്ളതാണെങ്കിൽ, ആ വചനധാരജനങ്ങളുടെ സർവ്വപാപങ്ങളേയും നശിപ്പി ക്കുന്നതത്രേ. എന്തുകൊണ്ടെന്നാൽ സജ്ജനങ്ങൾ ഭഗവാന്റെ ഗുണനാമ -ലീലകൾ ഉള്ള കൃതികളെ മാത്രമേ, കേൾക്കുകയും കീർത്തിക്കുകയും, പാടുകയും ചെയ്യുകയുള്ളൂ. മോക്ഷസിദ്ധിക്കു സാക്ഷാൽ സാധനമായിട്ടുള്ള നിർമ്മലജ്ഞാനം പോലും, ഭഗവദ്ഭക്തിയോടുകൂടിയതല്ല എങ്കിൽ, എത്ര ശോഭ യുള്ളതാവുകയില്ല. അതുപോലെതന്നെ, കർമ്മവും ഭഗവാന്ന് സമർപ്പിച്ചില്ല എങ്കിൽ, അതെത്ര മഹ ത്തര കർമ്മമായിരുന്നാലും, സർവ്വദാ അമംഗളരൂപവും, ദുഃഖദവും തന്നെയായിരിക്കും. അങ്ങനെ യുള്ള കർമ്മം ശോഭനവും വരണീയവും ആയിത്തീരുന്നതെങ്ങനെ? വർണ്ണാശ്രമങ്ങളെ അനുസരി ച്ചുള്ള ആചാരങ്ങളും, തപസ്സും, സ്വാധ്യായാദിയും നടത്താൻവേണ്ടി എത്ര വലിയ ക്ലേശങ്ങൾ സഹിക്കേണ്ടിവരുന്നു, പരിശ്രമം ചെയ്യേണ്ടിവരുന്നു! അവയുടെ ഫലമോ, —യശസ്സോ സമ്പൽപ്രാ പ്തിയോ മാത്രമാണ്! എന്നാൽ, ഭഗവാന്റെ ഗുണ-ലീല-നാമാദികളുടെശ്രവണവും കീർത്തനവും മറ്റും, ആ തൃച്ചരണങ്ങളുടെ അവിചലസ്മൃതിയേ പ്രദാനംചെയ്യുന്നു. ഭഗവാന്റെ ആ ശ്രീ ചരണകമ ലങ്ങളേ നിരന്തരം ചിന്തിക്കുന്നത്, സർവ്വതാപപാങ്ങളേയും അമംഗളങ്ങളേയും നശിപ്പിക്കുകയും, പരമശാന്തിയേ പ്രദാനംചെയ്കയും ചെയ്യുന്നു! അതുകൊണ്ടേ അന്തഃകരണം ശുദ്ധമാവുകയുള്ളു, ഭഗവാങ്കൽ ഭക്തി ജനിക്കുകയുള്ളൂ. സമസ്തപ്രാണികളുടേയും വാസ്തവികസ്വരൂപം ആത്മാവ്, ഭഗ വാൻതന്നെയാണ്. സർവ്വാന്തർയ്യാമിയും, സർവ്വാരാധ്യദേവനും, സർവ്വദേവാതീതനും തന്തിരുവടിതന്നെ യാണ്. അവിടുത്തേ ശാസനം അഖണ്ഡമാണ്.

### നാലാം ഭാഗം

# ശരത്ഋതു

**അ**ശ്വനിമാസത്തോടെ ശരത്ത് വന്നുകഴിയും. മഴയുടെ കട്ടി തീരെ കുറയും. ആകാശത്തിൽ മേഘങ്ങൾ ഒഴുകി നടക്കുന്നുണ്ടാകും. ആകാശം തെളിഞ്ഞിരിക്കുന്നു. പൗർണ്ണമിചന്ദ്രനു മനോഹാരിത കൂടി. തടാകങ്ങളും നദികളും തോടുകളും തെളിഞ്ഞതാണ്. ആ ജലത്തിൽ ചന്ദ്രനും നക്ഷത്രങ്ങളും തിളങ്ങും. ഈ കാലത്ത് ആകാശത്തുകൂടി ഒഴുകുന്ന മേഘങ്ങളിൽ ചന്ദ്രനും നക്ഷത്രങ്ങളും ഒളിച്ചു കളിക്കും. പൊയ്കകളിൽ നിഴൽ വീഴും. കാടുകളിൽ, മരകൂട്ടുങ്ങളിൽ ഈ കാഴ്ചകൾക്കു മനോഹാരിതകൂടും. തണുപ്പു മിതമാണ്. വെയിലിനും കട്ടിയില്ല. ഭാരതത്തിലെ നല്ല കാലാവസ്ഥയിൽ ഒന്നു ശരത്തുതന്നെയാണ്.

പച്ചപുല്ലുതിന്നു മദിച്ചു നടക്കുന്ന മൃഗങ്ങളും അവയുടെ അമറലും കൂത്താട്ടവും മറ്റൊരു ദൃശ്യമാണ്. പക്ഷികൾ എമ്പാടും ചിലച്ചുകൊണ്ടു പറന്നുനടക്കും. ഇണകൾ ആഹ്ലാദിച്ചു കുറുകുന്നു. അശ്വനി കാർത്തികമാസങ്ങൾ ഈ സുഖത്തിന്റെ മാസങ്ങളാണ്.

കാലം ഒതുങ്ങി നില്ക്കലില്ലല്ലോ. അതു കുതിച്ചു പായുകയാണ്. സൂര്യൻ ദക്ഷിണായനയാത്രക്കു പോവുകയായി. വെയിലിനു ചൂടു കുറയുന്നു. ഹേമന്തത്തിന് രണ്ടു മാസം കഴിഞ്ഞാൽ ശരത്ത് വഴിമാറുന്നു.

## അശ്വിനം

അശ്വിനത്തിലെ വ്രതങ്ങളും ഉത്സവങ്ങളും ഏതാണെന്നു നോക്കാം:-

### ശ്രാദ്ധം

പൗർണ്ണമിമുതൽ അമാവാസിവരെ ശ്രാദ്ധമായി ആചരിക്കുന്നു. ഇതിനെ ശ്രാദ്ധയജ്ഞം എന്നും പറയാറുണ്ട്. ഈ സമയത്ത് സ്വന്തം പിതൃക്കളുടെ ശാന്തിക്കായി ബ്രാഹ്മണഭോജനവും ദക്ഷിണയും നല്കുന്നു. പിതൃക്കൾക്കായി ജലതർപ്പണം ചെയ്യുന്നു.

### സാംഝീ

ഈ ഉത്സവവും പൗർണ്ണമിതൊട്ടു അമാവാസിവരെ ആഘോഷിക്കുന്നു.

### അശോകവ്രതം

ഈ പൂജ ശുക്ലപതിപദനത്തിൽ നടത്തുന്നു. ഈ ദിവസം അശോകവൃക്ഷത്തെ പൂജിക്കുന്നു. നെയ്യ്, ശർക്കര ഇവകൊണ്ടും ജലംകൊണ്ടും പൂജിക്കുന്നു. യുവതികൾ ഈ പൂജ നടത്തി

യാൽ അവർക്കു വിവാഹവും നെടുമംഗല്യവും സിദ്ധിക്കും. കന്യകമാരുടെ ഈ വൃക്ഷപൂജ അധികം ഫലം നല്കുന്നതാണ്.

## ദുർഗ്ഗാഷ്ടമി

ഈ ഉത്സവം അശ്വിനമാസത്തിലെ ശുക്ല പക്ഷ അഷ്ടമിയിലാണ് വരുന്നത്. ദുർഗ്ഗാഭഗവതിക്കു മധുരപലഹാരങ്ങൾ നിവേദിക്കുന്നു. പ്രഭാതത്തിൽ ഹോമം നടത്തുകയും സന്ധ്യാസമയത്തു ദേവീ സ്തോത്രം ആലപിക്കുകയും ചെയ്യും. ദുർഗ്ഗാദേവിയുടെ അനുഗ്രഹം ഉണ്ടാകും എന്നു വിശ്വസിക്കുന്നു.

## മഹാലക്ഷ്മീവ്രതം

ഈ വ്രതം ഭാദ്രപദമാസത്തിലെ കറുത്ത അഷ്ടമി മുതൽ ആരംഭിക്കുന്നു. അത് ആശ്വിനത്തിലെ കറുത്തപക്ഷ അഷ്ടമിക്കു സമാപിക്കുന്നു. ഈ ദിവസം ലക്ഷ്മീപൂജ നടത്തുന്നു. ആദ്യമായി ലക്ഷ്മീവിഗ്രഹം സ്നാനം ചെയ്യിച്ച് പുതുവസ്ത്രങ്ങൾ ധരിപ്പിക്കണം. തുടർന്ന് ആഡംബരങ്ങളും അലങ്കാരങ്ങളും അണിയിച്ച് നിവേദ്യം സമർപ്പിക്കണം. ആചമനം കഴിഞ്ഞ് പുഷ്പം, ധൂപം, ദീപം, ചന്ദനം, മുതലായവയോടെ ആരതി നടത്തണം. രാത്രി ചന്ദ്രോദയത്തിനുശേഷം അർഘ്യം കൊടുക്കുകയും ആരതി നനടത്തുകയും വേണം. പിന്നീടു വേണം പൂജകൻ ആഹാരം കഴിക്കാൻ. ഈ വ്രതാനുഷ്ഠാനംമൂലം ധനധാന്യസമൃദ്ധിയും സമ്പൽ സമൃദ്ധിയും ഉണ്ടാകുന്നതാണ്.

ഒരു ഗ്രാമമത്തിൽ വളരെ പണ്ഡിതനും ദരിദ്രനുമായ ഒരു ബ്രാഹ്മണൻ താമസിച്ചിരുന്നു. അദ്ദേഹം സാമാന്യം നല്ല നിയമപണ്ഡിതനായിരുന്നു. ആ ഗ്രാമത്തിനടുത്ത് ഒരു കാട്ടിൽ പഴയ ഒരു വിഷ്ണു ക്ഷേത്രമുണ്ടായിരുന്നതിനാൽ അദ്ദേഹം ദിവസവും കൃത്യസമയത്തു പൂജയ്ക്കു പൊയ്ക്കൊണ്ടിരുന്നു. വിഷ്ണുഭഗവാൻ അദ്ദേഹത്തിന്റെ നിഷ്ഠയോടുകൂടിയ പൂജ കണ്ട് പ്രസന്നനായി. ആ ഭക്തന് ദർശനം നൽകി. ഭഗവാൻ അദ്ദേഹത്തിനു പണം നൽകുന്ന കാര്യം പറയുകയും ധനം സമ്പാദിക്കാനുള്ള ഉപായം നിർദ്ദേശിച്ചുകൊടുക്കുകയും ചെയ്തു. ക്ഷേത്രത്തിനു മുൻവശം ഒരു സ്ത്രീ ചാണകവരളി ഉണക്കാൻ വരുന്നുണ്ട്. രാവിലെ വന്ന് നീ അവളെ സ്വാധീനിക്കണം. അവളോട് നിന്റെ വീട്ടിൽ താമസിക്കിൻ ആവശ്യപ്പെടണം. അവൾ ആ അപേക്ഷ നിരസിക്കുന്നതുവരെ ഇത് പറഞ്ഞുകൊണ്ടിരിക്കണം. അവൾ എന്റെ പതിയായ ലക്ഷ്മിയാണ്. അവൾ നിന്റെ വീട്ടിൽവരുന്നതോടെ നിന്റെ സകല ദുഃഖങ്ങളും അമാറും. ഇത്രയും പറഞ്ഞ് ഭഗവാൻ അന്തർദ്ധാനം ചെയ്തു. ബ്രാഹ്മണൻ ഗൃഹത്തിലേക്ക് പോവുകയും ചെയ്തു.

പിറ്റേദിവസം അരാവിലെ നാലുമണിക്കുതന്നെ അദ്ദേഹം ക്ഷേത്രത്തിനു മുന്നിലെത്തി കാത്തിരുന്നു. ലക്ഷ്മി ചാണകം ഉണക്കാൻ വന്നപ്പോൾത്തന്നെ ആ ബ്രഹാമണൻ പിടികൂടി. ലക്ഷ്മി ചുരുണ്ടു കിടന്നുകളഞ്ഞു. ആരാണ് ഇന്നെന്റെ വസ്ത്രത്തിൽ പിടികൂടിയിരിക്കുന്നത്. ഒരു ബ്രാഹ്മണൻ പിടിച്ചുകൊണ്ടു നില്ക്കുന്നത് അവർ കണ്ടു. വിടൂ എന്ന് ലക്ഷ്മി പറഞ്ഞു- പക്ഷേ ബ്രാഹ്മണൻ വിട്ടില്ല. അദ്ദേഹം പറഞ്ഞു -നീ എന്റെ വീട്ടിൽവന്ന് താമസിക്കാമെന്ന് ഉറപ്പുപറഞ്ഞാൽ വിടാം. ലക്ഷ്മി വിഷ്ണുഭഗവാന്റെ കൗശലം മനസ്സിലാക്കി, പറഞ്ഞു- ഹേ ബ്രാഹ്മണാ, നീ നിന്റെ പതിയോടൊപ്പം പതിനാറുദിവസം എന്റെ വ്രതമനുഷ്ഠിക്കുക, പതിനാറാം ദിവസം രാത്രി ചന്ദ്രനെ പൂജിച്ച് വടക്കോട്ടു നോക്കി എന്നെ വിളിക്കുക. അപ്പോൾ ഞാൻ നിന്റെ ഗൃഹത്തിൽ തീർച്ചയായും വരാം. ബ്രാഹ്മണൻ അത് അങ്ങനെതന്നെ അനുഷ്ഠിച്ചു. ചന്ദ്രപൂജ കഴിഞ്ഞു വടക്കുനോക്കി വിളിച്ച ഉടൻ ലക്ഷ്മി വന്നു. അദ്ദേഹത്തോടൊപ്പം ആഹാരംകഴിച്ച് ആ വീട്ടിൽ താമസിക്കാൻ തുടങ്ങി. ഇങ്ങനെ മഹാലക്ഷ്മീവ്രതം പ്രസിദ്ധമായി. "അല്ലയോ ലക്ഷ്മീദേവി, അവിടന്ന് ആ ബ്രാഹ്മണ ഗൃഹത്തിൽ വന്നതുപോലെ സകലരുടേയും ഗൃഹങ്ങളിൽ ആഗതയാകേണമേ, ഞങ്ങളുടെ ഗൃഹത്തിലും വരേണമേ!" എന്നു പ്രാർത്ഥിക്കണം.

## ജീവിത് പുത്രികാവ്രതം

ഇത് ആശ്വിനമാസം കൃഷ്ണപക്ഷ അഷ്ടമിനാൾ അനുഷ്ഠിക്കുന്ന വ്രതമാണ്. സൂര്യനാരായണപൂജയാണ് ഈ ദിവസം നടത്തേണ്ടത്. വ്രതമനുഷ്ഠിക്കുന്നയാൾ സൂര്യനാരായണഭഗവാന്റെ

പ്രതിമ സ്നാനം ചെയ്യിച്ച് അലങ്കരിച്ച് വയ്ക്കണം. ധൂപം, ദീപം, മുതലായവകൊണ്ട് ആരാധന നടത്തണം. നിവേദ്യവസ്തുക്കൾ പലർക്കായി വീതിച്ചു കൊടുക്കണം. പറിച്ചെടുക്കുന്ന പഴങ്ങളോ പച്ചക്കറികളോ ഒന്നും ഭക്ഷിക്കരുത്. മുറിക്കുകയും ചെയ്യരുത്. ഈ വ്രതാനുഷ്ഠാനംകൊണ്ട് കുട്ടി ഉണ്ടാകും. കുട്ടി ജനിച്ച് മരിക്കുന്നനവർക്കും ജീവനില്ലാത്ത കുട്ടയെ പ്രസവിക്കുന്നവർക്കും പാപനി വൃത്തിവന്ന് ആവക സങ്കടങ്ങളിൽനിന്ന് അവർ മോചിതരാകുന്നതാണ്. ശ്രീകൃഷ്ണഭഗവാൻ ദ്വാരക യിൽ വസിക്കുമ്പോൾ അവിടെ ഒരു ബ്രാഹ്മണനും താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ ഏഴു പുത്ര ന്മാർ ചെറുപ്പത്തിൽ തന്നെ കാലപുരി പ്രാപിമച്ചു. ബ്രാഹ്മണൻ ദുഃഖിതനായി അരുദിവസം അദ്ദേഹം ഭഗവാമൻ ശ്രീകൃഷ്ണന്റെ അടുക്കൽചെന്നു സങ്കടം പറഞ്ഞു- ഹേ ഭഗവാൻ, അങ്ങയുടെ ഭരണകാ ലത്ത് അവിടുത്തെ കൃപയാൽ എനിക്ക് ഏഴു മക്കളുണ്ടായി. പക്ഷേ, ആരും ജീവിച്ചിരിപ്പില്ല. ഇതിനെന്താണു കാരണം? അങ്ങേയ്ക്ക് അന്യദുഃഖം കാണാൻ ആഗ്രഹമില്ലെങ്കിൽ ഇതിനുള്ള കാരണം പറഞ്ഞു തരണേ!

ഭഗവാൻ പറഞ്ഞു- ഹേ ബ്രാഹ്മണ, കേൾക്കൂ, ഇനി ഉണ്ടാകുന്ന അങ്ങയുടെ പുത്രന് മൂന്നുവയസ്സ്, ആയുസ്സുണ്ടായിരിക്കും. ആ കുട്ടിയുടെ ആയുർവർദ്ധനയ്ക്ക് അങ്ങ് സൂര്യനാരായണ പൂജ നടത്തുക. അങ്ങയുടെ പുത്രന് ദീർഘായുസ്സുണ്ടാവും. ബ്രാഹ്മണൻ അപ്രകാരം അനുഷ്ഠി ച്ചു. സകല കുടുംബാംഗങ്ങളും അഞ്ജലിബദ്ധരായി വ്രതാവസാനത്തിൽ പ്രാർത്ഥിച്ചു.

“ആദിത്യദേവാ, കനിയണമേ- ദയാനിധേ ദുഃഖമവസാനിക്കണേ. നിൻ പാദതാരിൽ പ്രണമിച്ചി ടുന്നേൻ.”

ഇത്രയും കേട്ടയുടൻ ആദിത്യന്റെ രഥം അവിടെ നിന്നു. ബ്രാഹ്മണന്റെ പ്രാർത്ഥനയിൽ സന്തുഷ്ടനായി ദിവാകരൻ കഴുത്തിൽനിന്നു ഒരു മാലയെടുത്തു ബ്രാഹ്മണബാലന്റെ കഴുത്തിൽ അണിയിച്ചിട്ടു പോവുകയും ചെയ്തു. അല്പസമയത്തിനു ശേഷം ബ്രാഹ്മണബാലന്റെ പ്രാണൻ കൊണ്ടുപോകുന്നതിന് യമരാജാവ് വന്നു. യമരാജനെ കണ്ട് ബ്രാഹ്മണദമ്പതികൾ കൃഷ്ണൻ കള്ളനെന്നു പറഞ്ഞു കരഞ്ഞു. തുടർന്ന് അനവധി അപവാദങ്ങളും പറഞ്ഞു. കൃഷ്ണൻ ഇതെല്ലാം അറിഞ്ഞ് സുദർശനചക്രവുമായി പെട്ടെന്ന് അവിടെയെത്തി പറഞ്ഞു. ആ മാല യമരാജാവിനെ അണിയിക്കുക. ഇതു കേട്ട് ബ്രാഹമണൻ മാല എടുക്കാൻ തുടങ്ങിയപ്പോഴേക്കും യമരാജൻ പേടിച്ച് ഓടി. എന്നാൽ യമന്റെ നിഴൽ അവിടെ നിന്നിരുന്നു. ബ്രാഹ്മണൻ ആ പുഷ്പമാല നിഴലിന്മേൽ അർപ്പിച്ചു. തത്ഫലമായി ആ നിഴൽ ശനിയുടെ രൂപത്തിൽ വന്ന് ശ്രീകൃഷ്ണഭഗവാനോടു പ്രാർ ത്ഥിച്ചു. കരുണാമൂർത്തിയായ ഭഗവാൻ ശനിയോട് അരയാൽ വൃക്ഷത്തിൽ വസിച്ചുകൊള്ളുന്നതിന് പറഞ്ഞു. അപ്പോൾ മുതൽ ശനിയുടെ നിഴൽ അരയാലിൽ വസിക്കാൻ തുടങ്ങി. ശ്രീകൃഷ്ണഭഗവാൻ ആ ബ്രാഹ്മണപുത്രനെ ദീർഘായുസ്സാക്കി. അല്ലയോ ഭഗവാനേ! ബ്രാഹ്മണബാലനെ ദീർഘായു ഷ്മാനാക്കിയതുപോലെ എല്ലാവരേയും ദീർഘായുഷ്മാന്മാരാക്കേണമേ! എന്ന് പ്രാർത്ഥിച്ച് വൃതം അനു ഷ്ഠിക്കുക.

## ആശാഭ-ഗൗതീവ്രതം

ഈ വ്രതം സ്ത്രീകൾ അശ്വിന കൃഷ്ണപക്ഷത്തിലെ അഷ്ടമിദിവസം മുതൽ ആരംഭിച്ച് എട്ടു ദിവസം അനുഷ്ഠിക്കേണ്ടതാണ്. എട്ടു മരക്കഷ്ണങ്ങൾ മണ്ണും ചാണകവും തേച്ച് ആശാഭഗൗതി യായി സങ്കല്പിച്ച് ദേവീകഥകൾ വായിക്കണം. പിന്നീട് അവയിൽ എട്ടെട്ടു കറുക എട്ടെട്ടു പൈസ എട്ടെട്ടു ചിട്കി (ഭക്ഷ്യവസ്തു) ഓരോ സുഹാലി (ഒരുവക സുഗന്ധവസ്തു) ഓരോ പഴം ഇവ അർപ്പിക്കണം. പിന്നീട് എട്ടെട്ടു രോലി (ഒരു വക ചുവന്നപൊടി) എട്ടെട്ടു കണ്മഷിപ്പൊട്ട് ഇവ ചാർത്തണം. ഓരോന്നിനും ഓരോ വിളക്ക് കത്തിക്കുക. ഇങ്ങനെ എട്ടുദിവസം തുടർച്ചയായി പൂജ നടത്തുകയും ദേവീ കഥകൾ കേൾക്കുകയും ചെയ്യണം. എട്ടാം ദിവസം ഓരോ മംഗല്യ പേടകം ഓരോന്നിലുംവച്ച് പൂജിക്കുക. ഈ ദിവസവും വ്രതമുണ്ടായിരിക്കണം. വ്രതം അനുഷ്ഠിക്കുന്നയാൾ എട്ടാം ദിവസം മംഗളവസ്തുക്കളും മറ്റും ഭർതൃമാതാവിനു സമർപ്പിച്ചു വണങ്ങുക. ഇങ്ങനെ ഈ വ്രതം എട്ടുദിവസം തുടരുക. ഒമ്പതാം അദിവസം അവ്രതം സമാപിപ്പിക്കുക.

എട്ടു മംഗലപേടകങ്ങളും എട്ടു പ്രതിമകളിൽ നിന്നും എടുക്കുക. ഒന്ന് ഭർതൃമാതാവിനു പാദത്തിൽ സമർപ്പിക്കുക. എട്ടു മംഗല്യപേടകങ്ങളിൽ ഓരോ സുഗന്ധദ്രവ്യമുണ്ടായിരിക്കണം. അന

ന്തരം മംഗല്യവതികളായ എട്ടു ബ്രാഹ്മണസ്ത്രീകൾക്ക് ആഹാരം കൊടുത്ത് മംഗല്യപേടകവും ദക്ഷി ണയും നൽകുക. ആശാഭഗൗതീ പൂജയ്ക്കുശേഷം ദേവീകഥകൾ വായിച്ചു (പറഞ്ഞു) കേൾക്കണം.

ഹിമാചലമെന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് രണ്ട് പെൺമക്കളുണ്ടാ യിരുന്നു. ഒരു മകളുടെ പേർ ഗൗരി, രണ്ടാമത്തെവൾ പാർവ്വതി. ഒരു ദിവസം പിതാവ് ഇവരെ രണ്ടുപേരെയും അരികിൽ വിളിച്ചു ചോദിച്ചു- നിങ്ങൾ രണ്ടുപേരും ആരുടെ ഭാഗ്യത്തിലാണു വളരുന്നത്? പാർവ്വതി പറഞ്ഞു. ഞാൻ എന്റെ ഭാഗ്യത്താൽ വളരുന്നു. ഗൗരി പറഞ്ഞു ഞാൻ അങ്ങയുടെ ഭാഗ്യത്താലാണു വളരുന്നത്.

ഇതുകേട്ടു രാജാവ് പുരോഹിതനെവിളിച്ചു പറഞ്ഞു പാർവ്വതിക്ക് ഒരു തെണ്ടിയേയും ഗൗരിക്ക് ഒരു രാജകുമാരനെയും വരനായി അന്വേഷിക്കണമെന്ന്. രാജാവിന്റെ നിർദ്ദേശമനുസരിച്ചു വരന്മാരെത്തിരക്കി പുരോഹിതൻ പുറപ്പെട്ടു. പുരോഹിതൻ ഒരു ദിവസം ഒരു വഴിയിലൂടെ പോവു മ്പോൾ വഴിയരികിൽ ഒരു തെണ്ടി ഇരിക്കുന്നതുകണ്ടു. ശിവൻ ആ രൂപത്തിൽ വന്നിരിക്കുകയായി രുന്നു. പുരോഹിതൻ പാർവ്വതിയുടെ വിവാഹം ആ തെണ്ടിയുമായി നടത്താൻ തീരുമാനിച്ചു. ഒരു സുന്ദരനായ രാജകുമാരനുമായി ഗൗരിയുടേയും വിവാഹവും നിശ്ചയിച്ചു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞ് ഗൗരിയുടെ വിവാഹഘോഷയാത്ര വന്നുചേർന്നപ്പോൾ രാജാവ് അതിന് വലിയ സ്വാഗതം നൽകി. എന്നാൽ പാർവ്വതിയുടെ വിവാഹ ഘോഷയാത്ര വന്നപ്പോൾ രാജാവ് യാതൊരു സ്വീകരണവും നൽകിയില്ല. കന്യകയെ മാത്രം കൊടുത്തു യാത്രയാക്കി. ശിവൻ (ഭിക്ഷക്കാരൻ) പാർവ്വതിയേയുംകൂട്ടി കൈലാസത്തിലെത്തി. പാർവ്വതിയുടെ പാദം ചവിട്ടിയിടത്തെ പുല്ലെല്ലാം കരിഞ്ഞു നിൽക്കുന്നനതായി കാണപ്പെട്ടു. ഇതുകണ്ട് ശിവൻ പണ്ഡിതന്മാരെ വരുത്തി ഇതിന്റെ കാരണം തിരക്കി. അവർ വളരെ ചിന്തിച്ചശേഷം പറഞ്ഞു - പാർവ്വതിയും അവളുടെ ജ്യേഷ്ഠപത്നിമാരും ആശാഭഗൗതീവ്രതം എഅനുഷ്ഠിച്ചിരുന്നു. ഇവളുടെ ജ്യേഷ്ഠത്തിമാർ തങ്ങളുടെ മാതൃഭവനത്തിലെത്തി വ്രതം സമാപിപ്പിച്ചു. പാർവ്വതി സമാപനം നടത്തിയില്ല. പാർവ്വതിയും അമ്മവീ ട്ടിൽ പോയി വ്രതസമാപനം നടത്തിയാൽ സകല ദോഷവും മാറും.

പണ്ഡിതന്മാരുടെ ഈ പ്രസ്താവം കേട്ട് ശിവനും പാർവ്വതിയും നല്ല വേഷങ്ങൾ ധരിച്ച് പാർവ്വതിയുടെ മാതൃഭവനത്തിൽ പോവാനൊരുങ്ങി. കുറച്ചുദൂരം പോയിക്കഴിഞ്ഞപ്പോൾ വഴിയരു കിൽ ഒരു റാണി പ്രസവവേദനയനുഭവിക്കുന്നു. ഇതുകണ്ട പാർവ്വതി ശിവനോടു പറഞ്ഞു. നാഥാ പ്രസവത്തിന് ആ സ്ത്രീ വളരെ കഷ്ടപ്പെടുന്നു. അതിനാൽ എന്റെ ഗർഭപാത്രം അടച്ചുകളയുക.

ശിവൻ ഭഗവാൻ പറഞ്ഞു - നീ ഗർഭപാത്രം അടപ്പിച്ചാൽ പിന്നീടു പശ്ചാത്തപിക്കേണ്ടി വരും. പിന്നെയും കുറച്ചു മുന്നോട്ടു പോയപ്പോൾ ഒരു പെൺകുതിര പ്രസവിക്കുന്നതുകണ്ടു. അതും വളരെ ദുഃഖം അനുഭവിക്കുന്നു. പാർവ്വതി വീണ്ടും പറഞ്ഞു. എന്റെ ഗർഭപാത്രം അടപ്പിക്കണം. അല്ലാതെ ഇനി നടക്കില്ലെന്നു പാർവ്വതി നിർബന്ധിച്ചു പ്രസവത്തിനു വളരെ ക്ലേശമുണ്ട്.

ശിവൻ ഭഗവാൻ പാർവ്വതിയെ വളരെയൊക്കെ സമാശ്വസിപ്പിച്ചു. ഗർഭപാത്രം അടപ്പിച്ചാൽ നീ വളരെ സങ്കടപ്പെടേണ്ടിവരും. പക്ഷേ പാർവ്വതി സമ്മതിച്ചില്ല. അവസാനം നിരാശയോടെ ശിവൻ പാർവ്വതിയുടെ ഗർഭപാത്രം അടപ്പിച്ചുകൊടുത്തു. പിന്നീട് അവർ ഇരുവരും മുന്നോട്ടു നടന്നു.

ഗൗരി അവിടെ ഭർതൃഗൃഹത്തിൽ വളരെ ദുഃഖിതയായിരുന്നു. ഇവിടെ ശിവനും പാർവ്വതി യും മാതൃഗൃഹത്തിലെത്തിയപ്പോൾ മാതാപിതാക്കന്മാർ ഒറ്റനോട്ടത്തിൽ അറിഞ്ഞില്ല. പാർവ്വതി സ്വന്തം പേരുപറഞ്ഞപ്പോൾ രാജാവും റാണിയും വളരെ സന്തോഷിച്ചു. രാജാവിന് താൻ പറഞ്ഞ പഴയ കാര്യങ്ങൾ ഓർമ്മവന്നു. അദ്ദേഹം പാർവ്വതിയോടു ചോദിച്ചു നീ ആരുടെ ഭാഗ്യമാണ് അനുഭവിക്കു ന്നത്. പാർവ്വതി ഉടൻ മറുപടി പറഞ്ഞു. ഞാൻ സ്വന്തം ഭാഗ്യം അനുഭവിക്കുന്നു. ഇത്രയും പറഞ്ഞ് പാർവ്വതി സഹോദരഭാര്യമാരുടെ അടുക്കലേക്കു പോയി. അവിടെ ചെന്നപ്പോൾ കണ്ടു അവർ ആശാഭഗൗതി വ്രതം അനുഷ്ഠിച്ചു സമാപിപ്പിക്കുന്നു. ഇതു കണ്ടു പാർവതി ആ ജ്യേഷ്ഠന്മാരോടു പറഞ്ഞു. എന്റെ വ്രതസമാപനത്തിന് ഒന്നും ചെയ്തില്ല. അതുകൊണ്ട് എനിക്കും വ്രതം നസമാപന നടത്തണം.

ജ്യേഷ്ഠത്തിമാർ പറഞ്ഞു - പാർവതീ നിനക്കെന്താണ് കുറവുള്ളത്? നീ പറയേണ്ടതാമസം മാത്രമേയുള്ളൂ. ശിവൻ സകലതും ഉടൻ തയ്യാറാക്കിത്തരും.

പാർവ്വതി ശിവനോട് പറഞ്ഞു എനിക്കു വ്രതസമാപനം നടത്തണം. അപ്പോൾ ശിവൻ പാർവ്വതിയുടെ പക്കലേക്ക് ഒരു മോതിരം കൊടുത്തയച്ചു. ഒപ്പം അറിയിക്കുകയും ചെയ്തു ഇതിനോട് ആവശ്യപ്പെടുന്നതെല്ലാം കിട്ടുമെന്ന്.

പാർവ്വതി വ്രതസമാപനത്തിനു വേണ്ടതെല്ലാം മോതിരത്തോട് ആവശ്യപ്പെട്ടു. ഉടൻതന്നെ ഒൻപതു മംഗല്യപേടകത്തോടൊപ്പം സകല സാധനങ്ങളും വന്നു.

ഇതെല്ലാം കണ്ടു സഹോദരപത്നിമാർ പാർവ്വതിയോടു പറഞ്ഞു. ഞങ്ങൾ എട്ടു മാസമായി ഒരുക്കുകൂട്ടുന്നു. എന്നിട്ടും മുഴുവനായില്ല. ഇതാ നോക്കൂ എത്ര പെട്ടെന്ന് നിനക്ക് എല്ലാം തയ്യാറായിരിക്കുന്നു. പിന്നെ എല്ലാവരും ചേർന്ന് ആഡംബരപൂർവ്വം ഇവ്രതസമാപനം നടത്തി.

രാജാവ് ശിവനെ ഭക്ഷണത്തിനു ക്ഷണിച്ചു. അദ്ദേഹത്തിന് നല്ല ഭക്ഷ്യപദാർത്ഥങ്ങൾ നൽകി. ഇതു കണ്ട എല്ലാവരും പറഞ്ഞു പാർവ്വതിയെ തെണ്ടിക്കു കൊടുത്തു. അവൾ സ്വന്തം ഭാഗ്യത്താൽ ഭരണം നടത്തുന്നു. ശിവഭഗവാൻ ഭക്ഷണം ആരംഭിച്ചിട്ട് ഒന്നു രണ്ടു ശേഷിച്ച പൂരിയും കറിയും മാത്രമേ മിച്ചം വന്നുള്ളൂ. പിന്നാലെ പാർവ്വതി ശേഷിച്ച കറിയും മറ്റും കഴിച്ച് വെള്ളവും കുടിച്ച് ശിവനോടൊപ്പം ഇറങ്ങിത്തിരിച്ചു. വഴിക്ക് വെയിൽ നിമിത്തം അവരിരുവരും ഒരു വൃക്ഷത്തണലിലിരുന്നു. അപ്പോൾ ശിവൻ ചിരിച്ചുകൊണ്ടു പാർവ്വതിയോടു ചോദിച്ചു. “നീ എന്തു കഴിച്ചിട്ടാണ് വന്നിരിക്കുന്നത്?” പാർവ്വതി പറഞ്ഞു “അങ്ങു കഴിച്ചതെല്ലാം ഞാനും കഴിച്ചു.” ശിവന് അറിയാമായിരുന്നു പാർവ്വതി (സബ്ജി) കറിമാത്രമേ കഴിച്ചുള്ളുവെന്ന്. ശിവനു ചിരിവന്നു. അദ്ദേഹം പറഞ്ഞു. “നീ സബ്ജി (കറി) മാത്രം കഴിച്ച് പച്ചവെള്ളവും കുടിച്ചിട്ടാണ് വന്നിരിക്കുന്നത്.”

പാർവ്വതി ഇതുകേട്ട് പറഞ്ഞു -മഹാദേവാ, അങ്ങ് സകലതും വെളിപ്പെടുത്തി. ഇനി ഒന്നും വെളിപ്പെടുത്തരുത്. “ഞാൻ എല്ലായ്പോഴും ഭർതൃഗൃഹത്തിലെ കാര്യം അവിടെയും മാതൃഗൃഹത്തിലെ കാര്യം അവിടെയും വിടുകയാണ് ചെയ്യുക."

അല്പസമയം കഴിഞ്ഞ് എഴുന്നേറ്റു മുന്നോട്ടു നടന്നപ്പോൾ ഉണങ്ങിയ പുല്ലിൽ പാർവ്വതിയുടെ കാൽ പതിച്ചതെല്ലാം പച്ചതഴച്ചതായി കണ്ടു. അല്പംകൂടി പോയപ്പോൾ അതാ ഒരു പെൺകുതിരയുടെ അടുക്കൽ അതിന്റെ കുട്ടി നിന്നു കളിക്കുന്നു. ഇതു കണ്ട പാർവ്വതിപറഞ്ഞു -ഭഗവാനേ എന്റെയും ഗർഭപാത്രം തുറന്നുതരണം. അപ്പോൾ ശിവൻ പറഞ്ഞു -ഞാൻ ആദ്യമേ വിലക്കിയതാണ് ഗർഭപാത്രം അടപ്പിക്കരുതെന്ന്. ഇനി എങ്ങനെ തുറക്കും? അവരിരുവരും കുറച്ചുകൂടി മുന്നോട്ടു പോയപ്പോൾ കണ്ടു. റാണി യമുനാ പൂജയ്ക്ക് പോകുന്നത്. ഇതു കണ്ട് പാർവ്വതി ചോദിച്ചു -ഭഗവാനേ ഇതാരാണ്? ശിവൻ പറഞ്ഞു ഇത് പ്രസവവേദന അനുഭവിച്ചു ദുഃഖിച്ച ആ റാണിയാണ്. ഇവർക്ക് ആൺകുട്ടിയുണ്ടായി. പർവ്വതി ശിവനോട് ശാഠ്യം പിടിച്ചു. എന്റെയും ഗർഭപാത്രം തുറപ്പിക്കൂ. പാർവതിയുടെ നിർബന്ധംകൊണ്ട് ശിവൻ ചെളികൊണ്ട് ഗണപതി വിഗ്രഹം നിർമ്മിച്ചു. എല്ലാം ശരിയാക്കിയിട്ട് പാർവ്വതിയെക്കൊണ്ട് യമുനയെ പൂജിപ്പിച്ചു.

അനന്തരം പാർവ്വതി പറഞ്ഞു- “ഞാൻ മംഗല്യം വീതിക്കാം. ഇക്കാര്യം എല്ലായിടത്തും അറിഞ്ഞു. പാർവ്വതി യമുനാപൂജ നടത്തി മംഗല്യം വീതിക്കുന്നു. ആർക്കെങ്കിലും വേണമെങ്കിൽ വാങ്ങിക്കൊള്ളുക.” ഇതുകേട്ട് സാധാരണക്കാർ ഓടിയെത്തി. മംഗല്യം വാങ്ങി ബ്രാഹ്മണ വൈശ്യസ്ത്രീകൾ മംഗല്യം വാങ്ങുന്നതിനു ദൂരെദിക്കുകളിൽനിന്ന് താമസിച്ചാണ് എത്തിയത്. അപ്പോൾ ശിവൻ പറഞ്ഞു അവർക്കും മംഗല്യം കൊടുക്കുക.

പാർവ്വതി പറഞ്ഞു- “ഞാൻ അതു മുഴുവൻ കൊടുത്തു പോയല്ലോ.” ശിവൻ പറഞ്ഞു “ഇവർക്കും മംഗല്യങ്ങൾ കൊടുത്തേ പറ്റൂ." പാർവ്വതി ആ സ്ത്രീകൾക്കും കുറേശ്ശെ മംഗല്യം നൽകി. അങ്ങനെ മംഗല്യവസ്തു കിട്ടാതെ ആർക്കും നിരാശപ്പെടേണ്ടി വന്നില്ല.

“അല്ലയോ പാർവ്വതി ദേവി, അവിടന്ന് സകലർക്കും മംഗല്യവസ്തുക്കൾ നൽകിയതുപോലെ ഞങ്ങൾക്കും നല്കേണമേ!”

ഈ വ്രതവും സമാപനവും കുമാരികളാണ് അനുഷ്ഠിക്കേണ്ടത്.

## ഇന്ദിരാ ഏകാദശി

ആശ്വിനത്തിലെ കൃഷ്ണപക്ഷ ഏകാദശി ഇന്ദിരാ ഏകാദശിയാണ്. ഈ ദിവസം സാളഗ്രാമപൂജ നടത്തി നോമ്പു നോൽക്കണം സാളഗ്രാമം പഞ്ചാമൃതം കൊണ്ടഭിഷേകം ചെയ്ത് വസ്ത്രം ധരിപ്പിക്കണം. നിവേദ്യങ്ങൾ സമർപ്പിക്കണം, പൂജയും ദീപാരാധനയും നടത്തണം. പഞ്ചാമൃതം എല്ലാർക്കുമായി വിതരണം ചെയ്തു ബ്രാഹ്മണഭോജനവും ദക്ഷിണയും നൽകണം. ഈ ദിവസം സാളഗ്രാമത്തിൽ നിശ്ചയമായും തുളസീദലം അർപ്പിക്കണം. ഈ വ്രതം അനുഷ്ഠിക്കുന്നവർ കോടിക്കണക്കിനു പിതൃക്കളെ ഉദ്ധരിക്കുകയും സ്വർഗ്ഗപ്രാപ്തരാക്കുകയും ചെയ്യും.

ഒരുകാലത്ത് ഇന്ദ്രസേനനെന്ന രാജാവ് മഹിഷ്മതി നഗരത്തിൽ രാജ്യം ഭരിച്ചിരുന്നു. അദ്ദേഹത്തിന്റെ മതാപാതാക്കന്മാർ പരലോകപ്രാപ്തരായിക്കഴിഞ്ഞിരുന്നു. യാദൃശ്ചികമായി ഒരു ദിവസം രാജാവ് തന്റെ മാതാപിതാക്കന്മാർ യമലോകത്തിൽ കഷ്ടതയനുഭവിക്കുന്നതായി സ്വപ്നം കണ്ടു. അദ്ദേഹം ഈ യാതനയിൽനിന്ന് എങ്ങനെ പിതാക്കന്മാരെ മോചിപ്പിക്കാമെന്ന് ചിന്തിച്ചു. മന്ത്രിയുമായി ഇക്കാര്യം ആലോചിച്ചു. പണ്ഡിതന്മാരെ വിളിച്ച് ഉപദേശം തേടണമെന്നു മന്ത്രി പറഞ്ഞു. രാജാവ് അങ്ങനെ ചെയ്തു. എല്ലാ ബ്രാഹ്മണരെയും വിളിച്ചു വരുത്തി രാജാവ് സ്വപ്നവൃത്താന്തം അറിയിച്ചു.

ബ്രാഹ്മണൻ പറഞ്ഞു- രാജാവേ, അങ്ങ് കുടുംബ സഹിതം ഇന്ദിരാ ഏകാദശിവ്രതം അനുഷ്ഠിച്ചാൽ അങ്ങയുടെ പിതാക്കന്മാർക്കു മുക്തി സിദ്ധക്കുന്നതാണ്. അന്നു സാളഗ്രാമപൂജയും തുളസീദലാർച്ചനയും നടത്തി പതിനൊന്നു ബ്രാഹ്മണർക്ക് ആഹാരവും ദക്ഷിണയും നല്കണം. അവരുടെ ആശീർവാദം നേടിയാൽ അങ്ങയുടെ മാതാപിതാക്കൾക്കു മുക്തി ലഭിക്കും. രാത്രി ക്ഷേത്രത്തിലെത്തി വിഗ്രഹത്തിനു സമീപം ഉറങ്ങുകയും ചെയ്യണം.

വിജ്ഞന്മാരുടെ നിർദ്ദേശാനുസരണം രാജാവ് എല്ലാ ഉപചാരങ്ങളോടും കൂടി ഇന്ദിരാ ഏകാദശിവ്രതം അനുഷ്ഠിച്ചു. ക്ഷേത്രത്തിൽ കിടന്നുറങ്ങുമ്പോൾ ഭഗവദ്ദർശനം ലഭിച്ചു. ഭഗവാൻ പറഞ്ഞു- ഹേ രാജാവെ, അങ്ങയുടെ വ്രതഫലമായി എല്ലാ പിതൃക്കളും സ്വർഗ്ഗപ്രാപ്തരായിരിക്കുന്നു. ഇന്നു മുതൽ ഈ വ്രതത്തിനു മാഹാത്മ്യം വർദ്ധിക്കുന്നതാണ്.

## പിതൃവിസർജ്ജന അമാവാസി

ആശ്വിനത്തിലെ അമാവാസിയാണ് പിതൃവിസർജ്ജന അമാവാസി. ആ ദിവസം ബ്രാഹ്മണഭോജനവും ദാനവും നടത്തിയാൽ പിതൃക്കൾ തൃപ്തരാവും. അന്നു വൈകുന്നേരം വിളക്കു കൊളുത്തുമ്പോൾ മധുരപലഹാരങ്ങൾ ചേർന്ന ഭക്ഷ്യവസ്തുക്കൾ വാതില്ക്കൽ പിതൃസങ്കല്പത്തോടെ വയ്ക്കുന്നു. പിതൃക്കൾ തിരിച്ചു പോകുമ്പോൾ വിശപ്പോടെ പോവരുത് എന്നാണ് ഇതിന്റെ അർത്ഥം. വിളക്കു വയ്ക്കുന്നതുമൂലം അവർക്ക് മാർഗ്ഗദർശനം ലഭിക്കുന്നതായും വിശ്വസിക്കപ്പെടുന്നു.

## നവരാത്രി ആരംഭം

ആശ്വിനെ ശുക്ലപക്ഷപ്രതിപദം മുതൽ നവമിവരെയുള്ള ഒമ്പതു ദിവസം ഈ ഉത്സവം ആഘോഷിക്കുന്നു. പ്രതിഭ (ആദ്യ) ദിവസം പ്രഭാതസ്നാനം കഴിഞ്ഞു ദേവീസങ്കല്പം ചെയ്യണം. പിന്നീട് തനിയേയോ അറിവുള്ളവരെക്കൊണ്ടോ മൺവേദിയുണ്ടാക്കി യവം വിതയ്ക്കണം. അതിൽ ഘടം സ്ഥാപിക്കുക. ഘടത്തിനു മുകളിൽ പരദേവദാദേവിയുടെ വിഗ്രഹം വച്ച് പൂജിക്കണം. ദുർഗ്ഗ സപ്തമി (ദേവീമാഹാത്മ്യം) വായിക്കുക.

പൂജാസമയത്തും വായനാസമയത്തും അഖണ്ഡദീപം ഉണ്ടായിരിക്കണം. വൈഷ്ണവർ ശ്രീരാമവിഗ്രഹം വച്ച് രാമായണപാരായണം നടത്തുന്നു. ചിലേടത്തെല്ലാം രാമലീല (രാമായണകഥകൾ) ആഘോഷപൂർവ്വം പലതരം കലാരൂപങ്ങളിലൂടെ നടത്തുന്നു. തുടർന്ന് ധാരാളം ദേവീസ്തോത്രങ്ങൾ ചൊല്ലി ദേവിയെ വണങ്ങുന്നു.

## ദുർഗ്ഗാഷ്ടമി

ഈ ഉത്സവം ആശ്വിനത്തിലെ ശുക്ലപക്ഷ അഷ്ടമിദിവസണം നടത്തുന്നു. ദുർഗ്ഗാപൂജയാണ് പ്രധാനം. ദുർഗ്ഗാഭഗവതിക്ക് പുഴുങ്ങിയ കടല, ഹല്വ, ബൂരി, പാൽപായസം, ഇവ നിവേദിക്കുന്നു.

ഈ ശക്തീശ്വരിയെ പ്രസാദിപ്പിക്കുന്നതിന് ഹോമം മുതലായ ശ്രേഷ്ഠകർമ്മങ്ങൾ നടത്തുന്നു. എവിടെയാണോ ശക്തിരൂപിയായ ദേവിക്ക് ശ്രേഷ്ടത്വം നല്കി പൂജിക്കുന്നത് അവിടെ വലിയ ഉത്സവങ്ങൾ ആഡംബരപൂർവ്വം കൊണ്ടാടുന്നു. ഈ ദിവസം കന്യാപൂജ (കുമാരീപൂജ) നടത്തുന്നു.

# ദുർഗ്ഗാദേവി ഒമ്പതുരൂപത്തിൽ പ്രത്യക്ഷയായി.

## 1. മഹാകാളി

ഒരിക്കൽ ഈ പ്രപഞ്ചം മുഴുവനും പ്രളയജലത്തിൽ ആമഗ്നമായിരുന്നു. എവിടെ നോക്കിയാലും വെള്ളംമാത്രം കാണാം. ആ സമയത്ത് വിഷ്ണുഭഗവാന്റെ നാഭികമലത്തിൽനിന്ന് ബ്രഹ്മദേവനുണ്ടായി. ഭഗവാന്റെ ചെവിയിൽനിന്ന് കുറച്ചുമലം -കർണ്ണമലം -ചെവിക്കായം- കൂടി ഉണ്ടായി. ആ മലത്തിൽനിന്ന് മധുവെന്നും കൈടഭനെന്നും രണ്ടു ദൈത്യന്മാരുണ്ടായി. ദൈത്യന്മാർ നാലുപാടും നോക്കി ബ്രഹ്മാവിനെ മാത്രമേ കണ്ടുള്ളൂ. അഹങ്കാരികളായ അവർ ബ്രഹ്മദേവനെ ആക്രമിക്കാനടുത്തു. ബ്രഹ്മദേവൻ വിഷ്ണുഭഗവാനെ ശരണംപ്രാപിച്ചു സ്തുതിച്ചു. സ്തുതിമൂലം ഭഗവാന്റെ നേത്രങ്ങളിൽ യോഗനിദ്രാരൂപത്തിൽ വർത്തിച്ചിരുന്ന ദേവി വിട്ടുമാറുകയും ഭഗവാൻ ഉണരുകയും ചെയ്തു. വിഷ്ണുഭഗവാൻ ഉണർന്നപ്പോൾ ദൈത്യന്മാർ അദ്ദേഹവുമായി പോരിനൊരുങ്ങി. മധുകൈടഭന്മാരും വിഷ്ണുഭഗവാനുമായി നീണ്ട അയ്യായിരം വർഷം ഉഗ്രമായ യുദ്ധം നടന്നു. ക്ഷീണിതനായ ഭഗവാൻ ദേവിയെ സ്മരിച്ചു. ദേവി ഭഗവാന്റെ രക്ഷയ്ക്കുവേണ്ടി ദൈത്യന്മാരുടെ മനസ്സിനെ പ്രലോഭിപ്പിച്ചു. അപ്പോൾ ആ ദൈത്യന്മാർ ഭഗവാനോടു പറഞ്ഞു. അങ്ങയുടെ യുദ്ധസാമർത്ഥ്യത്തിൽ ഞങ്ങൾ സന്തുഷ്ടരായിരിക്കുന്നു. വേണമെങ്കിൽ വരം തരാം. വാങ്ങിക്കൊള്ളുക. ഭഗവാന് അവസരം ലഭിച്ചു. അദ്ദേഹം പറഞ്ഞു. -"നിങ്ങൾ വരം തരുന്നുവെങ്കിൽ എന്നാൽ നിങ്ങൾ വധ്യരാവുന്നതിനു വരം തരിക." "അങ്ങനെയാവട്ടെ "ദൈത്യന്മാർ സമ്മതിച്ചു. ബലിഷ്ഠരായ മധുകൈടഭന്മാർ ഹതരായി. ദേവി പ്രലോഭിപ്പിക്കുകയാലാണ്. ഇതു സാദ്ധ്യമായത്. ആ ദേവിയാണ് മഹാകാളി.

## 2. മഹാലക്ഷ്മി

ഒരിക്കൽ മഹിഷാസുരനെന്നു പേരായി ഒരു ദൈത്യനുണ്ടായി. അയാൾ എല്ലാ രാജാക്കന്മാരേയും തോല്പിച്ച് ഭൂമിയിലും പാതാളത്തിലും തന്റെ അധികാരം ഉറപ്പിച്ചു. അവൻ ദേവന്മാരുമായി യുദ്ധത്തിലേർപ്പെട്ടു. വരദർപ്പിതനായ മഹിഷാസുരനുമായുള്ള യുദ്ധത്തിൽ ദേവന്മാർ പരാജിതരായി ഓടി. സ്വർഗ്ഗലോകം മഹിഷന്റെ അധീനത്തിലായി. ദേവന്മാർ വിഷ്ണുവിനെ അഭയം പ്രാപിച്ചു. മഹിഷാസുരനിൽനിന്നും തങ്ങളെ രക്ഷിക്കുന്നതിന് അപേക്ഷിച്ച് അവർ ഭഗവാനെ സ്തുതിച്ചു.

ദേവന്മാരുടെ സ്തുതിമൂലം പ്രസന്നനായ മഹാവിഷ്ണു ശ്രീ ശങ്കരൻ മുതലായവരുടെ ശരീരങ്ങളിൽനിന്ന് ഓരോ തേജസ്സു പുറപ്പെട്ടു. അത് മഹാലക്ഷ്മിയുമായി രൂപാന്തരം പൂണ്ടു. ഈ ദേവി മഹിഷാസുരനുമായി യുദ്ധം ചെയ്ത് അയാളെ വധിച്ച് ദേവന്മാരെ രക്ഷിച്ചു. തന്മൂലം മഹിഷാസുരമർദ്ദിനിയെന്നും ദേവിക്ക് പേരുണ്ടായി.

## 3. മഹാസരസ്വതി (ചാമുണ്ഡി)

ഒരുകാലത്ത് ശുംഭനെന്നും നിശുംഭനെന്നും രണ്ടു ദൈത്യന്മാർ മഹാബലവാന്മാരായി ഉണ്ടായിരുന്നു. അവരുമായുള്ള യുദ്ധത്തിൽ ദേവന്മാർ തോറ്റ് സ്വർഗ്ഗംവിട്ടു ഭൂമിയിൽ വന്ന് ഗുഹകളിലും വനങ്ങളിലും ഒളിച്ചു. ഈ ദൈത്യന്മാരെ ജയിക്കുക വിഷമമാണെന്നു മനസ്സിലാക്കിയ ദേവന്മാർ വിഷ്ണുഭഗവാനെ ഭക്തിപുരസ്സരം സ്തുതിച്ചു. ദേവന്മാരുടെ സ്തുതിയിൽ പ്രസന്നനായ ഭഗവാന്റെ ദേഹത്തുനിന്നും ഒരു ജ്യോതിസ്സുണ്ടായി അതു മഹാസരസ്വതിയായി രൂപാന്തരപ്പെട്ടു. അതിസുന്ദരിയായ സരസ്വതിദേവിയുടെ സൗന്ദര്യത്തിൽ ദൈത്യന്മാർ മോഹാകുലരായി. അവർ ദേവിയുടെ അടുക്കലേക്ക് സുഗ്രീവനെന്ന ദൂതനെ സന്ദേശവുമായി അയച്ചു. ദേവി തീരെ നിസ്സാരയല്ലെന്നു മനസ്സിലാക്കിയ ശുംഭനിശുഭന്മാർ ദേവിയെ പിടിച്ചുകൊണ്ടുവരുന്നതിന് ധൂമ്രാക്ഷനെന്ന സേനാപതിയെ സൈന്യസമേതം അയച്ചു. ദേവി അവരെ വധിച്ചു. അനന്തരം മന്ത്രിമുഖ്യന്മാരായ ചണ്ഡമുണ്ഡന്മാർ സൈന്യ

സമേതം ദേവിയെ പിടിച്ചുകൊണ്ടുപോകാൻ പറ്റിയില്ലെങ്കിൽ കൊല്ലുന്നതിനു പുറപ്പെട്ടു. ദേവി ഉഗ്ര യുദ്ധത്തിൽ അവരെ കൊന്നു. പിന്നീട് രക്തബീജനെന്ന ഉഗ്രദാനവൻ യുദ്ധത്തിനു വന്നു. അവന്റെ ദേഹത്തുനിന്നു വീഴുന്ന ഓരോതുള്ളി രക്തത്തിൽനിന്നും അവനപ്പോലുള്ള ഉഗ്രന്മാരായ ഓരോ ദാനവന്മാരുണ്ടാകും. ദേവീദേഹത്തുനിന്നുണ്ടായ മറ്റൊരു മഹാകാളി അവരെ സകലരെയും ഹനിച്ചു. അവസാനം ശുംഭനിശുംഭന്മാരും ദേവിയുമായി യുദ്ധം ചെയ്ത് മൃതരായി.

## 4. യോഗമായാ

കംസൻ ദേവകീവസുദേന്മാരുടെ ആറു പുത്രന്മാരെയും വധിച്ചു. ദേവകിയുടെ ഏഴാമത്തെ ഗർഭത്തിൽ അനന്തന്റെ അംശമായി ബലരാമൻ വന്നുചേർന്നെങ്കിലും രോഹിണിയുടെ ഉദരത്തിൽനിന്നാണ് ജനിച്ചത്. ദേവകിയുടെ എട്ടാമത്തെപുത്രനായി ശ്രീകൃഷണനുണ്ടായി. ആസമയത്തുതന്നെ യമുനാതീരത്തെ ഗോകുലത്തിൽ യശോദയുടെ പുത്രിയായി യോഗമായാദേവി ജനിച്ചു. വസുദേവൻ തന്റെ ആൺകുട്ടിയെ ഗോകുലത്തിൽ കിടത്തി അവിടത്തെ പെൺകുഞ്ഞിനെ മഥുരയിൽ കൊണ്ടുവന്നു കിടത്തി. ഇതു ദേവന്മാരുടെ ചതിയെന്നു കരുതി കംസൻ ആ പെൺകുഞ്ഞിനെ കൊല്ലാനായി കാലിൽ തൂക്കിയെടുത്തു കല്ലിൽ അടിക്കാൻ ഓങ്ങിയപ്പോൾ കുഞ്ഞ് കയ്യിൽനിന്നും വഴുതി ആകാശത്തെത്തി. അത്യത്ഭുതകരമായ തേജസ്സുകണ്ടു സംഭ്രാന്തനായി നോക്കിയ കംസൻ സർവ്വായുധഭൂഷിതയായ യോഗമായാദേവിയെയാണ് കണ്ടത്. പിന്നീട് ഏതാനും വർഷങ്ങൾക്കുശേഷം ഈ യോഗമായാദേവി ശ്രീകൃഷ്ണനുമായി ചേർന്ന് യോഗവിദ്യയും മഹാവിദ്യയുമായി കംസനെയും ചാണൂരൻ മുഷ്ടികൻ മുതലായ ബലശാലികളായ അസുരന്മാരെയും സംഹരിച്ചു.

## 5. രക്തദന്തിക

വിപ്രചിത്ത് എന്ന ഒരസുരൻ സജ്ജനങ്ങളെയും ഭൂമിയെയും വളരെയേറെ സങ്കടപ്പെടുത്തി. മനുഷ്യർക്കുമാത്രമല്ല. ദേവന്മാർക്കുപോലും അവൻ വളരെയധികം കഷ്ടതകളുണ്ടാക്കി. ദേവന്മാരുടെയും ഭൂമിദേവിയുടെയും പ്രാർത്ഥനാഫലമായി ദുർഗ്ഗാദേവി രക്തദന്തികാദേവിയായി അവതരിച്ച് ദുഷ്ടനായ ആ അസുരനെ നശിപ്പിച്ചു. ഈ ദേവി അസുരന്മാരെ കൊന്ന് അവരുടെ രക്തം പാനം ചെയ്തു. അതിനാലാണ് ദേവിക്കു രക്തദന്തിയെന്നു പേരുണ്ടായി.

## 6. ശാകംഭരി

ഒരിക്കൽ ഭൂമിയിൽ മഴയില്ലാതായി. വരൾച്ച നൂറുവർഷക്കാലം നീണ്ടുനിന്നു. വിശന്നും ദാഹിച്ചും ജീവികൾ ചത്തൊടുങ്ങുന്നതുകണ്ട മുനിമാർ ഒത്തുചേർന്ന് ദേവിയെ ഉപാസിച്ചു. ജഗന്മാതാവായ ദേവി ശാകംഭരിയെന്ന പേരിൽ അവതരിച്ചു ആ ദേവിയുടെ കാരുണ്യത്തിൽ ഭൂമിയിൽ വർഷമുണ്ടായി. സസ്യജാലങ്ങളുണ്ടായി, ജീവരാശി സന്തുഷ്ടരായി. ലോകം മുഴുവൻ സന്തോഷിച്ചു.

## 7. ശ്രീ ദുർഗ്ഗാ

ഭാരതത്തിൽ ദുർഗ്ഗമനെന്ന ഒരു അസുരനുണ്ടായിരുന്നു. അവന്റെ ക്രൂരപ്രവൃത്തികൾമൂലം സ്വർഗ്ഗം ഭൂമി പാതാളം ഇവിടെയുള്ള എല്ലാവരും ദുഃഖിച്ചു. ഈ ആപൽക്കാലത്ത് ഭഗവാന്റെ ശക്തി ദുർഗ്ഗയായും ദുർഗ്ഗസേനിയായും അവതരിച്ചു. അവർ ദുർഗ്ഗമാസുരനെയും സംഘത്തെയും സംഹരിച്ച് ഈശ്വരഭക്തന്മാരെയും സജ്ജനങ്ങളെയും സംരക്ഷിച്ചു. ദുർഗ്ഗമാസുരനെ സംഹരിച്ചതിനാൽ ത്രിലോകങ്ങളിലും ദേവിയുടെ പേർ ദുർഗ്ഗാദേവിയെന്നായി.

## 8. ഭ്രമരീദേവി

അരുണനെന്ന അസുരൻ സ്വർഗ്ഗത്തിലെത്തി ദേവന്മാരെ ഉപദ്രവിച്ചു. ദേവാംഗനമാർ തങ്ങളുടെ പാതിവ്രത്യരക്ഷയ്ക്കുവേണ്ടി ദുർഗ്ഗാദേവിയെ ചെന്നുകണ്ടു പ്രാർത്ഥിച്ചു. ദേവവനിതമാരുടെ സങ്കടാവസ്ഥ മനസ്സിലാക്കിയ ജഗന്മാമാതാവായ ദുർഗ്ഗാദേവി പെൺവണ്ടിന്റെ രൂപത്തിൽ ചെന്ന് അരുണനെയും അവന്റെ സൈന്യങ്ങളെയും നശിപ്പിച്ചു. അങ്ങനെ ദേവാംഗനമാരുടെ സ്ത്രീത്വം രക്ഷിച്ചു. ഇതാണ് ഭ്രമരീദേവി.

### 9. ചണ്ഡികാദേവി

ചണ്ഡനെന്നും മുണ്ഡനെന്നും പേരിൽ ഒരുകാലത്ത് ഭൂമിയിൽ രണ്ട് അസുരന്മാരുണ്ടായി. ബലം പ്രയോഗിച്ച് അവർ ഭൂമണ്ഡലം മുഴുവൻ അധീനത്തിലാക്കി. ദേവന്മാരെ പരാജയപ്പെടുത്തി സ്വർഗ്ഗത്തിലും അധികാരം സ്ഥാപിച്ചു.

ദേവന്മാർ ജഗജ്ജനനിയായ ദേവിയെ സ്തുതിച്ചു. സങ്കടമുണർത്തിച്ചു. ദേവി ചണ്ഡികയായി അവതരിച്ച് ചണ്ഡമുണ്ഡന്മാരെ ഹനിച്ച് ദേവന്മാരെ ദുഃഖവിമുക്തരാക്കി. നഷ്ടപ്പെട്ട സ്വർഗ്ഗരാജ്യം അവർക്കു വീണ്ടുകൊടുത്തു. സ്വർഗ്ഗത്തും ഭൂമിയിലും അസ്വസ്ഥത ശമിച്ചു ശാന്തിയും സുഖവുമുണ്ടായി.

## വിജയദശമി

ഈ ഉത്സവം ആശ്വിനത്തിലെ വെളുത്തപക്ഷ ദശമി ദിവസം ആഘോഷിക്കുന്നു. ഭഗവാൻ ശ്രീരാമചന്ദ്രൻ ഈ ദിവസമാണ് ലങ്ക ആക്രമിച്ചു രാവണനെ വധിച്ചു വിജയിയായതെന്നു വിശ്വസിക്കുന്നു. അശ്വിന ശുക്ലപക്ഷദശമി ദിവസം നക്ഷത്രം ഉദിക്കുന്ന സമയത്തു വിജയമെന്ന കാലം ആരംഭിക്കുന്നു. പ്രധാനമായി ഇത് ക്ഷത്രിയരുടെ ഉത്സവമാണ്. അവർ അന്ന് ആയുധപൂജ നടത്തുന്നു. ഉത്തരേന്ത്യയയിൽ പല സ്ഥലത്തും ശ്രീരാമചന്ദ്രവിഗ്രഹം എഴുന്നള്ളിച്ച് രാവണവധലീല നടത്തുന്നു.

ഭഗവാനോട് ഒരിക്കൽ പാർവ്വതിദേവി ചോദിച്ചു. ലോകത്തിൽ നടക്കുന്ന ദസ്റ ആഘോഷങ്ങളുടെ ഫലമെന്താണ് ഭഗവാനേ? ശ്രീ ശിവൻ പറഞ്ഞു. ദേവീ, അശ്വിന ശുക്ളപക്ഷ ദശമിദിവസം വൈകുന്നേരം നക്ഷത്രങ്ങളെ കാണുന്ന സമയത്ത് വിജയമെന്ന  കാലമുണ്ടാവുന്നു. ഇത് സകല ആഗ്രഹങ്ങളും പൂർത്തീകരിക്കുന്ന ശുഭസമയമാണ്. ശത്രുക്കളുടെ മേൽ വിജയം നേടുന്നതിന് രാജാക്കന്മാർ ഈ സമയത്തു യുദ്ധത്തിനു പുറപ്പെടുന്നു. ഈ ദിവസം തിരുവോണം നക്ഷത്രം കൂടിയുണ്ടെങ്കിൽ കൂടുതൽ മംഗളകരമാണ്. ശ്രീരാമചന്ദ്രൻ ഈ വിജയസമയത്താണ് ലങ്കയിൽ ആക്രമണം ആരംഭിച്ചത്. ഈ ദിവസം വളരെ പവിത്രമായി കരുതപ്പെടുന്നു. ക്ഷത്രിയർ തങ്ങളുടെ പ്രധാനോത്സവമായി  ഇതിനെ ആഘോഷിക്കുന്നു. ശത്രുക്കളുമായി ഏറ്റുമുട്ടേണ്ട ആവശ്യമൊന്നുമില്ലെങ്കിലും രാജാക്കന്മാർ ഈ സമയത്ത് രാജ്യാതിർത്തി ലംഘിക്കേണ്ടതാണ്. സകല സേനാസന്നാഹങ്ങളോടും കൂടി കുഴക്കോട്ടു പോയി. ശമീവൃക്ഷത്തെ പൂജിക്കണം. പൂജിക്കുന്നയാൾ ശമീവൃക്ഷത്തിനു മുന്നിൽ നിന്നുകൊണ്ട് ധ്യാനിക്കണം. അല്ലയോ ശമീ, നീ സകല പാപങ്ങളെയും നശിപ്പിക്കുവനാണ്. ശത്രുക്കളെ പരാജയപ്പെടുത്തുന്നവനുമാണ്. നീ അർജ്ജുനന്റെ വില്ലു ധരിച്ചു രാമചന്ദ്രനോട് മധുരവാക്കുകൾ പറഞ്ഞു.

പാർവ്വതി പറഞ്ഞു - ശമീവൃക്ഷം എപ്പോഴാണ് അർജ്ജുനന്റെ  വില്ലു ധരിച്ചത്? എന്തിനായിരുന്നു അത്? അതുപോലെ ശ്രീരാമചന്ദ്രനോട്, എപ്പോൾ എങ്ങനെ മധുരവാക്കുകൾ പറഞ്ഞു. ഇതൊക്കെ ദയവായി വിശദമായി പറഞ്ഞുതരു.

പരമശിവൻ പറഞ്ഞു - ദുര്യോധനൻ പാണ്ഡവരെ ചൂതിൽ തോല്പിച്ച് വനത്തിലയച്ചു. അപ്പോൾ ഒരു കരാറുണ്ടായിരുന്നു. പന്ത്രണ്ടുകൊല്ലം പരസ്യമായി വനത്തിൽ വസിക്കണം. ഒരു കൊല്ലം  ആരുമറിയാതെ രഹസ്യമായി നഗരത്തിലും വസിക്കണം. ഈ അജ്ഞാതവാസക്കാലത്ത് ആരെങ്കിലും തിരിച്ചറിഞ്ഞാൽ വീണ്ടും പന്ത്രണ്ടുവർഷം വനവാസം നടത്തണം. അജ്ഞാതവാസക്കാലത്ത് അൻജ്ജുനൻ സ്വന്തം വില്ലും അമ്പും ആയുധങ്ങളും ഒരു ശമീവൃക്ഷത്തിൽ വച്ചിട്ട് വിരാടരാജാവിന്റെ രാജധാനിയിൽ ബൃഗന്നളയെന്ന പേരിൽ പോയി വസിച്ചു. വീരാടതനയനായ ഉത്തരൻ പശുക്കളെ രക്ഷിക്കുന്നതിൽ അർജ്ജുനന്റെ സഹായം തേടി. അർജ്ജുനൻ ശമീവൃക്ഷം അർജുനന്റെ ആയുധങ്ങൾ കാത്തുസൂക്ഷിച്ചു.

ഒരിക്കൽ യുധിഷ്ഠിരമഹാരാജാവ് ചോദിച്ചപ്പോൾ ഭഗവാൻ ശ്രീകൃഷ്ണൻ പറഞ്ഞു - അല്ലയോ രാജാവേ, വിജയദശമിദിവസം രാജാവ് സ്വയം അണിഞ്ഞൊരുങ്ങി ഭടന്മാരെയും ആന, കുതിര മുതലായ വാഹനങ്ങളെയും അലങ്കരിച്ചൊരുക്കണം. തുടർന്നു വാദ്യഘോഷങ്ങളോടെ വിജയയാത്ര നടത്തണം. അന്ന് അദ്ദേഹം പുരോഹിതനെയും കൂട്ടിക്കൊണ്ട് കിഴക്കുദിക്കിലേക്കിറങ്ങി. രാജ്യാതി

ർത്തി കടക്കണം. അവിടെ വാസ്തുപൂജ നടത്തി. അഷ്ടദിക് പാലകന്മാരെയും അർജ്ജുനനെയും വൈദികമന്ത്രങ്ങൾകൊണ്ടു പൂജിക്കണം. ശത്രുവിന്റെ പ്രതിമയോ രൂപമോ വച്ച് അതിന്റെ മാറിൽ ബാണമെയ്യണം. പുരോഹിതൻ തത്സമയം വേദമന്ത്രങ്ങൾ ഉച്ചരിക്കണം ബ്രാഹ്മണരെ പൂജിച്ചു ആന, കുതിര, ആയുധങ്ങൾ മുതലായവ നിരീക്ഷിക്കണം. അതിർത്തിക്കപ്പുറത്തുവച്ച് ഇതെല്ലാം ചെയ്തിട്ടു കൊട്ടാരത്തിൽ തിരിച്ചെത്തണം. ഈ വിധി വിജയകരമായി ചെയ്യുന്ന രാജാവ് എക്കാലവും ശത്രുക്കളെ വിജയിക്കും.

## പാപാംകുശ ഏകാദശി

ഇത് അശ്വിനത്തിലെ ശുക്ളപക്ഷ ഏകാദശിയാണ്. ആനയെ ആനക്കാരനാകുന്ന ഈശ്വരൻ തോട്ടികൊണ്ട് തടഞ്ഞുനിർത്തുന്നതിനാൽ ഇതിന് പാപാങ്കുശ ഏകാദശിയെന്നു പേരുണ്ടായി. ഈ ദിവസം വിഷ്ണുപൂജയും സാധുഭോജനവും നടത്തണം. ഈ ദിവസം ഉപവാസത്തോടെ വ്രതമനുഷ്ഠിക്കണം. ഭഗവാൻ ആ ഭക്തന്റെ സകല പാപങ്ങളെയും നീക്കി രക്ഷിക്കും.

ഒരുകാലത്തു വിന്ധ്യപർവ്വതത്തിൽ ക്രോധനൻ എന്ന ഒരു വേടൻ വസിച്ചിരുന്നു. അയാൾ ബഹുദുഷ്ടനും ക്രൂരനുമായിരുന്നു. കൊല, കൊള്ള, പിടിച്ചുപറി, അസത്യഭാഷണം, മദ്യപാനം, മുതലായ അയാളുടെ ജീവിതവ്രതമായിരുന്നു. അവന്റെ ജീവിതാന്ത്യദിനങ്ങൾ വന്നുചേർന്നു. യമധർമ്മൻ ആ ദുഷ്ടനെ തന്റെ മുന്നിൽ ഹാജരാക്കാൻ ദൂതന്മാരെ അയച്ചു. യമദൂതന്മാർ ഈ വിവരം അവനെ അറിയിച്ചു. മരണഭയത്താൽ പരിഭ്രാന്തനായി ആ ദുഷ്ടൻ അംഗീരസ്സു മർഷിയുടെ ആശ്രമത്തിലെത്തി. വിനയവാനായി സങ്കടമറിയിച്ചു. മഹർഷി ക്രോധനെ ആശ്വസിപ്പിച്ച് ആശ്വിനത്തിലെ ശുക്ലപക്ഷ ഏകാദശിവ്രതം അനുഷ്ഠിക്കാൻ ഉപദേശിച്ചു. അതിനുള്ള വിധങ്ങളും അന്നു നടത്തേണ്ട വിഷ്ണുപൂജാക്രമങ്ങളും വിവരിച്ചു കേൾപ്പിച്ചു. ആ വേടൻ മഹർഷിയുടെ ഉപദേശം അനുസരിച്ച് ഏകാദശി വ്രതവും വിഷ്ണുപൂജയും അനുഷ്ഠിച്ചു. ബാക്കി ജീവിതം വ്രതാനുഷ്ഠാനത്തോടെ നയിച്ച് അന്ത്യത്തിൽ വിഷ്ണുലോകം പ്രാപിച്ചു.

## പദ്മനാഭദ്വാദശി

ആശ്വിന ശുക്ലപക്ഷ ദ്വാദശിദിവസം ഈ വ്രതം അനുഷ്ഠിക്കുന്നതാണ്. ഏകാദശിവ്രതവും ദ്വാദശിവ്രതവും അനുഷ്ഠിക്കുന്നു. ഈ ദിവസം പത്മനാഭപൂജ നടത്തുന്നു. ഭഗവാൻ നിദ്രയിൽ നിന്ന് ഉണരുന്നതിനു വേണ്ടി ദേവന്മാർ വാദ്യഘോഷങ്ങൾ മുഴുക്കുകയും ബ്രഹ്മദേവൻ പദ്മാസനത്തിലിരുന്ന് ഓങ്കാരധ്വനിയോടെ സ്തുതിക്കുകയും ചെയ്യുന്നു. ഏറ്റവും ആദ്യം ആ ഭഗവൽപ്രതിമയിൽ പാൽകൊണ്ടഭിഷേകം നടത്തി. ധൂപ ദീപ നൈവേദ്യ ചന്ദവാദികളോടെ ആരതി നടത്തണം. സാധുക്കൾക്ക് ഭോജനാദികൾ നടത്തണം. ഇങ്ങനെ ഭക്ത്യാദരപൂർവ്വം ഈ വ്രതമനുഷ്ഠിച്ചാൽ ഭഗവത്കാരുണ്യത്താൽ എല്ലാ വാഞ്ഛിതങ്ങളും സാധിക്കുന്നതായിരിക്കും.

## വരാഹ ചതുർദ്ദശി

ആശ്വിന ശുക്ലപക്ഷ ചതുർദ്ദശിദിവസമാണ് ഈ വ്രതം അനുഷ്ഠിനക്കുന്നത്. ഈ ദിവസം വരാഹമൂർത്തിയായ ഭഗവാനെ പൂജക്കുകയാണ് പ്രധാന ചടങ്ങ്. ഈ ദിവസം വരാഹാവതാരമുണ്ടായതായി കരുതപ്പെടുന്നു. അന്ന് ഉത്സവമായി ആഘോഷിക്കുന്നുമുണ്ട്. വ്രതാനുഷ്ഠാനം നടത്തുന്നവൻ വരാഹമൂർത്തിയുടെ വിഗ്രഹത്തിൽ അഭിഷേകം നടത്തി പൂജ നടത്തണം. ഹിരണ്യവധ കഥ വായിച്ചു കേൾക്കുകയോ വായിക്കുകയോ പറഞ്ഞു കേൾക്കുകയോ സ്തോത്രം ആലപിക്കുകയോ എല്ലാം കൂടിയോ ചെയ്യാം. സാധുക്കൾക്കു ഭക്ഷണം നൽകണം. ഈ വ്രതാനുഷ്ഠാനംമൂലം ഭൂതപ്രേതബാധകളിൽനിന്നു പരിപൂർണ്ണമോചനം ലഭിക്കും.

## ശാരദാപൂർണ്ണിമ

ശരൽക്കാലത്തെ വെളുത്തവാവ് എന്നാണ് പദത്തിനർത്ഥം. ഇത് ആശ 'കൗമുദീവ്രത'മെന്നും പറയും. ഇത് ഭഗവാൻ ശ്രീകൃഷ്ണൻ രാസോത്സവം നടത്തിയ ദിനമാണ്. ലോകനന്മയ്ക്ക് ഈ വ്രതമനുഷ്ഠിക്കണമെന്നു ഭഗവാൻ നിർദ്ദേശിച്ചിട്ടുണ്ട്. ഈ ദിവസം ചന്ദ്രകിരണങ്ങളോടൊപ്പം അമൃതവ

ർഷാമുണ്ടാകുന്നതാണ്. ചന്ദ്രന് അമൃതകിരണനെന്നു പേരുണ്ടല്ലോ! ക്ഷേത്രങ്ങളിൽ പ്രത്യേകിച്ച് ശ്രീകൃഷ്ണക്ഷേത്രങ്ങളിൽ പ്രത്യേകപൂജയും പ്രാർത്ഥനയും നടത്തുന്നു. ഭഗവത്പൂജയ്ക്ക് രാത്രി യിൽ പാൽപായസമോ പാലോ ഉണ്ടായിരിക്കണം. ചന്ദ്രികയിൽ ഭഗവാൻ കൃഷ്ണന്റെ പ്രതിമ അലങ്കരിച്ചുവച്ച് വെളുത്ത വസ്ത്രം ചാർത്തി ദർശനം നടത്തുന്നതു വിശേഷമാണ്.

അശ്വിനം ഭാരതീയമാസങ്ങളിൽ വളരെ പ്രസിദ്ധമാണ്. പൂജകളും ആരാധനയും നിറഞ്ഞ മാസമാണ്. വരാഹാവതാരം ഈ മാസത്തിലാണ്

വരുണന്റെ പുത്രനായി ഭൃഗു എന്ന മഹർഷി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിൽ പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുമുള്ള അഭിലാഷം ഉണ്ടായി. ആപ്പോൾ അദ്ദേഹം തന്റെ പിതാവായ വരുണന്റെ അടുക്കൽ ചെന്നു. വരുണൻ വേദങ്ങളെ ഗ്രഹിച്ചിട്ടുള്ളവനും ബ്രഹ്മജ്ഞാനിയുമായ മഹാപുരുഷനാണ്. അതിനാൽ ഭൃഗുവിന് മറ്റൊരു ആചാര്യന്റെ അടുക്കൽ പോകേണ്ട ആവശ്യമില്ല. വരുണന്റെ സമീപം ചെന്ന് ഭൃഗു ഇപ്രകാരം പ്രാർത്ഥിച്ചു —"ഭഗവൻ, ഞാൻ ബ്രഹ്മത്തെ അറിയുവാനാഗ്രഹിക്കുന്നു; ദയവുണ്ടായി അങ്ങ് ബ്രഹ്തത്വം എന്നെ ഗ്രഹിപ്പിച്ചാ ലും." അപ്പോൾ വരുണൻ ഭൃഗുവിനോടു പറഞ്ഞു — "അന്നം, പ്രാണൻ, നേത്രം ശ്രോത്രം, മനസ്സ്, വാണി ഇവയെല്ലാംതന്നെ ബ്രഹ്മത്തിന്റെ ഉപലബ്ധിക്കുള്ള വാതിലുകളാകുന്നു. ഇവയെല്ലാത്തിലും ബ്രഹ്മത്തിന്റെ സത്തസ്ഫുരിച്ചുകൊണ്ടിരിക്കുന്നു. പ്രത്യക്ഷമായി കാണപ്പെടുന്ന എല്ലാ ജീവികളും യാതൊരുത്തനിൽനിന്നും ഉത്ഭവിച്ചുവോ ഉത്ഭവിച്ചിട്ടു യാതൊരുത്തന്റെ സഹയോഗത്തോടുകൂടി, യാതൊരുത്തന്റെ ബലം പ്രാപിച്ചുകൊണ്ടു ജീവിക്കുന്നവോ ജീവനോപയോഗ കർമ്മങ്ങൾ നടത്തു ന്നതിൽ സമർത്ഥരായിരിക്കുകയും മഹാപ്രളയകാലത്തിൽ യാതൊരുത്തനിൽ വിലയം പ്രാപിക്കുക യും ചെയ്യുന്നുവോ അദ്ദേഹത്തെ ശരിക്ക് അറിയുന്നതിന് ആഗ്രഹിക്കൂ". ഇത്രയുംകൂടി പറഞ്ഞു കൊടുത്തു. "അദ്ദേഹംതന്നയാകുന്നു ബ്രഹ്മം" പിതാവിന്റെ ഉപദേശം സ്വീകരിച്ചുകൊണ്ട് ഭൃഗു ബ്രഹ്മചര്യത്തേയും ശമദമാദി നിയമങ്ങളേയും പാലിച്ചുകൊണ്ടു എല്ലാ ഭോഗസുഖങ്ങളിലും ത്യാഗ പൂർവ്വമായ സംയമനത്തോടുകൂടി വസിച്ചുകൊണ്ടും പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചു. ഇതു തന്നെയായിരുന്നു അദ്ദേഹത്തിന്റെ തപസ്സ്.

പിതാവിന്റെ ഉപദേശം അനുസരിച്ച് അന്നംതന്നെ ബ്രഹ്മമെന്ന് ഭൃഗു നിശ്ചയിച്ചു. പിതാവു പറഞ്ഞു; ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും അന്നത്തിൽ ഉണ്ട്. എല്ലാ ജീവികളും അന്നത്തിൽ —അന്നത്തിന്റെ പരിണാമ ഭൂതമായ വീര്യത്തിൽ —നിന്നും ഉത്ഭവിക്കുന്നു. അന്നംകൊണ്ടുതന്നെ അവയുടെ ജീവിതം സുരക്ഷിതമായി നിലനിൽക്കുന്നു; മരണാനന്തരം അന്നസ്വരൂപമായ ഈ പൃഥി യിൽതന്നെ പ്രവിഷ്ടമാകുന്നു. ഇപ്രകാരം നിശ്ചയിച്ചു അദ്ദേഹം വീണ്ടും പിതാവായ വരുണന്റെ അടുക്കൽ ചെന്നു തന്റെ നിശ്ചയമനുസരിച്ചുള്ളതെല്ലാം അറിയിച്ചു.

വരുണൻ യാതൊരു മറുപടിയും പറഞ്ഞില്ല. അദ്ദേഹം ചിന്തിച്ചു —"ഇവൻ ഇപ്പോൾ ബ്രഹ്മത്തിന്റെ സ്ഥൂലരൂപം മനസ്സിലാക്കിയിരുന്നു. വാസ്തവിക രൂപംവരെ ഇവന്റെ ബുദ്ധിചെന്നിട്ടി ല്ല. അതിനാൽ ഇവന് ഇനിയും തപസ്സുകൊണ്ട് കുറെക്കൂടി ചിന്തിക്കേണ്ടതുണ്ട്. അവൻ അല്പമെങ്കിലും മനസ്സിലാക്കിയതു തുച്ഛമാക്കികാണിച്ച് അവന്റെ ബുദ്ധിയെ നിരുത്സാഹപ്പെടുത്തുന്നത് ഉചിതമായിരി ക്കയില്ല. അതിനാൽ ഇതിനു മറുപടി പറയാതിരിക്കുന്നതായിരിക്കും ഉത്തമം." പിതാവിനോടു ചോദിച്ച കാര്യം അംഗീകരിച്ചുകൊണ്ടുള്ള ആജ്ഞ ലഭിക്കാത്തതിനാൽ ഭൃഗു വീണ്ടും അഭ്യർത്ഥിച്ചു — 'ഭഗവൻ, ഞാൻ മനസ്സിലാക്കിയതു ശരിയായിരുന്നില്ലെങ്കിൽ അങ്ങ് എനിക്ക് ബ്രഹ്മതത്വം ശരി യായി ഉപദേശിച്ചു തരൂ." അപ്പോൾ വരുണൻ പറഞ്ഞു. 'നീ തപസ്സ്വഴിയായി ബ്രഹ്മതത്വം ഗ്രഹിക്കുവാൻ പരിശ്രമിക്കൂ. ഈ തപസ്സുതന്നെ ബ്രഹ്മ സ്വരൂപമാകുന്നു. അതിനാൽ ഇത് അദ്ദേഹ ത്തിന്റെ ബോധം നൽകുന്നതിൽ സർവ്വഥാ കഴിവുള്ളതായിരിക്കുന്നു. പിതാവിന്റെ ആജ്ഞ ലഭിച്ചിട്ട് ഭൃഗുമഹർഷി വീണ്ടും ആദ്യത്തേപ്പോലെ തപോമയജീവിതം നയിച്ചുകൊണ്ട് പിതാവിൽനിന്നും ആദ്യം ലഭ്യമായ ഉപദേശമനുസരിച്ച് ബ്രഹ്മസ്വരൂപത്തെ നിശ്ചയിക്കുന്നതിനു ചിന്തിക്കുവാൻ തുടങ്ങി.

പിതാവിന്റെ ഉപദേശാനുസരണം ഭൃഗു തപസ്സുവഴിയായി പ്രാണൻതന്നെ ബ്രഹ്മം എന്ന് നിശ്ചയിച്ചു. അദ്ദേഹം ചിന്തിച്ചു, പിതാവു പറഞ്ഞ ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും പ്രാണ നിൽ പൂർണ്ണമായി കാണുന്നു. എല്ലാ ജീവികളും പ്രാണനിൽ നിന്നും ഉദ്ഭവിക്കുന്നു. അതായത് ജീവിക്കുന്ന ഒരു പ്രാണിയിൽനിന്നും അതിനു സദൃശമായി മറ്റൊന്ന് ഭവിക്കുന്നത് പ്രത്യക്ഷമായി

കാണപ്പെടുന്നു. അതുപോലെ എല്ലാം പ്രാണനാൽതന്നെ ജീവിക്കുകയും ചെയ്യുന്നു. ശ്വാസത്തിന്റെ പോക്കുവരവു നിന്നുപോയാൽ, പ്രാണൻ മൂലമുള്ള അന്നഗ്രഹണം നടക്കപ്പെടാതിരുന്നാൽ, അതുപോലെ അന്നരസം ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും എത്തിച്ചേരാതിരുന്നാൽ യാതൊരു ജീവിക്കും ജീവിച്ചിരിക്കുവാൻ സാധ്യമല്ല. മരണാനന്തരം എല്ലാം പ്രാണനിൽതന്നെ പ്രവേശിക്കുന്നു. മൃതശരീരത്തിൽ പ്രാണൻ നിലനില്ക്കുന്നില്ലെന്നുള്ളത് പ്രത്യക്ഷമായി കാണപ്പെടുന്നു. അതിനാൽ പ്രാണൻതന്നെ ബ്രഹ്മമെന്നുള്ളതിന് യാതൊരു സംശയവുമില്ല. അദ്ദേഹം വീണ്ടും പിതാവിന്റെ അടുക്കൽ ചെന്നു. നേരത്തെയുള്ളതുപോലെതന്നെ തന്റെ നിശ്ചയമനുസരിച്ച് അദ്ദേഹം പിതാവിനോട് തന്റെ അനുഭവങ്ങൾ അറിയിച്ചു. പിതാവ് ആ സമയത്തു യാതൊരു മറുപടിയും പറഞ്ഞില്ല. ഇവൻ മുൻപിലത്തേക്കാൾ കുറെക്കൂടി സൂക്ഷ്മതയിലെത്തിയിരിക്കുന്നു: എന്നാൽ ഇനിയും വളരെയധികം ഗ്രഹിക്കാൻ കിടക്കുന്നു. അതിനാൽ മറുപടികൊടുക്കാതിരുന്നാൽ അവന്റെ ജിജ്ഞാസയ്ക്ക് ഒന്നുകൂടി ബലമുണ്ടാകും. അതുകൊണ്ടു മറുപടി പറയാതിരിക്കുന്നതു ശരിയായിരിക്കുമെന്ന് അദ്ദേഹം വിചാരിച്ചു.

ഭൃഗു വീണ്ടും അദ്ദേഹത്തോടപേക്ഷിച്ചു. 'ഭഗവൻ, ഇപ്പോഴും ശരിയായിട്ടല്ല ഞാൻ മനസ്സിലാക്കിയതെങ്കിൽ അങ്ങ് കൃപയോടുകൂടി എനിക്ക് ബ്രഹ്മതത്വം ഉപദേശിച്ചുതന്നാലും."

അപ്പോൾ വരുണൻ വീണ്ടും പഴയതുപോലെ പറഞ്ഞു —"നീ തപസ്സുവഴിയായി ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു പരിശ്രമിക്കൂ. ഈ തപംതന്നെ ബ്രഹ്മമാകുന്നു. അതായത് ബ്രഹ്മതത്വത്തെ ഗ്രഹിക്കുന്നതിനുള്ള പ്രധാന സാധനയാകുന്നു. പിതാവിന്റെ ആജ്ഞലഭിച്ചിട്ട് ഭൃഗു തപസ്സനുഷ്ഠിച്ചുകൊണ്ട് പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരുന്നു.

ഇത്തവണ പിതാവിന്റെ ഉപദേശമനുസരിച്ച് മനസ്സുഃതന്നെയാണ് ബ്രഹ്മമെന്നു ഭൃഗു നിശ്ചയിച്ചു. അദ്ദേഹം ചിന്തിച്ചു, പിതാവു പറഞ്ഞ ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും മനസ്സിൽ കാണപ്പെടുന്നു. മനസ്സിൽനിന്നുതന്നെ എല്ലാ ജീവികളും ഉത്ഭവിക്കുന്നു. സ്ത്രീയുടേയും പുരുഷന്റെയും മാനസികമായ പ്രേമപൂർണസംയോഗത്തിൽ നിന്നും ജീവി ബീജരൂപത്തോടുകൂടി മാതാവിന്റെ ഗർഭത്തിൽ വന്ന് ഉത്ഭവിക്കുകയും ഉത്ഭവിച്ചിട്ട് മനസ്സോടുകൂടിത്തന്നെ ഇന്ദ്രിയങ്ങൾവഴി എല്ലാ ജീവിതോപയോഗികളായ വസ്തുക്കളെ ഉപഭോഗം ചെയ്തു ജീവിക്കുകയും മരണാനന്തരം ഈ ശരീരത്തിൽ പ്രാണനും ഇന്ദ്രിയങ്ങളും നിലനിൽക്കുന്നുമില്ല. അതിനാൽ മനസ്സുതന്നെ ബ്രഹ്മമാകുന്നു, ഇപ്രകാരം നിശ്ചയിച്ചു. അദ്ദേഹം വീണ്ടും പഴയതുപോലെ പിതാവായ വരുണന്റെ അടുക്കൽ ചെന്ന് തന്റെ അനുഭവങ്ങൾ പിതാവിനെ അറിയിച്ചു. ഈ പ്രാവശ്യവും പിതാവിൽ നിന്നും യാതൊരു മറുപടിയും ലഭിച്ചില്ല. 'ഇവൻ മുമ്പിലത്തേക്കാൾ എത്രയോ ആഴത്തിലേക്കിറങ്ങിച്ചെന്നിരിക്കുന്നു. എന്നാൽ ഇനിയും ഇവൻ കുറേക്കൂടി തപസ്സനുഷ്ഠിക്കണം. അതിനാൽ മറുപടി പറയാതിരിക്കുന്നതു തന്നെ ഉചിതമായിരിക്കും' എന്ന് വരുണൻ ചിന്തിച്ചു പിതാവിൽനിന്നും ഒരു മറുപടിയും ലഭിക്കാത്തതുകാരണം ഭൃഗുവീണ്ടും അഭ്യർത്ഥിച്ചു —"ഭഗവൻ ഞാൻ ഗ്രഹിച്ചിരിക്കുന്നതു ശരിയായിരിക്കുന്നില്ലെങ്കിൽ അങ്ങ്, കൃപയുണ്ടായി ബ്രഹ്മരഹസ്യം എനിക്കുപദേശിച്ചുതന്നാലും." വരുണൻ വീണ്ടും അതേമറുപടിതന്നെ പറഞ്ഞു —"നീ തപസ്സു വഴിയായി ബ്രഹ്മതത്വം അറിയുന്നതിനാഗ്രഹിക്കൂ, അതായത് തപസ്സുചെയ്തുകൊണ്ട് എന്റെ ഉപദേശത്തെപ്പറ്റി വീണ്ടും ചിന്തിക്കൂ. ഈ തപോരൂപമാകുന്ന സാധനതന്നെ ബ്രഹ്മമാകുന്നു. ബ്രഹ്മത്തെ ഗ്രഹിക്കുന്നതിന് ഇതിനുപരിയായി മറ്റു യാതൊരുപായങ്ങളും ഇല്ല." പിതാവിന്റെ ആജ്ഞ ലഭിച്ചു ഭൃഗു സംയമനത്തോടുകൂടി ജീവിച്ച് പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചു.

ഇപ്രാവശ്യം ഭൃഗു പിതാവിന്റെ ഉപദേശമനുസരിച്ച് വിജ്ഞാനസ്വരൂപചേതനയായ ജീവാത്മാവുതന്നെ ബ്രഹ്മമാണെന്നു നിശ്ചയിച്ചു ബ്രഹ്മത്തിന്റെ ലക്ഷണങ്ങളെപ്പറ്റി പിതാവു പറഞ്ഞിരിക്കുന്നതെല്ലാം പൂർണ്ണമായും ഇതിൽ കാണുന്നു. ഈ എല്ലാ പ്രാണികളും ജീവാത്മാവിൽ നിന്നുതന്നെ ഉത്ഭവിക്കുന്നു. സജീവചേതനയിൽ നിന്നുതന്നെ പ്രാണികളുടെ ഉല്പത്തി പ്രത്യക്ഷമായി കാണപ്പെടുന്നു. ഉത്ഭവിച്ചിട്ട് ഈ വിജ്ഞാന സ്വരൂപമായ ജീവാത്മാവിനാൽത്തന്നെ ജീവിക്കുന്നു. ജീവാത്മാവു നിലനില്ക്കുന്നില്ലെങ്കിൽ മനസ്സ്, ഇന്ദ്രിയങ്ങൾ, പ്രാണൻ മുതലായവ യാതൊന്നിനും ജീവിക്കുവാൻ കഴിയുന്നില്ല, യാതൊന്നിനും അതിന്റേതായ ജോലികൾ നിർവ്വഹിക്കുവാൻ സാധിക്കുന്നില്ല. അതുപോലെ മരണാനന്തരം മനസ്സ് മുതലായവയെല്ലാം ജീവാത്മാവിൽതന്നെ വിലയിക്കുന്നു.

ജീവൻ പോയതിനുശേഷമുള്ള മൃതശരീരത്തിൽ ഇവയൊന്നും കാണുന്നില്ല അതിനാൽ വിജ്ഞാന സ്വരൂപമായ ജീവാത്മാവു ബ്രഹ്മമാകുന്നു. അദ്ദേഹം അദ്യത്തേതുപോലെതന്നെ പിതാവായ വരുണന്റെ അടുക്കൽ ചെന്നു. തന്റെ തീരുമാനം പിതാവിനെ അറിയിച്ചു. ഇപ്രാവശ്യവും വരുണൻ യാതൊരു മറുപടിയും പറഞ്ഞില്ല. അദ്ദേഹം ചിന്തിച്ചു. ഇപ്രാവശ്യം ഇവൻ വളരെയധികം ബ്രഹ്മത്തോടടുത്തിരിക്കുന്നു. ഇവന്റെ ചിന്തകൾ സ്ഥൂലവും സൂക്ഷ്മവും ആയ രണ്ടുതരത്തിലുള്ള ജഡതത്വങ്ങളിൽനിന്നും ഉയർന്ന് ചേതനജീവാത്മാവോളം എത്തിയിരിക്കുന്നു. എന്നാൽ ബ്രഹ്മസ്വരൂപമാകട്ടെ ഇതിനെക്കാൾ ശ്രേഷ്ഠമായിരിക്കുന്നു. അദ്ദേഹമാകട്ടെ നിത്യാനന്ദസ്വരൂപനും അദ്വിതീയനുമായ പരമാത്മാവാകുന്നു. ഇവൻ ഇനിയും കുറേക്കൂടി തപസ്സനുഷ്ഠിക്കേണ്ടിയിരിക്കുന്നു. അതിനാൽ മറുപടി പറയാതിരിക്കുന്നതിനായിരിക്കും ശരി.'' പിതാവിൽനിന്നും യാതൊരു മറുപടിയും ലഭിക്കാതിരിക്കുന്നതുകാരണം ഭൃഗു ഹതാശനോ നിരാശനോ ആയില്ല. അദ്ദേഹം മുൻപിലത്തേപ്പോലെ വീണ്ടും അതേ പ്രാർത്ഥന തന്നെ നടത്തി— ''ഭഗവൻ, ഞാൻ ശരിയല്ലഗ്രഹിച്ചിരിക്കുന്നതെങ്കിൽ അങ്ങ് കൃപയോടുകൂടി ബ്രഹ്മരഹസ്യം എനിക്കുപദേശിച്ചുതന്നാലും. അപ്പോൾ വരുണൻ വീണ്ടും അതേ ഉത്തരം തന്നെ നല്കി —''നീ തപസ്സുവഴിയായിത്തന്നെ ബ്രഹ്മതത്വം ഗ്രഹിക്കുവാനാഗ്രഹിക്കൂ. അതായത് താപസ്യാപൂർവ്വകം അതിന്റെ പൂർണ്ണമായ കഥ കഥാനുസരണം ചിന്തിക്കൂ. തപംതന്നെ ബ്രഹ്മമാകുന്നു.'' പിതാവിന്റെ ആജ്ഞ ലഭിച്ചിട്ട് ഭൃഗു വീണ്ടും പിതാവിന്റെ ഉപദേശപ്രകാരം ചിന്തിച്ചു.

ഭൃഗു പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ച് ആനന്ദം ബ്രഹ്മം തന്നെ എന്ന തീരുമാനത്തിലെത്തി. ''ഈ ആനന്ദമയനായ പരമാത്മാവുതന്നെയാണ് അന്നമയാദികളായ എല്ലാത്തിന്റെയും അന്തരാത്മാവാകുന്നത്. അവയെല്ലാംതന്നെ അദ്ദേഹത്തിന്റെ സ്ഥൂലരൂപങ്ങളാകുന്നു. ഈ കാരണംകൊണ്ടു തന്നെ അവയിൽ ബ്രഹ്മബുദ്ധിയുണ്ടാകുകയും ബ്രഹ്മത്തിന്റെ ആംശികലക്ഷണം പ്രകടമാവുകയും ചെയ്യുന്നു. സർവ്വേശ്വരനെ അപേക്ഷിച്ചു ബ്രഹ്മത്തിന്റെ ലക്ഷണം ആനന്ദത്തിൽ കാണുന്നു. ഈ ജീവികളെല്ലാം ആനന്ദസ്വരൂപനായ പരബ്രഹ്മപരമാത്മാവിൽനിന്നുതന്നെ സൃഷ്ടിയുടെ ആരംഭത്തിൽ ഉത്ഭവിച്ചിരിക്കുന്നു. ഇവയെല്ലാത്തിന്റെയും ആദികാരണം അദ്ദേഹം തന്നെയാകുന്നു. അതുപോലെ ഈ ആനന്ദമയന്റെ ആനന്ദത്തിന്റെ ലേശം ലഭിച്ചിട്ടുതന്നെ ഈ പ്രാണികളെല്ലാം ജീവിച്ചുകൊണ്ടിരിക്കുന്നു. ആരും ദുഃഖത്തോടുകൂടി ജീവിക്കാനിഷ്ടപ്പെടുന്നില്ല. മാത്രവുമല്ല, ആനന്ദമയനായ ആ സർവ്വാന്തർയാമിയായ പരമാത്മാവിന്റെ അചിന്ത്യശക്തിയുടെ പ്രേരണയോടുകൂടിത്തന്നെ ഈ ലോകത്തിലെ എല്ലാ ജീവികളുടേയും എല്ലാ പ്രവർത്തനങ്ങളും നടന്നുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ഭരണത്തിൽ കഴിയുന്ന സൂര്യാദികൾ അതാതുകളുടെ ജോലികൾ നിർവ്വഹിക്കാതിരിക്കുകയാണെങ്കിൽ ഒരു ക്ഷണനേരംപോലും യാതൊരു പ്രാണിക്കും ജീവിച്ചിരിക്കുവാൻ സാധിക്കുകയില്ല. അഖിലത്തിന്റേയും ജീവാധാരം വാസ്തവത്തിൽ ആനന്ദസ്വരൂപനായ ആ പരമാത്മാവാകുന്നു. അതുപോലെ എല്ലാ ജീവികളാലും നിറയപ്പെട്ട ഈ ബ്രഹ്മാണ്ഡം പ്രളയകാലത്തിൽ അദ്ദേഹത്തിൽത്തന്നെ ലീനമാകുകയും ചെയ്യുന്നു. അദ്ദേഹംതന്നെ എല്ലാ പ്രകാരത്തിലും സർവ്വദാ അഖിലത്തിന്റേയും ആശ്രയമാകുന്നു. ഇപ്രകാരമുള്ള അനുഭവമുണ്ടായപ്പോൾ ഭൃഗുവിനു പരബ്രഹ്മത്തെപ്പറ്റിയുള്ള യഥാർത്ഥ ജ്ഞാനം ഉണ്ടായി. പിന്നീട് അദ്ദേഹത്തിനു യാതൊരുവിധ ജിജ്ഞാസയും അവശേഷിച്ചില്ല. ശ്രുതിസ്വയമായി ആ വിദ്യയുടെ മഹിമ അറിയിക്കുന്നതിനുവേണ്ടി പറയുന്നു —അതുതന്നെ വരുണനാൽ പറയപ്പെട്ടതും ഭൃഗുവിനു ലഭ്യമായതുമായ ബ്രഹ്മവിദ്യ, (ബ്രഹ്മരഹസ്യം വെളിപ്പെടുത്തുന്ന വിദ്യ). ഈ വിദ്യ വിശുദ്ധ ആകാശസ്വരൂപമാകുന്ന പരബ്രഹ്മ പരമാത്മാവിനെ തിരിച്ചറിയുന്നുവോ അവനും ആ വിശുദ്ധപരമാനന്ദ പരമാത്മാവിൽ സ്ഥിതനായിത്തീരുന്നു. ഈ വിദ്യയുടെ വാസ്തവികഫലം പറഞ്ഞിട്ട് മനുഷ്യരെ ആ സാധനയുടെ നേരേ തിരിച്ചുവിടുന്നതിന് ഉപര്യുക്തമായ രീതിയിൽ എന്ന പ്രാണാദി സമസ്തതത്വങ്ങളുടേയും രഹസ്യവിജ്ഞാന പൂർവയവകമായ ബ്രഹ്മത്തെ അറിയുന്ന ജ്ഞാനികളുടെ ശരീരത്തിലും അന്തഃകരണത്തിലും സ്വാഭാവികമായ് ഭവിക്കുന്ന അസാധാരണമായ ശക്തിയെപ്പറ്റി ശ്രുതി പറയുന്നു —അവൻ നാനാ പ്രകാശത്തിലുമുള്ള ജീവിതയന്ത്രോപയോഗികഭോഗങ്ങളിൽ സമ്പന്നനായിത്തീരുകയും അവയെല്ലാത്തിനേയും സേവിക്കുന്നതിനുള്ള സാമർത്ഥ്യം അവനിൽ വന്നുചേരുകയും ചെയ്യുന്നു. അതായത് അവന്റെ മനസ്സ്, ഇന്ദ്രിങ്ങൾ, ശരീരം ഇവ നിർവികാരവും നീരോഗവും ആയിത്തീരുന്നു. മാത്രവുമല്ല, അവൻ സന്താനങ്ങൾ, മൃഗങ്ങൾ, ബ്രഹ്മതേജസ്സ് വലിയ കീർത്തി ഇവയാൽ സമൃദ്ധനായിട്ട് ലോകത്തിൽ സർവ്വശ്രേഷ്ഠനായി മാനിക്കപ്പെടുന്നു.

യാതൊരു മനുഷ്യൻ അന്നാദികളാൽ സമ്പന്നനാകുവാൻ ആഗ്രഹിക്കുന്നവോ അവൻ ഏറ്റവും ആദ്യമായി "ഞാൻ ഒരിക്കലും അന്നത്തെ നിന്ദിക്കുകയില്ല." എന്നുള്ള വ്രതം അംഗീകരിക്കണം. അന്നംതന്നെ പ്രാണനും പ്രാണൻതന്നെ അന്നവും ആകുന്നു. എന്തുകൊണ്ടെന്നാൽ അന്നത്തിൽനിന്നുതന്നെ പ്രാണബലം ഉണ്ടാവുകയും പ്രാണശക്തിയിൽ നിന്നുതന്നെ അന്നമയശരീരത്തിൽ ജീവശക്തിയുണ്ടാവുകയും ചെയ്യുന്നു എന്നുള്ള അന്നത്തിന്റെ മഹത്വം മനസ്സിലാക്കണം. ശരീരത്തിൽ ഒന്നരമാസത്തെ സർവ്വത്ര വ്യാപിപ്പിക്കുന്നതുകൊണ്ട് ഇവിടെ പ്രാണനെ അന്നമെന്നു പറഞ്ഞിരിക്കുന്നു. ശരീരം പ്രാണന്റെ ആധാരത്തിൽ ഉറച്ചു നില്ക്കുന്നു. അതിനാൽ അത് പ്രാണരൂപമായ അന്നത്തിന്റെ ഭോക്താവാകുന്നു. ശരീരം പ്രാണനിൽ സ്ഥിതിചെയ്യുന്നു. അതായത് ശരീരത്തിന്റെ സ്ഥിതി പ്രാണാധീനമായിരിക്കുകയും പ്രാണൻ ശരീരത്തിൽ സ്ഥിതമായിരിക്കുകയും ചെയ്യുന്നു. പ്രാണന്റെ ആധാരം ശരീരമാകുന്നു. ഇക്കാര്യം പ്രത്യക്ഷമാണല്ലോ. പ്രാണന് ആഹാരം ലഭ്യമാകാതിരുന്നാൽ അത് ശരീരത്തിലെ ധാതുക്കളെത്തന്നെ ഉണക്കിക്കളയുമെന്നുള്ളത് അനുഭവസിദ്ധമായ വിഷയമാണ്. ശരീരത്തിന്റെ സ്ഥിതി പ്രാണനധീതമായതുകാരണം പ്രാണനും അന്നംതന്നെയാകുന്നു. അതിനാൽ ശരീരത്തിനും പ്രാണനും പരസ്പരാശ്രയബന്ധമുള്ളതിനാൽ അന്നത്തിൽത്തന്നെ അന്നം സ്ഥിതിചെയ്യുന്നു എന്നു പറയപ്പെടുന്നു. യാതൊരുത്തൻ ഈ രഹസ്യം മനസ്സിലാകുന്നവോ അവനുതന്നെ ശരീരവും പ്രാണനും രണ്ടിന്റേയും ഉപയോഗം ശരിയായി നടത്തുവാൻ കഴിയുന്നു. ശരീരത്തിന്റെയും പ്രാണന്റെയും വിജ്ഞാനത്തിൽ പാരംഗതനായുള്ളവൻ ഈ വിജ്ഞാനത്തിന്റെ ഫലസ്വരൂപമായി എല്ലാപ്രകാരത്തിലുമുള്ള ഭോഗവസ്തുക്കളാൽ യുക്തനും അവയെ ഉപയോഗത്തിൽ കൊണ്ടുവരുന്നതിനുള്ള ശക്തിയിൽ സമ്പന്നനുമായിത്തീരുമെന്നു പറയപ്പെട്ടിരിക്കുന്നു. അവൻ സന്താനങ്ങൾ, നാനാവിധ മൃഗങ്ങൾ, ബ്രഹ്മതേജസ് ഇവയാൽ സമ്പന്നനായി മഹാനായിത്തീരുന്നു. കീർത്തി, യശസ്സ് ഇവ ലോകത്തിൽ വ്യാപിക്കുകയും തദ്വാരാ അവൻ ലോകത്തിൽ മഹാനായിത്തീരുകയും ചെയ്യുന്നു.

യാതൊരുമനുഷ്യന് അന്നം മുതലായവയാൽ സമ്പന്നനാകണമെന്ന് ആഗ്രഹമുണ്ടാകുന്നുവോ അവൻ ഞാനൊരിക്കലും അന്നത്തെ അവഹേളിക്കുകയില്ല, അന്നത്തെ ദുരുപയോഗപ്പെടുത്തുകയോ അതിനെ എച്ചിലിന്റെ രൂപത്തിൽ ഉപേക്ഷിച്ചു കളയുകയോയില്ല" എന്നുള്ള നിയമം അവശ്യം പാലിച്ചിരിക്കണം. ജലംതന്നെ അന്നമാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലായിനത്തിലുമുള്ള അന്നം, ഭക്ഷ്യപദാർത്ഥങ്ങൾ, ജലത്തിൽനിന്നുതന്നെ ഉത്ഭവിക്കുകയും ജ്യോതിസ്സ്, തേജസ്സ്, തന്നെ ഈ ജലരൂപമാകുന്ന അന്നത്തെ ഭക്ഷിക്കുകയും ചെയ്യുന്നു. അഗ്നിയും സൂര്യരശ്മികളും എപ്രകാരം ജലകണങ്ങളെ ശോഷിപ്പിച്ചു കളയുന്നുവോ അതേപ്രകാരം ശരീരത്തിലുള്ള ജാരാഗ്നി ശരീരത്തിലെ ജലാംശതത്വങ്ങളെ ശോഷിപ്പിക്കുന്നു. ജലത്തിൽ ജ്യോതിസ്സ് പ്രതിഷ്ഠിതമായിരിക്കുന്നു. ഇതുപോലെ തേജസ്സിലും ജലം സ്ഥിതിചെയ്യുന്നു.

ജലവും തേജസ്സും അന്യോന്യാശ്രയങ്ങളായിരിക്കുന്നതു കാരണം അന്നരൂപമായ എല്ലാ ഭക്ഷ്യപദാർത്ഥങ്ങളുടേയും കാരണമാകുന്നു. ഇവതന്നെ അവയുടെ രൂപത്തിൽ പരിണമിച്ചിരിക്കുന്നു. അതിനാൽ രണ്ടും അന്നംതന്നെയാകുന്നു. അന്നംതന്നെ അന്നത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. യാതൊരു മനുഷ്യൻ ഈ തത്വം മനസ്സിലാക്കുന്നവോ അവൻ ഈ രണ്ടിന്റെയും വിജ്ഞാനത്തിൽ നിപുണനായി ഭവിക്കുന്നു.

യാതൊരു മനുഷ്യനു ഭക്ഷ്യധാന്യങ്ങൾ സമൃദ്ധിയായുണ്ടാകുന്നതിനുള്ള അഭിലാഷം ഉണ്ടാകുന്നുവോ, അവൻ ആദ്യമായി ഈ വ്രതത്തിൽ അല്ലെങ്കിൽ ദൃഢമായ ഒരു സങ്കല്പത്തിൽ എത്തിയിരിക്കണം — 'ഞാൻ അന്നത്തെ വളരെയധികം വർദ്ധിപ്പിക്കും' എന്ന്. ഏതെങ്കിലും വസ്തുവിനോടുള്ള അമിതമായ അഭ്യദയം തന്നെ അതിനെ വളർത്തണമെന്നുള്ള അഭിലാഷംതന്നെ, അതിനെ ആകർഷിക്കുന്നതിനുള്ള ഏറ്റവും ശ്രേഷ്ഠമായ ഉപായമാകുന്നു. പൃഥ്വിതന്നെ അന്നമാണെന്നുള്ള അന്നത്തിന്റെ തത്വം ശരിയായി മനസ്സിലാക്കണം എത്രയെല്ലാം അന്നമുണ്ടോ അവയെല്ലാം പൃഥ്വിയിൽനിന്നുതന്നെ ഉണ്ടാകുകയും ഈ പൃഥ്വിയെ തന്നിലേക്ക് ആകർഷിച്ചുകൊണ്ടിരിക്കുന്നതിന്റെ ആധാരാഭൂതമായ ആകാശം ഈ അന്നത്തിന്റെ ഭോക്തവും ആകുന്നു. ഭൂമിയിൽ ആകാശം സ്ഥിതിചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അത് സർവ്വവ്യാപിയാകുന്നു; ആകാശത്തിൽ പൃഥ്വി സ്ഥിതിചെയ്യുന്നു എന്നുള്ളകാര്യവും പ്രത്യക്ഷമാകുന്നു. ഇവരണ്ടും ഒന്നു മറ്റൊന്നിനാധാരമായിരിക്കുന്നതുകാരണം അന്ന സ്വരൂപമാകുന്നു. പഞ്ചമഹാഭൂതങ്ങളിൽ ആകാശം ആദ്യത്തേതും ഭൂമി അവസാനത്തേതുമായ

തത്വങ്ങളാകുന്നു. എല്ലാ ഭാഗ്യപദാർത്ഥരൂപമായ അന്നം ഈ പഞ്ചമഹാഭൂതങ്ങളുടെ പ്രവർത്തനമാണ്. അതിനാൽ ഇവയും അന്നത്തിന്റെ രൂപത്തിൽ സ്ഥിതിചെയ്യുന്നു. അതുകൊണ്ട് അന്നത്തിൽ തന്നെ അന്നം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. യാതൊരുത്തൻ ഈ കാര്യം താത്വികമായി ഗ്രഹിക്കുന്നുവോ — പൃഥ്വീരൂപമായ അന്നത്തിൽ ആകാശരൂപമാകുന്ന അന്നവും ആകാശരൂപമാകുന്ന അന്നത്തിൽ പൃഥ്വീ രൂപമാകുന്ന അന്നവും പ്രതിഷ്ഠിതമായിരിക്കുന്നു എന്ന് —അവന് ആകാശാദിയായ പഞ്ചഭൂതങ്ങളെ യഥായോഗ്യം ഉപയോഗിക്കുവാൻ കഴിയുന്നു. അതിനാൽ അവൻ ഈ വിഷയത്തിൽ സമർത്ഥനാ യും ഭവിക്കുന്നു.

യാതൊരുത്തൻ അതിഥിസേവനത്തിൽ പൂർണ്ണമായ ഫലം കിട്ടണമെന്നാഗ്രഹിക്കുന്നുവോ അവൻ ആദ്യമായി തന്റെ വീട്ടിൽ ഏതെങ്കിലും അതിഥി ആശ്രയത്തെ ആഗ്രഹിച്ചുവരുന്നെങ്കിൽ താൻ ഒരിക്കലും മോശമായ മറുപടി പറഞ്ഞു മടക്കി അയയ്ക്കുകയില്ല എന്ന നിയമം സ്വീകരിക്ക ണം. 'അതിഥിദേവോ ഭവ' അതിഥിയെ ദേവബുദ്ധിയോടുകൂടി സേവിക്കുക എന്ന ഉപദേശം ഗുരുമുഖ ത്തുനിന്നും വേദാദ്ധ്യയനം നടത്തിയിട്ടുള്ള ശിഷ്യനു കൊടുത്തു കഴിഞ്ഞിട്ടുള്ളതാണ്.

ധനം, സമ്പത്ത്, അന്നം ഇങ്ങനെ ശരീരപോഷണത്തിനുവേണ്ടിയുള്ള സാമഗ്രികളെ സമ്പാദി ക്കുന്നതിന് എത്രയോ ന്യായോചിതമായ മാർഗ്ഗങ്ങളുണ്ടോ, അതുപോലെ കഴിഞ്ഞ അനുവാകങ്ങളി ലായി ഏതെല്ലാം ഉപായങ്ങൾ പറഞ്ഞിട്ടുണ്ടോ അവ ഏതെങ്കിലും മുഖേന വളരെയധികം ആഹാര വസ്തുക്കൾ സമ്പാദിക്കണം. അതായത് അതിഥിസേവനത്തിനായി അവശ്യവസ്തുക്കൾ അധികമാ ത്രയിൽ സംഭരിക്കണം. അതിഥിസേവനം ഗൃഹോചിതമായ സദാചാരത്തിന്റെ ഓഴിച്ചുകൂടാൻ പാടി ല്ലാത്ത അംഗമാകുന്നു. മനുഷ്യൻ വീട്ടിൽ വരുന്ന അതിഥിയോട് ഇപ്രകാരം പറയുന്നു —'വരു, വരു, ഇരിക്കു, ഭക്ഷണം തയ്യാറായിരിക്കുന്നു. ഭക്ഷണം കഴിച്ചാലും' എന്നിങ്ങനെ. 'ഞങ്ങളുടെ ഹൃദയ ത്തിൽ നിങ്ങൾക്കു നൽകുന്നതിനു നല്ല ഭക്ഷണമോ താമസിക്കുന്നതിനു സ്ഥലമോ ഇല്ല' എന്ന് ഗൃഹത്തിലാഗതമാകുന്ന അതിഥിയെ അത്യധികമായ ആദരസൽക്കാരപൂർവ്വം ഉത്തമഭാവത്തോടു കൂടി നല്ലവസ്തുക്കളാൽ സേവനം ചെയ്യുന്നവോ — അവനെ ശ്രദ്ധയോടുകൂടി ഉണ്ടാക്കിയിട്ടുള്ള ഭോജനവസ്തുക്കളാൽ തൃപ്തനാക്കപ്പെടുന്നുവോ അവനും ഉത്തമഭാഗത്തിൽ അന്നം ലഭ്യമാകുന്നു. അതായത് അവനു ഭോഗ്യപദാർത്ഥങ്ങളുടെ സമ്പാദനത്തിൽ കഷ്ടപ്പെടേണ്ട ആവശ്യം ഉണ്ടാകുന്നി ല്ല. അതിഥിസേവനത്തിന്റെ പ്രഭാവത്തിൽനിന്നും അവനു യാതൊന്നിന്റേയും കുറവുണ്ടാകുന്നില്ല. അയാളുടെ എല്ലാ ആവശ്യങ്ങളും അനായാസമായി പൂർത്തീകരിക്കപ്പെടുന്നു. അവൻ വീട്ടിൽ വരുന്ന അതിഥിയെ മധ്യഭാവത്തോടുകൂടിയാണു സൽക്കരിക്കുന്നതെങ്കിൽ, അതായതു സാധാരണരീതിയിൽ ഭക്ഷണം നൽകുകയും പ്രത്യേകമായ ബഹുമാനമൊന്നും പ്രകടിപ്പിക്കാതിരിക്കുകയുമാണെങ്കിൽ അവനും സാധാരണരീതിയിൽ അന്നം ലഭ്യമാകുന്നു. അതായത് അന്നവസ്ത്രാദികളുടെ സംഭരണത്തിൽ സാധാ രണയിൽ കവിഞ്ഞ് ബുദ്ധിമുട്ടേണ്ടതായിവരുന്നു.

അവരെ പ്രാപിക്കുന്നതിന് അവൻ വളരെയധികം കഷ്ടപ്പെടേണ്ടതായി വരുന്നു. ആളുകളെ മുഖസ്തുതിയാൽ സന്തോഷിപ്പിക്കേണ്ടതായി വരുന്നു. യാതൊരുത്തൻ ഇപ്രകാരം ഈ രഹസ്യത്തെ ഗ്രഹിക്കുന്നുവോ അവൻ ഉത്തമമായ രീതിയിൽ വിശുദ്ധമായ ഭാവത്തോടുകൂടി അതിഥിസേവനം നടത്തി സർവ്വോത്തമമായ ഫലം പ്രാപിക്കുന്നു.

സത്യസ്വരൂപമായ വാണിയിൽ ആശീർവാദാദികൾമൂലം രക്ഷ നൽകുന്നതിനുള്ള ശക്തി പ്രതീ തമാകുന്നുവോ, അതിന്റെ രൂപത്തിൽ അവിടെ പരമാത്മാവിന്റെ സ്ഥിതിയുണ്ടാകുന്നു. പ്രാണനിലും അപ്രാണനിലും ജീവനോപയോഗിയായ വസ്തുക്കളെ ആകർഷിക്കുന്നതിനു ജീവനെ രക്ഷിക്കുന്ന തിനുമുള്ള ഏതൊരു ശക്തിയുണ്ടായിരിക്കുന്നുവോ അതും പരമാത്മാവിന്റെ അംശമാകുന്നു.

ഈ എല്ലാശക്തികളും പരമേശ്വരന്റെ ശക്തിയുടെ ഒരംശംതന്നെയാണ്. ഇതെല്ലാം കാണുന്ന മനുഷ്യൻ പരമേശ്വരന്റെ സത്തയിൽ വിശ്വസിക്കുകതന്നെ വേണം. ഇത് മാനുഷികമായ മഹി മയാണ്. മനുഷ്യന്റെ ശരീരത്തിൽ പ്രതീതമാകുന്ന പരമാത്മാവിന്റെ ശക്തിയുടെ സംക്ഷേപത്തിൽ ദിഗ്ദർശനം ചെയ്യപ്പെടുന്നു. ഇതിനെ ആദ്ധ്യാത്മികമായ (ശരീരസംബന്ധി) ഉപാസനയെന്നു പറയു ന്നു. ദൈവികപദാർത്ഥങ്ങളിൽ പ്രത്യക്ഷമായി കാണപ്പെടുന്ന ശക്തിയെ വർണ്ണിക്കുന്നു. ഇത് ദൈ വിക (അധിദൈവികവ)മായ ഉപാസനയാണ്. വൃഷ്ടിയിൽ യാതൊരുവിധമായ അന്നാദികളെ ഉദ്ഭവിപ്പി ക്കുന്നതിനും ജലപ്രദാനംമൂലം അഖിലത്തേയും തൃപ്തിപ്പെടുത്തുന്നതിനുള്ള ശക്തിയും നക്ഷത്രങ്ങ

ളിൽ അതായത് സൂര്യൻ. ചന്ദ്രൻ, താരാഗണങ്ങൾ ഇവയിൽ കാണപ്പെടുന്ന പ്രകാശങ്ങളും ലിംഗത്തിൽ നിലനിൽക്കുന്ന സന്താനോല്പാദന ശക്തിയും വീര്യരൂപത്തിൽ രക്ഷയും ആനന്ദവും നൽകുന്നതിനുള്ള ശക്തിയും അതുപോലെ ആകാശത്തിൽ എല്ലാത്തിനേയും നിലനിർത്തുന്ന ശക്തിയും സർവ്വവ്യാപകത്വത്തിന്റെയും അങ്ങനെ എല്ലാ പ്രകാരത്തിലുള്ള ശക്തിയും പരമേശ്വരന്റെ അചിന്ത്യവും അപാരവുമായ ശക്തിയുടെ ഏതോ ഒരംശത്തിന്റെ പ്രസ്ഫുരണം മാത്രമാകുന്നു. ഇവയെല്ലാം കണ്ട് മനുഷ്യൻ സർവ്വത്ര ഏകനായ പരമാത്മാവിന്റെ വ്യാപകതയുടെ രഹസ്യം മനസ്സിലാക്കണം.

മഹത്വം പ്രാപിക്കുന്നതിനുവേണ്ടി തന്റെ ഉപാസ്യദേവനെ മഹാൻ എന്നുകരുതി അദ്ദേഹത്തെ ഉപാസിക്കുന്നു. അവൻ മഹാനായിത്തീരുന്നു., മഹത്ത്വം പ്രാപിക്കുന്നു. തന്റെ ഉപാസ്യദേവനെ മഹാൻ മനസ്വി എന്നുകരുതി മനശക്തി പ്രാപിക്കുന്നതിനുവേണ്ടി അതിനെ ഉപാസിക്കുന്നു എങ്കിൽ ആ ഉപാസകൻ മനനം ചെയ്യുന്നതിനുള്ള വിശേഷശക്തി പ്രാപിക്കുന്നു. ഇപ്രകാരം യാതൊരുത്തൻ തന്റെ ഉപാസ്യദേവതയെ നമസ്കാരയോഗ്യനായ ശക്തിശാലിയായിക്കരുതി അങ്ങനെയുള്ള ശക്തി പ്രാപിക്കുന്നതിനുവേണ്ടി അദ്ദേഹത്തെ ഉപാസിക്കുന്നോ എങ്കിൽ അവൻ സ്വയം നമസ്കാര യോഗ്യനായിത്തീരുന്നു. എല്ലാ അഭിലാഷങ്ങളും കൈകൂപ്പി അവന്റെ മുമ്പിൽ ചരണങ്ങളിൽ പതിക്കുന്നു. യാതൊരുത്തൻ തന്റെ ഉപാസ്യദേവനെ ഏറ്റവുംവലിയ സർവ്വാധാരമായ ബ്രഹ്മം എന്നുകരുതി അതിനെ പ്രാപിക്കുന്നതിനുവേണ്ടി ഉപാസന നടത്തുന്നു എങ്കിൽ അവൻ ബ്രഹ്മജ്ഞാനിയായി ത്തീരുന്നു. സർവ്വശക്തിമാനായ പരമേശ്വരൻ അവന്റെ സ്വന്തമായിത്തീരുന്നു. അവന്നധീനമായി ഭവിക്കുന്നു.

വാസ്തവത്തിൽ ഏതെങ്കിലും രൂപത്തിൽ ഏതെങ്കിലും ഉപാസ്യദേവതയെ ഉപാസിക്കുകയാണെങ്കിൽ അത് പ്രാകാരാന്തമായി പരബ്രഹ്മ പരമേശ്വരന്റെ ഉപാസനതന്നെയാകുന്നു. എന്നാൽ സകാമരായ മനുഷ്യർ അജ്ഞാനവശാൽ ഈ രഹസ്യം ഗ്രഹിക്കാതിരിക്കുന്നതു കാരണം ഭിന്നഭിന്ന ശക്തികളാൽ യുക്തമായ ഭിന്ന ഭന്ന ദേവതകളുടെ ഭിന്നഭിന്ന അഭിലാഷങ്ങളുടെ സിദ്ധിക്കുവേണ്ടി ഉപാസന നടത്തിക്കൊണ്ടിരിക്കുന്നു. അതിനാൽ അവർ യഥാർത്ഥ ഗുണങ്ങളാൽ വഞ്ചിതരായി ത്തീരുന്നു. അതുകൊണ്ട് മനുഷ്യർ ഒരു രഹസ്യം നന്നായി ഗ്രഹിച്ച് അഖിലദേവന്മാരുടേയും ദേവനായ സർവ്വശക്തിമാനായ പരമാത്മാവിന്റെ ഉപാസന അദ്ദേഹത്തെത്തന്നെ പ്രാപിക്കുന്നതിനുവേണ്ടി ചെയ്യട്ടെ. അദ്ദേഹത്തിൽനിന്നും മറ്റൊന്നും ആഗ്രഹിക്കരുത്.

ഏതൊരു പരമാത്മാവിനെ സൃഷ്ടിസ്ഥിതി സംഹാരങ്ങളുടെ കാരണമായി യാതൊരുത്തൻ പരമാനന്ദസ്വരൂപനായിരിക്കുന്നുവോ, അദ്ദേഹം ഈ പുരുഷനിൽ അതായത് മനുഷ്യരിലും സൂര്യനിലും ഒന്നുതന്നെയാകുന്നു. അതായത് എല്ലാ ജീവികളിലും അന്തര്യാമിയായി വിരാജിക്കുന്നത് ഒരേ ഒരു പരമാത്മാവുതന്നെയാകുന്നു. വിവിധരൂപങ്ങളിൽ അദ്ദേഹത്തിന്റെ പ്രകാശനം സംഭവിച്ചുകൊണ്ടിരിക്കുന്നു. യാതൊരു മനുഷ്യൻ ഈ തത്വം നന്നായി ഗ്രഹിക്കുന്നുവോ അവൻ വർത്തമാന ശരീരം ഉപേക്ഷിക്കുന്നതിനുമേൽ, അന്നമായ ആത്മാവ്, പ്രാണമയ ആത്മാവ്, മനോമയ ആത്മാവ്, വിജ്ഞാനമയ ആത്മാവ്. ആനന്ദമയ ആത്മാവ് എന്നീ നാമങ്ങളാൽ ആ പരമാനന്ദസ്വരൂപമായ പരബ്രഹ്മത്തെ പ്രാപിക്കുന്നു. സ്ഥൂലസൂക്ഷ്മഭേദങ്ങളോടുകൂടി യാതൊന്ന് ഒന്നിന്റെ ആന്തരാത്മാവായിട്ട് നാനാരൂപത്തിൽ സ്ഥിതിചെയ്യുകയും അഖിലത്തിന്റെയും അന്തര്യാമിയായി പരമാനന്ദരൂപമായിരിക്കുന്നുവോ അദ്ദേഹത്തെ പ്രാപിച്ചിട്ട് മനുഷ്യർ പര്യാപ്തമായ ഭോഗസാമഗ്രികളാൽ യുക്തരും ചന്മഛാനുസരണമുള്ള രൂപങ്ങളെ ധരിക്കുന്നതിനുള്ള ശക്തിയാൽ സമ്പന്നരും ആയിത്തീരുന്നു. അതോടുകൂടി ത്തന്നെ ഈ ലോകങ്ങളിൽ ചുറ്റിസഞ്ചരിച്ചുകൊണ്ട് സമതായുക്തമായ ഭാവങ്ങളോടുകൂടി സാമഗാനം ആലപിച്ചുകൊണ്ടു വസിക്കുന്നു.

ആ മഹാപുരുഷന്റെ സ്ഥിതി ശരീരത്താലായിരിക്കുന്നില്ല. അവൻ ശരീരത്തിൽനിന്നും ഏറ്റവും മുകളിലായുയർന്ന് പരമാത്മാവിനെ പ്രാപിക്കുന്നു. എല്ലാ ഭോഗവസ്തുക്കളും അവയെ അനുഭവിക്കുന്ന ജീവാത്മാവും ഇവരണ്ടിനേയും സംയോജിപ്പിക്കുന്ന പരമേശ്വരനും ഞാൻതന്നെയാകുന്നു. ഞാൻതന്നെ ഈ പ്രത്യക്ഷമായി കാണപ്പെടുന്ന ജഗത്തിൽ ദേവതകൾക്കും മുമ്പായി എല്ലാത്തിലും പ്രധാനമായി പ്രത്യക്ഷമായ ബ്രഹ്മവും ആകുന്നു. പരമാനന്ദസ്വരൂപമായ അമൃതത്തിന്റെ കേന്ദ്രമായ പരബ്രഹ്മ പരമേശ്വരനും എന്നിൽനിന്നും ഭിന്നനായിരിക്കുന്നില്ല. അതിനാൽ അദ്ദേഹവും ഞാൻതന്നെയാകുന്നു. യാതൊരുത്തൻ ഏതെങ്കിലും വസ്തുവിന്റെ രൂപത്തിൽ എന്നെ ആർക്കെങ്കിലും പ്രദാനം ചെയ്യുന്നുവോ

അവൻ എന്നെ കൊടുത്തുകൊണ്ടുതന്നെ എന്നെ രക്ഷിക്കുന്നു. സൽ പാത്രത്തിലുള്ള ഭോഗ്യപദാർത്ഥങ്ങളുടെ ദാനംതന്നെ അദ്ദേഹത്തെ രക്ഷിക്കുവാനുള്ള സർവ്വോത്തമമായ മാർഗ്ഗം. ഇതിനു വിപരീതമായി യാതൊരുത്തൻ തനിക്കുവേണ്ടിത്തന്നെ അന്നരൂപങ്ങളായ എല്ലാ വസ്തുക്കളേയും അനുഭവിക്കുന്നവോ അവനെ ഞാൻ അന്നരൂപമായിട്ടു വിഴുങ്ങുന്നു. അതായത് അവന്റെ വിനാശം സംഭവിക്കുന്നു —അവന്റെ ഭോഗവസ്തുക്കൾ നിലനിൽക്കുന്നില്ല. ഞാൻ സമസ്ത ബ്രഹ്മാണ്ഡത്തേയും തിരസ്കരിക്കുന്നവനാകുന്നു. എന്റെ മഹിമയുടെ തുലനത്തിൽ ഇവയെല്ലാം തുച്ഛങ്ങളാകുന്നു. എന്റെ പ്രകാശത്തിന്റെ ലേശമാത്രമായ ഒരു ബിന്ദു സൂര്യനു തുല്യമാകുന്നു. അതായത് പ്രപഞ്ചത്തിൽ പ്രകാശയുക്തങ്ങളായ എത്രയോ വസ്തുക്കളുണ്ട്. അവയെല്ലാം തന്നെ എന്റെ തേജസ്സിന്റെ അംശമാകുന്നു. യാതൊരുത്തൻ ഇപ്രകാരം പരമാത്മാതത്വത്തെ ഗ്രഹിക്കുന്നുവോ അവനും ഇതേസ്ഥിതിതന്നെ പ്രാപിക്കുന്നു.

ദേവതകളുടെ അഹങ്കാരത്തെ കരുണാനിധിയായ ഭഗവാൻ മനസ്സിലാക്കി. ഈ അഹങ്കാരം വളരുകയാണെങ്കിൽ അവരുടെ പതനം തീർച്ചയായും സംഭവിക്കും എന്നു ഭഗവാൻ വിചാരിച്ചു. ഭഗവാൻ ദേവന്മാരിൽ അവരുടെ ദർപ്പം ശമിപ്പിക്കുന്നതിനുവേണ്ടി അവരുടെ മുമ്പിൽ ദിവ്യ സാകാര യക്ഷരൂപത്തിൽ പ്രത്യക്ഷനായി. ദേവന്മാർ ആശ്ചര്യചകിതരായി. ആ അത്ഭുത വിശാലരൂപത്തെ കാണുകയും ആ ദിവ്യയക്ഷം എന്ത് എന്നു ചിന്തിക്കുകയും ചെയ്തു. എന്നാൽ അവർ അതിനെ തിരിച്ചറിയുവാൻ കഴിഞ്ഞില്ല.

ദേവന്മാർ ആ അതിവിചിത്ര മഹാകായമായ ദിവ്യയക്ഷനെ കണ്ടു. ആന്തരികമായി ഭയപ്പെടുകയും അതിനെ അറിയുന്നതിനു ആഗ്രഹിക്കുകയും ചെയ്തു. അഗ്നിദേവത പരമാത്തേജസ്വിയും വേദർത്ഥങ്ങളുടെ ജ്ഞാതാവും എല്ലാം ജാതപദാർത്ഥങ്ങളുടേയും വിവരങ്ങൾ അറിയുന്നവനും സർവ്വജ്ഞരിൽ സർവ്വജ്ഞനും ആണ്. അതിനാൽ അദ്ദേഹത്തിന്റെ പദവിയോടു കൂടിയ നാമം 'ജാതവേദൻ' എന്നാകുന്നു. ദേവകൾ ഈ കാര്യസാദ്ധ്യത്തിന് അഗ്നി കഴിവുള്ളവനാണെന്നു കണ്ട് അദ്ദേഹത്തോടു പറഞ്ഞു: "അല്ലയോ ജാതവേദാ, അങ്ങ്പോയി ആ യക്ഷം ആരാണെന്നുള്ള വിവരം അറിഞ്ഞുകൊണ്ട് വന്നാലും. അഗ്നിക്കു തന്റെ ബുദ്ധിശക്തിയിൽ അപാരമായ ഗർവ്വുണ്ടായിരുന്നു. അതുകാരണം അദ്ദേഹം പറഞ്ഞു, 'നല്ലകാര്യം, ഞാനുടൻതന്നെ വിവരം അറിഞ്ഞുവരാം.'

അദ്ദേഹം അതിവേഗം യക്ഷന്റെ സമീപത്ത് ചെന്നുചേർന്നു. അദ്ദേഹത്തെ തന്റെ സമീപം കണ്ടിട്ടു യക്ഷൻ ചോദിച്ചു. "അങ്ങാരാകുന്നു?" അപ്പോൾ അഗ്നി വിചാരിച്ചു; എന്റെ തേജോമയരൂപത്തെ എല്ലാവരും അറിയുന്നതാണല്ലോ? ഇവനങ്ങനെ എന്നെ അറിയുവാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹം ചൊടിച്ചുകൊണ്ടുത്തരം പറഞ്ഞു. "ഞാൻ പ്രസിദ്ധനായ അഗ്നിയാകുന്നു. എന്റെ പദവിയോടുകൂടിയതും രഹസ്യപൂർണ്ണവുമാ നാമം —ജാതവേദൻ എന്നാകുന്നു.

അഗ്നിയുടെ ഗർവ്വോക്തി കേട്ടിട്ടു ബ്രഹ്മം ഒന്നും അറിഞ്ഞുകൂടാത്തവനെപ്പോലെ പറഞ്ഞു—

'നല്ലത്, അങ്ങ് അഗ്നിദേവതയും ജാതദേവനും ആണല്ലോ. വളരെ നല്ലകാര്യം. എന്നാൽ എനിക്കു ചിലതെല്ലാം അറിയണമെന്നുണ്ട്. ദയവുചെയ്ത് പറഞ്ഞുതന്നാൽ കൊള്ളാം. "നിങ്ങളിൽ എന്തു ശക്തിയാണുള്ളത്? നിങ്ങൾക്കെന്തുചെയ്യുവാൻ കഴിയും?" ഇതിന് അഗ്നിദേവൻ ഗർവ്വോടുകൂടി പറഞ്ഞു — എനിക്കെന്തുചെയ്യാൻ കഴിയുമെന്നോ? ഇതറിയുവാൻ നിങ്ങളാഗ്രഹിക്കുന്നു, അല്ലെ? —ഹേ' നിങ്ങൾ മനസ്സുവയ്ക്കുകയാണെങ്കിൽ ഈ ഭൂമണ്ഡലത്തേയും അതിലുള്ള എല്ലാ വസ്തുക്കളേയും കരിച്ചു ചാമ്പൽക്കൂമ്പാരമായി മാറ്റുവാൻ കഴിയും.

അഗ്നിദേവതയുടെ വീണ്ടുമുള്ള ഗർവ്വോക്തികൾ കേട്ടപ്പോൾ യക്ഷരൂപധാരിയായ പരബ്രഹ്മ പരമേശ്വരൻ അദ്ദേഹത്തിന്റെ മുമ്പിലേയ്ക്ക് ഒരു ഉണക്കപ്പുല്ല് ഇട്ടുകൊടുത്തുകൊണ്ട് പറഞ്ഞു — "അങ്ങേയ്ക്ക് എല്ലാത്തിനേയും ദഹിപ്പിക്കുവാൻ കഴിയുമല്ലോ, നിസ്സാരമായ ഒരു ബലപ്രയോഗംകൊണ്ട് ഈ തൃണത്തെ ജ്വലിപ്പിച്ചാലും." അഗ്നിദേവൻ ഇതു തനിക്കൊരപമാനമായികരുതിയെങ്കിലും സാധാരണ രീതിയിൽ ആ പുല്ലിന്റെ സമീപം എത്തി അതിനെ ഭസ്മമാക്കുന്നതിനാഗ്രഹിച്ചു. ആരംഭത്തിൽ അതു ഭസ്മമാകാതിരുന്നുതകൊണ്ട് അദ്ദേഹം തന്റെ സകല ശക്തിയും വിനിയോഗിച്ചു. പക്ഷെ അതിന്, അല്പംപോലും ചൂട് എല്പിക്കുവാനദ്ദേഹത്തിനു കഴിഞ്ഞില്ല. അതെങ്ങനെ ചൂടുപിടിക്കും? അഗ്നിയിലുള്ള അഗ്നിത്വവും ദാഹകത്വവും അതിന്റെ ശക്തിയുടെ മൂലഭണ്ഡാഗാരമായ

പരമാത്മാവിൽനിന്നും ലഭ്യമായിട്ടുള്ളതാണല്ലോ. അവിടുന്ന് ആ ശക്തിസ്രോതസ്സിനെ തടയുകയാണെങ്കിൽ പിന്നെ എവിടെ നിന്നു ശക്തിവരും? അഗ്നിദേവൻ ഇതൊന്നും ഗ്രഹിക്കാതെ വീമ്പിളക്കുകയായിരുന്നു ചെയ്തത്. എന്നാൽ ബ്രഹ്മം തന്റെ ശക്തിയെ തടഞ്ഞുകഴിഞ്ഞപ്പോൾ അഗ്നിക്ക് ഒരു ഉണക്കപ്പുല്ലിനെപ്പോലും കരിക്കുവാൻ സാധിച്ചില്ല. അപ്പോൾ ലജ്ജയാൽ കുനിഞ്ഞ ശിരസ്സുമായി ഹതപ്രജ്ഞനും ഹതപ്രഭനുമായി അഗ്നി ദേവകളുടെ അടുക്കൽ ചെന്നിട്ടു പറഞ്ഞു. "ആ യക്ഷം ആരാണെന്ന് എനിക്കറിയുവാൻ കഴിഞ്ഞില്ല."

അഗ്നിദേവൻ പരാജയപ്പെട്ടു മടങ്ങിവന്നപ്പോൾ ദേവകൾ ഈ കാര്യസാദ്ധ്യത്തിനായി അപ്രതിമശക്തിയായ വായുഭഗവാനെ തിരഞ്ഞെടുത്തിട്ട് അദ്ദേഹത്തോടു പറഞ്ഞു. "അല്ലയോ വായുദേവ! അങ്ങുപോയി ഈ യക്ഷം ആരാണെന്നുള്ള വിവരം അറിഞ്ഞുവന്നാലും. "വായു ഭഗവാനും തന്റെ ബുദ്ധിവാഭവത്തിൽ അമിതമായ അഹങ്കാരമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം പറഞ്ഞു— "നല്ലകാര്യം. ഉടൻതന്നെ ഞാൻ വിവരമറിയാം".

വായുദേവൻ ചിന്തിച്ചു, "അഗ്നി, അറിയാതെ എവിടെയെങ്കിലും പോയിരിക്കും. അല്ലെങ്കിൽ ഈ യക്ഷത്തെ മനസ്സിലാക്കുന്നതു അത്രവലിയ സംഗതിയായിരുന്നോ? ശരി, ഈ വിജയത്തിന്റെ മാന്യത എനിക്കുതന്നെ ലഭിക്കും." ഇങ്ങനെ ചിന്തിച്ചുകൊണ്ടു യക്ഷത്തിന്റെ സമീപത്തെത്തിച്ചേർന്നു. അദ്ദേഹത്തെ സമീപത്തു കണ്ടപ്പോൾ യക്ഷം ചോദിച്ചു— "താങ്കൾ ആരാണ്?" വായു തന്റെ ഗുണഗൗരവങ്ങളുടെ ഗർവ്വോടുകൂടി മറുപടി പറഞ്ഞു: "ഞാൻ പ്രസിദ്ധനായ വായു ആകുന്നു, എന്റെ പദവിയോടുകൂടിയതും രഹസ്യപൂർണ്ണവുമായ പേര് മാതരിശ്വാ എന്നാണ്.

വായുവിന്റെ ഗർവ്വോക്തികേട്ട് ബ്രഹ്മം അദ്ദേഹത്തോടും അതുപോലെതന്നെ ഒന്നും അറിഞ്ഞുകൂടാത്ത ഭാവത്തിൽ പറഞ്ഞു. കൊള്ളാം, അങ്ങ് വായുദേവനാണല്ലോ? അന്തരീക്ഷത്തിൽ ആധാരമില്ലാതെ സഞ്ചരിക്കുന്നവൻ അങ്ങുതന്നെയാണല്ലോ? വളരെ നല്ലകാര്യം. എന്നാൽ അങ്ങയിൽ എന്തുശക്തിയുണ്ട്? അങ്ങേയ്ക്ക് എന്തുചെയ്യുവാൻ കഴിയും? എന്നു പറഞ്ഞു കേൾപ്പിച്ചാൽ കൊള്ളാം. ഇതിന് വായുവും അഗ്നിയെപ്പോലെ വീണ്ടും അഹങ്കാരത്തോടുകൂടി മറുപടി പറഞ്ഞു —"ഞാൻ വിചാരിച്ചാൽ ഈ ഭൂമണ്ഡലത്തേയും അതിലുള്ള സകലത്തേയും യാതോരാധാരവും കൂടാതെ ഉയർത്തുകയും പറത്തുകയും ചെയ്യാം.

വായുദേവന്റെ വീണ്ടുമുള്ള ഗർവ്വോക്തികൾകേട്ട് എല്ലാത്തിനും സത്തായശക്തി നൽകികൊണ്ടിരിക്കുന്ന പരബ്രഹ്മ പരമേശ്വരൻ അദ്ദേഹത്തിന്റെ മുൻപിലും ഒരു ഉണക്കപ്പുല്ല് ഇട്ടുകൊടുത്തുകൊണ്ട് പറഞ്ഞു. "അങ്ങേയ്ക്ക് എല്ലാത്തിനേയും പറത്തിക്കളയുവാൻ കഴിയുമല്ലോ. അല്പം ബലം പ്രയോഗിച്ച് ഈ ഉണക്കപ്പുല്ലിനെ അല്പം പറത്തിക്കാണിച്ചാൽ നന്നായിരുന്നു." വായുദേവന് ഈ വാക്കുകൾ തന്നെ അപമാനിക്കുകയാണെന്നുതോന്നി. എങ്കിലും സാധാരണരീതിയിൽ ആ പുല്ലിന്റെ സമീപംചെന്ന് അതിനെ പറത്തുന്നതിന് ആഗ്രഹിച്ചു. പുല്ലു പറക്കാതിരുന്നപ്പോൾ തന്റെ പൂർണ്ണമായ ശക്തിവിനിയോഗിച്ചു പരിശ്രമിച്ചുനോക്കി. എന്നാൽ സർവ്വശക്തിമാനായ പരമാത്മാവിനാൽ ശക്തിതടയപ്പെട്ടതുകാരണം വായുവിന് അല്പംപോലും അതു ചലിപ്പിക്കുന്നതിനു കഴിഞ്ഞില്ല. വായുവും അഗ്നിയെപ്പോലെതന്നെ ഹതപ്രഭനായി, ലജ്ജകൊണ്ട് മുഖം താഴ്ത്തി, മറ്റു ദേവതകളുടെ സമീപമെത്തിയിട്ടു പറഞ്ഞു "ഈ യക്ഷനാരാണെന്നു മനസ്സിലാക്കുവാൻ എനിക്കു കഴിഞ്ഞില്ല."

അഗ്നി, വായു മുതലായ അപ്രതിമശക്തികളും ബുദ്ധി സമ്പന്നന്മാരുമായ ദേവന്മാർ അസഫലരായി മടങ്ങിവരികയും യാതൊരു കാരണവും പറയാതിരിക്കുകയും ചെയ്തപ്പോൾ ദേവതകൾ ചിന്തിച്ചിട്ട് ദേവരാജനായ ഇന്ദ്രനെ ഈ കാര്യത്തിന്റെ നിർവ്വാഹണത്തിനായി തെരഞ്ഞെടുത്തു. അവർ അദ്ദേഹത്തോടു പറഞ്ഞു — "അല്ലയോ മഹാബലവാനായ ദേവരാജാ! ഇനി അങ്ങ് പോയി ഈ യക്ഷൻ ആരാണെന്നുള്ള സകല വിവരങ്ങളും അറിഞ്ഞുവന്നാലും. അങ്ങേയ്ക്കല്ലാതെ മറ്റാർക്കും ആ കാര്യത്തിൽ വിജയം വരിക്കുവാൻ സാദ്യമല്ല.' ഇന്ദ്രൻ —"വളരെ നല്ലത്" എന്നു പറഞ്ഞ് അതിവേഗം യക്ഷന്റെ സമീപത്തേയ്ക്കുപോയി. ഇന്ദ്രൻ അവിടെ എത്തിയപ്പോഴേയ്ക്കും, യക്ഷൻ അദ്ദേഹത്തിന്റെ മുമ്പിൽനിന്നു മറഞ്ഞുകഴിഞ്ഞിരുന്നു. ഇന്ദ്രനോടു മറ്റു ദേവതകളോടുള്ളതിലും ബഹുമാനമുണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തോടു സംസാരിക്കുവാനുള്ള അവസരം പോലും യക്ഷൻ കൊടുത്തില്ല. എന്നാൽ ഇന്ദ്രൻ ഈ ഒരു ദോഷം ഒഴിച്ചാൽ മറ്റെല്ലാ വിധത്തിലും ബ്രഹ്മജ്ഞാനത്തിന് അധികാരിയായിരുന്നു. അതിനാൽ അദ്ദഹത്തിനു ബ്രഹ്മതത്വജ്ഞാനോപദേശം നല്കേണ്ടത് ഒരു

ആവശ്യമാണ് എന്നു കരുതി, അതിനുള്ള വ്യവസ്ഥകൾ ചെയ്യുന്നതിനായി അദ്ദേഹം സ്വയം അന്തർധാനം ചെയ്തു.

യക്ഷൻ അന്തർദ്ധാനം ചെയ്തു കഴിഞ്ഞിട്ടും ഇന്ദ്രൻ അവിടെത്തന്നെ നിൽക്കുകയായിരുന്നു. അഗ്നിയേയോ വായുവിനേയോ പോലെ അവിടെനിന്നും മടങ്ങിപോകുന്നില്ല തൽക്ഷണം യക്ഷം നിന്നിരുന്ന അതേ സ്ഥാനത്ത് അത്യന്തം ശോഭാമയിയായ ഹിമാചല കുമാരി ഉമാദേവി പ്രത്യക്ഷപ്പെട്ടു നിൽക്കുന്നതായി ഇന്ദ്രൻ കണ്ടു. ഉമാദേവിയെ കണ്ടപ്പോൾ ഇന്ദ്രൻ ദേവിയുടെ സമീപത്തേക്കു ചെന്നു. ഇന്ദ്രനോടു കരുണതോന്നി, കരുണാമയനായ പരബ്രഹ്മ പുരുഷോത്തമൻതന്നെ ഉമാരൂപ ത്തിലുള്ള സാക്ഷാൽ ബ്രഹ്മവിദ്യയെ പ്രത്യക്ഷപ്പെടുത്തിയതായിരുന്നു. ഇന്ദ്രൻ ഭക്തിപുരസ്സരം അവരോടു പറഞ്ഞു. "ഭഗവതി! അങ്ങ് സർവ്വജ്ഞ ശിരോമണിയായ ഈശ്വരൻ ശ്രീശങ്കരന്റെ സ്വരൂപശക്തിയാകുന്നു. അതിനാൽ എല്ലാ സംഗതികളേയും തീർച്ചയായും അറിയുവാൻ കഴിയും. അങ്ങ് കൃപാപൂർവ്വം എന്നോട് അരുളിച്ചെയ്താലും "എനിക്ക് ദർശനം നൽകിയിട്ട് ഉടൻ മറഞ്ഞുപോയ ആ ദിവ്യയക്ഷൻ ആരാണെന്നും എന്തുദ്ദേശത്തോടുകൂടി പ്രത്യക്ഷപ്പെട്ടുവെന്നും പറയണേ."

ദേവരാജന്റെ ചോദ്യത്തിന് ഉത്തരമായി ഉമാദേവി മറുപടി പറഞ്ഞു. "നിങ്ങൾ കണ്ടതും ഇപ്പോൾ അന്തർദ്ധാനം ചെയ്തതുമായ ആ ദിവ്യയക്ഷൻ സാക്ഷാൽ പരബ്രഹ്മ പരമേശ്വരൻ തന്നെ ആയിരുന്നു. നിങ്ങൾ അസുരന്മാരുടെ മേൽ വരിച്ച വിജയം ആ ബ്രഹ്മത്തിന്റെ ശക്തികൊണ്ടു സംഭവിച്ചതായിരുന്നു. അതായത് വാസ്തവത്തിൽ അത് പരബ്രഹ്മത്തിന്റെ വിജയംതന്നെയായിരുന്നു. നിങ്ങൾ അതിനു കാരണംമാത്രമേ ആയിരുന്നുള്ളൂ. നിങ്ങളാകട്ടെ ബ്രഹ്മത്തിന്റെ ഈ വിജയത്തെ സ്വന്തം വിജയമായി കരുതുകയും അതിന്റെ മഹിമയെ തങ്ങളുടെ മഹിമയെന്നു കരുതുകയും ചെയ്തു. ഇതു നിങ്ങളുടെ ദുരഹങ്കാരമായിരുന്നു. പരമ കാരുണികനായ പരമാത്മാവ് നിങ്ങളുടെ മേൽ കരുണതോന്നി അസുരന്മാരുടെ മേൽ നിങ്ങൾക്കു വിജയം നൽകി. ആ പരമാത്മാവുതന്നെ നിങ്ങളുടെ നന്മയ്ക്കുവേണ്ടി നിങ്ങളുടെ ദുരഹങ്കാരത്തെ ശമിപ്പിക്കുന്നതിനു യക്ഷന്റെ രൂപം ധരിച്ച് പ്രത്യക്ഷപ്പെടുകയും അഗ്നിയുടേയും വായുവിന്റെയും ഗർവ്വം ശമിപ്പിക്കുകയും അതുപോലെ നിങ്ങൾക്കു വാസ്തവികജ്ഞാനം നൽകുന്നതിന് എന്നെ പ്രേരിപ്പിക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ നിങ്ങൾ സ്വന്തം വാസ്തവിക ശക്തിയെന്നുള്ള അഹങ്കാരം കൈവെടിഞ്ഞ് ഏതൊരു ബ്രഹ്മത്തിന്റെ മഹിമയിൽ നിന്ന് മഹിമാന്വിതരും ശക്തിമാന്മാരുമായി ഭവിച്ചുവോ ആ പരാശക്തിയുടെ മഹിമയെ അറിഞ്ഞു കൊള്ളുവിൻ. ബ്രഹ്മത്തിന്റെ ശക്തിയിലല്ലാതെ തങ്ങളുടേതായ് സ്വതന്ത്രശക്തിയാൽ എന്തെങ്കിലും ചെയ്യുവാൻ കഴിയും എന്നു സ്വപ്നത്തിൽപോലും ചിന്തിച്ചുപോകരുത്! ഉമാദേവിയുടെ മറുപടിയിൽനിന്നു സാക്ഷാൽ പരബ്രഹ്മപരമേശ്വൻതന്നെയായിരുന്നു തങ്ങളുടെ മുന്നിൽ യക്ഷരൂപത്തിൽ പ്രത്യക്ഷപ്പെട്ടതെന്നു ദേവന്മാരിൽ പ്രഥമനായ ഇന്ദ്രനു മനസ്സിലായി.

ദേവതകളിൽ അഗ്നി, വായു, ഇന്ദ്രൻ ഇവരെ പരമശ്രേഷ്ഠന്മാരുമായി കണക്കാക്കണം. എന്തുകൊണ്ടെന്നാൽ അവർ മൂന്നുപേരും ബ്രഹ്മത്തെ സ്പർശിച്ചു കഴിഞ്ഞിരിക്കുന്നു. പരബ്രഹ്മ പരമാത്മാവിന്റെ ദർശനത്തിന്റേയും അദ്ദേഹത്തെ പരിചയപ്പെടുന്നതിനുള്ള പരിശ്രമത്തിൽ മുഴുകിയിരുന്നതിന്റെയും അദ്ദേഹത്തോടു വാർത്താലാപം ചെയ്തതിന്റേയും പരമ സൗഭാഗ്യം അവർക്കുമാത്രം ലഭ്യമായി തങ്ങൾ യാതൊന്നിനെ ദർശിച്ചുവോ യാതൊന്നിനോട് വാർത്താലാപം നടത്തിയോ യാതൊന്നിന്റെ ശക്തിയാൽ അസുരന്മാരുടെ മേൽ വിജയം കൈവരിച്ചുവോ അതുതന്നെ സാക്ഷാൽ പരബ്രഹ്മ പരമാത്മാവ് എന്ന സത്യം അവർ ആദ്യം ഗ്രഹിച്ചു.

അഗ്നിക്കും വായുവിനും യക്ഷരൂപത്തിൽ പ്രത്യക്ഷപ്പെട്ട ബ്രഹ്മത്തിന്റെ ദർശനവും വർത്താലാപ സൗഭാഗ്യവും കിട്ടിയിരുന്നു. എന്നാൽ അവർക്ക് അതിന്റെ സ്വരൂപജ്ഞാനം ലഭിച്ചില്ല. ഭഗവതി ഉമാദേവിയിൽനിന്ന് ഏറ്റവും ആദ്യം ഇന്ദ്രന് സർവ്വശക്തിമാനായ പരബ്രഹ്മപുരുഷോത്തമന്റ തത്വത്തെപ്പറ്റിയുള്ള ജ്ഞാനമുണ്ടായി. തദനന്തരം ഇന്ദ്രൻ പറഞ്ഞതുകൊണ്ടാണ് അവർക്കും ആ ജ്ഞാനം ഉണ്ടായത്. അതിനുശേഷം ഇവരിൽനിന്നും മറ്റുള്ള ദേവകൾ ആ യക്ഷം സാക്ഷാൽ പരബ്രഹ്മപരമേശ്വരൻ തന്നെയായിരുന്നു. എന്ന സത്യം മനസ്സിലാക്കിയത്. അവർക്കു പരമേശ്വരനോട് സംസാരിക്കുന്നതിനോ അദ്ദേഹത്തിന്റെ തത്വത്തെ ഗ്രഹിക്കുന്നതിനോ കഴിഞ്ഞില്ല. അതുകാരണം അഖിലദേവതകളിലും അഗ്നിയും വായുവും ഇന്ദ്രനും സർവ്വശ്രേഷ്ടന്മാരായി ഗണിക്കപ്പെടുന്നു. കാരണം ഈ മൂന്നു പേർക്കും ബ്രഹ്മദർശനവും തത്വജ്ഞാനപ്തിയും ലഭ്യമായി. എന്നാൽ ഏറ്റവും ആദ്യം ഇന്ദ്രൻ അദ്ദേഹത്തിന്റെ തത്വത്തെ ഗ്രഹിച്ചതിനാൽ ഇന്ദ്രൻ സർവ്വശ്രേഷ്ഠനായി മാനിക്കപ്പെടുന്നു.

സാധകന്റെ ഹൃദയത്തിൽ ബ്രഹ്മം സാക്ഷാത്കരിക്കപ്പെടുന്നതിന്റെ തീവ്രാഭിലാഷം കത്തിജ്വലിക്കുമ്പോൾ ഭഗവാൻ അവന്റെ ഉത്കണ്ഠയെ ഒന്നുകൂടി തീവ്രവും ഉൽക്കടവുമാക്കുന്നതിനുവേണ്ടി വിദ്യുത് പ്രകാശം പോലെയും കണ്ണുചിമ്മുന്നതുപോലെയും തന്റെ സ്വരൂപത്തിന്റെ ക്ഷണികമായ ഒരു ദർശനം നൽകിയിട്ട് ഒഴിച്ചു കളയുന്നു. പൂർവ്വോക്തമായ ആഖ്യാനത്തിൽ ഇപ്രകാരംതന്നെ ഇന്ദ്രന്റെ മുമ്പിൽനിന്നും ദിവ്യയക്ഷത്തിന്റെ അന്തർദ്ധാനത്തെ ഇതു സൂചിപ്പിക്കുന്നു.

യാതൊരു സാധകനു തന്റെ മനസ്സ് ആരാദ്ധ്യദേവതയായ ശ്രീഭഗവാന്റെ സമീപംവരെ എത്തിച്ചേർന്നതായി അനുഭവപ്പെടുന്നുവോ അവൻ തന്റെ മനസ്സിൽക്കൂടി ഭഗവാന്റെ നിർഗുണമോ സഗുണമോ ആയ ഏതു സ്വരൂപത്തെ ചിന്തിക്കുകയും അതിന്റെ പരത്യക്ഷാനുഭൂതി ഉണ്ടാവുകയും ചെയ്യുന്നുവോ അപ്പോൾ സ്വാഭാവികമായിത്തന്നെ അവൻ അതിൽ ലീനമായിത്തീരുന്നു. പിന്നെ അവനു തന്റെ ഇഷ്ടദൈവത്തിന്റെ ക്ഷണനേരത്തേക്കുപോലുമുള്ള വിസ്മൃതി സഹിക്കുവാൻ കഴിയുന്നതല്ല. ആ സമയം അവൻ അത്യന്തം വ്യാകുലതയോടെ കൂടിയവനായിത്തീരുന്നു. അവൻ നിത്യേന, നിരന്തരമായി പ്രേമപൂർവ്വം അതിനെ സ്മരിക്കുകയും സ്വഹൃദയത്തിൽ തന്റെ ഇഷ്ടദൈവത്തെ പ്രാപിക്കുന്നതിന് അനിവാര്യവും ഉൽക്കടവുമായ അഭിലാഷം ഉള്ളവനായിത്തീരുകയും ചെയ്യുന്നു.

ആനന്ദസ്വരൂപനായ പരബ്രഹ്മ പരമേശ്വരൻ എല്ലാവർക്കും അത്യന്തം പ്രിയങ്കരനാകുന്നു. എല്ലാ ജീവികളും ഓരോരോ രീതിയിൽ അദ്ദേഹത്തെ ആഗ്രഹിക്കുന്നു. എന്നാൽ തിരിച്ചറിയുന്നില്ല. അതുകാരണം സുഖത്തിന്റെ രൂപത്തിൽ അദ്ദേഹത്തെ അന്വേഷിച്ചുകൊണ്ട് ദുഃഖസ്വരൂപങ്ങളായ വിഷയങ്ങളിൽ അലഞ്ഞുതിരിഞ്ഞുകൊണ്ടിരുന്നു. അദ്ദേഹത്തെ പ്രാപിക്കുവാൻ കഴിയുന്നില്ല. രഹസ്യം മനസ്സിലാക്കി സാധകൻ ആ പരബ്രഹ്മപരമാത്മാവിനെ ജീവനു തുല്യം പ്രിയമായിക്കരുതി അതിനെ —നിത്യവും അചലവും അമലവും അനന്തവും ആയ പരമാനന്ദ സ്വരൂപത്തെ ചിന്തിച്ചു കഴിയണം. ഇപ്രകാരം ചെയ്തതു ചെയ്ത് ആനന്ദ സ്വരൂപനായ പരമാത്മാവിന്റെ സാക്ഷാത്കാരം പ്രാപിക്കുമ്പോൾ അവൻ സ്വയം ആനന്ദമയനായിത്തീരുന്നു. അതായത് ജഗത്തിലെ എല്ലാ പ്രാണികളും അവനെ തങ്ങളുടെ ആത്മീയമായിക്കരുതി അവനെ ഹദയംഗമമായി സ്നേഹിക്കാൻ തുടങ്ങുന്നു.

## കാർത്തിക

കാർത്തിക തുടങ്ങുന്നതു ശരത്ഋതുവിന്റെ മധ്യത്തിലാണ്. സുഖമുള്ള കാലമാണ്. ആനന്ദത്തിന്റെ കാലം. ഹേമന്തം കാർത്തികയുടെമധ്യം കഴിഞ്ഞ് തുടങ്ങുന്നു.

### താരാഭോജനം

കാർത്തികമാസത്തിൽ പൗർണ്ണമിമുതൽ ഒരു മാസത്തേക്കു ഈ പൂജ നടത്തുന്നു. എല്ലാദിവസവും രാത്രി നക്ഷത്രങ്ങൾ അർഘ്യം നല്കിയ ശേഷമേ ആഹാരം കഴിക്കാവൂ. വ്രതാവസാനത്തിൽ ദക്ഷിണശ്വശ്രുവിനു നല്കണം. പാദം തൊട്ടുതൊഐഴണം ഇത് സ്ത്രീകളുടെ വ്രതമാണ്.

### ചെറിയസംകാലി

കാർത്തികയിലെ പൗർണ്ണമിമുതൽ ഈ വ്രതം ഒരുമാസംവരെ നീണ്ടു നിൽക്കുന്നു. ഈ വ്രതം സ്ത്രീകളുടെതാണ്. വ്രതദിവസം ഭക്ഷണം കഴിക്കാൻ പാടില്ല. ഇതിനു ശേഷം രണ്ടു ദിവസം ആഹാരം കഴിക്കാം. മൂന്നാം ദിവസം ആഹാരം കഴിക്കരുത് ഇതിനിടയിൽ ഞായറാഴ്ചയും ഏകാദശിയും വന്നാൽ രണ്ടു ദിവസത്തേക്കു ആഹാരം കഴിക്കാൻ പാടില്ല. വ്രതം ആരംഭിച്ചാൽ രാവിലെ ശുദ്ധമായി ഭഗവൽ കീർത്തനം പാടി പൂജ നടത്തണം. മറ്റു വീട്ടുജോലികളിൽ സഹകരിക്കണം. വ്രതം കാലംകൂടുമ്പോൾ ഹോമവും പൂജയും നടത്തണം ശ്വശ്രുവിനു ദക്ഷിണ നല്കി പൂജിക്കണം. ഐശ്വര്യത്തിനും ആഗ്രഹസാധ്യത്തിനും ഈ വ്രതം നല്ലതാണ്.

### വലിയസംകാലി

ചെറിയസംകാലി പോലെതന്നെയാണ് ഇത് ആചരിക്കുന്നത്. ഇവിടെ ആഹാരം ഒന്നരാടൻ മാത്രമേ കഴിക്കാവൂ. ഏകാദശിയോ രവിവാരമോ വന്നാൽ രണ്ടുദിവസം ആഹാരം കഴിക്കാതെ വ്രതം ആചരിക്കേണ്ടി വരും ഈ വ്രതത്തിൽ കൂടുതൽ ശക്തിയുണ്ടെന്നു കരുതുന്നു.

## കരകചതുർത്ഥി

ഇത് കാർത്തികമാസത്തിലെ കൃഷ്ണപക്ഷ ചതുർത്ഥിയിലെ ചന്ദ്രോദയം വരെ നടത്തപ്പെടുന്ന സ്ത്രീകളുടെ വ്രതമാണ്. മംഗല്യവതികളായ സ്ത്രീകൾ സ്വഭർത്താക്കന്മാരുടെ രക്ഷയ്ക്കുവേണ്ടി ഇതനുഷ്ഠിക്കുന്നു. രാത്രിയിൽ ശിവൻ, ചന്ദ്രൻ, സുബ്രഹ്മണ്യൻ മുതലായവരുടെ ചിത്രങ്ങളും മംഗല്യവസ്തുക്കളും വച്ച് അപൂജ നടത്തുന്നു. ആദ്യം ചന്ദ്രന്റെയും അതിനു താഴെ ശിവന്റെയും അതിനു താഴെ കാർത്തികേയന്റെയും ചിത്രങ്ങൾ വയ്ക്കണം. വ്രതദിവസം ജലപാനം കൂടാതിരിക്കണം. ചന്ദ്രനെ കണ്ടതിനുശേഷം ചന്ദ്രന് അർഘ്യം നൽകിയിട്ട് ആഹാരം കഴിക്കാം. മഞ്ഞമണ്ണു കൊണ്ടു പാർവ്വതീരൂപം ഉണ്ടാക്കിവയ്ക്കണം. സ്ത്രീകൾ അന്യോന്യം പഞ്ചസാരയോ മൺകിണ്ടിയോ കൊടുക്കുകയും വാങ്ങുകയും ചെയ്യണം.

ഒരിക്കൽ മദ്ധ്യമപാണ്ഡവനായ അർജ്ജുനൻ നീലഗിരി പർവതത്തിനൽ തപസ്സിനു പോയി-പാണ്ഡവർക്ക് അനേകം വിപത്തുകൾ ഉണ്ടായിരുന്നു. ഇതിൽ സന്തപ്തയായ പാഞ്ചാലി ശ്രീകൃഷ്ണനെ ധ്യാനിച്ചു. ഭഗവാൻ ദർശനം നൽകിയപ്പോൾ ഈ വിപത്തുകൾക്കു കാരണമെന്തെന്നു പാഞ്ചാലി ചോദിച്ചു. കൃഷ്ണൻ പറഞ്ഞു ദ്രൗപതി, ഇതേപ്പറ്റി ഒരിക്കൽ പാർവ്വതി ശിവനോടു ചോദിക്കുകയുണ്ടായി. അദ്ദേഹം സകലവിഘ്നങ്ങളും ഇല്ലാതാക്കുന്ന ഈ വ്രതാനുഷ്ഠിക്കാൻ പറഞ്ഞു, ഹേ പാഞ്ചാലി, പ്രാചീനകാലത്ത് സദ്ഗുണവാനും, ബുദ്ധിമാനും, ധർമ്മതത്പരനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിന്ന് നാലു പുത്രന്മാരും സദ്ഗുണവതിയും സുശീലയുമായ ഒരു പുത്രിയുമുണ്ടായി. പുത്രി വിവാഹിതയായശേഷം കരകചതുർത്ഥിവ്രതം അനുഷ്ഠിച്ചു. എന്നാൽ ഐചന്ദ്രോദയത്തിനുമുമ്പുതന്നെ അവൾക്കു വല്ലാത്ത വിശപ്പ്. തന്നിമിത്തം അവളുടെ ദയാവാന്മാരായ സഹോദരന്മാർ അരയാലിൽ മറിവൽ നിന്ന് കൃത്രിമചന്ദ്രനുണ്ടാക്കികാണിച്ചു. പെൺകുട്ടി അർഘ്യം നൽകിയശേഷം ആഹാരം കഴിച്ചു. ഊണുകഴിച്ച ഉടൻ അവളുടെ ഭർത്താവ് മരിച്ചു. ആ രാത്രി ഇന്ദ്രാണി ഭൂസഞ്ചാരത്തിനു വന്നു. ബ്രാഹ്മണി ഇന്ദ്രാണിയോട് തന്റെ ദുഃഖകാരണം ചോദിച്ചു. ഇന്ദ്രാണി പറഞ്ഞു. നീ വ്രതദിവസം ചന്ദ്രനെ കാണുന്നതിനു മുമ്പ് ഭക്ഷണം കഴിച്ചതാണ് ഈ ദുരന്തത്തിനു കാരണം. ബ്രഹ്മണി കൂപ്പുകയ്യോടെ തന്റെ അപരാധത്തിനു മോചനത്തിനു കേണപേക്ഷിച്ചു. ഇന്ദ്രാണി പറഞ്ഞു - നീ വീണ്ടും വിധിപ്രകാരം കരകചതുർത്ഥി വ്രതം അനുഷ്ഠിക്കൂ. നിശ്ചമായും നിന്റെ ഭർത്താവ് ജീവിക്കും.

ആ പെൺകുട്ടി ഒരുവർഷം മുഴുവൻ ചതുർത്ഥിവ്രതം അനുഷ്ഠിച്ചു. ഭർത്താവിനെ ലഭിക്കുകയും ചെയ്തു. ശ്രീകൃഷ്ണൻ പറഞ്ഞു - ദ്രൗപദീ, നീ ഈ വ്രതം അനുഷ്ഠിക്കുകയാണെങ്കിൽ എല്ലാദുഃഖവും ശമിക്കും. പാഞ്ചാലി വ്രതമനുഷ്ഠിച്ചു. പാണ്ഡവർ വിജയികളായി. സൗഭാഗ്യം പുത്രപൗത്രന്മാർ, ധനധാന്യങ്ങൾ, മുതലായവ ആഗ്രഹിക്കുന്നവർ ഈ വ്രതം അനുഷ്ഠിക്കണം.

## അഹോയിഅഷ്ടമിവ്രതം

കാർത്തികമാസത്തെ കൃഷ്ണപക്ഷ അഷ്ടമിദിവസം കുട്ടികളുടെ അമ്മമാർ ഈ ഉത്സവം ആഘോഷിക്കുന്നു. അവർ പകൽ മുഴുവൻ വ്രതമാചരിക്കുന്നു. വൈകുന്നേരം നക്ഷത്രങ്ങളെ കണ്ടതിനുശേഷം ഭിത്തിയിൽ അഹോദേവിയെ വരച്ചുവച്ചു പൂജിക്കണം. വ്രതമനുഷ്ഠിക്കുന്ന അമ്മമാർ ദേവീകഥകൾ കേൾക്കണം. ആ സമയത്ത് ഒരു പീഠത്തിൽ വെള്ളം നിറച്ച ഒരു ലോട്ടാ വച്ചിരിക്കണം. വെള്ളികൊണ്ട് ഒരു അഹോയി ദേവിയെ ഉണ്ടാക്കിച്ചുവച്ച് അതിൽ രണ്ടു വെള്ളിമുത്തുകൾ ചാർത്തണം. ഇങ്ങനെ വേറെയും ആഭരണങ്ങൾ ചാർത്താവുന്നതാണ്. പിന്നീട് ആഹോയീദേവിക്ക് മഞ്ഞളും, ചുണ്ണാമ്പും ചേർത്തു നിർമ്മിക്കുന്ന ചുവന്ന പൊടി, ചോറ്, പാൽ, അരി മുതലായവ സമർപ്പിച്ച പൂജ നടത്തണം. അഹോയിദേവിയെ കഴുത്തിൽ ധരിക്കണം തുടർന്ന് ഭർത്തൃമാതാവിന് ഉപഹാരങ്ങൾ നൽകി വണങ്ങണം. ദീപാവലി കഴിഞ്ഞ് ഒരു നല്ല ദിവസം കഴുത്തിൽനിന്ന് അഹോയീരൂപം അഴിച്ചെടുത്ത് എത്ര ആൺമക്കളുണ്ടോ അത്രയും പ്രാവശ്യം എത്ര ആൺമക്കളുടെ വിവാഹം കഴിഞ്ഞുവോ അത്രയും പ്രാവശ്യവും രണ്ടു വെള്ളികൊണ്ടുള്ള ധാന്യമണി വീതം അഹോയീദേവിക്കു കൊടുക്കണം. അഴിച്ചെടുത്ത അഹോയീരുപത്തിന് ശർക്കര നിവേദിച്ച് ജലം പ്രോക്ഷിക്കണം. അനന്തരം ഭദ്രമായ ദിക്കിൽ വയ്ക്കാം. ചന്ദ്രന് അർഘ്യം നൽകി ആഹാരം കഴിക്കാം. ഈ ദിവസം ബ്രാഹ്മണർക്കു കുമ്പളങ്ങ ദാനമായി കൊടുക്കണം. ചെറിയ കുട്ടികളുടെ ഐശ്വര്യത്തിനു വേണ്ടി നടത്തപ്പെടുന്ന വ്രതമാണിത്.

ദതിയ എന്ന നഗരത്തിൽ ചന്ദ്രഭാനു എന്ന പേരിൽ ഒരു ഹുണ്ടിയൽ വ്യാപാരി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പത്നി ചന്ദ്രിക വളരെ സദ്ഗുണവതിയും സൗന്ദര്യമുള്ളവളും സത്കുലത്തിൽ പിറന്നവളും  പരിശുദ്ധയുമായിരുന്നു. അവർക്ക് ആൺകുട്ടികളും പെൺകുട്ടികളുമൊക്കെ ഉണ്ടായി. പക്ഷേ അവരെല്ലാം വളരെ ചെറുപ്പത്തിൽ തന്നെ മരിച്ചുപോയി. കുട്ടികൾ ഇങ്ങനെ പരലോകം പ്രാപിച്ചതിൽ ദമ്പതികൾ വളരെയധികം ദുഃഖിച്ചു.

ഒരു ദിവസം അവർ നിശ്ചയിച്ചു, സകല സമ്പത്തുകളും ഉപേക്ഷിച്ച് വല്ല കാട്ടിലും പോയി താമസിക്കാം. ഈ തീരുമാനത്തോടെ പിറ്റേദിവസം അവർ വീട് മുതലായ സകലതും ഭഗവദർപ്പണമായി സങ്കല്പിച്ച് കാട്ടിലേക്കു പോയി. അവർ നടന്നുനടന്ന് ക്ഷീണിച്ചു. ക്ഷീണം വർദ്ധിക്കുമ്പോൾ എവിടെയെങ്കിലും ഇരിക്കും. കുറച്ചു കഴിഞ്ഞു വീണ്ടും നടക്കും. ഇങ്ങനെ നടന്നുനടന്ന് അവർ ഹിമാലയശൃംഗത്തിലെ ബദരികാശ്രമസമീപത്തുള്ള ഒരു ശീതളവാപിക്കുത്തെത്തി. അവിടെ അവർ ജീവിത്യാഗത്തിനുറച്ചു നിരാഹാരരായി ഇരുന്നു. ഏഴാദിവസം ഒരു അശരീരി കേട്ടു നിങ്ങൾ ജീവനുപേക്ഷിക്കേണ്ട കാര്യമില്ല. നിങ്ങളുടെ ഈ ദുഃഖം പൂവ്വജന്മഫലമായി വന്നു ചേർന്നതാണ്. “അല്ലയോ വ്യാപാരി, ഇനി നിങ്ങൾ പത്നീസഹിതം അഹോയീ അഷ്ടമീ ദിവസം, അതായത് കാർത്തികമാസം കൃഷ്ണപക്ഷ അഷ്ടമി ദിവസം വ്രതമനുഷ്ഠിക്കുക. ഈ വ്രതത്തിന്റെ ഫലമായി അഹോയീ ദേവി പ്രസാദിച്ച് നിങ്ങൾക്കു ദർശനം നൽകും. അപ്പോൾനിങ്ങൾ കുട്ടികളുടെ ദീർഘായുസ്സിന് പ്രാർത്ഥിക്കുക. വ്രതദിവസം രാത്രി നിങ്ങൾ രാധാകുണ്ഡത്തിൽ പോയി സ്നാനം ചെയ്യണം.”

കാർത്തികത്തിലെ കൃഷ്ണാഷ്ടമിദിവസം ചന്ദ്രിക വളരെ ശ്രദ്ധാഭക്തി പുരസ്സരം വ്രതമനുഷ്ഠിച്ചു. രാത്രിയിൽ വ്യാപാരി രാധാകുണ്ഡത്തിൽ സ്നാനത്തിനുപോയി. സ്നാനം കഴിഞ്ഞ് വ്യാപാരി തിരിച്ചുവരുമ്പോൾ വഴിക്കുവച്ച് അഹോയീദേവി ദർശനം ഉണ്ടായി. ദേവി പറഞ്ഞു "ഹേ വ്യാപാരി ഞാൻ നിന്നിൽ സന്തുഷ്ടയായിരിക്കുന്നു. നിങ്ങൾ എന്തുവരം വേണമെങ്കിലും വാങ്ങിക്കൊള്ളുക".

വ്യാപാരി ദേവീദർശനത്തിൽ വളരെയധികം സന്തുഷ്ടനായി ഗദ്ഗദകണ്ഠനായി പറഞ്ഞു - ലോകതായേ! എന്റെ കുഞ്ഞുങ്ങളെല്ലാം ബാല്യത്തിലെ മരിച്ചു.  ദേവി അവർക്ക് ദീർഘായുസ്സുണ്ടാവാൻ  അനുഗ്രഹിക്കേണമേ!

“അങ്ങനെ ഭവിക്കട്ടെ! “ദേവി അനുഗ്രഹിച്ചു. തുടർന്ന് ദേവി മറയുകയും ചെയ്തു.

കാലം ചെന്നപ്പോൾ വ്യാപാരിക്ക് ഒരാൺകുഞ്ഞുണ്ടായി അവൻ വളർന്നു വലുതായി വളരെ ശക്തനും പ്രതാപശാലിയും ദീർഘായുഷ്മാനുമായിത്തീർന്നു  അവൻ.

ഏതെങ്കിലും സ്ത്രീക്ക് ആൺകുഞ്ഞുണ്ടാവുകയോ ആൺമക്കളുടെ കല്യാണം നടക്കുകയോ ചെയ്താൽ അഹോയീവ്രതം അനുഷ്ടിക്കണം.

## രംഭ  ഏകാദശി

ഈ ഏകാദശിവ്രതം കാർത്തികമാസത്തെ കറുത്ത പക്ഷ ഏകാദശി ദിവസമാണ്. ഈ ദിവസം ഭഗവാൻ മഹാവിഷ്ണുവിന് നൈവേദ്യങ്ങളോടുകൂടി പൂജ നടത്തണം. ആരതി നടത്തിയിട്ട് പ്രസാദം വിതരണം ചെയ്യണം. ബ്രാഹ്മണർക്ക് ദക്ഷിണ നല്കേണ്ടതാണ്.

ഒരുകാലത്ത് മുകുന്ദനെന്ന പേരിൽ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം വലിയ ധർമ്മതത്പരനും ദാനശീലനുമായിരുന്നു. ഏകാദശിവ്രതമനുഷ്ഠിക്കുന്നതിൽ അദ്ദേഹത്തിന് പൂർണ്ണ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹം ചില പ്രത്യേക ഏകാദശിവ്രതം അനുഷ്ഠിക്കുകയും പ്രജകളെ ഏകാദശിവ്രതാനുഷ്ഠാനത്തിനു പ്രേരിപ്പിക്കുന്ന നിയമം ഉണ്ടാക്കുകയും ചെയ്തു. അദ്ദേഹത്തിനു ചന്ദ്രഭാഗ എന്ന ഒരു മകളുണ്ടായിരുന്നു. അച്ഛനെക്കാൾ കൂടുതൽ വിശ്വാസവും ആദരവും നിഷ്ഠയും ഏകാദശിവ്രതത്തിന് മക്കൾക്കുണ്ടായിരുന്നു. രാജാവിനോടൊപ്പം താമസിച്ചിരുന്ന ചന്ദ്രസേന രാജാവിന്റെ പുത്രൻ ശോഭനനുമായി ചന്ദ്രഭാഗയുടെ വിവാഹം നടന്നു. എല്ലാവരും ഏകാദശിവ്രതം നോറ്റിരുന്നു. ശോഭനനും വ്രതമനുഷ്ഠിച്ചിരുന്നു എങ്കിലും കൃശഗാത്രനാകയാൽ വിശപ്പുസഹിക്കാതെ വലഞ്ഞ് മരണം പ്രാപിച്ചു. രാജാവും റാണിയും രാജകുമാരിയും ഇതിൽ വളരെ ദുഃഖിതരായി. ശോഭനന് ശോഭനന് വ്രതാനുഷ്ഠാനഫലമായി മന്ദരപർവ്വതത്തിന്മേലുള്ള ദേവനഗരത്തിൽ വാസ

സ്ഥാനം ലഭിച്ചു. അവിടെ അദ്ദേഹത്തെ പരിചരിക്കാൻ രംഭ മുതലായ അപ്സരസ്ത്രീകർ ഉണ്ടായി. അവിചാരിതമായി ഒരുദിവസം രാജാവു മുകുന്ദൻ ചുറ്റിത്തിരിഞ്ഞ് മന്ദരപർവ്വതത്തിൽ എത്തി. അവിടെ തന്റെ ജാമാതാവിനെ കണ്ടു. അദ്ദേഹം കൊട്ടാരത്തിൽ വന്ന് വൃത്താന്തം മകളോട് പറഞ്ഞു. സന്തുഷ്ഠമാനസയായ പുത്രി ഭർത്താവിന്റെ അടുത്തെത്തി. മന്ദരപർവ്വതത്തിന്മേൽ ഇരുവരും അപ്സരസ്സുകളുടെ പരിചരണത്തോടെ സുഖമായി വസിച്ചു.

## ഗോവത്സ ഏകാദശി

ഈ ഉത്സവം കാർത്തികത്തിലെ കൃഷ്ണപക്ഷ ദ്വാദശിദിവസമാണ് നടത്തുന്നത്. ഈ ദിവസം പശുക്കളെയും കിടാക്കളെയും പൂജിക്കുന്നു. പ്രഭാതത്തിൽ സ്നാനാദി കഴിഞ്ഞുവേണം ഗോപൂജ നടത്താൻ. അവയ്ക്ക് ഗോതമ്പുകൊണ്ടുണ്ടാക്കിയ ഭക്ഷ്യവസ്തുക്കൾ കൊടുക്കുന്നു. ഈ ദിവസം പാലിൽ ഗോതമ്പു ചേർത്തുണ്ടാക്കുന്ന ഭക്ഷ്യസാധനങ്ങളോ മുറിച്ചപഴമോ ആരും ഭക്ഷിക്കരുത്. അതു കഴിഞ്ഞ് ഗോവൽ സദ്വാദശിയുടെ കഥ കേൾക്കണം. ബ്രാഹ്മണർക്ക് പഴങ്ങൾ ദാനം നല്കണം.

ഭാരതത്തിന്റെ കിഴക്കുഭാഗത്ത് സുവർണ്ണപുരമെന്ന നഗരത്തിൽ ദേവദാനി രാജാവ് ഭരണം നടത്തിയിരുന്നു. അദ്ദേഹത്തിന് കുട്ടിയോടുകൂടിയ ഒരു പശുവും എരുമയും ഉണ്ടായിരുന്നു. രാജാവിന് സീതയെന്നും ഗീതയെന്നു പേരിൽ രണ്ടു റാണിമാരുണ്ട്. സീത എരുമയുടെ കൂട്ടുകാരിയും സീത പശുവിന്റെയും ക്ടാവിന്റെയും കൂട്ടുകാരിയുമായിരുന്നു. ഒരു ദിവസം എരുമ സീതയോടു പറഞ്ഞു -"ഹേ റാണി, പശുവും കുട്ടിയുമുള്ളതിനാൽ ഗീതറാണിക്ക് എന്നോടു വെറുപ്പാണ്." സീതപറഞ്ഞു- "കാര്യം അങ്ങനെയാണെങ്കിൽ ഞാൻ എല്ലാം ശരിയാക്കാം." അന്നു സീത പശുക്കുട്ടിയെ കൊന്നു മുറിച്ച് ഗോതമ്പുശേഖരത്തിനുള്ളിൽ കുഴിച്ചിട്ടു. ഇക്കഥ ആരും അറിഞ്ഞില്ല. രാജാവ് ഭക്ഷണത്തിനിരുന്നപ്പോൾ മാംസം വീഴാൻ തുടങ്ങി. നാലുഭാഗത്തും മാളികയ്ക്കുള്ളിലും മാംസവും രക്തവും വീണു. ആഹാരം വച്ചിരുന്ന പാത്രത്തിൽ മലമൂത്രങ്ങൾ വീണു. ഇതെന്തുകഥ! രാജാവ് ചിന്താകുലനായി. അപ്പോൾ ആകാശവാണി ഉണ്ടായി.- "അല്ലയോ രാജാവേ അങ്ങയുടെ പത്നിസീത പശുക്കുട്ടിയെ മുറിച്ച് ഗോതമ്പു ശേഖരത്തിൽ മൂടിയിട്ടിരിക്കുന്നു. അതിനാലാണ് ഈ അനിഷ്ടങ്ങളെല്ലാം ഉണ്ടായിരിക്കുന്നത്. നാളെ ഗോവത്സ ദ്വാദശിയാണ്. അതിനാൽ എരുമയെ രാജ്യത്തിനു പുറത്താക്കി പശുവിനെയും കുട്ടിയെയും പൂജിക്കണം. പാലോ മുറിച്ച പഴമോ ഒന്നും കഴിക്കരുത്. അങ്ങനെ ചെയ്താൽ അങ്ങയുടെ വ്രതം പാഴാവും. പശുക്കുട്ടി ജനിച്ചുവരും. "വൈകുന്നേരം പശു വന്നപ്പോൾ രാജാവ് പൂജ നടത്തി. മനസ്സിൽ പശുക്കുട്ടിയുടെ ഓർമ്മവന്നപ്പോൾ അതാ പശുക്കുട്ടി ഗോതമ്പുശേഖരത്തിൽനിന്ന് ഇറങ്ങി വരുന്നു. ഇതുകണ്ട് രാജാവ് സന്തുഷ്ടനായി. അന്നു ആ രാജ്യത്ത് വിളംബരം പ്രസിദ്ധപ്പെടുത്തി. തന്റെ രാജ്യത്തു എല്ലാവരും ഗോവത്സ ദ്വാദശിവ്രതം അനുഷ്ഠിക്കണം.

## ധന്വന്തരിജയന്തി

ഈ ഉത്സവം ദീപാവലിയുടെ വരവിനു സൂചന നൽകുന്നതാണ്. കാർത്തികമാസ കൃഷ്ണപക്ഷ ത്രയോദശി (പതിമൂന്നാം ദിവസം)യാണ് ഇത് ആചരിക്കുന്നത്. ഈ ദിവസം വീട്ടിൽ ലക്ഷ്മിദേവിയുടെ ആവാസമുണ്ടാകുമെന്ന്  വ്വശ്വസിക്കുന്നു. ഭഗവാൻ ധന്വന്തരിമൂർത്തി വൈദ്യൻ ക്ഷീരസമുദ്രത്തിൽനിന്നും അമൃതകലശവുമായി പ്രത്യക്ഷപ്പെട്ടത് ഈ ദിവസമാണ്. ഇത് ധന്വന്തരിജയന്തിയായും ആഘോഷിക്കപ്പെടുന്നു.

ഈ ദിവസം ധന്വന്തരിപൂജയും അർച്ചനയും നടത്തപ്പെടുന്നുണ്ട്. ആയുരാരോഗ്യ സമ്പത്സമൃദ്ധിക്ക് ശ്രേഷ്ഠമാണ് ഈ കർമ്മമെന്നു കരുതപ്പെടുന്നു.

ഒരുദിവസം വിഷ്ണുഭഗവാൻ ലക്ഷ്മീ സഹിതനായി മൃത്യുലോകപര്യടനത്തിനുവേണ്ടി ഭൂമണ്ഡലത്തിൽ വന്നു. ഭഗവാൻ ലക്ഷ്മീദേവിയോടു പറഞ്ഞു "ഞാൻ തെക്കേ ദിക്കിലേക്കു പോവുകയാണ്, നീ അവിടം കാണണ്ട." ഭഗവാൻ വഴിവിട്ടു നടന്നു. ലക്ഷ്മിദേവിയും പുറകേ നടന്നു. രണ്ടു ചുവടു നടന്നപ്പോഴേക്കും അല്പം അകലെ കടുകു കൃഷിചെയ്യുന്ന വയൽ കണ്ടു. അതു കടന്നപ്പോൾ കരിമ്പുവയലാണ് കാണപ്പെട്ടത്. അവിടെനിന്ന് ലക്ഷ്മിദേവി തലമുടിയെല്ലാം കോതിക്കെട്ടി.

വസ്ത്രമെല്ലാം നന്നായി ഉടുത്ത് ഒരു കരിമ്പ് ഒടിച്ചു കടിച്ചു നീർ കുടിച്ചു. അപ്പോഴേക്കും ഭഗവാൻ തിരിച്ചെത്തി. ലക്ഷ്മീദേവിയുടെ ചാപല്യംകണ്ട് ഭഗവാനു ദേഷ്യം തോന്നി. അദ്ദേഹം ശപിച്ചു. “ഈ വയൽ ഏതു കർഷകന്റേതാണോ അതിൽ പതിമൂന്നുവർഷം നീ പരിചരിക്കുക.” ഇത്രയും പറഞ്ഞ് ഭഗവാൻ ക്ഷീരസാഗരത്തിലേക്ക് പോയി. ലക്ഷ്മീദേവി കർഷകന്റെ ഗൃഹത്തിൽ പോയി അവിടെ ധനധാന്യങ്ങൾ സമ്പൂർണ്ണത വരുത്തി. പന്ത്രണ്ടുവർഷം കഴിഞ്ഞ് ലക്ഷ്മിദേവി പോവാൻ തയ്യാറായി. കർഷകഗൃഹത്തിൽ ലക്ഷ്മിയെ വിളിക്കാൻ ഭഗവാൻ വന്നപ്പോൾ കർഷകൻ ലക്ഷ്മിയെ പോകാൻ അനുവദിച്ചില്ല. അപ്പോൾ ഭഗവാൻ പറഞ്ഞു. നീ കുടുംബസഹിതം ഗംഗയിൽ പോയി സ്നാനം ചെയ്യുക. എന്നിട്ട് ഈ കവിടി ആ ജലത്തിലേക്കിട്ടേക്കുക. നീ തിരിച്ചുവരുന്നതുവരെ ഞാൻ പോവില്ല."

കർഷകൻ ഗംഗയിൽ സ്നാനംചെയ്തു കവിടി ഇട്ട ഉടൻ കവിടിയിൽനിന്നു ചതുർബാഹു ഉയർന്നുവന്ന് കവിടിയും എടുത്തുകൊണ്ട് നടക്കാൻതുടങ്ങി. കൃഷിക്കാരൻ ഈ അത്ഭുതം കണ്ട് ഗംഗാദേവിയോടു ചോദിച്ചു. ഈ ചതുർഭുജങ്ങൾ ആരുടേതായിരുന്നു? ഗംഗ പറഞ്ഞു "എന്റേതു തന്നെയായിരുന്നു. നീ എനിക്കു സമ്മാനിച്ച കവിടികൾ ആരുതന്നതാണ്."

കർഷകൻ പറഞ്ഞു - എന്റെ ഗൃഹത്തിൽ രണ്ടു സജ്ജനങ്ങൾ വന്നു. അവർ തന്നതാണ്. “അപ്പോൾ ഗംഗ പറഞ്ഞു "നിന്റെ വീട്ടിലുള്ള സ്ത്രീ ലക്ഷ്മീദേവിയാണ്. പുരുഷൻ വിഷ്ണുഭഗവാനുമാണ്. നീ ലക്ഷ്മിയെ പോവാൻ അനുവദിക്കരുത്. അനുവദിച്ചാൽ പണ്ടത്തെപ്പോലെ നീ ദരിദ്രനാവും.” ഇതുകേട്ട് കർഷകൻ വീട്ടിലേക്കോടി. വീട്ടിലെത്തി ഭഗവാനോടു പറഞ്ഞു- "ഞാൻ ലക്ഷ്മിയെ വിട്ടയയ്ക്കുകയില്ല."

ഭഗവാൻ കർഷകനെ സമാധാനിപ്പിച്ചു. "ഇവൾക്കു പന്ത്രണ്ടുവർഷം നിന്നെ പരിചരിക്കുന്നതിന് എന്റെ ശാപമുണ്ടായിരുന്നു. അതിനാലാണ് ഇത്രയുംകാലം ഇവിടെ നിന്നത്. മാത്രമല്ല ലക്ഷ്മി ഒരിടത്തും സ്ഥിരമായി നില്ക്കുന്നവളല്ല ആർക്കും അവളെ തടഞ്ഞുനിർത്തുക സാദ്ധ്യമല്ല."

കർഷകൻ നിർബന്ധപൂർവ്വം വീണ്ടും പറഞ്ഞു- "ഇല്ല, ഞാൻ ലക്ഷ്മീ ദേവിയെ വിട്ടയയ്ക്കുകയില്ല."

ഇത്രയുമായപ്പോൾ ലക്ഷ്മിതന്നെ പറഞ്ഞു "ഹേ കൃഷിക്കാരാ, നിനക്ക് എന്നെ തടഞ്ഞുനിർത്താൻ ആഗ്രഹമുണ്ടെങ്കിൽ കേൾക്കു നാളെ ത്രയോദശിയാണ്. നീ ഗൃഹം ശുദ്ധിയാക്കുക. രാത്രിയിൽ നെയ്വിളക്കു കത്തിച്ചുവയ്ക്കണം. അപ്പോൾ ഞാൻ നിന്റെ വീട്ടിൽ വരും. അപ്പോൾ നീ എന്റെ പൂജ നടത്തണം. എന്നാൽ നിനക്ക് എന്നെ കാണാൻ കഴിയുകയില്ല.

കർഷകൻ പറഞ്ഞു - ശരി, ഞാൻ അങ്ങനെതന്നെ ചെയ്യാം. ഇത്രയും കേട്ടയുടൻ ലക്ഷ്മിദേവി പത്തു ദിക്കുകളിലുമായി വ്യാപിച്ചു മറഞ്ഞു. ഭഗവാൻ നോക്കി നിന്നു. പിറ്റേദിവസം കൃഷിക്കാരൻ ലക്ഷ്മീദേവിയുടെ പൂജനടത്തി. അയാളുടെ ഗൃഹം ധനധാന്യസമ്പൂർണ്ണമായി. ഇങ്ങനെ അയാൾ ആണ്ടുതോറും ഈ ത്രയോദിശിദിവസം ലക്ഷ്മീപൂജ നടത്തിത്തുടങ്ങി. ഈ കൃഷിക്കാരന്റെ ഐശ്വര്യസമൃദ്ധിയും ലക്ഷമീപൂജയും മറ്റും കണ്ട് മറ്റു കൃഷിക്കാരും ലക്ഷ്മീപൂജ നടത്തിത്തുടങ്ങി.

## ദീപാവലി (നരകചതുർദ്ദശി)

കാർത്തികത്തിലെ കൃഷ്ണപക്ഷ ചതുർദ്ദശിദിവസമാണ് നരകചതുദ്ദശി. ഈ ദിവസം നരകത്തിൽ നിന്നും മുക്തി നേടുന്നതിന് അതിരാവിലെതന്നെ തൊട്ടാവാടി ചെടിയുമായി വെള്ളത്തിലിറങ്ങി സ്നാനം നടത്തണം. വൈകുന്നേരം യമരാജനുവേണ്ടി ദീപദാനം നടത്തണം. ശ്രീകൃഷ്ണഭഗവാൻ ഈ ദിവസമാണ് നരകാസുരനെ വധിച്ചതെന്നു പറയുന്നു.

പണ്ട് രന്തിദേവനെന്ന ഒരു രാജാവുണ്ടായിരുന്നു. പൂർവ്വജന്മത്തിൽ അദ്ദേഹം വലിയ ദാനശീലനും ധർമ്മതത്പരനുമായിരുന്നു. ആ ജന്മത്തിലെ കർമ്മഫലമായി ഈ ജന്മത്തിലും അദ്ദേഹം സദാചാരിയും ദാനതത്പരനുമായി വർത്തിച്ചു. ജീവിതാന്ത്യമടുത്തപ്പോൾ യമദൂതന്മാർ അദ്ദേഹത്തെ കൊണ്ടുപോകാൻ വന്നു. അവർ കൂടെക്കൂടെ ചുവന്ന കണ്ണുകൾ തുറിച്ചുകാട്ടി പറഞ്ഞു - "രാജാവേ നരകത്തിലേക്കു പോവുക. നിനക്ക് അവിടെയാണുപോകേണ്ടത്."

ഇതുകേട്ട രാജാവ് യമദൂതന്മാരടു കേണപേക്ഷിച്ചു- "എന്റെ മരണശേഷം എനിക്ക് ഒരു വർഷത്തെ ആയുസ്സു നീട്ടിത്തരണം." യമദൂതന്മാർ ഒന്നും ആലോചിക്കാതെ അതു സ്വീകരിച്ചു. രാജാവിന് ഒരു വർഷത്തെ ആയുസ്സു വർദ്ധിപ്പിച്ചുകൊടുത്തു.

യമഭടന്മാർ പോയി. രാജാവ് ഋഷിമാരുടെ അടുക്കൽ ചെന്ന് ഈ പാപമോചനത്തിനുള്ള ഉപായം ആരാഞ്ഞു. ഋഷിമാർ പറഞ്ഞു -"ഹേ രാജാവേ, നിങ്ങൾ കാർത്തികത്തിലെ കൃഷ്ണപക്ഷ ചതുർദ്ദശിക്ക് വ്രതമനുഷ്ഠിക്കുക. അന്ന് ഭഗവാൻ ശ്രീകൃഷ്ണനെ പൂജിക്കണം. അതുപോലെ സാധുക്കൾക്ക് ആഹാരം കൊടുക്കുകയും ബ്രാഹ്മണർക്ക് ദാനം ചെയ്യുക. അവരോടു സകല തെറ്റും ഏറ്റുപറഞ്ഞ് ക്ഷമാപ്രാർത്ഥന നടത്തണം. അങ്ങനെയായാൽ അങ്ങു പാപമുക്തനാവും."

കാർത്തിക കൃഷ്ണപക്ഷചതുർദ്ദശി വന്നപ്പോൾ രാജാവ് വിധിപ്രാകാരം വ്രതമനുഷ്ഠിച്ചു. അവസാനം വിഷ്ണുലോകം പ്രാപിക്കുകയും ചെയ്തു.

## രൂപചതുർദ്ദശി

ഇതും കാർത്തികത്തിലെ കൃഷ്ണപക്ഷചതുർദ്ദശിയാണ്. ഈ ദിവസം സൗന്ദര്യമൂർത്തിയായ ശ്രീകൃഷ്ണനെ പൂജിക്കുന്നു. വ്രതാനുഷ്ഠാനം നടത്തണം. ഭഗവാൻ സൗന്ദര്യം നൽകുന്നതാണ്. ഈ ദിവസം തന്നെയാണ് നരകചതുർദ്ദശി വ്രതമനുഷ്ഠിക്കുന്നതും. ഭാരതത്തിൽ ഒരു കാലത്ത് ഹിരണ്യഗർഭമെന്ന നഗരത്തിൽ ഒരു യോഗിരാജൻ ഭഗവാനിൽ ലയിക്കാൻ ആഗ്രഹിച്ചു. തന്മൂലം അദ്ദേഹം സമാധി ശീലിച്ചു. സമാധിയിൽ കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ശരീരത്തിൽ പുഴുക്കളുണ്ടായി. തലമുടിയിലും ചെറിയ ചെറിയ കൃമികളുണ്ടായി. കൾപോളകളിലും പുരികങ്ങളിലും പേൻവളർന്നു. ഈ സ്ഥിതി അറിവായപ്പോൾ യോഗി ദുഃഖിച്ചു.

ഈ അവസരത്തിൽ ത്രിലോകസഞ്ചാരിയായ നാരദൻ അവിടെ വന്നുചേർന്നു. വീണമീട്ടി താളം പിടിച്ചുകൊണ്ടാണ് ബ്രഹ്മർഷിയുടെ വരവ്. യോഗി അദ്ദേഹത്തെ ആദരിച്ചു പൂജിച്ച് ആസനസ്ഥനാക്കിയിട്ടു പറഞ്ഞു." അല്ലയോ ഭഗവൻ, ഞാൻ ഭഗവത് ചിന്തയിൽ ലീനനാകാൻ ആശിച്ചു എനിക്കിതാ ഈ സ്ഥിതി വന്നുഭവിച്ചിരിക്കുന്നു. എന്താ മഹർഷേ, ഇങ്ങനെ സംഭവിക്കാൻ ഹേതു?"

നാരദൻ പറഞ്ഞു -ഹേ യോഗിരാജ്, നിങ്ങൾക്ക് ഈശ്വരവിചാരം ചെയ്യാനറിയുമെങ്കിൽ ദേഹാചാരം പാലിക്കാനറിയില്ല. അതിനാലാണ് നിങ്ങൾക്ക് ഈ സ്ഥിതി വന്നത്."

യോഗിരാജ് നാരദനോട് ദേഹചാരാവിഷയത്തെക്കുറിച്ചു ചോദിച്ചു. നാരദൻ പറഞ്ഞു - ദേഹാചാരംകൊണ്ട് ഇപ്പോൾ നിങ്ങൾക്കു യാതൊരു പ്രയോജനവുമില്ല. ആദ്യമായി നിങ്ങൾ വ്രതമനുഷ്ഠിക്കണം. അന്ന് വളരെ ശ്രദ്ധാഭക്തിയോടെ ശ്രീകൃഷ്ണഭഗവാന് പൂജ നടത്തുക. അങ്ങനെ ചെയ്താൽ നിങ്ങളുടെ ദേഹം മുമ്പിരുന്നതുപോലെയാകും. യോഗി ആ നിർദ്ദേശപ്രകാരം വ്രതമനുഷ്ഠിച്ചു. അദ്ദേഹത്തിന്റെ ദേഹം ആരോഗ്യമുള്ളതായി അന്നുമുതൽ ഈ ദിവസത്തിന് രൂപചതുർദ്ദശി എന്നുകൂടി പേരുണ്ടായി.

## ചെറിയ ദീപവലി

കാർത്തികത്തിലെ കറുത്തപക്ഷ ചതുർദ്ദശിദിവസമാണ് ചെറിയ ദീപാവലി ആഘോഷിക്കുന്നത്. ഈ ആഘോഷം നടത്തുന്നവർ പ്രഭാതത്തിൽത്തന്നെ എഴുന്നേറ്റു ധാന്യങ്ങളുടെ പൊടി, എണ്ണ, മഞ്ഞൾ, ഇവകൊണ്ട് തേച്ചുകുളി നടത്തണം. അഹാരം കഴിക്കുന്നതിനുമുമ്പ് ഭഗവത്പൂജ നടത്തണം. അതിന് ഒരു തളികയിൽ നാലുമുഖമായി ഒരു വിളക്കും പതിനാറ് ചെറുവിളക്കുകയും കത്തിച്ച് വയ്ക്കണം. പിന്നീട് ചുവന്നപൊടി, മലർ, ശർക്കര, ധൂപം, കുങ്കുമം, ഗുലാല് (ഇത് മുഖത്ത്പുരട്ടുന്ന ഒരുവക പൊടിയാണ്) പുഷ്പം മുതലായവകൊണ്ട് പൂജ നടത്തണം. സന്ധ്യയ്ക്കുമുമ്പേ തൊഴിൽ ശാലയിലെ ഇരിപ്പിടം പൂജിക്കണം. ഇതേ രീതിയിൽ വീട്ടിലും പൂജ നടത്തണം. വീട്ടിലെ പൂജ ആദ്യം പുരുഷന്മാരും പിന്നീട് സ്ത്രീകളും നടത്തണം. പൂജകഴിഞ്ഞ് ദീപങ്ങൾ വീട്ടിൽ പ്രത്യേകം പ്രത്യേകം സ്ഥലങ്ങളിൽ വയ്ക്കണം. ഗണപതിയുടെയും ലക്ഷ്മിയുടെയും മുന്നിൽ ചതുരത്തിൽ കളംവരച്ച് ധൂപദീപങ്ങൾകൊണ്ടു പൂജ ചെയ്യണം.

## വലിയ ദീപാലവി

ഇതു കാർത്തിക മാസത്തിലെ കറുത്തവാവു ദിവസമാണ് ആഘോഷിക്കുന്നത്. ഈ ദിവസം മഹാലഷ്മി ഉത്സവം വളരെ ആഡംബരമായി ആഘോഷിക്കുന്നു. ലക്ഷ്മീഭഗവതിയെ പ്രസന്നയാക്കുന്നതിന് ഈ ദിവസം ആദ്യമായി വീട് അടിച്ചുവാരി തളിച്ചുമെഴുകി പരിശുദ്ധമാക്കുന്നു. പിന്നീട് കഴിവുള്ള അലങ്കാരങ്ങൾ ചെയ്ത് ദീപങ്ങൾ കത്തിച്ച് പ്രകാശമാനമാക്കുന്നു. പലരും നെയ്‌വിളക്കാണു കത്തിക്കുന്നത്. കുട്ടികൾ സന്തോഷലഹരിയിൽ പടക്കം മത്താപ്പു മുതലായവ കത്തിച്ചും മറ്റും മതിമറന്ന് അഹ്ലാദിക്കുന്നു.

പൂജനടത്തുന്ന സ്ഥലവും മുറിയും ശുഭ്രമാക്കുക. പിന്നീട് കാവി നിറത്തിൽ ഭിത്തിയിൽ ഗണപതിയുടെയും മഹാലക്ഷ്മിയുടെയും ചിത്രങ്ങൾ ഭംഗിയായി വരച്ചു തയ്യാറാക്കുന്നു. വേറെ ഏതെങ്കിലും ദേവീദേവതാ പൂജകൂടി വേണമെന്നുള്ളവർ ആ ദേവന്മാരുടെ ക്ഷേത്രത്തിൽ പോകേണ്ടതാണ്. ജലം, ചുവന്നപൊടി, അരി മലർ, മധുരപലഹാരം, കുങ്കുമം, പുഷ്പം, നാളികേരം, ധൂപം, വിളക്കുകൾ മുതലായ പൂജാസാമഗ്രികൾ കൊണ്ടുപോകാം. അവിടെ പൂജ നടത്തിയിട്ടു തിരിച്ചെത്തി സ്വഗൃഹത്തിൽ പൂജ നടത്തണം.

ഗണേശന്റെയും ലക്ഷ്മിയുടെയും മൺപ്രതിമ വാങ്ങിക്കൊണ്ടുവന്ന് സ്വന്തം വ്യാപാരസ്ഥാപനങ്ങളിൽ പ്രത്യേക സ്ഥലത്തുവച്ചു പൂജിക്കണം. വീട്ടിലുണ്ടാക്കുന്ന വിശേഷ ഭക്ഷ്യസാധനങ്ങൾ രണ്ടെണ്ണം വീതം പ്രത്യേകം എടുത്തു ദേവീദേവതാ പൂജനടത്തിക്കഴിഞ്ഞ് ബ്രാഹ്മണർക്കു കൊടുക്കണം. സമ്പത്തുണ്ടാവുന്നതിനു കുബേരനെയും തടസ്സങ്ങൾ മാറാൻ വിഘ്നേശ്വരനെയും സൗഖ്യം ലഭിക്കാൻ ഇന്ദ്രനെയും അഭിലാഷപൂർത്തിക്കു വിഷ്ണഭഗവാനെയും ബുദ്ധിവികാസത്തിന് സരസ്വതിയേയും പൂജിക്കുന്നു.

ദീപാവലിദിവസം ദീപങ്ങളുടെ പൂജ മഹത്താണ്. ഇതിലേയ്ക്ക് രണ്ടു താലങ്ങളിൽ വിളക്കു വയ്ക്കണം. നാലുമുഖമുള്ള ആറുവിളക്കുവീതം രണ്ടു താലത്തിലും വേണം. ഇരുപത്താറു ചെറുവിളക്കുകളിൽ എണ്ണയും തിരിയുമിട്ടു കത്തിക്കണം. തുടർന്ന് ജലം, മലർ, മധുരപലഹാരം, അരി, പൂവ്, ശർക്കര, ധൂപം, മുതലായവകൊണ്ടു പൂജനടത്തി തിലകം തൊടണം. അനന്തരം വ്യാപാരസ്ഥാനത്ത് ഗണേശനേയും ലക്ഷ്മീദേവിയെയും പൂജിക്കണം. പൂജകഴിഞ്ഞ് വിളക്കുകൾ വീട്ടിലെ പ്രത്യേകസ്ഥാനങ്ങളിൽ വയ്ക്കണം. ഒരു നാലുമുഖമുള്ള വിളക്കും ആറു ചെറുവിളക്കുകളും ഗണേശന്റെയും ലക്ഷ്മിയുടെയും സമീപത്തുവയ്ക്കുക. സ്ത്രീകൾ ലക്ഷ്മീവ്രതം അനുഷ്ഠിക്കണം. കഴിവനുസരിച്ച് ധനം പുത്രവധുക്കൾക്ക് കൊടുക്കണം. വീട്ടിലുള്ളവർ പ്രായംചെന്ന മാതാപിതാക്കന്മാരുടെ കാൽതൊട്ടു വണങ്ങി അനുഗ്രഹം വാങ്ങണം.

ഭിത്തിയിൽ ഗണേശനേയും ലക്ഷ്മിയേയും വരച്ചുവച്ചിട്ടുള്ളവർ അവരുടെ മുന്നിൽ ഒരു പീഠത്തിൽ ഒരു നാലു മുഖമുള്ള വളക്കും ആറു ചെറുവിളക്കുകളും നെയ് ഒഴിച്ച് കത്തിച്ചു വയ്ക്കണം. അതുപോലെ രാത്രി പന്ത്രണ്ടുമണിക്ക് പൂജ നടത്തുകയും വേണം. മറ്റൊരു പീഠത്തിൽ ഒരു ചുവപ്പുവസ്ത്രം വിരിച്ച് അതിൽ വെള്ളികൊണ്ടോ മണ്ണുകൊണ്ടോ ഉള്ള ഗണേശനേയും ലക്ഷ്മിയേയും വയ്ക്കുക. അവർക്കു മുന്നിൽ നൂറ്റൊന്നുരൂപയും വയ്ക്കുക. ഒരു പാത്രത്തിൽ ഒന്നേകാൽ ഇടങ്ങഴി അരി, ശർക്കര, മിഠായി നാലു വാഴപ്പഴം, ദക്ഷിണ, മുള്ളങ്കി മുതലായവ ഗണേശന്റെയും ലക്ഷ്മിയുടേയും സമീപത്തു വയ്ക്കുക. പിന്നീട് ഗണേശനും ലക്ഷ്മിക്കും ദീപത്തിനും രൂപയ്ക്കും എല്ലാം പൂജ നടത്തുക. ഒരു എണ്ണവിളക്കിൽ കണ്മഷി പുരുട്ടുക. പിന്നീട് എല്ലാ സ്ത്രീപുരുഷന്മാരും ആ മഷി കണ്ണിലെഴുതുക.

ദീപാവലി പൂജയുടെ രാത്രി എല്ലാവരും ഉറങ്ങി രാവിലെ എഴുന്നേല്ക്കണം. അതിനുമുമ്പ് സ്ത്രീകൾ വീടിനുവെളിയിൽ വന്നു മുറംകൊട്ടികൊണ്ടു പാടി നടക്കുന്നു. ഈ മുറം കൊട്ടുന്നതിന്റെ അർത്ഥം വീട്ടിൽ ലക്ഷ്മിദേവി വന്നിരിക്കുന്നു. ദാരിദ്ര്യത്തെ വീട്ടിൽനിന്ന് വെളിയിലാക്കുക എന്നാണ്. വെളിയിലാക്കുന്നതിനു വേണ്ടിയാണ് മുറം കൊട്ടികൊണ്ട് നടക്കുന്നത്. പിന്നീടു വീടിനുള്ളിൽ വന്ന് സ്ത്രീകൾ പറയുന്നു. ഈ വീട്ടിൽനിന്നു ദാരിദ്ര്യം പോയിരിക്കുന്നു. അല്ലയോ ലക്ഷ്മീദേവി, അവിടന്ന് നിർഭയയായി ഇവിടെ വസിക്കേണമേ.

## ദീപാവലി ആഘോഷസംബന്ധമായ കഥകൾ

1. ഭഗവാൻ മഹാവിഷ്ണു ഈ ദിവസമാണ് മഹാബലിയെ സുതലത്തിലെ ഇന്ദ്രനാക്കിഅയ തെന്നു പറയപ്പെടുന്നു. അപ്പോൾ ഇന്ദ്രൻ വളരെ സന്തുഷ്ടനായി ദീപാവലി ആഘോഷിച്ചു. അദ്ദേഹം സന്തോഷിച്ചത് തന്റെ സ്വർഗ്ഗത്തിലെ സിംഹാസനം ഇനി രക്ഷപെടുമെന്ന് കരുതിയാണ്.

2. പാലാഴിമഥനത്തിൽ ക്ഷീരസമുദ്രത്തിൽനിന്നു ലക്ഷ്മീദേവി പ്രത്യക്ഷപ്പെട്ടത് ഈ ദിവസമാണെന്നു വിശ്വസിക്കപ്പെടുന്നു. ആ ദേവി വിഷ്ണുഭഗവാനെ വരനായി സ്വീകരിച്ചു.

3. ശ്രീരാമചന്ദ്രൻ രാവണവധാനന്തരം ലങ്കയിൽനിന്നു തിരിച്ചെത്തിയത് ഈ ദിവസമാണ്. അമാവാസിദിവസം അദ്ദേഹത്തിന്റെ പട്ടാഭിഷേകം നടന്നു.

4. വിക്രമാദിത്യൻ വിക്രമസംവത്സരം ആരംഭിച്ചത് ഈ ദിവസമാണ്. വലിയ വലിയ വിദ്വാന്മാരെ ക്ഷണിച്ചുവരുത്തി മുഹൂർത്തം നിശ്ചയിച്ചു. പുതിയ സംവത്സരം ചാത്രമാസത്തെ വെളുത്ത പക്ഷ പ്രതിപദ ദിവസ് ആരംഭിക്കാനാണ് അവർ നിശ്ചയിച്ചത്.

5. ആര്യസമാജം സ്ഥാപിച്ച മഹർഷി ദയാനന്ദ ഈ ദിവസമാണ് നിർവ്വാണം പ്രാപിച്ചത്.

6. പ്രാഗ്ജ്യോതിഷ (ഇന്നത്തെ ആസ്സാം)ത്തിലെ രാജാവായിരുന്നനരകാസുരൻ ബന്ധനത്തിലാക്കി പീഡിപ്പിച്ചിരുന്ന സ്ത്രീകളെ ശ്രീകൃഷ്ണഭഗവാൻ നരകാസുരനെ വധിച്ചശേഷം മോചിപ്പിച്ചത് ഈ ദിവസമായിരുന്നു. അങ്ങനെ ഇത് സ്ത്രീവിമോചന ദിനമാണ്. നരകാസുരനുമായുണ്ടായ യുദ്ധത്തിൽ മുറിവേറ്റു ക്ഷീണിതനായ ഭഗവാൻ തേച്ചുകുളിച്ച് ക്ഷീണമകറ്റി. ഇതിന്റെ സ്മാരകമായി ദീപാവലി ദിവസം തേച്ചുകുളി നടത്തുന്നു. ഇന്നു വാവാണ്. ആഹാരം വേണ്ട. ലഘു ആഹാരം മതി. അങ്ങനെ പലഹാരത്തിനും സ്ഥാനം ലഭിച്ചു. സ്ത്രീ വിമോചനത്തിലും അങ്ങനെ ആ സ്ത്രീകളുടെ ഇഅപേക്ഷപ്രകാരം ഭഗവാൻ അവരെ പത്നിമാരായി സ്വീകരിച്ചതിലും സന്തോഷിച്ച് ദീപാവലിയും പടക്കംപൊട്ടിക്കലും അഹ്ലാദ പ്രകടനവും പാരിതോഷികങ്ങൾ നല്കലും നടന്നുവരുന്നു.

## ലക്ഷ്മീദേവിയുടെ കഥ

ഒരു ഹുണ്ടി വ്യാപാരിക്ക് ഒരു മകളുണ്ടായിരുന്നു. അവൾ ദിവസവും അരയാലിനു നനയ്ക്കാൻ പോകുമായിരുന്നു. അരയാലിൽനിന്ന് ലക്ഷ്മീദേവി ഇറങ്ങിവരികയും പോകുകയും ചെയ്തിരുന്നു. ഒരു ദിവസം ലക്ഷ്മീദേവി ആ പെൺകുട്ടിയോടു പറഞ്ഞു, എന്റെ കൂട്ടുകാരിയായി പോരുക എന്ന്. ഞാൻ എന്റെ അച്ഛനോടു ചോദിച്ചുവന്ന് നാളെ തോഴിയായികൂടാം, കുട്ടി പറഞ്ഞു. അവൾ വീട്ടിൽച്ചെന്ന് പിതാവിനോട് കഥകളെല്ലാം പറഞ്ഞു. അവൾ ലക്ഷ്മീദേവിയാണ് നമുക്കെന്താണ് വേണ്ടത്. നീ തോഴിയായി പൊയ്ക്കൊള്ളുക. പിതാവ് അനുവദിച്ചു. പിറ്റേദിവസം പെൺകുട്ടി ആലിനു നനയ്ക്കാൻ ചെല്ലുകയും ലക്ഷ്മിയുടെ തോഴിയാവുകയും ചെയ്തു. ഒരു ദിവസം ലക്ഷ്മീദേവി വ്യാപാരിയുടെ മകളെ ഭക്ഷണത്തിനു ക്ഷണിച്ചു. പെൺകുട്ടി ലക്ഷ്മിയുടെ ഗൃഹത്തിൽ ഭക്ഷണത്തിനു ചെന്നപ്പോൾ ലക്ഷ്മി അവൾക്കു പുതയ്ക്കാനും ഉടുക്കാനു് വസ്ത്രം കൊടുത്തു. സ്വർണ്ണപ്പലകയിൽ ഇരുത്തിന. സ്വർണ്ണത്തളികയിൽ പലതരം വിശിഷ്ടവിഭവങ്ങളോടെ ഭക്ഷണം കൊടുത്തു. പെൺകുട്ടി ആഹാരം കഴിച്ചുകഴിഞ്ഞ് വീട്ടിലേക്ക് തിരിച്ചുപോകാൻ ഭാവിച്ചപ്പോൾ ലക്ഷ്മി അവളെ പിടിച്ചുനിർത്തി പറഞ്ഞു. ഞാനും നിന്റെ വീട്ടിൽ ഭക്ഷണത്തിനുവരുന്നുണ്ട്. അതികേട്ട് അവൾ പറഞ്ഞു -ശരി വരൂ! പെൺകുട്ടി വീട്ടിൽചെന്ന് വിവരം പറഞ്ഞു. വ്യാപാരി ചോദിച്ചു. ലക്ഷ്മീദേവി ആഹാരത്തിനു വരുമോ? ഊവ്വച്ഛാ ലക്ഷ്മീദേവി എനിക്ക് വളരെനല്ല ഭക്ഷണങ്ങളാണ് തന്നത്. ഞാൻ അവരെ എങ്ങനെയാണ് സൽക്കരിക്കുന്നത്? നമ്മുടെ വീട്ടിലൊന്നുമില്ല. ഇതുകേട്ട് വ്യാപാരി പറഞ്ഞു - നാം തയ്യാറാക്കുന്നത് ആദരവോടെ കൊടുക്കും. നീ മണ്ണം ചാണകവുംകൊണ്ട് മെഴുകി നിലം ശുദ്ധമാക്കി പലക വയ്ക്കുക. നാലുമുഖമുള്ള വിളക്കുവച്ച് ലക്ഷമിയുടെ പേരും പറഞ്ഞ് ഇരുന്നുകൊള്ളുക. ആ സമയത്ത് ഒരു പരുന്ത് എതോ റാണിയുടെ ഒരു വലിയ മാല എടുത്തുകൊണ്ടുവന്ന് പെൺകുട്ടിയുടെ അടുത്ത് ഇട്ടുകൊടുത്തു. പെൺകുട്ടി ആ മാലകൊണ്ട് സ്വർണ്ണപ്പലകയും സ്വർണ്ണത്തളികയും വസ്ത്രങ്ങളും അനേകതരം ഭക്ഷ്യപദാർത്ഥങ്ങളും തയ്യാറാക്കിവച്ചു. ലക്ഷ്മീദേവി വ്യാപാരിയുടെ ഗൃഹത്തിൽ എത്തി. വ്യാപാരിയുടെ മകൾ ലക്ഷ്മീദേവിയോട് സ്വർണ്ണപ്പലകയിൽ ഇരിക്കാൻ പറഞ്ഞു. ലക്ഷ്മി അതിനു തയ്യാറായില്ല. ദേവി പറഞ്ഞു - ഇതിൽ രാജാക്കന്മാരും

റാണിമാരുമാണ് ഇരിക്കുന്നത്. പെൺകുട്ടി പറഞ്ഞു - അങ്ങനെയാണെങ്കിൽ അവിടത്തേക്ക് ഞങ്ങളുടെ വീട്ടിൽ നിലത്ത് ഇരിക്കേണ്ടിവരും. അപ്പോൾ ലക്ഷ്മീദേവി പലകപ്പുറത്ത് ഇരുന്നു. വളരെ ആദരവോടെ പെൺകുട്ടി ദേവിയെ സൽക്കരിച്ചു. ലക്ഷ്മിദേവി വളരെയധികം സന്തുഷ്ടയായി. വ്യാപാരിക്ക് ധാരാളം സമ്പത്തുണ്ടായി. അല്ലയോ ലക്ഷ്മീമാതാവേ! അവിടന്ന് വ്യാപാരിയുടെ മകളുടെ വീട്ടിലെ പലകയിൽ ഇരിക്കുകയും ധനസമ്പത്തുകൾ നൽകുകയും ചെയ്തതുപോലെ സകലർക്കും നൽകേണമേ!

## ഗോവർദ്ധനപൂജ (അന്നകൂടം)

കാർത്തിക ശുക്ലപ്രതിപദദിവസം (ദീപാവലിയുടെ അടിത്തദിവസം) അന്നകൂട ഉത്സവം ആഘോഷിക്കുന്നു. ഈ ദിവസം ബലിപൂജ , ഗോവർദ്ധനപൂജ, മാർഗ്ഗശുചീകരണം മുതലായവ നടത്തുന്നു. അന്ന് ചാണകംകൊണ്ട് അന്നകൂടം ഉണ്ടാക്കി അതിനു സമീപം ശ്രീകൃഷ്ണനെ നോക്കി പശുവിനെയും ഇടയബാലന്മാരെയും പൂജിക്കുന്നു. ഇതു ഗോകുലവാസികളുടെ പ്രധാന ഉത്സവമാണ്. ഈ ദിവസം ക്ഷേത്രങ്ങളിൽ ഭഗവാന് വിവിധ തരത്തിലുള്ള നിവേദ്യങ്ങൾ ഉണ്ടാക്കി സമർപ്പിക്കുന്നു.

ഒരുദിവസം ശ്രീകൃഷ്ണൻ ഗോകുലത്തിലെല്ലായിടത്തും പലതരം വിശേഷഭക്ഷ്യ സാധനങ്ങളും മധുരപലഹാരങ്ങളും ഉണ്ടാക്കുന്നത് കണ്ടു. കൃഷ്ണൻ ചോദിച്ചപ്പോൾ മനസ്സിലായി ദേവരാജാവായ ഇന്ദ്രന് പതിവായി നടത്തിവരാറുള്ള പൂജയ്ക്കുവേണ്ടി തയ്യാർചെയ്യലുകളാണ്. ഇതുനിമിത്തം ഇന്ദ്രൻ മഴപെയ്യിക്കുകയും പുല്ല് ധാരാളമുണ്ടാവുകയും പശുക്കൾക്ക് മേയുന്നതിന് സൗകര്യമുണ്ടാവുകയും ചെയ്യും. മറ്റുള്ളവർക്ക് ജീവനോപായവും ഉണ്ടാകുന്നു. ഇതു കേട്ട് കൃഷ്ണൻ ഇന്ദ്രനെ നിസ്സാരനാക്കി പലതും പറഞ്ഞു. പൂജ നടത്തുന്നുവെങ്കിൽ നേരിട്ടുവന്ന് പൂജ സ്വീകരിക്കുന്ന ദേവനുവേണം നടത്താൻ. ഇതുകേട്ടു ഗോപന്മാർ പറഞ്ഞു കോടിക്കണക്കിനു ദേവന്മാരുടെ രാജാവിനെ ഇങ്ങനെ നിന്ദിക്കരുത്. ഇന്ദ്രന് എന്തുശക്തിയാണുള്ളതെന്നു കൃഷ്ണൻ ചോദിച്ചു. മഴപെയ്തു നമ്മെ സഹായിക്കാൻ ഇന്ദ്രനു കിയുമോ? അയാളേക്കാളും ബലവാനും സുന്ദരനുമാണ് ഈ ഗോവർദ്ധനപർവ്വതം. ഇതാണ് മഴയ്ക്കുള്ള പ്രധാന കാരണം. ഈ ഗോവർദ്ധനത്തിനു നമ്മൾ പൂജ നടത്തുകയാണ് വേണ്ടത്. ശ്രീകൃഷ്ണഭഗവാന്റെ വാക്കുകളിൽ മോഹിതരായ ഗോകുലവാസികൾ ഗൃഹങ്ങളിൽനിന്നു പൂജയ്ക്കുള്ള സാമഗ്രികൾ കൊണ്ടുവന്ന് ഗോവർദ്ധനപൂജ ആഘോഷിച്ചു. നാലുദിക്കിലും ഇതിനുള്ള വാദ്യഘോഷങ്ങൾ മുഴക്കി. ഗോകുലത്തിൽ നിന്നു കൊണ്ടുവന്ന വിവിധ സാധനസാമഗ്രികൾ കൊണ്ട് കൃഷ്ണൻ നിർദേശിച്ച രീതിയിൽ ഗോപന്മാർ ഗോവർദ്ധനപൂജ നടത്തി. ഭഗവത് കാരുണ്യത്താൽ ഗോകുലവാസികൾ നടത്തിയ പൂജകളെല്ലാം ഗോവർദ്ധന ദേവത പ്രത്യക്ഷമായി സ്വീകരിച്ചു. എല്ലാവരെയും സസന്തോഷം അനുഗ്രഹിച്ചു. ഗോപന്മാരെല്ലാവരും തങ്ങളുടെ പൂജ സഫലമായി അനുഗ്രഹം സിദ്ധിച്ചതിൽ സന്തോഷിച്ചു. ഈ സമയത്ത് നാരദൻ ഇന്ദ്രമഹോത്സവം കാണാൻ ഗോകുലത്തിൽ വന്നു. ഗോകുലവാസികൾ പറഞ്ഞു "ശ്രീകൃഷ്ണൻ പറഞ്ഞതനുസരിച്ച് ഇക്കൊല്ലം ഞങ്ങൾ ഇന്ദ്രോത്സവം അവസാനിപ്പിച്ചിരിക്കുന്നു. അതിനു പകരം ഗോവർദ്ധനപൂജയാണു നടത്തിയത്." ഇതു കേട്ടയുടൻ നാരദൻ ഇന്ദ്രലോകത്തേക്കു മടങ്ങിപ്പോയി. വിഷണ്ണവദനനായി ഇന്ദ്രനോടു പറഞ്ഞു. "രാജാവേ, നീ സുഖമായി കൊട്ടാരത്തിൽ കിടന്ന് മയങ്ങിക്കൊള്ളൂ. ഭൂമിയിൽ ഗോകുലത്തിൽ നിനക്കുള്ളപൂജ അവസാനിപ്പിച്ച് അതാ ഗോവർദ്ധനപൂജ നടത്തുന്നു. ഇതു കേട്ട് ഇന്ദ്രൻ തനിക്ക് വന്നുചേർന്ന അപമാനം ഓർത്ത് കോപിഷ്ഠനായി. മേഘങ്ങളെ വിളിച്ച് ഗോകുലംമുഴുവനും ശക്തിയായ പ്രളയതുല്യമായ വർഷത്താൽ മുക്കിനശിപ്പിക്കാൻ ആജ്ഞാപിച്ചു. പർവ്വതതുല്യങ്ങളായ ഭയങ്കരവർഷത്തിനുള്ള കാർമേഘങ്ങൾ ആകാശത്ത് പരന്നതുകണ്ട് ഗോകുലവാസികൾ പരിഭ്രാന്തരായി. അവർ കൃഷ്ണനെ വിളിച്ചു കരഞ്ഞു. "കൃഷ്ണാ ഇതാ ഇന്ദ്രൻ നമ്മുടെ ഗോകുലം മുക്കിക്കൊല്ലാൻ പോകുന്നു. നമ്മളിനി എന്തുചെയ്യും കൃഷ്ണാ?" ശ്രീകൃഷ്ണൻ അവരെ സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു- "നിങ്ങൾ പശുക്കളെയുംകൊണ്ട് ഗോവർദ്ധനത്തെ ശരണം പ്രാപിക്കുക. നിങ്ങൾക്ക് നിശ്ചയമായും രക്ഷകിട്ടും, ഗോവർദ്ധനം നിങ്ങളെ രക്ഷിക്കും." ഗോപന്മാരും ഇടയക്കുട്ടികളും പശക്കളുമെല്ലാം ഗോവർദ്ധന സാനുവിൽ വന്നുചേർന്നു. ശക്തമായ വർഷം തുടങ്ങിയപ്പോൾ കൃഷ്ണൻ ഗോവർദ്ധനത്തെ പെരുവിരലിൽ ഉയർത്തിപ്പിടിച്ചു. ഏഴുദിവസം അങ്ങനെ കഴിയേണ്ടിവന്നു. ഗോപന്മാരും ഗോക്കളുമെല്ലാം മഴയുടെ ഉപദ്രവമില്ലാതെ

സുഖമായി ആ കുടക്കീഴിൽ കഴിഞ്ഞു. ഭഗവത് കൃപമൂലം അവർക്കു യാതൊരു കുഴപ്പവുമുണ്ടായില്ല. ഏവഹോരാത്രം മഴപെയ്തിട്ടും ഒരു തുള്ളിവെള്ളം പോലും ഗോപന്മാരുടെയോ പശുക്കളുടെയോ ദേഹത്തു വീണില്ല. ഇന്ദ്രനു വലിയ അത്ഭുതമുണ്ടായി. ഇതെന്തു കഥ! മനുഷ്യനായ ഗോപകുമാരന് ഇത്ര സാമർത്ഥ്യമോ? ശ്രീകൃഷ്ണഭഗവാന്റെ മാഹാത്മ്യം മനസ്സിലാക്കി. ഈശ്വരശക്തിക്കുമുന്നിൽ ഇന്ദ്രശക്തി തുച്ഛമാണെന്നറിഞ്ഞ് ഗർവ്വം ശമിച്ച് ഇന്ദ്രൻ ഗോകുലത്തിൽ ചെന്നു. കൃഷ്ണന്റെ പാദങ്ങളിൽ നമസ്കരിച്ച് തന്റെ ബുദ്ധിമോശമായ പെരുമാറ്റത്തിൽ പശ്ചാത്താപം പ്രകടിപ്പിച്ചു. ഏഴാം ദിവസം കൃഷ്ണൻ ഗോവർദ്ധനപൂജയും അന്നകൂട ഉത്സവവും നടത്തണമെന്ന് ഗോപന്മാരോടു പറഞ്ഞു. അന്നുമുതൽ ഈ ഉത്സവം അന്നകൂടമെന്ന പേരിൽ ആഘോഷിച്ചുവരുന്നു. വിശേഷിച്ച് വൃന്ദാവനം ഗോവർദ്ധനം, മഥുര, ബുർസാന മുതലായ സ്ഥലങ്ങളിൽ അത്യാഡംബരപൂർവ്വം ഇത് നടന്നുവരുന്നു.

## സഹോദരപൂജ

ഈ ഉത്സവം കാർത്തിക ശുക്ലപക്ഷ ദ്വിതീയ ദിവസമാണ് ആഘോഷിക്കുന്നത്. ഇത് സഹോദരീസഹോദരന്മാർക്കു തമ്മിലുള്ള സ്നേഹപ്രതീകമായി കരുതപ്പെടുന്നു. ഈ ദിവസം സഹോദരീസഹോദരന്മാർ ഒന്നുചേർന്ന് യമുനയിൽ സ്നാനം ചെയ്തു തിലകം ചാർത്തി സഹോദരിയുടെ വീട്ടിൽ നിന്ന് ആഹാരം കഴിക്കുന്നു. ഇത് വളരെ ഐശ്വര്യദായകമായി കരുതപ്പെടുന്നു. ഈ ദിവസം സഹോദരി സഹോദരപൂജ നടത്തി അവരുടെ ദീർഘായുസ്സിനും സ്വന്തം മംഗല്യത്തിനും വേണ്ടി കൈകൂപ്പി യമരാജാവിനോടു പ്രാർത്ഥിക്കുന്നു.

സൂര്യഭഗവാന്റെ പത്നിയുടെ പേര് സംജ്ഞാദേവിയെന്നായിരുന്നു. ഇവർക്കു രണ്ടു സന്താനങ്ങളുണ്ടായി. യമൻ പുത്രനും, യമുന പുത്രിയും. റാണിയായ സംജ്ഞ ആദിത്യന്റെ ഉഗ്രകിരണങ്ങൾ സഹിക്കാൻ കഴിയാതെ ഉത്തരധ്രുവത്തിൽ പോയി ഛായ (നിഴൽ)യായി വസിക്കാൻ തുടങ്ങി. ഈ ഛായയിൽനിന്നാണ് താപ്തി നദിയും ശനൈശ്ചരനും ഉണ്ടായത്. ഈ ഛായയിൽ നിന്നുതന്നെയാണ് ദേവവൈദ്യന്മാരെന്നു പ്രസിദ്ധരായിത്തീർന്ന അശ്വിനികുമാരന്മാരുണ്ടായത്.

യമനോടും യമുനയോടും ഛായ വിമാതാവെന്നപോലെ (രണ്ടാനമ്മയെന്നപോലെ) പെരുമാറിത്തുടങ്ങി. ഇതിൽ ദുഃഖിതനായി യമൻ സ്വന്തമായി ഒരു പുതിയ നഗരം (യമപുരി) ഉണ്ടാക്കി. യമൻ പാപികളെ ശിക്ഷിക്കുന്നതിനുള്ള അവകാശാധികാരങ്ങൾ സമ്പാദിച്ചു നടപ്പിലാക്കുന്നതു കണ്ട് യമുന ഗോലോകത്തേക്കു പോയി. അത് കൃഷ്ണാവതാര സമയത്തായിരുന്നു. വളരെക്കാലം കഴിഞ്ഞ് ഒരു ദിവസം യമന് സ്വസഹോദരിയെക്കുറിച്ച് സ്മരണയുണ്ടായി. അദ്ദേഹം ദൂതന്മാരെ അയച്ച് യമുനയെ അന്വേഷിച്ചു. എന്നാൽ കണ്ടെത്താൻ കഴിഞ്ഞില്ല. യമരാജൻ തന്നെ ഗോലോകത്തിലെത്തി. അവിടെ വിശ്രാമഘാട്ടിൽ വച്ച് യമുന ആദരവോടെ അദ്ദേഹത്തിനു ഭോജനസൽകാരങ്ങൾ നടത്തി. ഇതിൽ സന്തുഷ്ടനായ യമൻ വരം വാങ്ങുവാൻ യമുനയോടു പറഞ്ഞു.

യമുന പറഞ്ഞു - "എന്റെ ജലത്തിൽ, യമുനാ നദിയിൽ കുളിക്കുന്നവർ, സ്ത്രീബാലവൃദ്ധാദി ആരുംതന്നെ യമപുരിയിൽ പോവാൻ ഇടയാവരുത്."

ഈ ആവശ്യം വളരെ കഠിനമായിരുന്നു. യമൻ ഇങ്ങനെ വരംകൊടുത്താൽ യമപുരിയുടെ നിലനില്പുതന്നെ ഇല്ലാതാവും. സഹോദരന്റെ നിരുത്സാഹം കണ്ട് യമുന പറഞ്ഞു. "അങ്ങ് ചിന്തിച്ച് വിഷമിക്കേണ്ട. ഇന്നേദിവസം സഹോദരിയുടെ വീട്ടിൽ നിന്നു ഭക്ഷണം കഴിക്കുകയും മഥുരാനഗരിയിലെ വിശ്വാമഘാട്ട്ൽ സ്നാനം ചെയ്യുകയും ചെയ്യുന്നവർ അങ്ങയുടെ ലോകത്തു വരാതിരിക്കട്ടെ."

യമരാജൻ ഇതു സ്വീകരിച്ചു. ഈ തിഥിയിൽ സഹോദരിയുടെ ഗൃഹത്തിൽനിന്നു ഭക്ഷണം കഴിക്കാതിരിക്കുന്നവനെ കെട്ടി യമപുരിയിലേക്കു കൊണ്ടുപോവില്ല. നിന്റെ ജലത്തിൽ (യമുനയിൽ) സ്നാനം ചെയ്യുന്നവർക്ക് സ്വർഗ്ഗപ്രാപ്തി സിദ്ധിക്കും. അന്നുമുതൽ ഈ ഉത്സവം ആഘോഷിക്കാൻ തുടങ്ങി.

## സൂര്യഷഷ്ഠിവ്രതം

കാർത്തിമാസത്തെ ശുക്ലപക്ഷ ഷഷ്ഠിദിവസം ഈ വ്രതം അനുഷ്ഠിച്ചുവരുന്നു. ഇത് സൂര്യദേവനെ പൂജിക്കുന്നതിനു പ്രത്യേകം പ്രാധാന്യംമുള്ള ദിവസമാണ്. ഈ ദിവസം വ്രതമനുഷ്ഠിച്ച്

ആദിത്യപൂജ നടത്തുന്ന സ്ത്രീകർ ധന-ധാന്യങ്ങളാലും, പുത്രപൗത്രന്മാരാലും, സുഖ - സമൃദ്ധിയാലും സന്തുഷ്ഠകളായിത്തീരും. അങ്ങനെയുള്ളവർക്കു ചർമ്മരോഗമോ നേത്രരോഗമോ ഉണ്ടാകുകയില്ല. സൂര്യപൂജയും അർഘ്യദാനവും നടത്തുമ്പോൾ നിശ്ചയമായും സൂര്യകിരണങ്ങളെ ദർശിക്കണം. പൂജയ്ക്ക് പഴങ്ങൾ മധുരപലഹാരങ്ങൾ , നെയ്യിലുണ്ടാക്കിയ പലഹാരം മുതലായവയ്ക്ക് പ്രത്യേക പ്രാധാന്യമുണ്ട്.

ബിന്ദുസരസ് എന്ന തീർത്ഥത്തിനു സമീപം പഴയകാലത്ത് മഹീപാലനെന്നു പേരായ ഒരു കച്ചവടക്കാരനുണ്ടായിരുന്നു. ഒരു ദിവസം അയാൾ സൂര്യപ്രതിമയ്ക്കു നേരേ നിന്നു മൂത്രമൊഴിച്ചു. തത്ഫലമായി താമസിയാതെ അയാളുടെ കണ്ണുകൾ രണ്ടും നിർജ്ജീവങ്ങളായി. വർഷങ്ങൾക്കുശേഷം തന്റെ ദയനീയജീവിതം മടുത്ത് അയാൾ ഒരു ദിവസം ഗംഗയിൽ ചാടി ജീവിതം ഒടുക്കാൻ നിശ്ചയിച്ചു. ഇതിനായി പോവുമ്പോൾ വഴിക്ക് ബ്രഹ്മർഷിയായ നാരദൻ കാണാനിടയായി. മഹർഷി ചോദിച്ചു - "ഹേ സേഠ്, അങ്ങ് എവിടേയ്ക്കാണ് ഇത്ര ധൃതിയിൽ ഓടിപ്പോകുന്നത്?" അന്ധനായ സേഠ് കരഞ്ഞുപോയി. അയാൾ പറഞ്ഞു -"ഈ ദുരിതപൂർണ്ണമായ സംസാരജീവിതത്തിൽനിന്ന് മോചനം നേടാൻ പ്രാണൻ ത്യജിക്കാൻ പോവുകയാണ്." നാരദൻ പറഞ്ഞു- "ഹേ മഠയാ, നീ ജീവത്യാഗം ചെയ്യരുത്. ആദിത്യകോപത്താലാണ് തനിക്ക് ഈ കൊടിയ ദുഃഖാനുഭത്തിന് ഇടയായത്. നീ കാർത്തികത്തിലെ സൂര്യഷഷ്ഠിവ്രതമനുഷ്ഠിക്കുക. നിന്റെ ദുഃഖങ്ങളും ദാരിദ്ര്യവും മാറും."

## ആംവലാനവമി

ഈ വ്രതം കാർത്തിക വെളുത്തപക്ഷ നവമിദിവസം നടത്തുന്നു. കൃതയുഗാരംഭം ഈ ദിവസത്തിലായിരുന്നു. ഈ തിഥിയിൽ സ്വർണ്ണം, വസ്ത്രം മുതലായവ ദാനംചെയ്താൽ ബ്ര ഹ്മഹത്യാപാപത്തിൽനിന്നുപോലും മോചനം ലഭിക്കുന്നതാണ്. ഈ ദിവസം ആംവലാ (നെല്ലി)വൃ ക്ഷത്തിനു പൂജനടത്തേണ്ടതാണ്. പൂജാവിധികളിൽ ആദ്യമായി പ്രഭാതത്തിൽ സ്നാനം കഴിഞ്ഞ് ശുദ്ധമനസ്സോടെ നെല്ലിവൃക്ഷത്തിനു ചുവട്ടിൽ കിഴക്കോട്ട് നോക്കിനിന്ന് ഷോഡശ (പതിനാറ്) ഉപചാരങ്ങളോടെ പൂജ നടത്തണം. പിന്നീട് തായ്ത്തടിയിൽ ക്ഷീരധാരചെയ്ത്, നാലുവശവും നൂലുനനച്ചുചുറ്റി, കർപ്പൂരദീപംകൊണ്ട് ആരാധന നടത്തണം. ഈ ആരാധന നടത്തിക്കൊണ്ട് അതിന് ഏഴു പ്രദക്ഷിണം ചെയ്യണം. നെല്ലി വൃക്ഷത്തിനു ചുവട്ടിൽവച്ച് നടത്തുന്ന ബ്രാഹ്മണഭോ ജനത്തിനും ദാനത്തിനും വലിയ പ്രാധാന്യമുണ്ട്.

കാശി നഗരത്തിൽ വലിയ ധർമ്മതത്പരനും ദാനശീലനും എന്നാൽ സന്താനരഹിതനുമായ ഒരു കച്ചവടക്കാരനുണ്ടായിരുന്നു. ഭാര്യാഭർത്താക്കന്മാർ രണ്ടുപേരും സന്താനമില്ലാത്തതിൽ ദുഃഖിതരും നിരാശഭരിതരുമായി. കച്ചവടക്കാരന്റെ പത്നിയോട് ഒരു വാശ്യപത്നി പറഞ്ഞു. നിങ്ങൾ ആരുടെയെ ങ്കിലും സന്താനത്തെ ഭൈരവനു ബലികൊടുത്താൽ നിങ്ങളുടെ സന്താനാശ സഫലമാകും.

ഇക്കാര്യം കച്ചവടക്കാരൻ അറിഞ്ഞു. അയാൾ അതു സ്വാകരിച്ചില്ല. എങ്കിലും കൂട്ടുകാരി യുടെ അഭിപ്രായം ഭാര്യ മറന്നില്ല. അതിനുള്ള സന്ദർഭം തിരക്കിക്കൊണ്ടിരുന്നു ആ സ്ത്രീ. ഒരു ദിവസം ഒരു പെൺകുട്ടിയെ ഭൈരവദേവതയുടെ പേരിൽ കിണറ്റിലിട്ടു ബലികൊടുത്തു. ആ ബാല ഹത്യയുടെ ഫലം വളരെ വിപരീതമായി കലാശിച്ചു. ലാഭത്തിനു പകരം അയാളുടെ മുഖത്തു മുഴുവൻ കുഷ്ഠരോഗലക്ഷണങ്ങൾ തെളിഞ്ഞുവന്നു. പെൺകുട്ടിയുടെ പ്രേതവും ഉപദ്രവിക്കാൻ തുടങ്ങി.

കച്ചവടക്കാരൻ പത്നിയോട് ഇതെന്തായിരിക്കാമെന്നു കാരണമാരാഞ്ഞു. അവർ ആദിമുതൽ അവസാനംവളെ കഥകളെല്ലാം പറഞ്ഞു കേൾപ്പിച്ചു. ഇതു കേട്ട് കച്ചവടക്കാരൻ മഹാപാപി, ഘാത കി, മുതലായ പേരു വിളിച്ച് പത്നിയെ കടുത്ത ഭാഷയിൽ ശകാരിച്ചു. തുടർന്നു പറഞ്ഞു. "ഗോവ ധം, ബ്രഹ്മഹത്യ, ബാലഹത്യ മുതലായവ നടത്തുന്നവർക്ക് ഈ ലോകത്തിൽ ഒരിടത്തും സമാധാ നജീവിതം ഉണ്ടാവില്ല. അതുകൊണ്ട് നീ ഗംഗാതീരത്തുപോയി സ്നാനവും ഈശ്വരപൂജയും നട ത്തുക. എന്നാൽ നിനക്ക് ഈ ദഃഖത്തിൽ നിന്നു മോചനം ലഭിക്കും." ഗംഗാതീരത്തു താമസിച്ചു കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോഴേയ്ക്കും ഗംഗാമാതാവ് ഒരു വൃദ്ധസ്ത്രീയുടെ രൂപം പൂണ്ടു വന്നു പറഞ്ഞു. - ഹേ സങ്കടകാരീ, നീ മഥുരാനഗരിയിൽ പോകൂ അവിടെ കാർത്തിക നവമി വ്രമനുഷ്ഠി ക്കുക. നെല്ലിവൃക്ഷത്തിന് പൂജയും പ്രദക്ഷിണവും നടത്തു. ഇത്രയുമായപ്പോൾ ഭഗവത്കൃപയു

ണ്ടായി. ശരീരസൗഖ്യലഭിച്ചു.കാലംകൊണ്ട് സന്താനലഭാവും സിദ്ധിച്ചു. ജീവിതാന്ത്യത്തിൽ ഗോലോകപ്രാപ്തിയുണ്ടായി.

### ദേവോത്ഥാന ഏകാദശി

കാർത്തികമാസ ശുക്ലപക്ഷ ഏകാദശിയാണ് ദേവോത്ഥാന ഏകാദശി. ദേവോത്ഥാനമെന്നാൽ ദേവൻ നിദ്രയിൽനിന്നും എഴുന്നേൽക്കലെന്നർത്ഥം. വിഷ്ണുഭഗവാൻ ശംഖാസുരനെ വധിച്ചശേഷം ഷീണം നിമിത്തം കിടന്നുപോയെന്നും തുടർന്നു ഉറക്കത്തിൽനിന്ന് ഭഗവാൻ കാർത്തികത്തിലെ ശുക്ലപക്ഷേകാദശിക്ക് ഉണർന്നെഴുന്നേറ്റു എന്നും പറയുന്നു. ഭാദ്രപാദത്തിലെ ഏകാദശിക്കാണ്ഭഗവാൻ ശയിച്ചത്.

## ജയദേവന്റെ കഥ

ശരത് ഗീതാഗോവിന്ദരും എഴുതിപാടിയ പരമഭക്തനായ ജയദേവന്റെ കഥ കേൾക്കാം.

ബിന്ദുബിദ്യഗ്രാമം ജഗനാഥപുരിക്കടുത്താണ്. ആ ഗ്രാമത്തിൽ ജയദേവൻ എന്ന ഒരു ദരിദ്രബ്രാഹ്മണൻ ഉണ്ടായിരുന്നു. അയാൾ ഗ്രാമത്തിനുപുറത്തു ഒരു കുടിൽകെട്ടി താമസിച്ചു.

ഗ്രാമത്തിൽ ദേവശർമ്മാവ് എന്ന ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിനു കുട്ടികൾ ഉണ്ടായില്ല. അദ്ദേഹം സങ്കടപ്പെട്ടുകഴിഞ്ഞു. ഒരുദിവസം ജഗനാഥക്ഷേത്രത്തിൽ ചെന്നപ്പോൾ പ്രാർത്ഥിച്ചു

“ഭഗവാനെ എനിക്കു സന്താനങ്ങളില്ല. അവിടുന്നു അനുഗ്രഹിക്കണേ. ആദ്യത്തെ സന്താനത്തെ ഞാൻ ഭഗവൽപാദത്തിൽ സമർപ്പിക്കാം”

കുറച്ചുകാലം കഴിഞ്ഞപ്പോൾ ആ ബ്രഹ്മണന് ഒരു പുത്രിയുണ്ടായി. പിന്നെ ചില പുത്രന്മാരും ഉണ്ടായി. ആ ബ്രഹ്മണൻ താൻ മുമ്പ് ജഗന്നാഥസ്വാമിയോടു ചെയ്ത പ്രതിജ്ഞ ആലോചിച്ച് ഭാര്യയോടുകൂടി തന്റെ പുത്രിയെ കൂട്ടികൊണ്ട് ജഗന്നാഥസ്വാമിയുടെ സന്നിധിയിൽ ചെന്നു. സ്വാമിയെ നമസ്കരിച്ചു പറഞ്ഞു.

‘ഹേ ജഹന്നാഥാ! ഭഗവാന്റെ പ്രസാദം കൊണ്ടു ആദ്യം പുത്രിയാണ് ഉണ്ടായത്. പ്രാർത്ഥനാ അനുസരിച്ചു എന്റെ പുത്രിയെ ഇതാ തരുന്നു. സ്വീകരിക്കണേ.’

കൈകൊണ്ടു പുത്രിയെപിടിച്ച് സ്വാമിയുടെ കൈയിൽ കൊടുത്തു. പൂജാരിയോടു ഈ കഥ പറഞ്ഞു ബ്രാഹ്മണൻ പുറത്തേക്കു പോന്നു.

അന്നുരാത്രിയിൽ ആ ബ്രാഹ്മണനോടും പൂജാരിയോടും ജഗന്നാഥൻ സ്വപ്നത്തിൽപറഞ്ഞു.

‘ഹേ ബ്രാഹ്മണാ! ഞാൻ പ്രസന്നനായി. നിന്റെ പുത്രിയെ സ്വീകരിക്കുന്നു. ഈ പുത്രിയെ ജയദേവന് കല്യാണം കഴിച്ചുകൊടുക്കൂ അവൻ എന്റെ പ്രിയനാണ്.’

പൂജാരി സ്വപ്നംകണ്ടതിനാൽ ഉറക്കത്തിൽ ഉണർന്ന് ദേവശർമ്മാവിന്റെ അടുത്തെത്തി. സ്വപ്നവൃത്താന്തം പറഞ്ഞു.

ദേവശർമ്മാവ് ഇതുകേട്ടപ്പോൾ തന്റെ സ്വപ്നം സത്യമാണെന്ന് വിചാരിച്ചു. പൂജാരിയെ നമസ്കരിച്ച് തന്റെ പുത്രിയെ കൂട്ടിക്കൊണ്ട് ജയദേവന്റെ അടുക്കലേക്കുപോയി.

ജയദേവൻ ദരിദ്രനാണെങ്കിലും ഒന്നിലും ആഗ്രഹം ഇല്ലാത്തവനായിരുന്നു. ജഗന്നാഥസ്വാമിയെ മനസ്സിൽ എപ്പോഴും ധ്യാനിച്ചുകൊണ്ടു കഴിഞ്ഞുകൂടുന്നു.

ജയദേവനെ നമസ്കരിച്ചു ദേവശർമ്മാവ് പറഞ്ഞു.

‘ഹേ ബ്രഹ്മണാ, ഇതു എന്റെ പുത്രിയാണ്. പേർ പത്മാവതി. ജഗന്നാഥസ്വാമിയുടെ കല്പനപ്രകാരം നിനക്ക് ഇവളെ തരുന്നു. സ്വീകരിച്ചാലും.’

ജയദേവൻ ആ ബ്രഹ്മണനോടു പറഞ്ഞു: "ഞാൻ അതി ദീനനും ഒരു ഗൃഹംപോലും ഇല്ലാത്തവനാണ്. അതുകണ്ട് കന്യകാദാനത്തിന്നു ഞാൻ പാത്രമല്ല. എനിക്ക്കന്യകയെ സ്വീകരിക്കാൻ ആഗ്രഹവുമില്ല. ജഗന്നാഥസ്വാമിയുടെ കല്പനയാണെന്ന് പറഞ്ഞ് എന്നെ വഞ്ചിക്കാമെന്നു വിചാരിക്കുകയാണോ? ഏതായാലും വന്ന വഴിക്കുതന്നെ പോവൂ."

ദേവശർമ്മാവ് ഇത്കേട്ട് പൂജാരിയെ വരുത്തി. പൂജാരി സ്വപ്നവൃത്താന്തങ്ങൾ പറഞ്ഞു. ഇതും ജയദേവൻ സ്വീകരിച്ചില്ല. അപ്പോൾ ദേവശർമ്മാവ് തന്റെ പുത്രിയോട് പറഞ്ഞു.

'മകളേ, ഈ ബ്രാഹ്മണൻ നിന്റെ ഭർത്താവാണ്. നീ എപ്പോഴും ഇവനെ പൂജിക്കേണ്ടവളാണ്. ഭർത്തൃ ശുശ്രൂഷയിൽ ജാഗ്രതയോടുകൂടി നീ ഇവിടെ ഇരിക്കൂ.'

ദേവശർമ്മാവ് പുത്രിയെ അവിടെ നിർത്തിയിട്ട് തന്റെ ഗൃഹത്തിലേക്കു പോയി. ആ കന്യക ജയദേവന്റെ അടുത്ത് ഭക്തിയോടെ നിന്നു. അപ്പോൾ ജയദേവൻ ആ കന്യകയോട് പറഞ്ഞു.

'നിന്റെ അച്ഛനമ്മമാർ നിന്നെ വിട്ട് ഗൃഹത്തിലേക്ക് പോയി. നീ തന്നെ ഈ കാട്ടിൽ എങ്ങിനെ കഴിയും?'

പത്മാവതി പറഞ്ഞു: 'ഹേ സ്വാമി, അമ്മയും അച്ഛനുംകൂടി എന്നെ അവിടുത്തേക്കു തന്നിരിക്കുന്നു. അതുകൊണ്ട് ഞാൻ ഭവാന്റേതായി. ഞാൻ ഭവാനെ സ്നേഹിക്കുന്നു. ഭവാൻ എന്നെ ഒരിക്കലും ത്യജിക്കരുത്. ഭവാൻ ഉള്ളപ്പോൾ ഞാൻ ഏകയല്ലല്ലോ?'

പത്മാവതി പറഞ്ഞതുകേട്ട് ജയദേവൻ വിചാരിച്ചു. ഇവൾ പറഞ്ഞതു സത്യമാണ്. ഇവളെ ഉപേക്ഷിച്ചാൽ എനിക്ക് ദോഷം ഉണ്ട്. ഞാൻ ഇവളോടുകൂടി ഇവളുടെ അച്ഛന്റെ ഗൃഹത്തിൽ പോയി വിധിപ്രകാരം ഇവളെ സ്വീകരിക്കാം. ഇവൾ എന്റെ ജീവിതത്തിന്റെ മഹത്വമായിരിക്കും. അതാകും ഭഗവാൻ ഇവളെ എനിക്കുതന്നത്. എന്റെ ജീവിതത്തിന്റെ മഹാലക്ഷ്മി ഇവളായിരിക്കും.

ജയദേവൻ പത്മാവതിയോട് പറഞ്ഞു: 'നിന്റെ അച്ഛന്റെ ഗൃഹത്തിലേക്കു പോകാം. നീയും വരൂ. അവിടെപോയി വിധിപ്രകാരം നിന്റെ പാണിഗ്രഹണം നടത്താം.

ജയദേവൻ അവളെ കൂട്ടിക്കൊണ്ടു ദേവശർമ്മന്റെ ഗൃഹത്തിൽ ചെന്നു. ദേവശർമ്മാവിനോട് കാര്യങ്ങൾ എല്ലാം പറഞ്ഞു. നല്ല മുഹൂർത്തത്തിൽ അവളെ പാണിഗ്രഹണം കഴിച്ചു. പത്മാവതിയോടും കൂട്ടിക്കൊണ്ടു തന്റെ പർണ്ണശാലയിലേയ്ക്കുതന്നെ പോരുകയും ചെയ്തു.

ആ ദമ്പതിമാർ ഏകപ്രാണന്മാരായി ഭഗവൽഭക്തിയോടുകൂടി വിഷ്ണുപൂജ ചെയ്തുകൊണ്ടും ഭഗവന്മാഹാത്മ്യങ്ങൾ പാടിക്കൊണ്ടും സുഖമായി കാലം കഴിച്ചുവന്നു.

'ഞാൻതന്നെ ഭഗവാനെക്കുറിച്ച് പാട്ടുകൾ ഉണ്ടാക്കി പാടി ഭഗവാനെ സന്തോഷിപ്പിക്കാം.' 'ജയദേവൻ നിശ്ചയിച്ചു. അതിനായി അദ്ദേഹം ഗീതങ്ങൾ രചിച്ചു. ജഗന്നാഥസ്വാമിയുടെ സന്നിധിയിൽ പോയി ഭാര്യയോടുകൂടി നൃത്തം ചെയ്തു ആ ഗാനങ്ങൾ പാടി. പത്മാവതി ഗാനങ്ങൾ പാടിയപ്പോൾ എല്ലാവരും ആ ഗാനത്തിൽ ലയിച്ചുനിന്നു.

ജയദേവൻ ഗാനങ്ങൾ എഴുതി. പത്മാവതി പാടി. രണ്ടുപേരും അതിൽ ആനന്ദിച്ചു. ജയദേവൻ ഒരുദിവസം രാസക്രീഡയെക്കുറിച്ച് വർണ്ണിക്കുന്ന സമയം, കൃഷ്ണൻ രാധയോടു പറയുന്ന ദിക്കിൽ 'ഹേ രാധേ, നിന്റെ പാദം എന്റെ ശിരസ്സിൽ വെക്കൂ അത് എനിക്ക് ഭൂഷണമായി തീരും. എന്ന് എഴുതുവാൻ മനസ്സിൽ തോന്നി അപ്പോൾ ജഗദീശ്വരനെക്കുറിച്ച് അങ്ങിനെ എഴുതുന്നതിനു ധൈര്യം ഇല്ലാതെകണ്ട് അവിടെ അതിനു പകരം ചേർക്കുവാൻ നല്ലപദം ആലചിച്ചു. വളരെ ആലോചിച്ച് ഒരു പദം കിട്ടിയില്ല ഗ്രന്ഥം അകത്തുകൊണ്ടുപോയിവെച്ച് ആലോചിച്ചുകൊണ്ടിരുന്നു. നേരം സന്ധ്യ യായതുകൊണ്ടു കുളിക്കാൻ പോയി.

ഭക്തവത്സലനായ ഭഗവാൻ ജയദേന്റെ രൂപം ധരിച്ച് അവിടെവന്ന് പത്മാവതിയെ വിളിച്ചുപ റഞ്ഞു.

"ഞാൻ അകത്തു വെച്ചിട്ടുള്ള ഗ്രന്ഥം ഇങ്ങോട്ടു എടുത്തുകൊണ്ടുവരൂ.

പത്മാവതി ഗ്രന്ഥം എടുത്തു കൊണ്ടുവന്നു കൊടുത്തു. ഭഗവാൻ ആ ഗ്രന്ഥം വാങ്ങി. ജയദേവൻ മുമ്പ് ആലോചിച്ച പദം അതിൽ എഴുതി. പത്മാവതിയുടെ കൈയിൽകൊടുത്ത് കുളി

ക്കാൻ കുളിക്കാൻ പോകുന്നതുപോലെ പോയി. കവിത മനസ്സിൽ നിറഞ്ഞുനിൽക്കുന്നതു കണ്ടാൽ സംസാരിച്ചു ബുദ്ധിമുട്ടിക്കാറില്ല. അതുകൊണ്ട് ഒന്നും ചോദിച്ചതുമില്ല.

ജയദേവൻ കുളിച്ചുവന്ന് പൂജയും ഭക്ഷണവും കഴിച്ചു. ഗ്രന്ഥം എടുത്തു താൻ മനസ്സിൽ ആലോചിച്ച പദം എഴുതുവാൻ തുടങ്ങിയപ്പോൾ അത് അതിൽ എഴുതിയിരിക്കുന്നതു കണ്ടു.

'ഞാൻ ഇത് ഇതിൽ എഴുതിയില്ലല്ലോ. ഇത് വേറെ ആരോ എഴുതിയതാണ്.' എന്നു മനസ്സിലാക്കി ഭാര്യയോട് ചോദിച്ചു.

'ഹേ പ്രിയേ! ഇത് ആരാണ് എഴുതിയത്? ഞാൻ ഈ പദം മുമ്പെ എഴൂതീട്ടില്ലല്ലോ?

പത്മാവതി പറഞ്ഞു. 'ഭവാന് ഭ്രാന്തുണ്ടോ? കുളിക്കാൻ പോയ ഉടനെതന്നെ മടങ്ങിവന്ന് എന്നോട് ഗ്രന്ഥം വാങ്ങി അതിൽ എഴുതി. എന്റെ പക്കൽതന്നുപോയില്ലേ? അത് മറന്നുപോയോ? ഭവാനല്ലാതെ ഇവിടെ വന്ന് ആരാണ് എഴുതുന്നത്?

ഭാര്യ പറഞ്ഞതുകേട്ട് ജയദേവൻ വിസ്മയിച്ചു. അതിന്റെ കാര്യം ആലോചിച്ചുകൊണ്ട് രാത്രി ഉറങ്ങി. അപ്പോൾ ഭഗവാൻ സ്വപ്നത്തിൽ പറഞ്ഞു.

'ഞാനാണ് എഴുതിയത്'

ജയദേവൻ സന്തോഷത്തോടുകൂടി ഉണർന്ന് ഭഗവാനെ കണ്ണുകൊണ്ടുകണ്ട തന്റെ ഭാര്യയെ വിളിച്ചുകാര്യങ്ങൾ പറഞ്ഞു.

"ഭഗവാൻ എനിക്കു നിന്നെ തന്നത് ഈ ഗീതാഗോവിന്ദം എഴുതാനായിരിക്കും. നീ ഭഗവാനെ കണ്ടു. നിന്നിൽക്കൂടി ഞാനും കണ്ടു."

ജയദേവനും ഭാര്യയും ഭക്തിയോടുകൂട ഗീതാഗോവിന്ദം പാടിനടന്നു. നൃത്തം ചെയ്തു. ഇതു കേട്ടും കണ്ടും ജനങ്ങൾ ആനന്ദത്തിൽ മുഴുകി.

## തുളസീദാസൻ

ഗംഗയുടെയും യമുനയുടെയും സംഗമസ്ഥാനത്ത് പ്രയാഗയിലെ ക്ഷേത്രത്തിനു സമീപം അന്തർവ്വേദി എന്ന ഒരു ഗ്രാമം ഉണ്ടായിരുന്നു. ആ ഗ്രാമത്തിൽ തപസ്വികളും യോഗികളും വന്നു താമസിച്ചിരുന്നു. ഇവിടെ തുളസി എന്നുപേരായി ഒരു ബ്രാഹ്മണനുണ്ടായി. വിദ്യാഭ്യാസവും വിവാഹവും കഴിഞ്ഞത്തിന്റെ ശേഷം അദ്ദേഹത്തിന്റെ അച്ഛൻ മരിച്ചു.

തുളസി സുന്ദരിയായ ഭാര്യയെ അതിയായി സ്നേഹിച്ചു. അവളെ പിരിഞ്ഞിരിക്കുവാൻ അദ്ദേഹത്തിനു സാദ്ധ്യമല്ലായിരുന്നു. ഗൃഹജോലികൾ ചെയ്യാതെ ഒരിക്കൽ ചിന്താമണി എന്നു പേരായി സർവ്വഗുണങ്ങളോടുകൂടിയ ഒരു ദാസിയുണ്ടെന്ന് ആരോ പറഞ്ഞുകേട്ടു. അവരുടെ വീട് നദിയുടെ അങ്ങേക്കരയിലായിരുന്നു. അദ്ദേഹം അവളെ അന്വേഷിച്ച് അവളുടെ ഗൃഹത്തിൽ ചെന്നു. അവളുമായി പരിചയപ്പെട്ടു. ഇതിനുശേഷം അവളെ ഒരു ക്ഷണംപോലും പിരിയാതെ ഇരുന്നു, കുറച്ചു കാലംകൊണ്ട് തന്റെ ധനം മുഴുവൻ അവൾക്കു കൊടുത്തു. അവസാനം പണമില്ലാതായി. അപ്പോൾ മോഷ്ടിച്ചു ധനം സമ്പാദിച്ച്, അവൾക്ക് കൊടുത്തു. അവളെ സന്തോഷിപ്പിച്ചു.

വില്വമംഗലത്തിന്റെ അച്ഛന്റെ ശ്രാദ്ധംവന്നു. അച്ഛന്റെ ശ്രാദ്ധമാണെന്ന് അയാൾക്ക് ഓർമ്മവന്നു. ചിന്താമണിയോടു പറഞ്ഞു.

'ഹേ പ്രിയേ! ഇന്ന് എന്റെ അച്ഛന്റെ ശ്രാദ്ധമാണ്. ഞാൻ ഇപ്പോൾ പോകുന്നു. ഇന്നു നിന്റെ അടുക്കൽ വരുവാൻ സാധ്യമല്ല. ആ സങ്കടം എനിക്ക് മരണത്തെക്കാൾ അധികമാണ്.'

ചിന്താമണി പറഞ്ഞു. 'ഇതുകൊണ്ടു ദുഃഖിക്കേണ്ടാ. ഗൃഹത്തിൽപോയി ശ്രാദ്ധമെല്ലാം കഴിച്ച് നാളെ വരൂ.'

ബ്രാഹ്മണൻ തന്റെ ഗൃഹത്തിലേയ്ക്കുപോയി. ബ്രാഹ്മണരെ വിളിച്ച് ശ്രാദ്ധകർമ്മം കഴിച്ചു. ബ്രാഹ്മണർക്കു ഭക്ഷണം നൽകി. അയാളും ഭക്ഷണം കഴിച്ചു. ചിന്താമണിയെത്തന്നെ വിചാരിച്ചു സമയം കഴിച്ചു.

സന്ധ്യാവന്ദനത്തിനു കൃഷ്ണാനദിയിലേക്കു പോയപ്പോൾ ചിന്താമണിയുടെ ഗൃഹം ദൂരത്തു കണ്ടു. അപ്പോൾ ചിന്തിച്ചു. 'ഹേ പ്രിയേ! നിന്റെ മന്ദസ്മിതത്തോടുകൂടിയ മുഖം കാണാതെ ഞാൻ എങ്ങിനെ ഇരിക്കും? ഈ നദി ഞാൻ എങ്ങിനെ കടക്കും? വർഷംകൊണ്ട് നദി നിറഞ്ഞ് ഒഴുക്കു കൂടിയിരിക്കുന്നല്ലോ?

രാത്രി ചിന്താമണിയെത്തന്നെ വിചാരിച്ചുകൊണ്ടു കിടന്നു. ഉറക്കം വന്നില്ല. ഒരു വിധം അർദ്ധരാത്രിവരെ കഴിച്ചുകൂട്ടി. പിന്നെ മനസ്സ് ഒരു വിധത്തിലും നിയന്ത്രിക്കാൻ സാദ്ധ്യമല്ലാതായി. അവൻ എഴുന്നേറ്റ് നദീതീരത്തേക്കുപോയി. നദിയുടെ അതിപ്രവാഹവും അതിവർഷവുംകൊണ്ട് അവൻ അവിടെ നിന്നു. അപ്പോൾ ഇടിമിന്നൽകൊണ്ട്, വെള്ളത്തിൽ ഒരു ശവം വന്നു. ആ ബ്രാഹ്മണൻ അത് തടിയാണെന്ന് വിചാരിച്ച് അതിൽ പിടിച്ചുകയറി. വളരെ പണിപ്പെട്ട് അങ്ങേക്കരയ്ക്ക് തുഴഞ്ഞുപോയി. ചിന്താമണിയുടെ ഗൃഹത്തിന്റെ പടിക്കൽ ഇറങ്ങി. അയാൾ ചെന്നപ്പോൾ വാതിൽ അടച്ചിരിക്കുന്നതു കണ്ടു. എങ്ങിനെയാണ് അകത്തു കടക്കേണ്ടത് എന്ന് ആലോചിച്ചു നിന്നു. അവിടെ കയറുപോലെ ഒന്നു തൂങ്ങിക്കിടക്കുന്നതു കണ്ടു. അവൻ അതു വള്ളിയാണെന്ന് വിചാരിച്ച് അതിൽ പിടിച്ച് കയറി അകത്തുചെന്നു.

അവൻ ചിന്താമണിയെ കണ്ടു സന്തോഷിച്ച് അവളോടു പറഞ്ഞു. 'പ്രാണപ്രിയേ! ഇതാ ഞാൻ വന്നു ചേർന്നു.

ആ സാഹസം കണ്ടിട്ട് ചിന്താമണി പറഞ്ഞു: 'ഹേ ബ്രാഹ്മണാ, ആ അർദ്ധരാത്രിയിൽ വലിയ വെള്ളത്തിൽ നദികടന്ന് എങ്ങിനെയാണ് വന്നത്? പടിവാതിൽ അടച്ചിരുന്നല്ലോ. അത് എങ്ങനെ തുറന്നു.?

വില്വമംഗലം പറഞ്ഞു. 'ഹേ പ്രിയേ!നദി കടക്കുവാൻ ഒരു തടിയുണ്ടായിരുന്നു. പടിക്കൽ ഒരു വള്ളി തൂങ്ങിക്കിടന്നിരുന്നു. അതു പിടിച്ചുകയറി ഞാൻ അകത്തേക്കു കടന്നു.'

ഇത്കേട്ട് ചിന്താമണി പറഞ്ഞു. 'ആ തടിയും ആ വള്ളിയും എനിക്കു കാണിച്ചുതരണം.'

അയാൾ ചിന്താമണിയെ കൂട്ടുക്കൊണ്ടു പടിക്കൽ പോയി. ആ വള്ളി കാണിച്ചുകൊടുത്തു. അപ്പോൾ ചിന്താമണി അതു നോക്കീട്ടു പറഞ്ഞു, 'ഹേ, ഇതു സർപ്പമാണല്ലോ!'

അവൾ ഞെട്ടിവിറച്ചു. രണ്ടുപേരുംകൂടി നദിക്കരെപോയി, തടി നോക്കി.

ചിന്താമണി അതുകണ്ടിട്ട് വളരെ കോപത്തോടുകൂടി പറഞ്ഞു. "ഇത് തോണിയല്ല, ശവമാണ്. ഭവാൻ കാമമോഹിതനായിട്ട് ഒന്നും അറിയുന്നില്ല. ഭാഗ്യംകൊണ്ടാണ് ജീവിച്ചത്. ബ്രാഹ്മണനായ ഭവാൻ ബ്രാഹ്മണനുവേണ്ടുന്ന സംസ്കാരങ്ങളും വിദ്യാഭ്യാസവും ചെയ്തു. പക്ഷേ മൂർഖനെപ്പോലെ ആയിത്തീർന്നിരിക്കുന്നു. ഇത് അച്ഛന്റെ ശ്രാദ്ധമായിട്ട് ഇങ്ങനെയുള്ള നിന്ദ്യകർമ്മം ചെയ്തല്ലേ? ഭവാന്റെ ബ്രാഹ്മണവംശം എവിടെ? ദുരാചാരിയായ ഞാൻ എവിടെ? ദൈവഗതി ആശ്ചര്യമാണ്. ബ്രാഹ്മണകർമ്മങ്ങൾ ത്യജിച്ച് ദുർമ്മാർഗ്ഗങ്ങളെ ആചരിച്ചു നടന്നതു മതിയാക്കൂ. എന്റെ മേൽ ഉറപ്പിച്ചിരുന്ന മനസ്സിനെ ആ പരമാത്മാവായിരിക്കുന്ന ഭഗവാങ്കൽ ഉറപ്പിച്ചിരുന്നാൽ ഈ മനുഷ്യ ജന്മം സഫലമാകും. എന്നോടുകൂടി രമിക്കുവാൻ പ്രാണനെ ഉപേക്ഷിച്ചുവന്നത് എന്തിനാണ്? ഭവാനെ കാണുകയേ വേണ്ട? ഭവാൻ ശ്രാദ്ധംകഴിച്ചാൽ അച്ഛനമ്മമാർ തൃപ്തിപ്പെടുമോ?"

ചിന്താമണി പറഞ്ഞത്കേട്ട് ബ്രാഹ്മണന് ബോധം ഉണ്ടായി. കാമത്തിൽനിന്ന് മനസ്സു പിരിഞ്ഞ് കുറച്ചുനേരം ആലോചിച്ചുകൊണ്ട് വെറുതെ നിന്നു.

ചിന്താമണിയോടു പറഞ്ഞു: "നീ നിന്റെ ഗൃഹത്തിലേയ്ക്കു പോവൂ. ഞാൻ രാത്രി ഇവിടെ കഴിയുകയാണ്. രാവിലെ സകലവും ത്യജിച്ച് എന്റെ ഇഷ്ടമുള്ള ദിക്കിലേക്ക് ഞാൻ പോകുന്നു.'

ചിന്താമണി പറഞ്ഞു. 'എനിക്ക് ഭവാന്റെ സാഹസപ്രവൃത്തി കണ്ടിട്ട് കോപംവന്നു. അതുകൊണ്ട് പറഞ്ഞതാണ്. അതെല്ലാം ഭവാൻ ക്ഷമിക്കണം. നമുക്കു പോകാം.'

'എനിക്ക് സൽബുദ്ധി ഉപദേശിച്ചുകൊണ്ട് നീ എന്റെ ഗുരുവായി. ഇനി നീ എന്റെ അമ്മയെപ്പോലെയാണ്. ഞാൻ നിന്നെ നമസ്കരിക്കുന്നു.'

അയാൾ അവളെ വണങ്ങി. അവിടെനിന്നു പോയി. ചിന്താമണി കുറെ ദൂരം പിന്നാലെ ചെന്നു വിളിച്ചുപറഞ്ഞു. നിൽക്കൂ നിൽക്കൂ.'

അയാൾ നിന്നില്ല. അവൾ മടങ്ങി ബ്രാഹ്മണനെത്തന്നെ വിചാരിച്ചുകൊണ്ടു ഗൃഹത്തിലേക്കു പോയി.

വില്വമംഗലം നടക്കുമ്പോൾ ആലോചിച്ചു. 'ഞാൻ ഇനി ആരെയാണ് ശരണം പ്രാപിക്കേണ്ടത് ? എങ്ങനെയാണ് സൽഗതി ലഭിക്കേണ്ടുന്നത്? ഞാൻ ജനിച്ചതു മുതൽ ഇതുവരെ യാതൊരു കാര്യവും ചെയ്തിട്ടില്ലല്ലോ? സർവ്വ പാപഹരനായിരിക്കുന്ന ശ്രീകൃഷ്ണനെ ഞാൻ എങ്ങിനെയാണ് ഭജിക്കേണ്ടത്?'

ആ ബ്രാഹ്മണൻ പശ്ചാത്താപംകൊണ്ട് ദുഃഖിതനായും ചിന്താപരവശനായും തീർന്നു. ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ വിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു വഴിപോക്കനായ ബ്രാഹ്മണൻ അവിടെ വന്നു. ആ ബ്രാഹ്മണൻ ചോദിച്ചു.

"ഭവാൻ ആരാണ്? എവിടെനിന്നാണ് വരുന്നത്? വളരെ വ്യസനമുള്ളവനെപ്പോലെ തൊന്നുന്നുണ്ടല്ലോ? ഭവാൻ വല്ല ബ്രഹ്മഹത്തിയോ മറ്റോ ചെയ്തുവോ?

വില്വമംഗലം താൻ ജനിച്ചതുമുതൽ ചിന്താമണിയുടെ വാക്കുകൊണ്ടു വിരക്തനായതുവരെയുള്ള സകല വൃത്താന്തങ്ങളും പറഞ്ഞു. തുടർന്നു തന്റെ ദുഃഖം മാറാൻ സമർത്ഥനായ ഒരു സൽഗുരുവിനെ അന്വേഷിച്ചു നടക്കുകയാണ് എന്നും പറഞ്ഞു.

വഴിപോക്കൻ പറഞ്ഞു: 'ഹേ ബ്രാഹ്മണാ, ദുഃഖിക്കേണ്ടാ. ഇവിടെ സമീപത്തു സോമഗിരി എന്ന ഒരാളുണ്ട്. അദ്ദേഹം ബ്രാഹ്മണശ്രേഷ്ഠനാണ്; തപസ്വിയാണ്. വാനപ്രസ്ഥാശ്രമത്തെ അനുസരിച്ചുകൊണ്ട് കാട്ടിൽ തന്നെ ഇരിക്കുന്നു. അദ്ദേഹത്തെ ശരണം പ്രാപിക്കൂ. അദ്ദേഹം നിന്നെ രക്ഷിക്കും.'

വില്വമംഗലം ആ ബ്രാഹ്മണനെ നമസ്കരിച്ച് സോമഗിരി തപസ്സുചെയ്യുന്ന സ്ഥലത്തേക്കു പോയി. സോമഗിരിയുടെ ആശ്രമത്തിലെത്തി അദ്ദേഹത്തെ വണങ്ങി.

സോമഗിരിപറഞ്ഞു: 'നീ ആരാണ്? എവിടെനിന്നാണ് വരുന്നത്? ഇവിടെ എന്തിനായിട്ടു വരുന്നു'.

വില്വമംഗലം തന്റെ കഥകളെല്ലാം പറഞ്ഞു. തന്നെ പാപത്തിൽനിന്ന് മോചിപ്പിക്കണം. എന്നു പ്രാർത്ഥിച്ചു.

'നീ ഇവിടെ സുഖമായിരിക്കൂ. ഇപ്പോൾ തന്നെ നിനക്ക് ഒരു മന്ത്രം ഉപദേശിക്കാം.'

അദ്ദേഹം ആലോചിച്ചു. ഇവനു ഞാൻ എന്താണ് ഉപദേശിക്കേണ്ടത്? ഇവന്റെ ദുഷ്കൃതം എന്തുകൊണ്ടു നീങ്ങും? ഇവർ മഹാപാപിയാണ്.'

സോമഗിരിയുടെ മനസ്സിൽ ഒരു ശ്ലോകം തോന്നി. 'കൃഷ്ണാ എന്നുള്ള ദിവ്യനാമം ആരുടെ വാക്കിൽ ഇരിക്കുന്നവോ അവരുടെ സകല പാപങ്ങളും ഭസ്മമായി പോകും. ദരിദ്രനാവട്ടെ, രോഗിയാവട്ടെ, ഭൂതഗ്രങ്ങളാൽ ബാധിക്കപ്പെട്ടവനാകട്ടെ 'ശ്രീകൃഷ്ണ' നാമം ജപിക്കുന്നതാകയാൽ സകല ഉപദ്രവങ്ങളും നീങ്ങി സുഖമായി തീരും.'

ഇവനു ഇതുതന്നെ സിദ്ധൗഷധം എന്ന് നിശ്ചയിച്ച് വില്വമംഗലത്തോടു പറഞ്ഞു: 'നീ എന്റെ കൂടെ കൃഷ്ണാനദിയിലേക്കു വരൂ. അവിടെവെച്ച് നിനക്ക് സർവ്വാർത്ഥസാധകമായ മന്ത്രം ഉപദേശിക്കാം.'

രണ്ടുപേരും കൂടി കൃഷ്ണാനദിയിലേക്കു പോയി. വിധിപ്രകാരം കൃഷ്ണമന്ത്രം. ശിരസ്സിൽ കൈവച്ച് വലത്തെ കാതിൽ ഉപദേശിച്ചു. ഗുരുവിന്റെ കരസ്പർശംകൊണ്ടും മന്ത്രത്തിന്റെ മാഹാത്മ്യംകൊണ്ടും, വില്വമംഗലം മഹാപപങ്ങളിൽ നിന്ന് വേർപെട്ട് അഗ്നിപോലെ ജ്വലിച്ചു.

സോമഗിരിയെ നമസ്കരിച്ച് ചോദിച്ചു, "ഹേ ഗുരോ? ഞാൻ കൃതാർത്ഥനായി. ഇനി ഞാൻ എന്താണു ചെയ്യേണ്ടത്"?

"ഇനി നീ നല്ല ആചാരങ്ങൾ അനുഷ്ഠിച്ച് ഈ മന്ത്രം ജപിച്ചുകൊണ്ടു നിനക്ക് ഇഷ്ടമുള്ള ദിക്കിൽ പോകാം."

വില്വമംഗലം ഗുരുശുശ്രൂഷയിങ്കൽ തല്പരനായി ഗുരുവിന്റെ അടുക്കൽ താമസിച്ചു.

വില്വമംഗലം ശ്രീകൃഷ്ണനെ കാണണമെന്നുള്ള ആഗ്രഹമുണ്ടായതുകൊണ്ടു ഗുരുവിനോട് ആജ്ഞവാങ്ങി. വൃന്ദാവനത്തിലേക്കു പോയി. മാർഗ്ഗമദ്ധ്യത്തിൽ നർമ്മദാനദിയുടെ തീരത്തിൽ അതി മനോഹരമായിരിക്കുന്ന മാഹീഷ്മതിയിലെത്തി. അവിടെ കൃഷ്ണനാമം ജപിച്ചുകൊണ്ടു കുറേക്കാലം താമസിച്ചു.

ഒരു ദിവസം വില്വമംഗലം നർമ്മദാ നദിയിൽ കുളിക്കാൻ പോയപ്പോൾ വിധവയായ ഒരു ബ്രാഹ്മണസ്ത്രീ കരഞ്ഞുകൊണ്ടിരിക്കുന്നതുകണ്ടു. അവരോടു വളരെ ദയയോടുകൂടി ചോദിച്ചു. ‘ഹേ ബ്രാഹ്മണീ! ഈ കുട്ടി നിന്റെ ആരാണ്?’

ബ്രാഹ്മണ സ്ത്രീ കരഞ്ഞുകൊണ്ട് പറഞ്ഞു: ‘ഞാൻ ബ്രാഹ്മണസ്ത്രീയാണ്. ഈ കുട്ടി എന്റെ പുത്രനാണ്. ഈ കുട്ടി ജനിച്ച ഉടനെ എന്റെ ഭർത്താവു മരിച്ചുപോയി. അന്നു മുതൽക്കു ഈ കുട്ടിയുണ്ടല്ലോ എന്നുള്ള ധൈര്യത്തോടുകൂടി കഴിഞ്ഞുകൂടി. ഇപ്പോൾ ഈ കുട്ടിയും മരിച്ചു. ഇനി ഞാൻ എന്തുചെയ്യണം? എവിടേക്കു പോവണം. എനിക്ക് ഇനി ആരും ഇല്ല ഈ കുട്ടിയോടുകൂടെ ഞാനും മരിച്ചുകളയുക. ഞാൻ എന്റെ അച്ഛനു സമാനായ ഭാവനയെ നമസ്കരിക്കുന്നു.’

വില്വമംഗലം അവളുടെ അടുക്കൽ ചെന്നു. ആ കുട്ടിയെ എടുത്ത് തന്റെ മടിയിൽ കിടത്തി. ശ്രീകൃഷ്ണനെ സ്മരിച്ചു. ‘ഹേ ഭഗവൻ! എനിക്ക് ഈ കുട്ടിയെ ജീവിപ്പിച്ചു തന്നില്ലെങ്കിൽ ഈ കുട്ടിയോടുകൂടെ ഞാനും മരിക്കും.’

ഭക്തന്റെ നിർബന്ധംകൊണ്ട് ഭഗവാൻ ആ കുട്ടിയെ ജീവിപ്പിച്ചു. ഇപ്പോൾ ആ കുട്ടിയെ ക്കൊണ്ട് ബ്രാഹ്മണസ്ത്രീ സന്തോഷിച്ചു. അദ്ദേഹത്തെ നമസ്കരിച്ചു.

വില്വമംഗലം മാഹിഷ്മതിയിലിരിക്കുമ്പോൾ വിരക്തനായ അദ്ദേഹത്തെ ജനങ്ങൾ ചെന്ന് ബുദ്ധി മുട്ടിച്ചുതുടങ്ങി. അദ്ദേഹം തന്റെ ധ്യാനത്തിനും മറ്റും വിഘ്നം വരുമെന്നു വിചാരിച്ചു. അവിടെനിന്ന് വൃന്ദാവനത്തിലേക്കു പോയി. വഴിക്കുവെച്ച് ഒരു സുന്ദരിയായ സ്ത്രീയെ കണ്ടു. നർമ്മദാനദിയിൽ കുളിച്ച് തന്റെ ഗൃഹത്തിലേക്ക് പോകുന്ന ആ സുന്ദരിയെകണ്ട്, വില്വമംഗലം പെട്ടെന്ന് മോഹിതനാ യി. അവളുടെ പിന്നാലെ നടന്നു.

ഒപ്പം നടക്കുന്ന കാമുകനായ ബ്രാഹ്മമണനെക്കണ്ട് അവൾ വേഗം ഓടി. ഗൃഹത്തിൽചെന്ന് അവളുടെ ഭർത്താവിനോടു വൃത്താന്തമെല്ലാം പറഞ്ഞു. അപ്പോൾ ഭർത്താവ് അവളോടു പറഞ്ഞു.

‘നീ ഇവിടെത്തന്നെ ഇരിക്കൂ. അദ്ദേഹം വന്നാൽ അദ്ദേഹത്തിന്റെ ഇഷ്ടം ചെയ്യൂ. എന്റെ കല്പനപ്രകാരം ചെയ്യുന്നതുകൊണ്ട് നിനക്കു പാതിവ്രത്യഭംഗം വരുകയില്ല.’

വില്വമംഗലം അവളുടെ പടിക്കൽപോയി മിണ്ടാതെ നിന്നു. അപ്പോൾ അവളുടെ ഭർത്താവ് ചെന്ന് നമസ്കരിച്ചുട്ടു പറഞ്ഞു. “ഹേ ഭഗവാൻ! എന്റെ ഗൃഹത്തിലേക്കു വരൂ. ഞാൻ ഭവാന്റെ ദാസനാണ്. ഇവൾ ദാസിയുമാണ്. ഇഷ്ടംപോലെ ചെയ്യുക. ഭവാൻ എന്റെ ഗൃഹത്തിൽ വന്നതു കൊണ്ട് എന്റെ ജന്മം സഫലമായി.”

വൈശ്യൻ പറഞ്ഞതുകേട്ട് അദ്ദേഹം അവനെ പ്രശംസിച്ചു. ആ സ്ത്രീയോടു പറഞ്ഞു.

‘നിന്നോടു രഹസ്യമായി എനിക്കു ചിലതു പറയാനുണ്ട്.’

അവൾ ഭർത്താവിന്റെ അനുമതിയോടുകൂടി ഗൃഹത്തിൽ ഗോപ്യമായ ഒരു സ്ഥലത്തു പോയി നിന്നു.

വില്വമംഗലം അവളെ നമസ്കരിച്ചു പറഞ്ഞു. ‘ഹേ സാദ്ധ്വി!എനിക്കു രണ്ടു സൂചികൾ തരൂ.

അവൾ സൂചി കൊണ്ടുവന്നു കൊടുത്തു. വില്വമംഗലം അതു രണ്ടും വാങ്ങി തന്റെ രണ്ടുക ണ്ണും കുത്തിപ്പൊട്ടിച്ചു. ഉടനെ പുറത്തേയ്ക്കു പോയി. കണ്ണുകളിൽനിന്ന് രക്തം ഒഴുക്കിക്കൊണ്ടു പുറത്തേയ്ക്കു പോകുന്ന ആ ബ്രാഹ്മണനെ കണ്ട്, ആ ദമ്പതികൾ ഉറക്കെ കരഞ്ഞു പിന്നാലെ ചെന്നു.

അപ്പോൾ ബ്രാഹ്മണൻ പറഞ്ഞു. "നിങ്ങൾ എന്തിനു വരുന്നു. നിങ്ങൾക്കു യാതൊരപരാധവും ഇല്ല. നിങ്ങളുടെ മേൽ ഞാൻ വളരെ പ്രസാദിച്ചിരിക്കുന്നു. എന്റെ കണ്ണുകളുടെ ദുർന്നയംകൊണ്ടു കാമമോഹിതനായ ഞാൻ ഈ പതിവ്രതയെ ആഗ്രഹിച്ചു. അതുകൊണ്ടാണ് കണ്ണുകൾ കുത്തിപ്പൊട്ടിച്ചത്. ഞാൻ പോകുന്നു. നിങ്ങൾ പോയി സുഖമായിരിക്കുവിൻ. ഭഗവാന്റെ അനുഗ്രഹം നിങ്ങൾക്കുണ്ടാകും."

വില്വമംഗലം അവിടെനിന്നു മഥുരയിലെത്തി. കാളിന്ദീനദിയിൽ കുളിച്ച് കരയിൽ കയറി ഇരുന്നു. വിശപ്പുകൊണ്ടും ദാഹംകൊണ്ടും പീഡിതനായപ്പോൾ വിചാരിച്ചു എന്റെ വിശപ്പുമാറുവാൻ ഭക്ഷണം ആരാണ് തരുന്നത്? ഞാൻ അവിടെയാണ് പോകേണ്ടത്? അന്ധനായി ജീവിച്ചിരുന്നിട്ടു ഫലമെന്താണ്? ഈ മഥുര കൃഷ്ണന്റെ ജന്മഭൂമിയാണ്. ഇതു മോക്ഷപ്രദമാണ്. ഇവിടെ ദേഹം ത്യജിച്ചാൽ സൽഗതിയും ലഭിക്കും.'

അദ്ദേഹം അവിടെത്തന്നെ ഇരുന്നു. രണ്ടു ദിവസം യമുനാനദിയിലെ വെള്ളം കുടിക്കാതെ ഇരുന്നു. മൂന്നാം ദിവസം അർദ്ധരാത്രിയിൽ ഭക്തവത്സലനായ ഭഗവാൻ ബ്രഹ്മണവേഷം ധരിച്ച് ആഹാരം കൊണ്ടുവന്നിരിക്കുന്നു. എഴുന്നേറ്റ് ഇതു ഭക്ഷിക്കൂ. എന്നിട്ടു സുഖമായി ഉറങ്ങാം.

ഇതു കേട്ടപ്പോൾ വില്വമംഗലം പറഞ്ഞു. 'ഞാൻ അന്ധനാണ്. എന്റെ അടുക്കൽവന്ന് ആഹാരം എന്റെ കൈയ്യിൽ തരൂ.'

ഭഗവാൻ വില്വമംഗലത്തിന്റെ അടുത്തുപോയി ആഹാരം കൈയിൽ കൊടുത്തു. ഭഗവാന്റെ കൈ വില്വമംഗലത്തിന്റെ കയ്യിൽ തട്ടിയപ്പോൾ എന്തോ ഒരു വിശിഷ്ടത ഉണ്ടെന്നു തോന്നി. വില്വമംഗലം ഭഗവാന്റെ കൈ മുറുക്കെപിടിച്ചു പറഞ്ഞു.

'ഭവാൻ ആരാണ്? സത്യം പറയണേ. അല്ലെങ്കിൽ ഞാൻ കൈ വിടുകയില്ല.'

ഭഗവാൻ ബലാൽക്കാരമായി കടഞ്ഞു തന്റെ കൈ വലിച്ചെടുത്തു. ആ ബ്രാഹ്മണന്റെ അടുക്കൽ മിണ്ടാതെ നിന്നു.

ബ്രാഹ്മണൻ പറഞ്ഞു. 'ഹേ പ്രഭോ! ഞാൻ ഭഗവാനെ അറിഞ്ഞു ബലംകൊണ്ട് എന്നെ ജയിച്ച് എന്നെ ജയിച്ച് എന്റെ കൈയിൽനിന്ന് പുറത്തു പോയല്ലോ? എന്റെ ഹൃദയത്തിൽനിന്നു പുറത്തുപോയാൽ മാത്രമേ ഭവാൻ ജയിക്കൂ.'

ഭഗവാൻ അടക്കാൻ പാടില്ലാത്ത സന്തോഷത്തോടുകൂടി പറഞ്ഞു. 'ഹേ ബ്രാഹ്മണാ, നീ എന്നെ അറിഞ്ഞു. നീ എന്റെ പ്രിയനാണ്. പുത്രമിത്രകളത്രാദികളേയും ധനത്തേയും ഗൃഹത്തേയും എല്ലാം ഉപേക്ഷിച്ച് എന്നെ മാത്രം ശരണമായി പ്രാപിച്ചതുകൊണ്ട് എനിക്കു നിന്നെക്കാൾ പ്രായമായി ലോകത്തിൽ ഒരു വസ്തുവും ഇല്ല. എനിക്കു ഭക്തന്മാർക്കുവേണ്ടി ചെയ്തുകൂടാത്തത് ഒന്നുംതന്നെയില്ല. നിനക്ക് കണ്ണുകൾ ഉണ്ടാകും. നീ അടുത്തകാലത്ത് എന്റെ ഈ ബ്രാഹ്മണരൂപത്തെ കാണും. ഈ സ്വരൂപത്തോടുകൂടെ നമ്മുടെ സഖ്യം ഉണ്ടാവട്ടെ. വിശേഷിച്ച് ഞാൻ നിനക്ക് ദിവ്യനേത്രം തന്നിരിക്കുന്നു. യോഗികൾ ധ്യാനിക്കുന്നതായ എന്റെ ദിവ്യരൂപം നിനക്കു കാണുവാൻ സാധിക്കും.

'ഭഗവാൻ പറഞ്ഞപ്പോൾ വില്വമംഗലത്തിനു കണ്ണുകൾ ഉണ്ടായി. ബ്രാഹ്മണരൂപം ധരിച്ച ജഗദീശ്വരനെ കണ്ടു. വില്വമംഗലം ആനന്ദാശ്രുക്കൾകൊണ്ടു ദേഹം മുഴുവൻ നനഞ്ഞവനായി ശ്രീകൃഷ്ണന്റെ കാല്ക്കൽ വീണു. ഭഗവാൻ വാത്സല്യത്തോടുകൂടി അവനെ പിടിച്ച് എഴുന്നേൽപ്പിച്ച് വില്വമംഗലത്തിന്റെ ശിരസ്സിൽ കൈവച്ച് പറഞ്ഞു.

"ഹേ, വില്വമംഗലം, നീ സുഖമായി വസിക്കൂ. നീ വിചാരിക്കുമ്പോൾ ഞാൻ വരാം."

വില്വമംഗലം സന്തുഷ്ടനായി. ആ ബ്രഹ്മണസ്വരൂപം സ്മരിച്ചുകൊണ്ട് യമുനാതീരത്തിൽ നിന്നു.

രാവിലെ എഴുന്നേറ്റ് വില്വമംഗലം ചിന്തിച്ചു. ഞാൻ രാത്രികണ്ടതു സ്വപ്നമോ? അതോ എന്റെ ഭ്രമം തന്നെയോ? മനുഷ്യനായ എനിക്ക് ശ്രീകൃഷ്ണനോട് സംഭാക്ഷണം അസംഭവ്യമല്ലേ?'

നിത്യകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ ഭഗവാൻ പറഞ്ഞത് ഓർമ്മവന്നു. "നീ വിചാരിക്കുമ്പോൾ ഞാൻ വരാം." എന്ന് പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അതുപോലെ വിചാരിക്കാം. വന്നാൽ

ഇതില്ലാം സത്യമെന്ന് വരുന്നതാണല്ലോ എന്നു നിശ്ചയിച്ച് കണ്ണടച്ച് ഭഗവാനെ ധ്യാനിച്ചുകൊണ്ടിരുന്നു.

ഭഗവാൻ ബ്രാഹ്മണ സ്വരൂപത്തോടുകൂടി വന്നു പറഞ്ഞു. “ഞാൻ ഇതാ വന്നിരിക്കുന്നു. എന്തിനാണ് എന്നെ വിചാരിച്ചത്.”

ധ്യാനത്തിൽനിന്ന് ഉണർന്ന് വില്വമംഗലം നോക്കുമ്പോൾ ബ്രാഹ്മണരൂപം കണ്ടു. വളരെ സന്തോഷത്തോടുകൂടെ നമസ്കരിച്ചു. താൻ സംശയിച്ചതു തെറ്റാണെന്ന് അറിഞ്ഞ് ക്ഷമിക്കണം എന്ന് പ്രാർത്ഥിച്ചുകൊണ്ട് തല താഴ്ത്തി നിന്നു.

“ഹേ സഖേ! ഒട്ടും സംശയിക്കേണ്ടാ. നിന്റെ മേലുള്ള സ്നേഹംകൊണ്ട് എപ്പോഴും ഞാൻ നിന്റെ അടുക്കൽത്തന്നെ ഇരിക്കുന്നു.”

ബ്രാഹ്മണനു സംശയം തീർന്നു. വില്വമംഗലം സദാകാലവും കൃഷ്ണനെതന്നെ ചിന്തിച്ചു കൊണ്ടും, സകല ഭൂതങ്ങളും കൃഷ്ണനാണെന്നുള്ള ബുദ്ധി വന്നതുകൊണ്ടും തന്നെത്താൻ കൃതാർത്ഥനായി തീർന്നു.

ഒരു ദിവസം ശ്രീകൃഷ്ണനോട് ഞാൻ പണ്ട് വേശ്യാലമ്പടനായിരുന്നതും പിന്നെ അവളുടെ ഉപദേശം കൊണ്ടു ദേവാദികൾക്കുംകൂടി ദുർല്ലഭമായിരിക്കുന്ന അവസ്ഥ പ്രാപിച്ചതും പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഭഗവാൻ ചിരിച്ചുകണ്ട് പറഞ്ഞു: ‘നിന്റെ ആ ചിന്താമണി ഇവിടെ വരും.’

ചിന്താമണി വില്വമംഗലം പോയതിനുശേഷം ദുഃഖിതയായി. ‘ദൈവമേ! എന്റെ വാക്കുകൊണ്ട് ആന സാധു ബ്രഹ്മണൻ സർവ്വവും ത്യജിച്ച് വിരക്തനായി ശ്രീകൃഷ്ണനെ ശരണം എന്നു വിചാരിച്ച് ദേശാന്തരം പോയിരിക്കുന്നു. ഞാൻ മഹാ പാതകിയാണ്. പണ്ട് ഒരു വേശ്യകിളിക്ക് ‘രാമരാമ’ എന്നു പറഞ്ഞുകൊടുത്തതുകൊണ്ട് ഉത്തമഗതിയെസിദ്ധിച്ചു എന്നു കേട്ടിട്ടുണ്ട്. ഞാൻ മഹാ പാപിയാണെങ്കിലും കൃഷ്ണ കൃഷ്ണ എന്നുള്ള നാമംകൊണ്ടു സകല പാപങ്ങളിൽനിന്നും മോചിക്കാം. കലികാലത്തിൽ നാമംതന്നെയാണ് സർവ്വ പാപഹരമായിട്ടുള്ളതും’

അവൾ ശ്രീകൃഷ്ണതല്പരയായി ഇരുന്നു. ബന്ധുക്കൾ എന്തു പറഞ്ഞിട്ടും. അവൾ അനുസരിച്ചില്ല. ചിന്താമണി ഗൃഹത്തേയും ധനത്തേയും പുത്രാദികളേയും മറന്നു. കൃഷ്ണക്ഷേത്രങ്ങളിൽ ചെന്നു കൃഷ്ണപ്രതിമകളുടെ മുമ്പിൽ കൃഷ്ണകീർത്തനം പാടി ആടിക്കൊണ്ടു കൃഷ്ണസ്വാമിയുടെ മേൽ ഏകാഗ്രചിത്തനായി ദിവസം കഴിച്ചുവന്നു.

ഒരിക്കൽ കൃഷ്ണാനദീതീരവാസികളായ ചില ജനങ്ങൾ കൂടി ശ്രീകൃഷ്ണദർശനത്തിന്നായി മധുരയിലേക്ക് യാത്രയായി . ചിന്താമണിയും അവരൊന്നിച്ച് കൃഷ്ണചരിതം പാടിക്കൊണ്ട് മധുരയിലേക്കു പോയി. അവൾ യമുനാ നദിയിൽ സ്നാനം ചെയ്തു. കൃഷ്ണക്ഷേത്രത്തിൽ ചെന്നു വീണ മടിയിൽവച്ചുകൊണ്ട് കൃഷ്ണകീർത്തനം ഭക്തിയോടുകൂടി പാടി. കൃഷ്ണസ്വാമിയെ നമസ്കരിച്ച് നൃത്തം ചെയ്തു. നൃത്തം മതിയാക്കുവാൻ വേണ്ടി പൂജാരി നിവേദ്യം കൊണ്ടുവന്നു കൊടുത്തു. അതു വാങ്ങിയിട്ടും അവൾ നൃത്തം മതിയാക്കിയില്ല.

പൂജാരി ക്ഷേത്രം അടച്ച് ഗൃഹത്തിലേയ്ക്കു പോയി. ചിന്താമണി നൃത്തം മതിയാക്കി യമുനാതീരത്തേയ്ക്കു പോയി. പൂജാരി കൊടുത്ത നിവേദ്യം ഭക്ഷിച്ചു. യമുനാ നദിയിൽനിന്ന് ജലപാനവും ചെയ്ത് മടങ്ങിവരുമ്പോൾ വില്വമണംഗലത്തിന്റെ ആശ്രമം കണ്ടു. ധ്യാനിക്കുന്ന വില്വമംഗലത്തെ കണ്ട് ചിന്താമണി ആശ്രമദ്വാരത്തിൽ നിന്നു. അപ്പോൾ വില്വമംഗലം അവളെകണ്ട് വേഗം എഴുന്നേറ്റ് പുറത്തേക്കുപോയി അവളെ നമസ്കരിച്ചു പറഞ്ഞു.

‘നിന്റെ ഉപദേശംകൊണ്ട് ഞാൻ ജീവന്മുക്തനായി.’

ചിന്താമണി ഭൂമിയിൽ വീണു നമസ്കരിച്ചുകൊണ്ട് പറഞ്ഞു. ‘ഹേ സ്വാമി! ഭവാന്റെ സംസർഗ്ഗംകൊണ്ട് മഹാപാതകിയായ ഞാനും സകല പാപങ്ങളിൽനിന്നും മോചിച്ച് ശ്രീകൃഷ്ണനെ ശരണം അപ്രാപിച്ചു.’

അവർ അന്യോന്യം സ്തുതിച്ചുകൊണ്ട് ആ മുറ്റത്ത് ഇരുന്നു.

വില്വമംഗലം പറഞ്ഞു, 'നിനക്ക് ശ്രീകൃഷ്ണസ്വാമിയുടെ മേൽ ഇത്ര ഭക്തിയുണ്ടല്ലോ? നീ ധന്യതന്നെ. അതുകൊണ്ട് എന്റെ ആശ്രമത്തിലോ അല്ലെങ്കിൽ ഇതിന്നടുത്ത ദിക്കിലോ കുറെക്കാലം താമസിക്കൂ.'

ഇതുകേട്ട് ചിന്താമണി പറഞ്ഞു. 'ഞാൻ ഇതുതന്നെയാണ് ഭവാനോടു ചോദിപ്പാൻ തുടങ്ങിയത്. ഈ ആശ്രമത്തിൽ ഞാൻ താമസിക്കുന്നില്ല. ഇവിടെ അടുത്ത് എവിടെയെങ്കിലും താമസിക്കാം.'

അവൾ അടുത്ത ഒരു ഗൃഹത്തിൽ താമസിച്ചു. മഥുരാക്ഷേത്രത്തിൽ ശ്രീകൃഷ്ണചരിതം പാടിക്കൊണ്ട് രണ്ടുദിവസം ആഹാരം കഴിക്കാതെ ഇരുന്നു. അപ്പോൾ പൂജാരിയോട് ഭഗവാൻ സ്വപ്നത്തിൽ അവർക്ക് അന്നം കൊടുക്കുവാൻ പറഞ്ഞു. അവൾക്ക് എപ്പോഴും അമൃതതുല്യമായ അന്നം ലഭിച്ചുകൊണ്ടിരുന്നു. ഇങ്ങനെ അവർ കൃതാർത്ഥരായി മഥുരയിൽ വസിച്ചു.

## സൂരദാസൻ

സൂരദാസൻ മധുരയിൽ ബ്രാഹ്മണകുടുംബത്തിൽ ജനിച്ചു. ജനിച്ചപ്പോൾതന്നെ അന്ധനായിരുന്നു. അന്ധനായ കുട്ടിയെക്കണ്ട് അമ്മ വളരെ ദുഃഖിച്ചു. അച്ഛനമ്മമാർ ആ കുട്ടിയെ വളർത്തിക്കൊണ്ടുവന്നു.

മധുരയിൽ ഉത്സവകാലം വന്നു. സൂരദാസന്റെ അച്ഛനമ്മമാരും ഗ്രാമവാസികളുംകൂടി മധുരയ്ക്കുപോയി. അവർ സൂരദാസനേയും കൊണ്ടുപോയി. സൂരദാസൻ മധുരയിൽ എത്തിയപ്പോൾ അതിഭക്തിയോടെ ശ്രീകൃഷ്ണനെ സ്തുതിക്കുവാൻ തുടങ്ങി. ഉത്സവം കഴിഞ്ഞു സൂരദാസന്റെ അച്ഛനമ്മമാരും മറ്റുള്ളവരും അവരുടെ ഗ്രാമത്തിലേക്കു മടങ്ങാൻ തുടങ്ങി. അപ്പോൾ സൂരദാസൻ പറഞ്ഞു.

'നിങ്ങൾ വീട്ടിലേയ്ക്കു പൊയ്ക്കൊള്ളുവിൻ, ഞാൻ വരുന്നില്ല. ഞാൻ അന്ധനായതുകൊണ്ട് നിങ്ങൾക്ക് യാതൊരു ഉപകാരവും ഇല്ല. ഞാൻ ഗൃഹത്തിൽ വന്നിരുന്നിട്ടു നിങ്ങൾക്ക് എന്തുപ്രയോജനമാണ്? ഈ മധുരാപുരി മുക്തിപ്രദമാണ്. ശ്രീകൃഷ്ണന്റെ സാന്നിദ്ധ്യം ഉള്ളതാണ്. ആ ശ്രീകൃഷണൻ ഭക്തരക്ഷകനാണ്.'

സൂരദാസന്റെ അച്ഛനമ്മമാർ പുത്രനെപ്പറ്റി ചിന്തിച്ചു കരഞ്ഞുകൊണ്ടുപറഞ്ഞു.

'ഹേ വത്സാ! അന്ധനായ നിന്നെ ഇവിടെ വിട്ടിട്ട് എങ്ങനെയാണു പോകുന്നുത്? അതിനു ഞങ്ങൾക്കു മനസ്സു വരുമോ?'

അവർ പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഒരു വൃദ്ധബ്രാഹ്മണൻ അവിടെവന്നു. അന്ധനായ കുട്ടിയേയും കരഞ്ഞുകൊണ്ടിരിക്കുന്ന അച്ഛനമ്മമാരേയും കണ്ടു ദയയോടുകൂടി അയാൾ പറഞ്ഞു.

"നിങ്ങൾ രണ്ടാളും പുത്രനെകക്കുറിച്ച് ദുഃഖിക്കാതെ പൊയ്ക്കൊള്ളുവിൻ. ഈ കുട്ടിയെ എന്റെ ഗൃഹത്തിൽ ഞാൻ സുഖമായി താമസിപ്പിച്ചുകൊള്ളാം."

സൂരദാസന്റെ അച്ഛനമ്മമാർ അവരുടെ ഗ്രാമത്തിലേക്കു പോയി. ആ വൃദ്ധബ്രാഹ്മണൻ സൂരദാസിനെ കൂട്ടിക്കൊണ്ടു വന്നു. ഗൃഹത്തിൽ താമസിപ്പിച്ചു.

അവിടെവച്ചു സൂരദാസൻ ശ്രീകൃഷ്ണലീലകൾ ഭക്തന്മാർ പാടുന്നതു കേട്ടു. സുരദാസനും അവരോടുകൂടി കൃഷ്ണലീലകൾ ഉൾക്കൊള്ളുന്ന കീർത്തനം പാടുവാൻ തുടങ്ങി.

അവൻ ദാഹമോ വിശപ്പോ ഒന്നും അറിയാതെ കൃഷ്ണലീലകൾ പാടിക്കൊണ്ട് യമുനാതീരത്തിലും വൃന്ദാവനത്തിലും തപ്പിത്തടഞ്ഞു നടന്നു. സൂരദാസൻ കേൾക്കുന്നവരുടെ മനസ്സിനെ ആകർഷിക്കുന്ന ഭക്തിനിറഞ്ഞ മനോഹരഗീതങ്ങൾ സ്വയം ഉണ്ടാക്കി. അതു പാടിക്കൊണ്ടു വൃന്ദാവനത്തിലുള്ള ലതാഗൃഹങ്ങളിലെല്ലാം തപ്പിത്തടഞ്ഞു നടന്നു. സൂരദാസൻ പാടുന്നതു കേട്ടാൽ ആ ലതാഗൃഹങ്ങളിൽ കൃഷ്ണനും രാധയും ഉണ്ടെന്നു എല്ലാവർക്കും തോന്നും. ഇങ്ങനെ വൃന്ദാവനത്തിൽ സൂരദാസൻ പാടിക്കൊണ്ടു നടന്നതുകേട്ടു പശു പക്ഷമൃഗാതികൾകൂടി തല ഉയർത്തി അതിൽ ലയിച്ചു നിന്നു.

ഒരു ദിവസം വൃന്ദാവനത്തിൽ നടക്കുമ്പോൾ സൂരദാസൻ കിണറ്റിൽ വീഴുവാൻ ഭാവിച്ചു. ആ ക്ഷണത്തിൽ ഭഗവാൻ ഓടിവന്നു. സൂരദാസന്റെ കൈപിടിച്ച് അതു കിണറാണെന്നു പറഞ്ഞ് നേർവഴിയിലേക്കു തിരിച്ചു വിട്ടു.

സൂരദാസൻ ഭഗവാന്റെ കരസ്പർശംകൊണ്ടു പരമാനന്ദഭരിതനായി. ഭഗവാന്റെ കൈ മുറുക്കെ പിടിച്ചു. ഭഗവാൻ ചിരിച്ചുകൊണ്ടു തന്റെ കൈ വലിച്ചെടുത്തു. സൂരദാസൻ ഭക്തവല്സലനായിരിക്കുന്ന ശ്രീകൃഷ്ണനോടു പറഞ്ഞു.

'ഹേ നാഥാ! അതിദുർബലനായിരിക്കുന്ന എന്റെ കയ്യിൽനിന്നു അവിടുന്നു പറുത്തേക്കു പോയല്ലോ. എന്റെ ഹൃദയത്തിൽനിന്നു പുറത്തേയ്ക്കു പോയാൽ അപ്പോൾ ഞാൻ ഭഗവാനെ പുരുഷനെന്നു പറയാം.'

ഭഗവാൻ പ്രീതനായിട്ടു സൂരദാസിനു കണ്ണുകൊടുത്തു. ഉടനെ തന്റെ മായകൊണ്ട് മോഹിപ്പിച്ചു.

സൂരദാസൻ കണ്ണുമിഴിച്ച് നോക്കിയപ്പോൾ പശുക്കളെ മേച്ചുകൊണ്ടിരിക്കുന്ന ഒരു ഗോപാലനെ കണ്ടു. സൂരദാസൻ ആ ഗോപാലനെ നമസ്കരിച്ച് പറഞ്ഞു.

'ഹേ ധന്യാ, ഞാൻ കിണറ്റിൽ വീഴുവാൻ പോയപ്പോൾ നീയല്ലേ പിടിച്ചു നിർത്തിയത്? അതുകൊണ്ട് ഞാൻ നിന്നെ നമസ്കരിക്കുന്നു. നീ ആരാണ്? നിന്റെ ഗൃഹമെവിടെയാണ്? നിന്റെ പേരെന്താണ്?'

ചിരിച്ചുകൊണ്ടു ആ ഗോപാലൻ പറഞ്ഞു. 'ഞാൻ ഒരു ഗോപാലനാണ്. ഈ മഥുരയിൽ തന്നെ താമസിക്കുന്നു. പശുക്കളെ മേച്ചുകൊണ്ടു ഇവിടെ വന്നു. അപ്പോൾ അന്ധനായിരിയ്ക്കുന്ന നീ കിണറ്റിൽ വീഴുവാൻ പോകുന്നതു കണ്ടു ഭക്തനായ നിന്നെ പിടിച്ചു നിർത്തിയതാണ്. ഇനി നിന്റെ ഇഷ്ടംപോലെ എവിടെയെങ്കിലും പൊയ്ക്കൊള്ളുക. എന്റെ പശുക്കളെല്ലാം പൊയ്ക്കളഞ്ഞു. ഞാനും പോകട്ടെ.'

ആ കുട്ടി ഓടിപ്പോയി.

സൂരദാസൻ നോക്കിക്കൊണ്ടു നില്ക്കേ ആ കുട്ടി മറഞ്ഞുപോയി. അപ്പോൾ സൂരദാസനും ആ വഴിയ്ക്കു ഓടിചെന്നു. അവിടെ കാണുന്നവരോടെല്ലാം ചോദിച്ചു.

'അതിസുന്ദരനായിരിക്കുന്ന ഒരു ഗോപബാലൻ പശുക്കളെ മേച്ച് ഇതിലെ വന്നുവോ?'

ആ വഴിയിൽക്കൂടി നടക്കുന്നവർ സൂരദാസിനോടു പറഞ്ഞു: 'നീ എന്താണ് ഭ്രാന്തനെപ്പോലെ പറയുന്നത്. ഈ കാട്ടിൽ പശുക്കളില്ല. ഗോപബാലനുമില്ല. നീ നിന്റെ ഗൃഹത്തിലേക്കു പോവൂ.'

സൂരദാസൻ ആ കാട്ടിൽ ഗോപനെ അന്വേഷിച്ചു ചുറ്റിനടന്നു. കുറേനേരം കഴിഞ്ഞപ്പോൾ സൂരദാസൻ ക്ഷീണിച്ചു. നേരം രാത്രിയായി. ഒരു മരത്തിന്റെ ചുവട്ടിൽ കിടന്നു. ക്ഷീണംകൊണ്ടും വിശപ്പുകൊണ്ടും തളർന്നു സൂരദാസൻ കിടന്നു ഉറങ്ങി. അപ്പോൾ സ്വപ്നത്തിൽ പകൽ കണ്ട ഗോപവേഷത്തോടുകൂടിയ ഭഗവാനെ കണ്ടു. ഇത് ഭഗവാൻതന്നെ എന്നു സൂരൻ നിശ്ചയിച്ചു പിന്നേയും പിന്നേയും നമസ്കരിച്ചു.

ഭഗവാൻ സൂരദാസിനോടു പറഞ്ഞു: "ഞാനാണ് നിന്നെ കിണറ്റിൽ ചാടുവാൻ പോയപ്പോൾ രക്ഷിച്ചത്. നിനക്ക് കണ്ണുകൾ തന്നതു ഞാനാണ്. അത് എന്റെ സ്വരൂപത്തെ കാണുവാൻ വേണ്ടിയാണ്. ഈ കാട്ടിൽ പശുക്കളും ഗോപന്മാരും ഇല്ല. ഈ കണ്ടതെല്ലാം എന്റെ മായകൊണ്ടാണ്. അതുകൊണ്ടു നീ ഇവിടെനിന്നു എഴുന്നേറ്റു മഥുരയിലേയ്ക്കു പോകൂ. എന്റെ ലീലകൾ പാടി സുഖമായി നടന്നുകൊള്ളൂ.'

ഭഗവാൻ പറഞ്ഞതുകേട്ടു സൂരദാസൻ പറഞ്ഞു. 'ഹേ നാഥാ, ഞാൻ ഈ ലോകത്തിൽ ധന്യനായി. ഞാൻ ഭഗവാനെ കണ്ണുകൊണ്ടു കണ്ടു. എനിക്ക് ഈ ലോകത്തിൽ ഇനി യാതൊരാഗ്രഹവും ഇല്ല. ഭഗവൽസ്മരണ മാത്രം എപ്പോഴും ഉണ്ടായിരുന്നാൽ മതി. ഭഗവാന്റെ മായ ഇനി എന്നെ ബാധിയ്ക്കരുത്. ഭഗവാനെ കണ്ടതായ കണ്ണുകൊണ്ട് ഈ പ്രപഞ്ചത്തിൽ മറ്റൊന്നും ഞാൻ കാണുവാൻ ആഗ്രഹിക്കുന്നില്ല. ഞാൻ ഇനിയും അന്ധനായി തീരണം.'

'നിന്റെ ആഗ്രഹംപോലെ എല്ലാം സാധിയ്ക്കും'

ഭഗവാൻ പറഞ്ഞിട്ടു മറഞ്ഞു.

സൂരദാസൻ എഴുന്നേറ്റു. താൻ അന്ധനായിരിക്കുന്നതുകണ്ടു സന്തോഷിച്ചു.

സൂരദാസൻ പിറ്റേദിവസം രാവിലെ ആ കാട്ടിൽനിന്നു യമുനാതീരത്തിലെത്തി. ഓരോ ഗീതങ്ങൾ നിർമ്മിച്ചു. ഭഗവാനെ സ്തുതിച്ചുകൊണ്ടിരുന്നു.

ജനങ്ങൾ സൂരദാസിനു അന്നവസ്ത്രങ്ങൾ കൊടുത്തു. പരിചരിച്ചു സൂരദാസന്റെ കവിതകൾ കേട്ടു പഠിച്ചു. പാടിപാടി ആനന്ദിച്ചു. കൃഷ്ണന്റെ ബാലലീകൾ സൂരദാസൻ വർണ്ണിച്ചിട്ടുള്ളതുപോലെ ആർക്കും ഇന്നുവരെ വർണ്ണിക്കാൻ കഴിഞ്ഞിട്ടില്ല. സൂരദാസന്റെ കവിത ഇന്നും ജനങ്ങളുടെ നാവിൽ തത്തിക്കളിക്കുന്നു. വൃദ്ധനായ ശേഷവും സൂരൻ ഗീതങ്ങൾ രചിച്ചുകൊണ്ടിരുന്നു.

## തുളസീദാസൻ

ഗംഗയുടെയും യമുനയുടെയും സംഗമസ്ഥാനത്ത് പ്രയാഗയിലെ ക്ഷേത്രത്തിനു സമീപം അന്തർവ്വേദി എന്ന ഒരു ഗ്രാമം ഉണ്ടായിരുന്നു. ആഗ്രാമത്തിൽ തപസ്വികളും യോഗികളും വന്നു താമസിച്ചിരുന്നു. ഇവിടെ തുളസി എന്നുപേരായി ഒരു ബ്രാഹ്മണനുണ്ടായി. വിദ്യാഭ്യാസവും വിവാഹവും കഴിഞ്ഞതിന്റെ ശേഷം അദ്ദേഹത്തിന്റെ അച്ഛൻ മരിച്ചു.

തുളസി സുന്ദരിയായ ഭാര്യയെ അതിയായി സ്നേഹിച്ചു. അവളെ പിരിഞ്ഞിരിക്കുവാൻ അദ്ദേഹത്തിനു സാദ്ധ്യമല്ലായിരുന്നു. ഗൃഹജോലികൾ ചെയ്യാതെ തുളസി ഭാര്യയോടൊത്തു ഇരുന്നു.

ഒരുദിവസം ഭാര്യ അദ്ദേഹത്തോടു പറയാതെ അമ്മയുടെ വീട്ടിലേക്കു പോയി. അപ്പോൾ തുളസി ഭാര്യയെ ഗൃഹത്തിൽ തിരഞ്ഞിട്ടും കാണാത്തതിനാൽ വിരഹാതുരനായി. ഉടനെ അവളെ തിരക്കി അവളുടെ അമ്മയുടെ ഗൃഹത്തിലേക്കു ചെന്നു.

ഓടിവരുന്ന തുളസിയെ കണ്ടിട്ട് എല്ലാവരും ചിരിക്കുവാൻ തുടങ്ങി. അതുകണ്ടു ലജ്ജിച്ച തുളസീപത്നി ഭർത്താവിനെ നോക്കി പറഞ്ഞു.

'ഭവാൻ എന്തിനാണ് ഇങ്ങോട്ട് ഓടിവന്നത്? ഗൃഹത്തിൽ ആരുമില്ലല്ലോ? അവിടെ ഇരിക്കരുതോ?'

ബ്രാഹ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

'പ്രിയേ! നീ ഗൃഹത്തിലില്ലാത്തതിനാൽ ഗൃഹം കാടുപോലെ ഇരിക്കുന്നു. എനിക്ക് അവിടെ ഇരിക്കുവാൻ വയ്യ. നിന്നെകാണാതെ ഇരിക്കുവാൻ എനിക്ക് കഴിയുന്ന കാര്യമല്ലല്ലോ.'

ഇതുകേട്ട് ഭാര്യ പിന്നെയും പറഞ്ഞു. "എന്തിന് വെറുതെ സംസാരിക്കുന്നു. വേഗം ഗൃഹത്തിലേക്കു പോകൂ. എല്ലുകൊണ്ടും തോലുകൊണ്ടും നിർമ്മിച്ച അനിത്യമായിരിക്കുന്ന എന്റെ ദേഹം കണ്ടു ഭവാൻ ഇത്രയ്ക്കു സ്നേഹിക്കുന്നു. ആ സ്നേഹം ശ്രീരാമനിൽ ആയിരുന്നെങ്കിൽ ഭവാൻ ധന്യനായിത്തീരുമല്ലോ? മനുഷ്യജന്മത്തിൽ യൗവനം ക്ഷണികമാണ്. സൗന്ദര്യം അങ്ങിനെതന്നെയല്ലേ? മൃഗതൃഷ്ണയ്ക്കു തുല്യമായ ഈ സുഖത്തിൽ ഭവാൻ ഭ്രമിച്ചിരിക്കുന്നു."

തുളസിക്കു മനസ്സിൽ ഒരു മാറ്റമുണ്ടായതുപോലെ തോന്നി. ദേഹമെല്ലാം രോമാഞ്ചമുണ്ടായി. എഴുന്നേറ്റ് ഭാര്യ പറഞ്ഞതു ശരിയാണെന്നു മനസ്സിലാക്കി വേഗം അവിടെനിന്ന് നടന്നു. അപ്പോൾ ഭാര്യ വിളിച്ചുപറഞ്ഞു: 'ഭവാൻ ദേഷ്യപ്പെടേണ്ട. ഊണു കഴിച്ചു പോകൂ. ഞാനും ഭവാന്റെകൂടെ വരാം.'

'ഇനി ഒന്നും നീ എന്നോടു പറയേണ്ട. നിന്റെ ഭർത്താവാരാണ്? ഉണ്ണുന്നത് ആരായിരിക്കും? ആര് പോകുന്നു? ആരുടെ ഗൃഹമാണ്? ഇതെല്ലാം നിന്റെ അനുഗ്രഹംകൊണ്ടു ഞാൻ മറന്നുപോയി. നീ ധന്യയാണ്. നീ എന്നോട് ഏറ്റവും പ്രിയമുള്ളവളാണ്. നീ എന്റെ ഗുരുവാണ്. നീ എനിക്ക് ഇങ്ങിനെ ഉപദേശിച്ചുതന്നതിനാൽ ഞാൻ സംസാരസാഗരത്തിൽനിന്നു കരയ്ക്കു കയറി.'

തുളസി മുന്നോട്ടു നടന്നു.

ഭാര്യയ്ക്കു സംശയം തോന്നി. കുറച്ചുദൂരം പിന്നാലെ ചെന്നു. തുളസിയെ കാണാത്തതിനാൽ ഗൃഹത്തിലേയ്ക്കു തന്നെ മടങ്ങിവന്നു.

തുളസി അയോദ്ധ്യയിൽ എത്തി. സരയൂനദിയുടെ തീരത്തു പോയി സീതാരാമമൂർത്തിയെ കണ്ടു നമസ്കരിച്ചു. തനിക്ക് എന്തുകൊണ്ടാണ് മുക്തി സിദ്ധിക്കുന്നതെന്ന് ആലോചിച്ചുകൊണ്ട് സരയൂതീരത്തിൽതന്നെ കിടന്നുറങ്ങി.

തുളസിയോട് സ്വപ്നത്തിൽ തന്റെ മരിച്ചുപോയ അച്ഛൻ വന്നു പറഞ്ഞു. 'ഹേ വത്സാ, നീ വ്യസനിക്കേണ്ട. നീ രാമനാമം ജപിക്കൂ. ഈ മന്ത്രത്തിനു തുല്യമായ മന്ത്രം മൂന്നുലോകത്തിലും ഇല്ല.'

രാവിലെ എഴുന്നേറ്റു തുളസി സ്നാനവും മറ്റും കഴിച്ച് സീതാരാമമൂർത്തിയെ ദർശിച്ച് രാത്രി യിൽ കണ്ട സ്വപ്നത്തെപറ്റി ആലോചിച്ചുകൊണ്ടിരുന്നു. അപ്പോൾ ഒരു ഭക്തർ അവിടെ വന്നു. ഒരു തുളസിമാല കൊടുത്തു. അതുവാങ്ങി. അതി സന്തുഷ്ടചിത്തനായി ഏകാഗ്രചിത്തയോടെ രാമമന്ത്രം ജപിച്ച്കൊണ്ട് അവിടെത്തന്നെ ഇരുന്നു.

കുറേക്കാലം കഴിഞ്ഞു കാശിയിലേക്കു പോയി. അസീനദിയുടെ വടക്കുഭാഗത്തു ഹനുമാന്റെ തെക്കുഭാഗത്തായി ഒരു ആശ്രമം ഉണ്ടാക്കി. കിട്ടുന്നതുകൊണ്ട് ഭക്ഷണം കഴിച്ചു. രാമനാമപാരായണ ത്തിനായി സുഖമായി വസിച്ചു. കാശിയിൽ രാമകഥ എവിടെയെങ്കിലും ഉണ്ടെങ്കിൽ അവിടെപോയി അതു കേട്ടുകൊണ്ടിരിക്കും.

ഒരിക്കൽ തുളസീദാസൻ രാമമൂർത്തിയെത്തന്നെ ധ്യാനിച്ചുകൊണ്ടു കിടന്നുറങ്ങുമ്പോൾ ശ്രീരാ മചന്ദ്രൻ വന്നു സ്വപ്നത്തിൽ പറഞ്ഞു: 'ഹേ തുളസീ, നിന്റെ ഭക്തികൊണ്ടു ഞാൻ സന്തുഷ്ടനായി. ഞാൻ നിന്നോടു ലോകഹിതത്തിന്നായി ഒരു കാര്യം പറയുന്നു. സംസ്കൃതത്തിലുള്ള രാമായണം ഭാഷയാക്കൂ. അതു ജനങ്ങൾക്ക് വളരെ ഉപകാരമായിരിക്കും. നിന്റെ രാമായണം വായിക്കുന്നവർ എന്റെ അതിപ്രിയന്മാരായി തീരും. അവരുടെ അഭീഷ്ടം ഞാൻ നൽകും.'

സ്വപ്നം കണ്ടു തുളസീദാസൻ എഴുന്നേറ്റിരുന്നു. ശ്രീരാമമൂർത്തിയെ സ്വപ്നത്തിൽ കണ്ടതു കൊണ്ടു ഭക്തശ്രേഷ്ഠനായിയെന്നും കൃതകൃത്യനായി എന്നും വിചാരിച്ചു. അപ്പോൾതന്നെ ഭക്തി യോടുകൂടി ഗണപതി, സരസ്വതി മുതലായവരെ നമസ്കരിച്ചിട്ടു രാമായണം എഴുതാൻ തുടങ്ങി. താൻ കണ്ടതും കേട്ടതുമായ ജീവിതം അതിൽ തുളസി വർണ്ണിച്ചു. രാത്രിയും പകലും പണിപെട്ട് രാമായണം സമ്പൂർണ്ണമാക്കി ഭാരതത്തിൽ ഉണ്ടായിട്ടുള്ള രാമായണത്തിൽ ഏറ്റവും മനോഹരം തുളസീദാസരാമായണമാണ്. ജനങ്ങൾ ഇപ്പോഴും ആ തുളസീ രാമായണം പാടിക്കൊണ്ടിരിക്കുന്നു.

തുളസീദാസൻ കാശിയിൽ താമസിക്കുമ്പോൾ ഒരു ദിവസം ഒരു ബ്രാഹ്മണൻ പടിക്കൽ വന്നു പറഞ്ഞു.

'എനിക്കു വിശക്കുന്നു. കുറച്ചു ഭക്ഷണം തരൂ. എനിക്ക് അങ്ങോട്ടു വരുവാൻ പാടില്ല. ഞാൻ ബ്രഹ്മഹത്യചെയ്തവനാണ്.'

തുളസീദാസൻ അവന്റെ അടുക്കൽചെന്നു പറഞ്ഞു. 'നീ ഭയപ്പെടേണ്ട. നിന്റെ ബ്രഹ്മഹത്യ യുടെ അടയാളങ്ങളെ എല്ലാം കളയൂ. ഞാൻ ഒരു മന്ത്രം പറഞ്ഞുതരാം. ആ മന്ത്രം മൂന്നുപ്രാവശ്യം ജപിച്ച് ഗംഗയിൽപോയി സ്നാനം ചെയ്ത് എന്റെ ഗൃഹത്തിൽവന്ന് എന്നോടുകൂടി ആഹാരം കഴിക്കൂ.'

'സീതാറാം' എന്നു മൂന്നുപ്രാവശ്യം ജപിക്കാൻ തുളസീദാസൻ പറഞ്ഞു.

ആ ബ്രാഹ്മണൻ ഗംഗയിൽ പോയി സ്നാനം ചെയ്തു. 'സീതാറാം, സീതാറാം, സീതാറാം' എന്നു ഭക്തിയോടുകൂടെ മൂന്നുപ്രാവശ്യം ജപിച്ചു.

തുളസീദാസൻ ആ ബ്രാഹ്മണന്റെ കൈപിടിച്ചുകൊണ്ട് തന്റെ ഗൃഹത്തിൽ പോയി. രണ്ടാ ളുംകൂടി എല്ലാവരും കാൺകെ ഭക്ഷണം കഴിച്ചു.

ഈ കാര്യം കാശിയിൽ പരന്നു. വിദ്വാന്മാരായ ചില ബ്രാഹ്മണർ വന്ന് തുളസീദാസനോടു പറഞ്ഞു.

'നീ എന്താണു ചെയ്തത്? ബ്രഹ്മഹത്യചെയ്തവനോടുകൂടി ഭക്ഷണം കഴിച്ചല്ലോ? ഇവനെ വേഗം പുറത്താക്കൂ. ഇല്ലെങ്കിൽ ജാതിഭ്രംശം വരും.'

തുളസീദാസൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

'നമുക്കു വിശ്വനാഥസന്നിധിയിൽ ഇവനെ കൊണ്ടുപോയി ബ്രഹ്മഹത്യദോഷമുള്ളവനോ ഇല്ലാത്തവനോ എന്ന് പരീക്ഷിക്കാം.'

അവർ എല്ലാവരും പറഞ്ഞു.

'ശരി. ഇവന്റെ കൈയിൽനിന്ന് ഒരു പശു പുല്ലുതിന്നട്ടെ. എന്നാൽ ഇവൻ പാപമില്ലാത്തവനാണെന്നു നിശ്ചയിക്കാം.'

തുളസീദാസൻ സന്തോഷത്തോടുകൂടി പറഞ്ഞു.

'ഇവന്റെ കയ്യിൽനിന്നു പശു മാത്രമല്ല വിശ്വനാഥസ്വാമിയുടെ മുമ്പിലെ കല്ലുകൊണ്ടുള്ള ആ നന്ദീശ്വരൻകൂടി പുല്ലോ അന്നമോ ഭക്ഷിക്കും.'

അവർ എല്ലാവരും അതു സമ്മതിച്ചു. അവർ വിശ്വനാഥ ക്ഷേത്രത്തിൽപോയി. തുളസീദാസൻ ബ്രാഹ്മണനേയും കൂട്ടിക്കൊണ്ട് ക്ഷേത്രത്തിലേക്കു ചെന്നു. കുറെ പുല്ലും കുറെ അന്നവും ആ ബ്രാഹ്മണനെക്കൊണ്ട് ഒരു പശുവിനു കൊടുപ്പിച്ചു. പശു പുല്ലു നല്ലവണ്ണം തിന്നു. പിന്നെ കുറെ അന്നവും പുല്ലും എടുത്ത് ബ്രാഹ്മണന്റെ കയ്യിൽ കൊടുത്ത് വൃഷഭത്തിന്റെ അടുക്കൽ പോയി തിളസീദാസൻ പറഞ്ഞു.

'ഹേ നന്ദീശ്വരാ! ബ്രഹ്മഹത്യാദോഷമുള്ള ഈ ബ്രാഹ്മണൻ സീതാരാമമന്ത്രോച്ചാരണംകൊണ്ട് സകല പാപങ്ങളും തീർന്ന്, പരിശുദ്ധനായെങ്കിൽ ഈ ബ്രാഹ്മണന്റെ കൈകൊണ്ടുതന്നെ അന്നം ഭവാൻ ഭക്ഷിക്കൂ.'

നന്ദീശ്വരൻ ആ കല്ലിൽനിന്ന് മുഖം കീഴ്പ്പോട്ടു നീട്ടി. ബ്രാഹ്മണന്റെ കയ്യിലുള്ള പാത്രത്തിൽ നിന്ന് അന്നം ഭക്ഷിച്ചു. കണ്ടുനിന്നവരെല്ലാം വിസ്മയിച്ചു.

വിദ്വാന്മാർ തുളസീദാസനെ പ്രശംസിച്ചു. ആ ബ്രാഹ്മണൻ നാമമാഹാത്മ്യം അറിഞ്ഞു അതു ജപിച്ചുകൊണ്ട് കാലക്രമത്തിൽ ഉത്തമഭക്തനായിത്തീർന്നു.

ഒരു ദിവസം രാത്രിയിൽ തുളസീദാസന്റെ ഗൃഹത്തിൽ ഒരു കള്ളൻ വന്നു ചുമരുതുരന്ന് അകത്തുകടന്നു. അപ്പോൾ ആ ഗൃഹത്തിൽ ധനുർബ്ബാണധരനായി അതിമനോഹരനായിരിക്കുന്ന ഒരു പുരുഷൻ ഇരിക്കുന്നതു കണ്ടു.

കള്ളൻ ഭയപ്പെട്ട് വേഗം പുറത്തുകടന്നു. അവിടെ നിന്നു പിന്നെയും അകത്തുപോയി നോക്കുമ്പോൾ ആ പുരുഷൻ ഉറങ്ങാതെ അവിടെ ഇരിക്കുന്നതുകണ്ടു. കള്ളൻ നാലഞ്ചുപ്രാവശ്യം അകത്തുപോയി നോക്കിയപ്പോൾ അയാൾ അവിടെത്തന്നെ ഇരിക്കുന്നതു കണ്ട് മടങ്ങിപ്പോയി.

നാലുദിവസം കഴിഞ്ഞിട്ടു പിന്നെയും വന്നു നോക്കി. അപ്പോഴും ധനുർധരൻ ഇരിക്കുന്നു. അപ്പോൾ കള്ളൻ വളരെ ആശ്ചര്യത്തോടെ തുളസീദാസന്റെ അടുക്കൽപോയി ചോദിച്ചു.

'ഭവാന്റെ ഗൃഹത്തിൽ ധനുർബ്ബാണധരനായ ഒരു പുരുഷോത്തമൻ ഇരിക്കുന്നുണ്ടല്ലോ? ആ പുരുഷരത്നത്തെ എനിക്കൊന്നു കാണിച്ചുതരൂ. ഞാൻ ആ മനോഹരപുരുഷനെ ഒന്നു കണ്ടിട്ടു പൊയ്ക്കൊള്ളാം.'

തുളസീദാസൻ അത്യത്ഭുതത്തോടെ ആ കള്ളനോടു ചോദിച്ചു. 'നീ എങ്ങനെയാണ് എന്റെ ഗൃഹത്തിന്റെ ഉള്ളിൽ ഒരു പുരുഷനുണ്ടെന്നറിഞ്ഞത്? എപ്പോഴാണ് അവനെ കണ്ടത്?'

'ഞാൻ ഒരു കള്ളനാണ്. ഭവാന്റെ ഗൃഹത്തിൽനിന്നു വല്ലതും കട്ടുകൊണ്ടുപോകുവാൻ വേണ്ടി രാത്രിയിൽ ചുമരു തുരന്ന് അകത്തു കടന്നപ്പോൾ ആ സുന്ദരപുരുഷൻ ജാഗ്രതയായിരിക്കു

ന്നതു കണ്ടു. പിന്നെയും രണ്ടുമൂന്നു ദിവസം ഞാൻ വന്നുനോക്കിയപ്പോൾ ആ പുരുഷനെ കണ്ടു. ആ പുരുഷരൂപം കാണുവാൻ എനിക്ക് ആഗ്രഹം വർദ്ധിക്കുന്നു. അതുകൊണ്ട് അവനെ ഒന്നു കാണിച്ചുതരൂ. ഞാൻ അതിനുവേണ്ടിയാണ് വന്നത്.'

തുളസീദാസൻ ശ്രീരാമകൃപ ആലോചിച്ചു. വളരെ ധനം എടുത്ത് ആരെയും പേടിക്കാതെ കൊണ്ടുപൊയ്ക്കൊള്ളുക എന്നു പറഞ്ഞ് കള്ളന് കൊടുത്തു. അവൻ അതൊന്നും സ്വീകരിച്ചില്ല. അവനു ശ്രീരാമനിൽ ഭക്തി ഉണ്ടായി. അന്നുമുതൽ കളവു നിർത്തി തുളസീദാസന്റെ ശിക്ഷ്യനായി. തുളസീദാസൻ അവനു ശ്രീരാമമന്ത്രം ഉപദേശിച്ചുകൊടുത്തു. അവൻ ആ മന്ത്രം ജപിച്ച് പരമഭക്ത നായിത്തീർന്നു.

തുളസി കാശിയിൽ താമസിക്കുമ്പോൾ ചെറുപ്പക്കാരനായ ഒരു ബ്രാഹ്മണൻ സർപ്പം കടിച്ച് മരിച്ചുപോയി. ആ ബ്രാഹ്മമണന്റെ ശവം എല്ലാവരുംകൂടി ശ്മശാനത്തിലേക്ക് കൊണ്ടുപോയി. ബാലനായിരിക്കുന്ന ആ ബ്രാഹ്മണന്റെ ഭാര്യ ഭർത്താവിനോടുകൂടി മരിക്കാൻ ഒരുങ്ങി. ഈ സമ യത്ത് തുളസീദാസൻ വരുന്നതുകണ്ടു. അവൾ വേഗം നമസ്കരിച്ചു. തുളസീദാസിന് അവളെകണ്ട് കൃപ തോന്നി. അനുഗ്രഹിച്ചു. "നീ മംഗല്യവതിയായിത്തീരും."

അവൾ തലതാഴ്ത്തി കരഞ്ഞുകൊണ്ടു നിന്നു. അതുകണ്ട് അവളുടെ ബന്ധുജനങ്ങൾ പറഞ്ഞു. 'ഹേ ഭക്തശ്രേഷ്ഠാ, ഇവളുടെ ഭർത്താവ് ഇപ്പോൾതന്നെ മരിച്ചു. ഭർത്താവിനോടുകൂടി മരിക്കാൻ ഇവൾ പോകുന്നു. അതുകൊണ്ട് ഭവാന്റെ വാക്ക് എങ്ങനെ സത്യമായിത്തീരും? അത് മരുഭൂമിയിൽ വിതച്ച വിത്തുനപോലെയായല്ലോ?"

തുളസീദാസൻ അവരോടുകൂടെ ശ്മശാനത്തിലേയ്ക്കു പോയി. ആ ശവം ഒരു വസ്ത്രംകൊണ്ട് മറച്ച് തുളസീദാസനും അവിടെ ഇരുന്നു. സർവ്വപ്രപഞ്ചങ്ങളുടേയും ജീവകർത്താവായിരിക്കുന്ന ശ്രീ രാമചന്ദ്രന് ഈ ഒരു മനുഷ്യന്റെ ജീവൻ നൽകാൻ വലിയ പ്രയാസമില്ല. വിശേഷിച്ച് ആ ശ്രീരാമ മന്ത്രംകൊണ്ടു സാധിക്കാത്തതു യാതൊന്നുമില്ല.' എന്നുറച്ച് രാമമന്ത്രം ജപിച്ചു.

ശ്രീരാമചന്ദ്രമന്ത്രം ജപിച്ച് സീതാരാമമൂർത്തിയുടെ സ്വരൂപം മനസ്സിൽ ധ്യാനിച്ചുകൊണ്ട് തുള സീദാസൻ ആ ബ്രാഹ്മണന്റെ ജീവനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. ഒരു യാമം കഴിഞ്ഞ പ്പോൾ ബ്രാഹ്മണന് ജീവനുണ്ടായി. ആ ബ്രാഹ്മണൻ പരിഭ്രമത്തോടെ എഴുന്നേറ്റ് ചോദിച്ചു.

“എന്താണ് ജനങ്ങൾ കൂടിയിരിക്കുന്നത്.”

അപ്പോൾ അവർ പറഞ്ഞു. “നിന്റെ പ്രാണൻ ദാനം ചെയ്ത പിതാവാണ് ഇദ്ദേഹം. മരിച്ചു പോയ നിന്നെ ഇദ്ദേഹം ജീവിപ്പിച്ചു. വേഗം അദ്ദേഹത്തെ നമസ്കരിക്കൂ.”

ബ്രാഹ്മണൻ തുളസീദാസന്റെ കാല്കൽ നമസ്കരിച്ചു.

തുളസീദാസൻ ആ ബ്രാഹമണനെ എഴുന്നേൽപ്പിച്ച് പറഞ്ഞു. 'ഭാര്യയോടും ബന്ധുക്കളോടും കൂടി ഗൃഹത്തിലേക്കു പോകൂ.'

അവർ എല്ലാവരും ഗംഗയിൽ സ്നാനം ചെയ്ത് തുളസീദാസനെ പ്രശംസിച്ചുകൊണ്ട് അവ രുടെ ഗൃഹത്തിലേക്കു പോയി.

തുളസീദാസൻ ഒരിക്കൽ വൃന്ദാവനത്തിൽ ചെന്നപ്പോൾ ഭക്തന്മാരെ കണ്ടു. അവർ എല്ലാവ രുകൂടി ഭഗവന്മാഹാത്മ്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ഭക്തന്മാർ എല്ലാവരുംകൂടി തുളസീദാസനോടു ചോദിച്ചു.

'വൃന്ദാവനത്തിലുള്ള വേണുഗോപാലമൂർത്തിയെ കാണണ്ടേ?'

തുളസീദാസൻ 'എന്റെ പ്രഭു എവിടെയാണെന്നു ചോദിച്ച്' എഴുന്നേറ്റു.

അവർ എല്ലാവരുംകൂടി തുളസീദാസനെ മുരളീധരക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോയി.

അവർ തുളസീദാസന്റെ ഭക്തി പരീക്ഷിക്കണമെന്നു നിശ്ചയിച്ചു. അതിൽ ഒരാൾ പറഞ്ഞു.

'ഹേ ഭക്തന്മാരെ, അവരവർ ഭജിക്കുന്ന ഇഷ്ടദൈവത്തെ അല്ലാതെ മറ്റു ദൈവങ്ങളെ നമസ്കരിക്കുന്നവർക്ക് ദൈന്യത സംഭവിക്കുന്നതാണ്. തന്റെ ഭർത്താവിനെ ഒഴിച്ച് മറ്റൊരുത്തനെ സ്വീകരിക്കുന്ന കുല സ്ത്രീയെപ്പോലെ ലഘുത്വം അവനു വന്നുചേരും.

തുളസീദാസൻ ആ വേണുഗോപാലമൂർത്തിയുടെ മുമ്പിൽനിന്നു പറഞ്ഞു. 'ഹേ രഘുനന്ദനാ, ഭവാൻ ഈ രൂപംധരിച്ചുകൊണ്ട് ഇവിടെ ഇരിക്കുന്നു. ഈ രൂപത്തെ തുളസി വന്ദിക്കുകയില്ല. ധനുർബ്ബാണധരനായിട്ടു കണ്ടാൽ മാത്രമേ തുളസി നമസ്കരിക്കൂ."

തുളസീദാസൻ പറഞ്ഞപ്പോൾ കൃഷ്ണമൂർത്തിനയുടെ കയ്യിൽ ഇരിക്കുന്ന ഓടക്കുഴൽ ഒരു ശരമായിത്തീർന്നു. മറ്റെകയ്യിൽ ഒരു വില്ലും ഉണ്ടായി.

ജനങ്ങൾ എല്ലാവരും തുളസീദാസനെ നമസ്കരിച്ചു. തുളസീദാസൻ രാമമൂർത്തിയെ കണ്ട് ആനന്ദപരവശനായിട്ട് നൃത്തം ചെയ്യുവാൻ തുടങ്ങി. അവിടെയുള്ള ഭക്തന്മാർ എല്ലാവരും തുളസീദാസൻ പരമഭക്തനാണെന്ന് പ്രശംസിച്ചു.

തുളസീദാസന്റെ രാമായണം ജനങ്ങൾ മുഴുവൻ പാടി. തുളസിയുടെ രാമായണംപോലെ ഹൃദ്യമായ ഒരു ഗ്രന്ഥം ഇതുവരെ ഉണ്ടായിട്ടില്ല. ജീവിതം മുഴുവൻ രാമായണത്തിൽ തുളസി ആവാഹിച്ചിരുന്നു. ഇതു നിങ്ങൾക്കും വായിക്കാനും അതിൽ ലയിക്കാനും കഴിയും.

## നാമദേവൻ

പുണ്ഡമപുരത്തിൽ വാമദേവൻ എന്ന ഒരു ശൂദ്രൻ ഉണ്ടായിരുന്നു. അയാൾ വളരെ ധനവാനായിരുന്നു. അയാൾക്കു കുട്ടികൾ ഉണ്ടായില്ല. വൃദ്ധൻ ആയപ്പോൾ ഒരിക്കൽ അയാളുടെ ഭാര്യ പറഞ്ഞു.

'ഭവാൻ എന്തിനുവേണ്ടിയാണ് വെറുടെ ബുദ്ധിമുട്ടുന്നത്? പുത്രന്മാരില്ല. ഈ ധനം ആരാണ് അനുഭവിക്കുന്നത്? ഭവാന്റെ അനുജന്മാർ മനസ്സിൽ വിചാരിക്കുന്നത് ഇവർക്കു മക്കളില്ല. ഇവർ മരിച്ചാൽ ഇവരുടെ ധനം എല്ലാം നമുക്കുതന്നെ' എന്നാണ്.

ഭാര്യ പറഞ്ഞത് കേട്ട് വാമദേവൻ പറഞ്ഞു. 'പ്രിയേ! എന്റെ മനസ്സിലുള്ളതു പറയാം. എന്റെ പ്രവൃത്തിൽ എനിക്കു ശക്തിയുള്ളപ്പോൾ ഞാൻ ഉപേക്ഷിക്കില്ല. ഏതു ധനം ആര് അനുഭവിക്കുന്നു എന്ന് ആരും അറിയുന്നില്ല. എന്റെ ധനംകൊണ്ട് വളർന്ന എന്റെ സഹോദരന്മാർ ഇങ്ങിനെയല്ലേ പറയുന്നത്? അതുകൊണ്ട് അവർ കൃതഘ്നന്മാരാണ്. അവരുടെ അഭിപ്രായം നിഷ്ഭലമാക്കുവാൻ ഞാൻ ഒരു ഉപായം പരയാം. ദിവസംതോറും സുകൃതം ചെയ്യൂ. സന്തതി ലഭിക്കും. പുത്രൻ ഉണ്ടായാൽ അവരുടെ വാക്കും നിഷ്ഫലമാകുമല്ലോ?'

'എന്തു പ്രവൃത്തികൊണ്ടാണ് സുകൃതം ഉണ്ടാകുന്നത്? അതു പറഞ്ഞുതന്നാൽ ഞാൻ അതു ചെയ്യാം.'

'എനിക്ക് സുകൃതകർമ്മങ്ങൾ വിശേഷിച്ച് ഒന്നും അറിവില്ല. സാധുസേവ മുഖ്യമായ സുകൃതമാണെന്ന് ഗുരു എനിക്ക് ഉപദേശിച്ചു തനിട്ടുണ്ട് ആ ഉപദേശം മാത്രം എനിക്ക് ഓർമ്മ ഉണ്ട്. ഇന്നുമുതൽ, സന്ധ്യാകാലത്തിൽ, നമ്മുടെ ഗൃഹത്തിൽ വരുന്നവർക്ക് അഥവാ ആരും വന്നില്ലെങ്കിൽ, നദീവക്കത്തൊ, വഴിയിലോ വല്ല സാധുക്കളും ഇരിക്കുന്നുണ്ടെങ്കിൽ അവിടെചെന്ന് അവർക്ക് അഭീഷ്ടമുള്ളതുകൊടുത്ത് അവരെ സേവിക്കാം. ചെലവുചെയ്യുന്നതിനെക്കുറിച്ച് നീ ചിന്തിക്കേണ്ട. ഞാൻ ദിവസംതോറും സന്ധ്യക്ക് ഭീമാനദിയുടെ തീരത്ത് വന്നിട്ടുള്ള സാധുക്കളെ നമസ്കരിച്ച് ധനമോ വസ്ത്രമോ വേണ്ടതെല്ലാം കൊടുത്ത് സന്തോഷിപ്പിക്കാം.'

വൃദ്ധദമ്പതിമാർ അശക്തന്മാർ ആണെങ്കിലും സാധുസേവനത്തിൽ ശക്തരായി. കുറേക്കാലം കഴിഞ്ഞപ്പോൾ സാധുസേവയുടെ പ്രഭാവംകൊണ്ടു അവർക്ക് ഒരു പെൺകുട്ടിയുണ്ടായി. കന്യക ജനിച്ചപ്പോൾ അവൾ വളരെ സന്തോഷിച്ച് സാധുസേവ ഫലിച്ചു എന്ന് കരുതി.

കന്യയ്ക്ക് അച്ഛൻ സുമതി എന്ന് പേരിട്ടു. അവളെ വാത്സല്യത്തോടെ വളർത്തി. അച്ഛനമ്മമാർ പിന്നെയും സാധുസേവ ഭക്തിയോടുകൂടി ചെയ്തുകൊണ്ടിരുന്നു.

സുമതി വളർന്നുവന്നു. പ്രായമായപ്പോൾ പുത്രിയെ വിവാഹം കഴിപ്പിച്ചു. തന്റെ പുത്രനെപ്പോലെ പുത്രിയുടെ ഭർത്താവിനെ ഗൃഹത്തിൽ താമസിപ്പിച്ചു.

പതിനാറുവയസ്സായപ്പോൾ പുത്രിയുടെ ഭർത്താവ് ജ്വരംകൊണ്ടു മരിച്ചുപോയി. ദമ്പതിമാർ വളരെ സങ്കടത്തോടുകൂടി നിലവിളിച്ചു. ഭഗവാനെ വിളിച്ചുകരഞ്ഞു. പുരവാസികൾ എല്ലാവരും വന്നെ വൃദ്ധരെ സമാധാനിപ്പിച്ചു.

വാമദേവനും ഭാര്യയും പുത്രിയുംകൂടി സാധുസേവ ചെയ്തുകൊണ്ടിരുന്നു. പുത്രിക്ക് രണ്ടാമതും വിവാഹത്തിന് വാമദേവൻ പത്നിയോട് അനുവാദം ചോദിച്ചു. ഭാര്യ സമ്മതിച്ചു. അതുകേട്ട് പുത്രി ദുഃഖത്തോടുകൂടി കരഞ്ഞു പറഞ്ഞു.

'ഞാൻ ഇനി ഭർത്താവിനെ ആഗ്രഹിക്കുന്നില്ല. എന്റെ ഭർത്താവ് മരിച്ചതുമുതൽ ഞാൻ ഒരു തപസ്വിനിയാണ്. ഞാൻനിമിത്തം എന്റെ വംശത്തിന് ഒരുദോഷവും വരുത്തുവാൻ സമ്മതിക്കുകയില്ല. നിങ്ങളെ സേവിച്ചുകൊണ്ടും സാധുസേവ ചെയ്തുകൊണ്ടും നിങ്ങളുടെ ദാസിയെപ്പോലെ നിഷ്ഠയോടുകൂടി ഈ ഗൃഹത്തിൽ ഞാൻ താമസിച്ചുകൊള്ളാം.'

അമ്മ അവളെ സാന്ത്വനിപ്പിച്ചു. 'ഞാൻ പറയുന്നവാക്ക് നീ സ്വീകരിക്കുന്നില്ലെങ്കിൽ നിന്റെ അച്ഛൻ ബലാൽക്കാരമായി നിനക്കു വിവാഹം നടത്തും.'

'അങ്ങിനെയാണെങ്കിൽ ഞാൻ ഭീമാനദിയിൽ മുങ്ങി എന്റെ ജീവൻ ത്യജിക്കും. അമ്മയുടെ പാദങ്ങളാണെ ഇതു സത്യമാണ്.'

പുത്രി പറഞ്ഞതുകേട്ട് ഭയപ്പെട്ട് അമ്മ മകളുടെ വിവാഹം അച്ഛനോടു പറഞ്ഞു മുടക്കി. ഭാര്യയുടെ വാക്കു കേട്ടിട്ട് വാമദേവൻ പുത്രിയുടെ വിവാഹലോചന വേണ്ടന്നുവച്ചു.

അത് മാഘമാസ രാത്രിയായിരുന്നു. മഴ പെയ്തുകൊണ്ടിരുന്നു. വെള്ളം കൊണ്ടുവരുവാൻ കുടം എടുത്ത് സുമതി ഭീമാനദിയിലേക്കുപോയി. വഴിയിൽ മഴകൊണ്ട് ബുദ്ധിമുട്ടി വഴിയറിയാതെ അങ്ങുമിങ്ങും നടക്കുന്ന ഒരു അന്ധനെ അവൾകണ്ടു. അവൾ അടുത്തുചെന്നു. കാര്യം തിരക്കി. അയാൾ തപസ്വിയും വിഷ്ണുഭക്തനും ബ്രാഹ്മണനും വിശപ്പുകൊണ്ടും മഴകൊണ്ടും വിവശനുമാണെന്ന് അവൾക്ക് മനസ്സിലായി. അയാൾ 'കൃഷ്ണാ രക്ഷിക്കണേ' എന്നു പഞ്ഞുകൊണ്ടിരുന്നു.

സുമതി താഴ്മയോടെ ബ്രാഹ്മണനോടു പറഞ്ഞു.

'അല്ലയോ ബ്രാഹ്മണാ! ഇങ്ങോട്ടു വരൂ. ഞാൻ നിങ്ങളെ ഗൃഹത്തിലേക്ക് കൊണ്ടുപോകാം. ഞാൻ ശൂദ്രസ്ത്രീയാണ്. എന്റെ അച്ഛൻ സാധുഭക്തനാണ്. അതുകൊണ്ട് ഭവാനെ പൂജിക്കണം.'

സുമതിയുടെ വാക്കുകേട്ട് ബ്രാഹ്മണൻ വിറച്ചുകൊണ്ടു പറഞ്ഞു.

'അല്ലയോ ഭദ്രേ! നിന്റെ ഗൃഹത്തിലേക്കു നഞാൻ വരാം. എന്റെ ജീവൻ രക്ഷിക്കൂ.'

സുമതി ബ്രാഹ്മണനെ തന്റെ ഗൃഹത്തിൽ കൊണ്ടുപോയി. ബ്രാഹ്മണന് ആഹാരം കൊടുത്തു. സുഖമായി ഉറങ്ങാൻ ഒരു കിടക്ക വിരിച്ചുകൊടുത്തു.

പിറ്റേദിവസം രാവിലെ മഴമാറി, സൂര്യൻ പ്രകാശിച്ചു. ഈ സമയത്തു ബ്രാഹ്മണൻ എഴുന്നേറ്റ് സുമതിയെ 'പുത്രീ പുത്രീ' എന്നു വിളിച്ചു.

സുമതി ബ്രാഹ്മണന്റെ അടുക്കൽ ചെന്നു. അപ്പോൾ ബ്രാഹ്മണൻ ചോദിച്ചു.

'അല്ലയോ വത്സേ! നിന്റെ അച്ഛൻ എവിടെ? വിളിക്കൂ. യാത്രപറയട്ടെ. ഞാൻ പോകുന്നു.

സുമതി അച്ഛനെ കൂട്ടികൊണ്ടു വന്നു. ബ്രാഹ്മണനെ നമസ്കരിച്ച് ചോദിച്ചു.

'ഇനി എന്താണ് ചെയ്യേണ്ടത്?'

ബ്രാഹ്മണൻ അവളുടെ ഭക്തി കണ്ട് സന്തുഷ്ടനായിട്ട് പറഞ്ഞു.

'വത്സേ' ഇന്നലെ രാത്രി നീയാണ് എന്നെ രക്ഷിച്ചത്. നീ ഉടനെ പുത്രവതിയായിത്തീരും.'

ബ്രാഹ്മണന്റെ വാക്കുകേട്ട് വാമദേവൻ ദുഃഖിതനായി ബ്രാഹ്മണനെ നമസ്കരിച്ചു പറഞ്ഞു. ‘ബ്രാഹ്മണശ്രേഷ്ഠാ! ഭവാന്റെ വാക്ക് യുക്തമല്ല. ഇവളുടെ ഭർത്താവ് മരിച്ചുപോയി. ഇവൾ ഇനി ഒരു ഭർത്താവിനെ സ്വീകരിക്കുകയുമില്ല. അതുകൊണ്ട് ഇവൾ പുത്രവതിയായിതീരും എന്നുള്ള ഭവാന്റെ വാക്ക് എങ്ങിനെ സത്യമാകും.’

അന്ധനായ ബ്രാഹ്മണൻ ദുഃഖിതനായി വാമദേവനോടു പറഞ്ഞു

‘എന്റെ  ആശീർവ്വാദം വ്യർത്ഥമായി ഭവിക്കയില്ല. ഭഗവൽപ്രസാദംകൊണ്ട് ഇതുവരെ വ്യർത്ഥമായി ഭവിച്ചിട്ടില്ല. ഞാൻ ഭീമാനദിയുടെ തീരത്തിൽ പോയി ഗോവിന്ദസ്വാമിയെ പൂജിക്കും. ഭഗവാൻ എന്റെ വാക്ക് സത്യമാക്കും.’

ആ ബ്രാഹ്മണൻ നദീതീരത്തുപോയി ഭഗവാനെ പൂജിച്ചു. ഒടുവിൽ ആഹാരവും ജലവും ഉപേക്ഷിച്ചു. വിശപ്പുകൊണ്ടും, ദാഹംകൊണ്ടും അയാൾ പരവശനായിത്തീർന്നു. അയാൾ തന്റെ ആഗ്രഹം സാധിച്ചില്ലെങ്കിൽ മരിക്കുവാൻതന്നെ ഒരുങ്ങി.

ഒരു ദിവസം ആ ബ്രാഹ്മണൻ അല്പം ഉറങ്ങി. സ്വപ്നത്തിൽ, വെള്ളവസ്ത്രംധരിച്ച് തുളസിമാലകൾ ധരിച്ച ഒരാൾ വന്ന് ബ്രാഹ്മണനോടു ചോദിച്ചു. ‘നീ എന്തിന് ഖേദിക്കുന്നു.’

ബ്രാഹ്മണൻ തന്റെ ആഗ്രഹങ്ങൾ പറഞ്ഞു. ഭഗവാൻ ബ്രാഹ്മണനോടു പറഞ്ഞു.

‘അല്ലയോ ബ്രാഹ്മണാ! എഴുന്നേല്കൂ. നിന്റെ അഭീഷ്ടം സാധിക്കും. നാളെ രാവിലെ നിന്റെ ഈ കണ്ണുകൾക്ക് കഴ്ചയുണ്ടാകും. അവൾക്കു പുത്രൻ ഉണ്ടാകും. സ്വപ്നത്തിൽ ഭർത്തൃസ്വരൂപനായിരിക്കുന്ന ശ്രീകൃഷ്ണപരമാത്മാവിന്റെ സംഗമം ലഭിച്ചിട്ട് വിഷ്ണുഭക്തനായിരിക്കുന്ന പുത്രനെ അവൾ പ്രസവിക്കും. അവൾ പ്രസവിക്കുമ്പോൾ അവൾ പാപിഷ്ഠയാണെന്ന് ആരെങ്കിലും പറഞ്ഞാൽ അവർ അന്ധരായും കുഷ്ഠരോഗികളായും തീരും.’

ഭഗവാൻ പറഞ്ഞു. ബ്രാഹ്മണൻ ഉറക്കം ഉണർന്നു. വിസ്മയത്തോടുകൂടി സ്വപ്നം വിചാരിച്ചുകൊണ്ട് ബാക്കിയുള്ള രാത്രി കഴിച്ചു. പ്രഭാതസമയത്ത് എഴുന്നേറ്റു നോക്കുമ്പോൾ അയാൾക്കു കാഴ്ചയുണ്ടാരുന്നു. അന്ധത്വം നീങ്ങിയതിനാൽ വിശപ്പുകൊണ്ടും ദാഹംകൊണ്ടും ഉള്ള ദുഃഖംകൂടി അയാൾ അറിഞ്ഞില്ല. സന്തോഷത്തോടുകൂടി വാമദേവന്റെ ഗൃഹത്തിൽ പോയി. അവനെ വിളിച്ച് സ്വപ്നം പറഞ്ഞു. തനിക്കു കണ്ണുകൾ ഉണ്ടായതു കാണിച്ചുകൊടുത്തു.

വാമദേവൻ ഇതെല്ലാം കേട്ടു സന്തോഷിച്ചു. ജനങ്ങളിൽനിന്നുള്ള ഭയത്തോടുകൂടി ഗോവിനദപ്രതിമ ഗൃഹത്തിൽ സ്ഥാപിച്ച് പൂജിക്കുവാൻ തുടങ്ങി. കുറെക്കാലം കഴിഞ്ഞപ്പോൾ ആ സുമതി സ്വപ്നത്തിൽ ഭർത്താവിനെ കണ്ടു. ആ രാത്രിയിൽതന്നെ എഴുന്നേറ്റു വരുവാൻ പോകുന്നത് ചിന്തിച്ച് വ്യസനത്തോടുകൂടി തല താഴ്ത്തി നില്ക്കുമ്പോൾ അവളുടെ അമ്മ അവളോടു ചോദിച്ചു.

‘എന്താണ് ഒരു കാരണവും കൂടാതെ നിനക്കു മനസ്താപം ഉണ്ടായത്? എന്തുകൊണ്ടാമ് വ്യസനം?’

അവൾ സ്വപ്നവൃത്താന്തങ്ങൾ പറഞ്ഞു. അതുകേട്ടപ്പോൾ അമ്മ ബ്രാഹ്മണന്റെ വരദാനങ്ങൾ മുതലായവ അവളോടു പറഞ്ഞു. പുത്രി അതുകേട്ട് വിശ്വസിച്ച് സമാധാനത്തോടുകൂടി ദിനങ്ങൾ കഴിച്ചുകൂട്ടി. ഗോവിന്ദഭജനവും സാധുസേവയും ചെയ്ത് അവർ മൂന്നുപേരും പത്തുമാസം കഴിച്ചു.

ഒരു ദിവസം രാത്രി സുമതി ഒരു പുത്രനെ പ്രസവിച്ചു. വാമദേവൻ വരദാനം ഓർത്ത് സന്തുഷ്ടചിത്തനായി ഭാര്യയോടു പറഞ്ഞു.

‘ഇവന് നാനദേവൻ എന്നു പേരിടാം. പുത്രിയുടെ പുത്രൻ, പുത്രൻതന്നെയാണ്.’

പിറ്റേദിവസം രാവിലെ വാമദേവൻ ബ്രാഹ്മണ ഗൃഹത്തിൽപോയി ദാനങ്ങൾ ചെയ്യാനായി പുരോഹിതനെ വിളിച്ചു. പുരോഹിതൻ വാമദേവനെ നോക്കി നിന്ദയോടുകൂടി ചിരിച്ചു. അവിടെ ഉണ്ടായിരുന്നവർ എല്ലാവരും ചിരിച്ചു. അവൾ വ്യഭിചാരിയാണെന്ന് അവർ ചിന്തിച്ചു. എങ്കിലും അവർ വാമദേവന്റെ കൂടെ പോയി. വാമദേവൻ അവരെ യഥായോഗ്യം പൂജിച്ചു.

നാമദേവൻ ക്രമേണ വളർന്ന് മണ്ണിൽ കളിക്കുവാൻ തുടങ്ങി. ചെറിയ കുട്ടികളോടുകൂടി മണ്ണുകൊണ്ടു ഭഗവൽ സ്വരൂപം ഉണ്ടാക്കി ദിവസംതോറും ഭഗവൽപൂജചെയ്തു.

നാമദേവന് ഏഴുവയസ്സായി. ഒരുക്കൽ വാമദേവനു പുറത്തേക്കു പോകേണ്ടുവന്നു. അവൻ നാമദേവനെ വിളിച്ചുപറഞ്ഞു. വത്സാ! ഞാൻ കച്ചവടക്കാര്യത്തിനു പുറത്തേയ്ക്കു പോകുന്നു. മൂന്നു ദിവസം താമസം ഉണ്ട്. നീ ദിവസംതോറും രാവിലെ എഴുന്നേറ്റ് പശുവിനെ കറന്നുശുചിയായിട്ട് ഗോവിന്ദനു നിവേദിക്കണം. എന്നിട്ട് നീയും ഭക്ഷണം കഴിക്കൂ. ഇത് എന്റെ ഒരു വ്രതമാണ്.

നാമദേവൻ രാവിലെ എഴുന്നേറ്റു ആലിലകൾകൊണ്ട് ഒരു പാത്രം ഉണ്ടാക്കി. അതിൽ പശുവിനെ കറന്ന് ഗോവിന്ദമൂർത്തിയുടെ അടുത്തു കൊണ്ടുപോയി വളരെ വിനയത്തോടുകൂടി പറഞ്ഞു.

'അല്ലയോ സ്വാമി! എന്റെ മുത്തച്ഛൻ ദൂരദിക്കിലേക്കു പോയിരിക്കുന്നു. അദ്ദേഹം പറഞ്ഞുതുപോലെ ഞാൻ ഇതാ പാൽ കൊണ്ടുവന്നിരിക്കുന്നു. ഇതു കഴിക്കൂ.'

നാമദേവൻ ഗോവിന്ദപ്രതിമയുടെ അടുക്കൽ പാൽകാണിച്ചുകൊടുത്തു. പ്രതിമ പാൽ കുടിച്ചില്ല. മാനദേവൻ ഭൂമിയിൽ വീണു നമസ്കരിച്ചിട്ട് പിന്നെയും എഴുന്നേറ്റ് വീണ്ടും പ്രാർത്ഥിച്ചു. ഗോവിന്ദമൂർത്തി പാൽ കുടിച്ചില്ല. അപ്പോൾ നാമദേവൻ മനസ്സുകൊണ്ടു വിചാരിച്ചു.

'ഈ പാലിൽ മധുരം ചേർത്തിട്ടില്ല. അതുകൊണ്ടാണ് സ്വാമി പാൽ കുടിക്കാത്തത്. പഞ്ചസാര ചേർക്കാം'.

പാലിൽ മധുരം ചേർത്തു. പാൽ എഴുത്തു പ്രതിമയുടെ അടുക്കൽ കൊണ്ടുപോയി. പാൽ കുടിച്ചില്ല. പല പ്രാവശ്യം പ്രാർത്ഥിച്ചു. പ്രതിമ പാൽ കുടിച്ചില്ല.

അപ്പോൾ കുട്ടി ചിന്തിച്ചു. 'എന്നെ സ്വാമി അറിയില്ല. അതുകൊണ്ടായിരിക്കും ഞാൻ കൊടുത്ത പാൽ കുടിക്കാത്തത്.'

അവൻ പറഞ്ഞു. 'ഞാൻ വാമദേവന്റെ പുത്രിയുടെ പുത്രനാണ്. ഈ ഗൃഹത്തിൽതന്നെ താമസിക്കുന്നവനാണ്. ഞാൻ നിന്നെ അറിയും. നീ എന്നെ അറിയില്ലേ?'

പാൽ എടുത്തുകൊണ്ടു പറഞ്ഞു. പ്രസാദിക്കണേ. ഈ പാൽ കുടിക്കൂ.

അവൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ പകൽ കഴിഞ്ഞു. പ്രതിമ പാൽ കുടിക്കാത്തതുകൊണ്ട് കുട്ടി ചിന്താപരവശനായി വിചാരിച്ചു.

'ഞാൻ ശുചിയായിട്ടില്ലെന്നുണ്ടോ? അതോ പാൽ അശുചിയാണെന്നുണ്ടോ? പാത്രം ശുചിയല്ലെന്നുണ്ടോ? എന്തുകൊണ്ടാണു ഗോവിന്ദൻ പാൽ കുടിക്കാത്തത്? ഞാൻ നാളെരാവിലെ എഴുന്നേറ്റ് പാത്രം നല്ലവണ്ണം വെടിപ്പാക്കി ഞാനും കുളിച്ച്, പശുവിനെ കറന്ന് മധുരം ചേർത്തുകൊടുക്കാം. എന്നാൽ നിശ്ചയമായും ഗോവിന്ദൽ പാൽ കുടിക്കും. ഇപ്പോൾ ഗോവിന്ദൻ വിശന്നിരിക്കുമ്പോൾ ഞാനും ഭക്ഷണം കഴിക്കുന്നില്ല.'

നാമദേവൻ രാത്രിയിൽ ഒന്നും കഴിച്ചില്ല. അമ്മ നിർബന്ധിച്ചിട്ടും കഴിച്ചില്ല.

അവൻ രാവിലെ എഴുന്നേറ്റ് ഗോവിന്ദമൂർത്തിയുടെ ഗൃഹം വെടിപ്പുവരുത്തി. പശുവിനെ കറന്ന് കുളിച്ച് ശുചിയായിവന്ന് പാൽ പ്രതിമയുടെ അടുക്കൽവച്ച് പറഞ്ഞു.

'സ്വാമി ഇനി എങ്കിലും പാൽ കുടിക്കൂ.'

പ്രതിമ പാൽ കുടിച്ചില്ല. അപ്പോൾ പല്ലുതേക്കുകയും കുളിക്കുകയും ചെയ്തിട്ടില്ലാത്തതുകൊണ്ടായിരിക്കും പാൽ കുടിക്കാത്തത് എന്ന് കുട്ടി വിചാരിച്ചു. വെള്ളംകൊണ്ടുവന്ന് പ്രതിമയെ നല്ലവണ്ണം കുളിപ്പിച്ചു. നല്ല വസ്ത്രവും മറ്റും ഉടുപ്പിച്ചു. മുമ്പിൽനിന്ന് കൈകൊണ്ടു പാൽ എടുത്ത് വളരെ സ്നേഹത്തോടുകൂടി പറഞ്ഞു.

'ഞാൻ ഇന്നലെ യാതൊന്നും കഴിച്ചില്ല. എനിക്കു വളരെ വിശപ്പുണ്ട്. വേഗം പാൽകുടിക്കൂ.

പ്രതിമ പാൽ കുടിച്ചില്ല. ഇതു കണ്ടപ്പോൾ കുട്ടി ഉറക്കെ കരയുവാൻ തുടങ്ങി. ഗോവിന്ദപ്രതിമയുടെ രണ്ടു കണ്ണുകളിൽനിന്നും വെള്ളം ഒഴുകുന്നതു കണ്ടു കുട്ടി പറഞ്ഞു. എന്തിനാണ് കരയുന്നത്? ഈ പാൽ കുടിക്കൂ. ഇല്ലെങ്കിൽ ഞാൻ ഇപ്പോൾ തന്നെ നിന്റെ മുമ്പിൽവച്ച് മരിക്കും.

ഗോവിന്ദപ്രതിമയുടെ വായിൽ പാൽ അടുപ്പിച്ചുകൊടുത്തു. അപ്പോൾ ആ ഗോവിന്ദപ്രതിമ പാൽ കുടിച്ചു.

നാമവേദൻ സന്തോഷത്തോടുകൂടെ പ്രതിമയോടു പറഞ്ഞു. 'അല്ലയോ ഗോവിന്ദാ! പാൽ മുഴുവനും കുടിച്ചുകഴിഞ്ഞുവോ? എനിക്ക് ഒട്ടു വെച്ചിട്ടില്ലേ? നിന്റെ ഉച്ഛിഷ്ടം മുത്തച്ഛൻ ഞങ്ങൾക്കെല്ലാവർക്കും തരാറുണ്ടല്ലോ. അതുകൊണ്ടു ചോദിക്കുകയാണ്?'

ഗോവിന്ദമൂർത്തി ചിരിച്ചുകൊണ്ട് വായിൽനിന്ന് പുറത്തേക്കു പാൽ വിട്ടു. ആ കുട്ടി അത് കൈകൊണ്ടു വാങ്ങി. അതു കുടിച്ച് പിന്നെ അമ്മ കൊടുത്ത ഭക്ഷണസാധനങ്ങൾ എല്ലാം ഭക്ഷിച്ചു.

ഇതുകേട്ട് ചിലർ വിശ്വസിച്ചില്ല. ചിലർ 'ഭഗവാൻ ഭക്തവത്സലനാണ്. അതുകൊണ്ടു സത്യമായിരിക്കും' എന്നു പറഞ്ഞു. ചിലർ മാനദേവന്റെ ഗൃഹത്തിൽവന്ന് ഈ കാര്യം സുമതിയോടു ചോദിച്ചു.

കുറേക്കാലം കഴിഞ്ഞപ്പോൾ വാമദേവൻ മരിച്ചു. ഭീമാനദിയുടെ തീരത്ത് അവനെ ദഹിപ്പിക്കുവാൻ ചിതയിൽ അഗ്നി ജ്വലിപ്പിച്ചിട്ട് വാമദേവന്റെ ഭാര്യ സന്തോ,ത്തോടുകൂടി അതിൽ പ്രവേശിച്ചു. അവനോടുകൂടി ദഹിച്ചു. നാമദേവൻ വളരെ ദുഃഖത്തോടുകൂടി അവർക്കു വേണ്ടുന്ന പിതൃക്രിയകളെല്ലാം ചെയ്തു. മുത്തച്ഛൻ സമ്പാദിച്ചിട്ടുള്ള ധനംകൊണ്ടു സാധുക്കളെ പൂജജിച്ചു. അയാളും അമ്മയും ഭക്ഷണം കഴിച്ചു. സാധുക്കൾ തന്നെ വിഷ്ണു എന്നു വിചാരിച്ചു.

ഒരിക്കൽ ഏകാദശി ദിവസം ഒരു അത്ഭുതം ഉണ്ടായി. ഭീമാനദിയുടെ തീരത്ത് പണ്ഡരിപുര ക്ഷേത്രത്തിൽ ഭക്തന്മാർ കൂടി ഹരിവാസരം ഉപവസിച്ചു. രാത്രി ഉറക്കം ഒഴിച്ച് നൃത്തംചെയ്തും കീർത്തനം പാടിയും ജഗന്നാഥനെ സന്തോഷിപ്പിച്ചുകൊണ്ടിരുന്നു.

അവരുടെ ഗീതനാദം കേട്ടു നാമദേവൻ വളരെ സന്തുഷ്ടനായി. അർദ്ധരാത്രിയിൽ ആ വിഷ്ണുമന്ദിരത്തിലേക്കു പോയി. ആ വിഷ്ണുഭക്തൻ ഉപവാസത്തോടുകൂടിയവനായിരുന്നു. പുറത്തുനിന്നു ദേവനെ നമസ്കരിച്ചു. കാലിൽ ഇട്ടിരുന്ന മെതിയടി അഴിച്ചു വസ്ത്രത്തിൽ കെട്ടി (പുറത്തുവെച്ചാൽ കള്ളന്മാർ കൊണ്ടുപൊയ്ക്കളയുമെന്ന് വിചാരിച്ച്) അകത്തുപോയി. കീർത്തനം ചൊല്ലി നൃത്തം ചെയ്തു. അപ്പോൾ വസ്ത്രത്തിൽ കെട്ടിയിരുന്ന മെതിയടി ഒരാൾ കണ്ടുപിടിച്ചു.

'എടാ, മൂർഖാ! ഇതെന്താണ് കാലിൽ ഇടുന്നതു ക്ഷേത്രത്തിന്റെ ഉള്ളിൽ കൊണ്ടുവന്നത്?'

ഒരാൾ അവനെ അടിച്ചു. വേറേ ആൾ അവനെ പുറത്തുതള്ളി.

നാമദേവൻ പുറത്തുവന്ന് വളരെസന്തോഷിച്ചു പറഞ്ഞു. 'ഞാൻ ചെയ്ത തെറ്റിനു ഇവർ എന്നെ ശിക്ഷിച്ചതു വളരെ നന്നായി. എന്റെ ലോഭംകൊണ്ടല്ലേ ഞാൻ ക്ഷേത്രത്തിന്റെ ഉള്ളിൽ മെതിയടി കൊണ്ടുപോയത്.'

നാമദേവൻ ക്ഷേത്രത്തിന്റെ പിൻഭാഗത്ത് പോയി നിന്ന് ഭക്തിയോടുകൂടി ഭഗവാനെ സ്മരിച്ചു. സന്തോഷാശ്രുക്കൾകൊണ്ടു ഗൽഗദാക്ഷരത്തോടുകൂടി നൃത്തം ചെയ്തു. അപ്പോൾ എല്ലാവരും ഇതു ഭൂകമ്പമാണ് എന്ന് കരുതി. ക്ഷേത്രം വീണുപോകുമോ എന്നുള്ള ഭീതികൊണ്ടു പുറത്തേക്ക് ഓടി. ക്ഷണംകൊണ്ട് ക്ഷേത്രത്തിന്റെ ഇളക്കം മാറി. ക്ഷേത്രം നാമദേവൻ നില്ക്കുന്ന ദിക്കിലേയ്ക്കു മുഖമായി തിരിഞ്ഞുനിന്നു. എല്ലാവരും നാമദേവൻ അതിഭക്തിയോടുകൂടി തൊഴുതുകൊണ്ടു നില്ക്കുന്നതുകണ്ടു.

അവർ എല്ലാവരും നാമദേവന്റെ സമീപത്തുപോയി അവനെ സ്തുതിച്ചു.

ഗുജറാത്തിലെ രാജാവ് മുസൽമാനായിരുന്നു. ആ രാജാവിന്റെ അടുക്കൽ ചെന്ന് ചില ദുർജ്ജനങ്ങൾ പറഞ്ഞു.

'അല്ലയോ രാജാവേ! ഞങ്ങളുടെ ഗ്രാമത്തിൽ നാമദേവൻ എന്ന ഒരു ദുഷ്ടൻ ഞങ്ങളുടെ മുമ്പിൽവെച്ച് വളരെ ഡംഭത്തോടുകൂടി ഈശ്വരപൂജ ചെയ്യുന്നു. അതുകൊണ്ട് രാജാവ് അവനെ

പരീക്ഷിക്കണം. ഞങ്ങൾ എല്ലാവരും രാജാവിന്റെ സഹായം ഉണ്ടെങ്കിൽ യത്നിക്കാം. പിന്നെ അവന്റെ പൂജ എന്തു ചെയ്യുമെന്ന് അറിഞ്ഞിട്ട് ശാസിക്കാം.'

രാജാവു പറഞ്ഞു. 'ഞാൻ നിങ്ങൾക്കുവേണ്ട സഹായം നിങ്ങൾ പറയുന്നതുപോലെ ചെയ്യാം.'

രാജാവിന്റെ വാക്കുകേട്ട് അവർ എല്ലാവരും കൂടി നാമദേവനെ ഉപദ്രവിക്കാൻ എന്താണു മാർഗ്ഗമെന്ന് തമ്മിൽ ആലോചിച്ചു. ഒരു പശു ചത്തുകിടക്കുന്നതുകണ്ട് ഒരാൾ പറഞ്ഞു.

'മരിച്ച പശുവിനെ നാമദേവന്റെ വീട്ടിൽ രാത്രി എല്ലാവരും ഉറങ്ങിയതിന്റെ ശേഷം കൊണ്ടുപോയി വയ്ക്കാം. അവൻ രാവിലെ എഴുന്നേറ്റു പുറത്തേയ്ക്കു വരാൻ വാതിൽ തുറക്കും. അപ്പോൾ ഈ പശു ചത്തതുപോലെ വീഴും. നാമെല്ലാവരും കൂടി കോലാഹലം ഉണ്ടാക്കാം. ഈ നാമദേവൻ ഇതാ ഒരു പശുവിനെ കൊന്നു എന്നും മറ്റും പറയാം. അവനെ നിന്ദിച്ച് രാജസന്നിധിയിൽ പോയി പറയാം, ദുഷ്ടനായ നാമദേവൻ ഒരു പശുവിനെ കൊന്നിരിക്കുന്നു. ഇവൻ ആ കൊന്ന പശുവിനെ ജീവിപ്പിക്കണം. അല്ലെങ്കിൽ അവൻ മുസ്ലീമാകണം. എന്നിങ്ങനെ ഒരു രാജകല്പനയോടുകൂടി രാജഭൃത്യന്മാരെ കൂട്ടികൊണ്ട് നമുക്ക് അവന്റെ സമീപത്തുവരാം. അപ്പോൾ ദുഷ്ടബുദ്ധിയായ അവൻ എന്തുപറയും എന്ന് കാണാം.'

ആ രാത്രിയിൽതന്നെ അവർ അപ്രകാരം ചെയ്തു. പ്രഭാതത്തിൽ എല്ലാവരും എഴുന്നേറ്റ് നോക്കി. നാമദേവൻ എഴുന്നേറ്റ് ഗോവിന്ദപ്രതിമയെ മനസ്സിൽ സ്രിച്ചുകൊണ്ട് വാതിൽ തുറന്നു.

ചത്ത പശു താഴെവീണു. നാമദേവൻ ഇതുകണ്ട് വിസ്മയിച്ചു. ഇത് എങ്ങനെ ഉണ്ടായിയെന്നു വിചാരിച്ചു പരിഭ്രമിച്ചു തൂണുപോലെ നിന്നു. അപ്പോൾ ദുഷ്ടന്മാർ എല്ലാരും ഒത്തുകൂടി, നാമദേവൻ ഇളകാതെ നില്ക്കുന്നു. നാമദേവനെ നിന്ദിച്ചുകൊണ്ട് അവർ തമ്മിൽ പറഞ്ഞു.

'ഇവൻ മഹാധൂർത്തനാണ് ഇവന്റെ ഭക്തിചിഹ്നങ്ങൾ വെറുതെയാണ്. അത് നമ്മളെ വഞ്ചിക്കുവാൻ വേണ്ടിയാണ്. എടാ! നീ എന്തിന് ഈ പശുവിനെ കൊന്നു? നിന്റെ സാധനങ്ങൾ എന്തെങ്കിലും ഈ പശു തിന്നുവോ? അതു തണുപ്പുകൊണ്ടു ബുദ്ധിമുട്ടീട്ട് നിന്റെ വാതുക്കൽ വന്നു. അതിനു നീ അതിനെ കൊന്നു.

അപ്പോൾ കൂട്ടത്തിൽനിന്ന ഒരാൾ 'ഈ പശു എന്റേതാണ് എന്നു പറഞ്ഞ് കരയാൻ തുടങ്ങി.

അവർ രാജഭവനത്തിലേക്കുപോയി രാജാവിനോടു പറഞ്ഞു.

'അല്ലയോ രാജാവേ, എന്റെ പശുവിനെ നാമദേവൻ വടികൊണ്ടടിച്ചു കൊന്നു. ഇതെല്ലാവരും കണ്ടിട്ടുണ്ട്. മരിച്ച പശു അവന്റെ വാതുക്കൽതന്നെ കിടക്കുന്നു. അതുകൊണ്ട് ആ ദുരാചാരം ചെയ്തവനെ ശിക്ഷിക്കേണ്ടതാണ്.'

അവൻ പറഞ്ഞതുകേട്ട് രാജാവ് ഭൃത്യന്മാരെ വിളിച്ചുപറഞ്ഞു: 'നിങ്ങൾ നാമദേവന്റെ ഗൃഹത്തിൽ പോയി പശുവിനെ എന്തിനു കൊന്നു എന്നു ചോദിക്കണം. ആ മരിച്ച പശു അവന്റെ അടുത്തു കിടക്കട്ടെ. അതിനെ അവൻ ജീവിപ്പിക്കുന്നില്ലെങ്കിൽ അവൻ എന്നോടുകൂടെ മുസ്ലീമാകണം. അതു അവൻ സ്വീകരിക്കുന്നില്ലെങ്കിൽ അപ്പോൾ അവനെ കൊന്നുകളയണം. ഇതിൽ രണ്ടിലൊന്ന് ഇഷ്ടമുള്ളത് ചെയ്യുവാൻ പറയൂ. ഇതിൽ രണ്ടിൽ ഒന്നു ചെയ്യുന്നതുവരെ നാമദേവനെ ഒരിടത്തും പോകുവാൻ സമ്മതിക്കേണ്ട.'

രാജകല്പന കേട്ട്, ഭൃത്യന്മാർ നാമദേവന്റെ അടുക്കൽ ചെന്ന് രാജാവു പറഞ്ഞതെല്ലാം പറഞ്ഞു. ഇതെല്ലാം കേട്ടപ്പോൾ നാമദേവന്റെ അമ്മ സുമതി വളരെ ഭയപ്പെട്ടു. ദുഃഖംകൊണ്ടു ഗൽഗദാക്ഷരത്തോടുകൂടി കരഞ്ഞുകൊണ്ട് നാമദേവനോടു പറഞ്ഞു.

'അല്ലയോ പുത്രാ! രാജാവ് ഉഗ്രശാസനനാണ്. നിന്നെ കൊന്നുകളയും. അതുകൊണ്ട് രാജാവിനെത്തന്നെ ശരണം പ്രാപിക്കൂ.'

അമ്മ പറഞ്ഞതുകേട്ട് നാമദേവൻ ദുഃഖിതനായി. എങ്കിലും ദുഃഖം ഇല്ലാത്തവനെപ്പോലെ അമ്മയോടു പറഞ്ഞു.

'അമ്മേ! ഞാൻ ഈ പശുവിനെ കൊന്നിട്ടില്ല. ഇവർ വെറുതെ പറയുന്നതാണ്. എന്നെക്കൊണ്ടു അമ്മ ദുഃഖിക്കേണ്ട. ഗോവിന്ദസ്വാമിയെ ശരണം പ്രാപിക്കൂ.'

നാമദേവൻ അവന്റെ ഗൃഹത്തിലിരുന്നു. ഭക്തന്മാരെല്ലാം കൂട്ടി രാത്രിയിൽ മരിച്ച പശുവിനേയും വെച്ച് അതിന്റെ ചുറ്റും എല്ലാവരും ഇരുന്നു. ശ്രീകൃഷ്ണനെ ധ്യാനിച്ച്കൊണ്ടു ഏകാഗ്രചിത്തനായി കീർത്തനങ്ങൾ പാടുവാൻ തുടങ്ങി.

നാമദേവൻ പാടിക്കൊണ്ടിരുന്നു. പിറ്റേദിവസം മദ്ധ്യാഹ്നമയമായി. ഭഗവാൻ പശുവിനെ ജീവിപ്പിച്ചു. നാമദേവൻ സന്തോഷത്തോടുകൂടി ആനന്ദാശ്രുക്കളോടെ പറഞ്ഞു.

'പശു ഇതാ ജീവിച്ചു. ഇതിനെ സ്വീകരിച്ചു പ്രസാദിക്കുക. ഇതാ ഞാൻ നമസ്കരിക്കുന്നു.'

ആ പശു, 'ഇതെന്റെ പശുവാണെന്നു' പറഞ്ഞ ആ ദുഷ്ടനെ കൊമ്പുകൾകൊണ്ടു കുത്തി. അപ്പോൾ അവൻ ഭൂമിയിൽ വീണു. അവൻ വീണതു കണ്ടപ്പോൾ മറ്റുള്ളവർ നാലുദിക്കിലേക്കും ഓടിപ്പോയി.

നാമദേവൻ  ആ ദുഷ്ടൻ വീണുകിടക്കുന്നതു കണ്ടിട്ട് അവനെ വേഗം എടുത്തു തന്റെ മടിയിൽ കിടത്തി വെള്ളം കൊണ്ടുവന്നു കൊടുത്തു.

ആ പശു തന്റെ കുട്ടിയെ കാണാതെ നിലവിളിച്ചു. ആ പശുവിന്റെ കുട്ടി കരഞ്ഞുകൊണ്ട് ഓടിവന്ന് പശുവിന്റെ മുല കുടിക്കുവാൻ തുടങ്ങി. പശു സ്നേഹത്തോടെ കുട്ടിയെ നോക്കി.

ഇതു കണ്ടിട്ട് രാജഭൃത്യന്മാർ ഓടിപ്പോയി രാജാവിനോടു പറഞ്ഞു. രാജാവ് ഇതുകേട്ട് അവിടെ വന്നു. അതെല്ലാം കണ്ടു സന്തുഷ്ടനായി നാമദേവനോടു പറഞ്ഞ്.

'അല്ലയോ നാമദേവാ, നീ സാധു തന്നെയാണ്. നീ എന്നെക്കൊണ്ട് എന്താണ് ആഗ്രഹിക്കുന്നത്. പറയുക.

നാമദേവൻ തൊഴുതുകൊണ്ടു പറഞ്ഞു. 'അല്ലയോ രാജാവേ, എനിക്ക് ധനംകൊണ്ടു കാര്യമില്ല എനിക്ക് ഗോവിന്ദസ്വാമി ഭക്ഷണം തരുന്നുണ്ട്. അതുകൊണ്ടുതന്നെ ഞാൻ കൃതാർത്ഥനാണ്.'

നാമദേവൻ പറഞ്ഞതുകേട്ട് രാജാവു വിശേഷമായ ഒരു കിടക്ക കൊടുത്തു. 'ഇത് എന്റെ സന്തോഷത്തിനു വേണ്ടി സ്വീകരിക്കൂ.'

നാമദേവൻ അതു വാങ്ങി. അപ്പോൾതന്നെ നദിയിൽ എറിഞ്ഞു. സ്നാനവും പൂജയും മറ്റും കഴിച്ച് ഭക്തന്മാരോടുകൂടി ഭക്ഷണം കഴിച്ചു. സന്തോഷത്തോടുകൂടി ഗോവിന്ദകീർത്തനം ആലപിച്ചു കഴിഞ്ഞു. കുറേക്കാലം കഴിഞ്ഞപ്പോൾ ആ കിടക്ക നദിയിൽ കളഞ്ഞതായി ആരോ പറഞ്ഞ് രാജാവ് കേട്ടു. നാമദേവനെ വരുത്തി ചോദിച്ചു.

'ഞാൻ തന്ന ആ പഴയ കിടക്ക ഇങ്ങോട്ടു തരൂ. പുതിയ കിടക്ക ഞാൻ അങ്ങോട്ടുതരാം.'

നാമദേവൻ രാജാവിനോടു പറഞ്ഞു: 'അല്ലയോ രാജാവേ, എന്റെകൂടെ വരിക. ഏതു കിടക്കയാണ് എനിക്കു തന്നത്? അതു നോക്കി നിശ്ചയിച്ചിട്ട് എടുത്തുകൊള്ളുക.'

നാമദേവൻ രാജാവിനെ കൂട്ടിക്കൊണ്ട് നദീതീരത്തിൽ പോയി. ജലത്തിൽനിന്നു ധാരാളം കിടക്കകൾ എടുത്തു കരയിൽ ഇട്ടു. അപ്പോൾ രാജാവ് തന്റെ കിടക്ക ഏതാണെന്ന് അറിയാതെ പരിഭ്രമിച്ചു. നാമദേവനെ തൊഴുതു പറഞ്ഞു.

'ഞാൻ ചെയ്ത അപരാധത്തെ ക്ഷമിക്കൂ.'

രാജാവ് വിളംബരം ചെയ്തു. 'നാമദേവൻ എന്റെ ഇഷ്ടനാണ്. അവനെ ആരു ദ്വേഷിക്കുന്നുവോ അവർ എന്റെ ശത്രുക്കളാണ്. അവരെ ഞാൻ ശിക്ഷിക്കും.'

ഒരു ദിവസം ആ ഗ്രാമത്തിൽ ഒരു ഗൃഹം തീപിടിച്ചു. കാറ്റിന്റെ ശക്തികൊണ്ട് നാമദേവന്റെ ഗൃഹവും തീപിടിച്ചു. ജനങ്ങൾ തീ കെടുത്തുവാനായി വന്നു. നാമദേവൻ അവരെ തടുത്തു. നാമദേവൻ ഗോവിന്ദപ്രതിമ എടുത്തുകൊണ്ടുവന്ന് അതിസന്തോഷത്തോടുകൂടി പറഞ്ഞു.

'എനിക്ക് കിട്ടേണ്ടതെല്ലാം കിട്ടി. മഹാഭാഗ്യം! മഹാഭാഗ്യം! ഗോവിന്ദപ്രതിമ ഒരു സ്ഥലത്തു വെച്ച് അതിന്റെ മുമ്പിൽനിന്ന് തംബുരു എടുത്തുകൊണ്ട് പാടുവാനും ആടുവാനും തുടങ്ങി. ഗൃഹം

മുഴുവനും ക്ഷണംകൊണ്ടു ദഹിച്ചു ഭസ്മമായി. അപ്പോൾ ഭസ്മം എല്ലാം വാരിക്കളഞ്ഞു ഗോവിന്ദ സ്വാമിയെ അവിടെ കൊണ്ടുപോയി വച്ച് അമ്മയോടുകൂടി ഇരുന്നു.

കുറേ ദിവസംകഴിഞ്ഞു. അപ്പോൾ അമ്മ പറഞ്ഞതുകൊണ്ട് നാമദേവൻ ഗൃഹമുണ്ടാക്കാൻ തുടങ്ങി. അവിടവിടെ പോയി ചില മരങ്ങളും മുളകളും മറ്റും കൊണ്ടുവന്ന് ഒരുവിധം കെട്ടിയുണ്ടാക്കി. പുരമേയുവാനായി വയ്ക്കോൽ അന്വേഷിച്ചപ്പോൾ എങ്ങും കിട്ടിയില്ല. നാമദേവന്റെ അമ്മ ഇതുകണ്ടു പറഞ്ഞു 'കുഞ്ഞേ ഈ പുരമേഞ്ഞില്ലല്ലോ. വെയിലും കാറ്റും കൊണ്ട് എങ്ങിനെയാണ് ഇതിൽ ഇരിക്കുന്നത്.'

അമ്മ പറഞ്ഞതുകേട്ട് നമദേവൻ വയ്ക്കോൽ അന്വേഷിച്ച് ദൂരദിക്കിലേക്കു പോയി. വയ്ക്കോൽ വാങ്ങി വലിയ കെട്ടാക്കി കെട്ടി. വളരെ പണിപ്പെട്ട് അത് തലയിൽ എടുത്തുകൊണ്ട് ഗൃഹത്തിലേക്കു വരുമ്പോൾ വഴിയിൽ ആ ഭാരംകൊണ്ട് ദുഃഖിതനായി അതു ഇറക്കിവച്ച് ഒരുവൃക്ഷത്തിന്റെ ചുവട്ടിൽ കിടന്നുറങ്ങി. ഭഗവാൻ അവിടെ വന്ന് നാമദേവരൂപം ധരിച്ച് വയ്ക്കോൽക്കെട്ടു തന്റെ തലയിൽ എടുത്തു നാമദേവന്റെ ഗൃഹത്തിലേക്കു പോയി. വയ്ക്കോൽ മേയുവാൻ തുടങ്ങി. ആ സമയം നാമദേവന്റെ അമ്മ സങ്കടത്തോടെ പറഞ്ഞു.

'മകനേ നീ വിശപ്പുകൊണ്ടും ദാഹംകൊണ്ടും വളരെ ക്ഷീണിച്ചിരിക്കുന്നു. ഭക്ഷണം കഴിച്ചിട്ട് മേഞ്ഞാൽ മതി.'

അമ്മ പറഞ്ഞതുകേട്ടപ്പോൾ നാമദേവരൂപധാരിയായ ഹരി പറഞ്ഞു. അമ്മേ! ഞാൻ ക്ഷണംകൊണ്ടു മേഞ്ഞുകളയാം. എന്നിട്ട് അഞാൻ കുളിച്ചുവരാം. അപ്പോഴേയ്ക്ക് അമ്മ ഭക്ഷണം തയ്യാറാക്കൂ.'

ആ ഗൃഹം വേഗത്തിൽ മേഞ്ഞു ബാക്കിയുള്ള വയ്ക്കോലും കയറും മറ്റും എടുത്തിട്ടു പറഞ്ഞു. 'അമ്മേ ഇത് എടുത്തു വയ്ക്കു ഞാൻ കുളിക്കാൻ പോകുന്നു.'

അമ്മയോട് ഇങ്ങനെ പറഞ്ഞ് ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ മറഞ്ഞു.

നാമദേവൻ ഉറക്കം ഉണർന്നു നോക്കിയപ്പോൾ വയ്ക്കോൽ കണ്ടില്ല. ആരോ കൊണ്ടുപോയി എന്നു വിചാരിച്ച് വേഗം തന്റെ ഗൃഹത്തിലേക്കു വന്നു. അകലെ കുളിക്കാൻപോയ മകനെ കാത്തുനിന്ന അമ്മയെ കണ്ടപ്പോൾ ദുഃഖത്തോടെ പറഞ്ഞു.

'വയ്ക്കോൽ കൊണ്ടുവരുമ്പോൾ ക്ഷീണംകൊണ്ട് വഴിയിൽകിടനന്ന് കുറച്ച് ഉറങ്ങിപ്പോയി. ആ വയ്ക്കോൽ ആരോ കൊണ്ടുപോയി. ഞാൻ ഇങ്ങോട്ടു പോന്നു.'

നാമദേവൻ പറഞ്ഞതുകേട്ട് സുമതി വളരെ വിസ്മയത്തോടുകൂടി പറഞ്ഞു. 'നീ എന്താണ് ഇങ്ങനെ പറയുന്നത്? നിനക്കു ചിത്തഭ്രമം ഉണ്ടോ? നീ പുര മേഞ്ഞ് വയ്ക്കോലും കയറും മറ്റും എന്റെ പക്കൽതന്ന് കുളിക്കാൻ പോയതല്ലേ? വിശന്നിരിക്കുന്ന നിന്നെ കാത്താണ് ഞാൻ ഇങ്ങോട്ടു വന്നുനിന്നത്.'

അമ്മ പറഞ്ഞതുകേട്ട് നാമദേവൻ വിസ്മിതനായി അമ്മയെ നമസ്കരിച്ച് തന്നെ വളരെ നിന്ദിച്ചു. 'ഛീ എന്റെ ജന്മം വ്യർത്ഥംതന്നെ ഭഗവാനെ കാണ്മാൻ എനിക്കു കഴിഞ്ഞില്ലല്ലോ.'

നാമദേവൻ സങ്കടപ്പെട്ടുകൊണ്ടിരിക്കുമ്പോൾ അമ്മ ഭക്ഷണം കഴിക്കുവാനായി നിർബന്ധിച്ചു. അപ്പോൾ അവൻ എഴുന്നേറ്റു പോയി കുളിച്ച് ഗോവിന്ദനെ പൂജിച്ചു ഭക്ഷണം കഴിച്ചു.

ഒരു ദിവസം മദ്ധ്യാഹ്ന സമയം നെറ്റിയിൽ ഊർദ്ധ്വ പുണ്ഡ്റവും തുളസിമാലയും മറ്റു വൈഷ്ണ വചിഹ്നങ്ങളുംമെല്ലാം ധരിച്ച ഒരു സാധു നാമദേവന്റെ ഗൃഹത്തിൽ വന്നു. നാമദേവനോടു പറഞ്ഞു.

അല്ലയോ ഭക്തോത്തമ! എനിക്ക് വിശക്കുന്നു. വേഗം ഭക്ഷണം തരൂ.'

അതിഥിയുടെ ഈ വാക്കുകേട്ട് നാമദേവൻ പറഞ്ഞു. 'ഇന്ന് ഏകാദശിവ്രതമാണ്. എങ്ങിനെയാണ് അന്നം ഭക്ഷിക്കുന്നത്? ഞാൻ അരി തരാം. അതു പാകംചെയ്ത് ഭക്ഷിക്കൂ.'

അതിഥി പറഞ്ഞു. 'ഞാൻ പാകംചെയ്തു ഭക്ഷിക്കില്ല. ഇങ്ങിനെയാണ് എന്റെ നിശ്ചയം. ഭക്ഷണകാലത്തിൽ ഞാൻ ഏതു ഗൃഹത്തിൽ പോകുന്നുവോ, അവർ തരുന്ന അന്നം അവരോടു കൂടി ഭക്ഷിക്കുന്നതല്ലാതെ ഞാൻ തന്നെ ഭക്ഷിക്കയില്ല. അതുകൊണ്ട് എനിക്കും ഭക്ഷണം തന്ന് നീയും ഭക്ഷിക്കുക. ഞാൻ മൂന്നു ദിവസമായി ഭക്ഷണം കഴിച്ചിട്ട്. അതുകൊണ്ട് ഞാൻ നിന്നോട് വിശന്നപേക്ഷിക്കുന്നു. എന്റെ മേൽ പ്രസാദിച്ച് എനിക്ക് അന്നം തരൂ.'

അതിഥിയുടെ വാക്കുകേട്ട് നാമദേവൻ വിസ്മയത്തോടും ഭയത്തോടും കൂടി അവനെ സമാധാനിപ്പിച്ചു പറഞ്ഞു. 'അല്ലയോ ഭഗവാൻ! പ്രസാദിക്കൂ. ഇന്നു ഹരിവാസരമാണ്. ഇത് അനിക്കു പ്രണനേക്കാൾ താല്പര്യമുള്ളതാണ്. പ്രാണനെ ഞാൻ ത്യജിക്കാം. ഈ ഏകാദശീവ്രതം ഒരിക്കലും ത്യജിക്കുകയില്ല. അതുകൊണ്ട് ഞാൻ ഭവാനോടു താഴ്മയോടെ പ്രാർത്ഥിക്കുന്നു. ഭവാന്റെ ഈ നിശ്ചയം എനിക്കുവേണ്ടി ത്യജിക്കുക. ഭവാൻ ഭക്ഷണം കഴിക്കൂ.'

നാമദേവൻ പിന്നെയും പ്രാർത്ഥിച്ചിട്ടും അതിഥി സ്വീകരിച്ചില്ല. നാമദേവൻ ചിന്താക്രാന്തനായി ഒന്നും മിണ്ടാതെ ഇരുന്നു. അപ്പോൾ ആ അതിഥി വിശപ്പു സഹിക്കുവാൻ വയ്യാതെ വീടിനു മുന്നിൽത്തന്നെ ഇരുന്ന് പകലെല്ലാം കഴിഞ്ഞു.

സന്ധ്യയായപ്പോൾ നാമദേവൻ തന്റെ പതിവുപ്രകാരമുള്ള പൂജ നടത്താനും രാത്രി ഉറക്കമൊഴിക്കാൻവേണ്ടി കീർത്തനം പാടാനും പോയി. നാമദേവൻ തംബുരു എടുത്തു സ്വയമുണ്ടാക്കി കീർത്തനങ്ങൾ പാടിയിരുന്നു. പ്രഭാതത്തിൽ അതിഥിയുടെ അടുക്കൽ വന്നു പറഞ്ഞു. 'ഹേ വൈഷ്ണവാ! നേരം പുലർച്ചയായി. സ്നാനം കഴിച്ച് എന്നോടുകൂടി ഭക്ഷണം കഴിക്കൂ. ഭവാന്റെ പ്രതിജ്ഞ സഫലമായി.'

നാമദേവൻ ആ അതിഥിയുടെ സമീപത്തു ചെന്നു പിന്നെയും പിന്നെയും വിളിച്ചു. അതിഥിവിളികേട്ടില്ല. പുതച്ച വസ്ത്രം എടുത്തു നോക്കിയപ്പോൾ മരിച്ചതുപോലെ തോന്നി. കൈകൾകൊണ്ടു എഴുന്നേല്പിച്ചപ്പോൾ എഴുന്നേല്ക്കുന്നില്ല. നാമദേവൻ കൃപാപരവശനായി ഉറക്കെ കരയുവാൻ തുടങ്ങി. അവന്റെ കരച്ചിൽ കേട്ട് ഗ്രാമവാസികൾ വന്നു. അവർ ചോദിച്ചു.

'നീ എന്താണ് ചെയ്യുന്നത്.'

നാമദേവൻ അവരോടു പറഞ്ഞു. 'ഈ അതിഥി എന്റെ ഗൃഹത്തിൽവന്നു എന്നോടു ഭക്ഷണം ചോദിച്ചു. ഹരിവാസരം ആയതുകൊണ്ട് ഞാൻ ഭക്ഷണം കൊടുത്തില്ല. ഇവൻ വിശപ്പു സഹിക്കുവാൻ പാടില്ലാതെ മരിച്ചതാണ്. അതുകൊണ്ട് ഇവനെ കൊന്ന പാപം എനിക്കുണ്ട്. അതിനു സംശയമില്ല. അതുകൊണ്ട് ഇവനെ ദഹിപ്പിക്കുന്ന ചിതയിൽ ഞാനും ഇവനോടുകൂടി മരിക്കും. ഞാൻ ഇവനോടുകൂടി ദഹിക്കുന്നതിന് നിങ്ങൾ ആരും എതിർക്കരുത്. ശ്രീഹരിയാണെ ഇതു സത്യമാകുന്നു.'

നാമദേവൻ പറഞ്ഞത്കേട്ട് എല്ലാവരും ദുഃഖിതന്മാരായി. നാമദേവന്റെ അമ്മ കരഞ്ഞുകൊണ്ട്, അഗ്നിപ്രവേശം ചെയ്യരുതെന്ന് പ്രാർത്ഥിച്ചു.

പുത്രൻ അതു സ്വീകരിച്ചില്ല. ഗ്രാമവാസികൾ എല്ലാവരുംകൂടി ആ ഭരിച്ച അതിഥിയെ അടുത്തു ശ്മശാനത്തിൽ കൊണ്ടുപോയി. നാമദേവൻ പിന്നാലെ പോയി. അവർ ചിതയുണ്ടാക്കി ശവം അതിൽവെച്ചു. അഗ്നി എടുത്ത് അതിൽ പിടിപ്പിക്കുവാൻ തുടങ്ങി.

മരിച്ചവനായ അതിഥി പറഞ്ഞു: 'എന്റെ മുഖത്ത് തീ വെയ്ക്കേണ്ടാ. ഞാൻ മരിച്ചിട്ടില്ല. നിന്റെ സത്യം പരീക്ഷിക്കാൻ ഞാൻ ഇങ്ങിനെ ചെയ്തതാണ്. ഞാൻ സന്തുഷ്ടനായിരിക്കുന്നു. ഞാൻ വരദനാണ്. നിനക്ക് എന്താണ് ആഗ്രഹം എന്നു പറയൂ.

നാമദേവൻ ചോദിച്ചൂ. 'ഭവാൻ ആരാണ്, എവിടെ നിന്നാണു വന്നത്?'

അതിഥി പറഞ്ഞു. 'എനിക്കു ഗൃഹമില്ല, പേരില്ല. പർണ്ണാശ്രമങ്ങളും ഇല്ല. ഞാൻ രാജ്യസഞ്ചാരിയാണ്. നിന്റെ സത്യം കണ്ട് ഞാൻ സന്തുഷ്ടനായി. ഞാൻ നിനക്ക് എന്താണ് ചെയ്യേണ്ടത്! അതു പറയുക.

'ഇതു അദ്ദേഹംതന്നെ. അദ്ദേഹംതന്നെ എന്നു നിശ്ചയിച്ചു നാമദേവൻ നമസ്കരിച്ചു.

'എനിക്ക് ഹരിഭക്തി ദൃഢമായി ഉണ്ടാകണം. ഭവാൻ എന്റെ ഗൃഹത്തിൽ വന്ന് ഊണുകഴിച്ചു പോവുകയും വേണം.'

അതിഥിയെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. നാമദേവൻ സന്തുഷ്ടചിത്തനായി സ്നാനം ചെയ്തു ഗോവിന്ദനെ പൂജിച്ച് ഭക്ഷണം കഴിപ്പിച്ചു.

ഒരിക്കൽ അതിധനികനായ ഒരു വൈശ്യൻ വിഠലനാഥനായ പാണ്ഡുരംഗനെ ദർശിക്കാൻ ധനത്തോടുകൂടി ചെന്ന് ഭീമാനദിയിൽ കുളിച്ചു. പാണ്ഡുരംഗനെ ദർശിച്ചു ഭക്തിയോടുകൂടി ബ്രാഹ്മണർക്കു യഥായോഗ്യം ദാനം ചെയ്തു. ധനം ദരിദ്രന്മാർക്കും അഗതികൾക്കും കൊടുത്തു.

'ഇനി ഈ ദിക്കിൽ ആരെങ്കിലും വരുവാനുണ്ടോ? ഉണ്ടെങ്കിൽ അവരെ വരുത്തുക. അവരുടെ ഇഷ്ടപ്രകാരം ദ്രവ്യം കൊടുക്കാം. 'അയാൾ പറഞ്ഞു.

ആ വൈശ്യൻ പറഞ്ഞതുകേട്ട് ആ ഗ്രാമവാസികൾ പറഞ്ഞു. 'നാമദേവൻ എന്നു പേരായ ഒരു വിഷ്ണുഭക്തൻ ഉണ്ട്. അദ്ദേഹം വന്നിട്ടില്ല. എവിടെയും പോവില്ല. ആരോടും ഒന്നും യാചിക്കില്ല അല്പം ആഹാരം ഭക്ഷിക്കും പണ്ഡരിപുരനാഥനായ ശ്രീവിഠലസ്വാമിയെ തന്റെ ഗൃഹത്തിൽത്തന്നെ വെച്ചു പൂജിച്ചുകൊണ്ട് അരനിമിഷംപോലും പിരിയാതെ സന്തോഷത്തോടെ അദ്ദേഹം കാലം കഴിക്കുന്നു.

വൈശ്യൻ ഇതുകേട്ട് തന്റെ പുത്രനോടു പറഞ്ഞു. ഹേ പുത്രാ! വിഷ്ണുഭക്തനായിരിക്കുന്ന നാമദേവന്റെ ഗൃഹത്തിൽ നീ പോയി അദ്ദേഹത്തെ നമസ്കരിച്ച് വിനയത്തോടുകൂടി ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരിക.'

പുത്രൻ സന്തോഷത്തോടെ നാമദേവന്റെ ഗൃഹത്തിൽ പോയി നമസ്കരിച്ച് അദ്ദേഹത്തോടു പറഞ്ഞു.

'ഹേ വിഷ്ണുഭക്താ, ധർമ്മാത്മാവിയിരിക്കുന്ന എന്റെ അച്ഛൻ ഭവാനെ കാണേണമെന്ന് ആഗ്രഹിക്കുന്നു. ഭവാൻ ദയവുചെയ്ത് അത്രത്തോളം വരണം.'

നാമദേവൻ പറഞ്ഞു. 'ഞാൻ എവിടേയും പോവാറില്ല. എന്നെ കാണുവാൻ ആഗ്രഹിക്കുന്നവൻ ആരാണ്? എന്തിനാണ് കാണുവാൻ ആഗ്രഹിക്കുന്നത്? ധർമ്മശീലനായിരിക്കുന്ന അവൻ എനിക്കു വല്ലതും തരുവാനായി ഇച്ഛിക്കുന്നുവെങ്കിൽ എനിക്ക് യാതൊന്നിലും ആഗ്രഹവുമില്ല. പ്രാണരക്ഷയ്ക്കു വേണ്ടുന്ന ആഹാരം എന്റെ പ്രഭു എനിക്കു തരുന്നുണ്ട്. ഇത് നീ പോയി അച്ഛനോടു പറയൂ.'

വൈശ്യപുത്രൻ അച്ഛന്റെ സമീപത്തുപോയി നാമദേവൻ പറഞ്ഞതെല്ലാം പറഞ്ഞു. അയാൾ പുത്രനോട് പിന്നെയും പറഞ്ഞു. 'മകനേ, നീ രണ്ടാമത് ഒന്നുകൂടി അവിടെപോയി നല്ലവാക്കുകൾ പറഞ്ഞു പ്രസാദിപ്പിച്ച് അദ്ദേഹത്തെ കൂട്ടികൊണ്ടുവരൂ.

പുത്രൻ ആ ഗ്രാമവാസികളായ ചില വൃദ്ധന്മാരോടു കൂടി പുറപ്പെട്ട് നാമദേവന്റെ ഗൃഹത്തിലെത്തി തൊഴുതുകൊണ്ടു പറഞ്ഞു.

ഹേ വൈഷ്ണവാ! ഞാൻ രണ്ടാമതും വന്നിരിക്കുന്നു. എന്റെ അച്ഛൻ പറഞ്ഞയച്ചതു കേൾക്കൂ. 'ഭവാൻ എന്റെ ഗൃഹത്തിലേയ്ക്കു വരുന്നവരെ ആഹാരം കഴിക്കുകയോ ജലപാനം ചെയ്യുകയോ ചെയ്യുകയില്ല. ഇങ്ങനെ പ്രതിജ്ഞ ചെയ്തിരിക്കുന്നു. ഭവാൻ വന്നില്ലെങ്കിൽ അച്ഛൻ ഭരിക്കാൻ ഒരുങ്ങിയിരിക്കുന്നു. ഭവാൻ ഭഗവൽഭക്തനാണല്ലോ? ഭക്തവാത്സല്യാദി ഗുണങ്ങൾ ഭവാന് ഉണ്ടാവും എന്നുള്ള നിശ്ചയംകൊണ്ടാണ് അച്ഛൻ ഇങ്ങോട്ടു വരാത്തത്.'

ആ വൈശ്യപുത്രനും വൃദ്ധന്മാരും പറഞ്ഞപ്പോൾ നാമദേവൻ സന്തോഷത്തോടുകൂടെ എഴുന്നേറ്റ് ദാനശീലനായിരിക്കുന്ന വൈശ്യന്റെ ഗൃഹത്തിൽ പോയി. വൈശ്യൻ നാമദേവനെക്കണ്ട് സന്തോഷത്തോടുകൂടി എഴുന്നേറ്റ് നാമദേവനെ പൂജിച്ചു പറഞ്ഞു.

'ഹേ ഭക്തശ്രേഷ്ഠാ! പ്രസാദിക്കൂ. ഞാൻ തരുന്നതു സ്വീകരിച്ച് എന്നെ കൃതകൃത്യനാക്കുക.'

വൈശ്യന്റെ വാക്കുകേട്ട് നാമദേവൻ 'ഞാൻ അതിനുവേണ്ടി വന്നതല്ല. എനിക്ക് ധനം മുതലായവയിൽ ആഗ്രഹമില്ല. അത് ഇവർക്കെല്ലാവർക്കും അറിയാം. അതുകൊണ്ടു ഞാൻ ദാനം വാങ്ങാത്ത തെറ്റു ക്ഷമിക്കണം.'

നാമദേവൻ പറഞ്ഞു. 'നിന്റെ ഇഷ്ടപ്രകാരമുള്ള ദ്രവ്യം എനിക്കു തരൂ. നിന്റെ പ്രീതിക്കു വേണ്ടി ഞാൻ സ്വീകരിക്കാം.'

ഒരു തുളസീപത്രത്തെ എടുത്ത് രാമാ എന്നുള്ളതിന്റെ അർദ്ധാക്ഷരം ആ തുളസീപത്രത്തിൽ എഴുതി ആ വൈശ്യനോടു പറഞ്ഞു. 'നീ എനിക്കു വല്ലതും തരുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഈ തുളസീപത്രം എത്ര തൂക്കമുണ്ടോ എത്ര ദ്രവ്യം എനിക്കു തന്നാൽ മതി.'

നാമദേവൻ പറഞ്ഞതുകേട്ട് വൈശ്യൻ പറഞ്ഞു.

'ഹേ ഭക്താ, ഭവാൻ ഭക്തനായിരിക്കുന്ന എന്നെ പരിഹസിക്കുന്നതു യോഗ്യമോ? ഞാൻ ഇഷ്ടപ്രകാരം തരുന്നതെല്ലാം വാങ്ങണം.'

'ഞാൻ നിന്നെ പരിഹസിക്കുന്നില്ല. ആ തുളസീപത്രം നിന്റെ സകല ധനത്തേക്കാൾ അധികം തൂക്കമുള്ളതായിരിക്കും. അതിനു സമമായി യാതൊന്നും ഈ ഭൂമിയിൽ ഇല്ല.'

വൈശ്യൻ തുലാസു കൊണ്ടുവന്ന് ഒരു തട്ടിൽ കുറെ സ്വർണ്ണം നിറച്ചു. മറ്റേ തട്ടിൽ രാമാനാമാർദ്ധം എഴുതിയതായ തുളസിയില വെച്ചു. അപ്പോൾ ആ തുളസിയില വെച്ചതായ തട്ട് താഴ്ന്നുകിടന്നു. വൈശ്യൻ ധാരാളം സ്വർണ്ണം തട്ടിൽ വെച്ചു. മറ്റേ തട്ടിനോടൊപ്പം അതു തൂങ്ങിയില്ല. അപ്പോൾ വേറെ ഒരു തുലാസു കൊണ്ടുവന്ന് അതിൽ വച്ചുനോക്കി. അതും സാമ്യമായില്ല. പിന്നെയും വൈശ്യൻ വളരെ വലിയ ഒരു തുലാസു ഉണ്ടാക്കിവച്ച് അതിൽ സകലസ്വത്തുക്കളേയും വെച്ചു തൂക്കിനോക്കി. എന്നിട്ടും ശരിയായില്ല. നാമദേവൻ വൈശ്യനോടു പറഞ്ഞു.

'ഹേ വൈശ്യ! ആശ്ചര്യം, നീ ചെയ്തിട്ടുള്ള സകല ദാനങ്ങളുടേയും വ്രതങ്ങളുടേയും തീർത്ഥസേവകളുടേയും ഉപവാസങ്ങളുടേയും ഫലങ്ങളെ എല്ലാം സങ്കല്പിച്ച് ജലം എടുത്തു അതിൽ തളിച്ചു നോക്കൂ.'

വൈശ്യൻ സർവ്വ സുകൃതങ്ങളുടേയും ഫലം സങ്കല്പിച്ച് തൂക്കിനോക്കീട്ടും രാമനാമാർദ്ധം എഴുതിയ തുളസീപത്രത്തിനോടു അല്പമെങ്കിലും സാമ്യമായി കണ്ടില്ല. ഇതു കണ്ട് എല്ലാവരും വിസ്മയിച്ചു.

നാമദേവൻ അവരോട് പറഞ്ഞു: 'ഇതാണ് എന്റെ ധനം. ഇങ്ങിനെയുള്ള ധനം ലോകത്തിൽ ആർക്കും ഉണ്ടാകയില്ല. അതുകൊണ്ട് ലോകത്തിൽ എല്ലാവരും എന്നെക്കാൾ നിർദ്ധനന്മാരാണെന്ന് വെച്ചിട്ടാണ് ഞാൻ ആരാടും യാചിക്കാത്തത്.'

നാമദേവൻ പറഞ്ഞതു കേട്ട് എല്ലാവരും സ്തുതിച്ചു. രാമനാമത്തിന്റെ മാഹാത്മ്യം പ്രത്യക്ഷമായി കണ്ടു.

വിഷ്ണുഭക്തന്മാരിൽ ഒരാളായ കോരാ എന്നു പേരുള്ള കുംബകാരൻ പണ്ഡരീനാഥ ക്ഷേത്രത്തിൽ കൂടിയിരുന്ന ഭക്തന്മാരെ വന്ദിച്ചു. വിനയത്തോടെ പറഞ്ഞു.

'അല്ലയോ ഭാഗവത ശ്രേഷ്ഠന്മാരെ! നിങ്ങൾ എല്ലാവരും എന്റെ വീട്ടിൽ വന്നു ഞാൻ ചെയ്യുന്ന പൂജ സ്വീകരിക്കണം.'

ആ ഭക്തന്മാർ എല്ലാവരും ആതു സമ്മതിച്ച് അവന്റെ വീട്ടിലേക്കു ചെന്നു. അപ്പോൾ ആ കോരകുംഭകാരൻ ആ ഭക്തന്മാരെ എല്ലാവരേയും സകല ഉപചാരങ്ങളോടുകൂടെ പൂജിച്ച് ഇരുത്തി. അവർ ഭഗവൽ കഥകൾ പറഞ്ഞുകൊണ്ടിരുന്നു.

'ജ്ഞാനേശ്വരൻ കോരാ കുംഭകാരനോട് പറഞ്ഞു. അല്ലയോ ഭക്തശിഖാമണേ! നീ മൺപാത്രങ്ങൾ ഉണ്ടാക്കുന്നവൻ ആകയാൽ ഇപ്പോൾ വരിയായി വെച്ചിരിക്കുന്ന പാത്രങ്ങളിൽ വേവാത്ത പാത്രം ഏതാണ്, വെന്ത പാത്രം ഏതാണ്, എന്ന് പരീക്ഷിച്ച് ഞങ്ങളോടു പറയണം.'

ജ്ഞാനേശ്വരന്റെ സാരസ്യ വാക്കുകൾ കേട്ട് കോരാകുംഭകാരൻ സന്തോഷിച്ച് പറഞ്ഞു: 'ഹേ സ്വാമിൻ! സംസാരികൾക്ക് ഉപയോഗമായ സാധാരണ മൺപാത്രങ്ങൾ പരീക്ഷിപ്പാൻ എനിക്ക് അറിയാം. അതല്ലാതെ കർമ്മാനുസാരമായി സർവ്വേശ്വരനാൽ സൃഷ്ടിക്കപ്പെട്ട പഞ്ചഭൂതപാത്രങ്ങളുടെ തരാതരങ്ങളെ അറിഞ്ഞു പറയുവാൻ ജ്ഞാനം ഇല്ലാതെ ഞാൻ സമർത്ഥനല്ല. എങ്കിലും ഭവാന്റെ കല്പന ഞാൻ സ്വീകരിച്ച് ഒരു വിധം പരമാർത്ഥം പറയാം. എന്നാൽ കുട്ടികളുടെ വാക്കുകളെ അച്ഛനമ്മമാർ കേട്ട് സന്തോഷിക്കുന്നതുപോലെ ശ്രീപാണ്ഡു രംഗ ഭക്തന്മാരായിരിക്കുന്ന നിങ്ങൾ എല്ലാവരും ഞാൻ പറയുന്നതിൽ സന്തോഷിക്കണം.'

കോരാ താൻ മൾപാത്രങ്ങളെ തട്ടുന്ന ഒരു പലക എടുത്ത് അവിടെ വരിവരിയായിരിക്കുന്ന പരമ ഭാഗവതന്മാരുടെ തലകളിന്മേൽ ഓങ്ങി ഓങ്ങി ഓരോ അടി അടിച്ചു കൊണ്ടു വരുമ്പോൾ അവർ എല്ലാവരും ഭഗവദ്ധ്യാനശീലന്മാരായി പ്രപഞ്ചാതീതന്മാരായതുകൊണ്ട്, ഇവൻ അടിക്കുന്നതു ഓർമ്മവെക്കാതെ ഭഗവൽ ധ്യാനത്തിൽ ലയിച്ചുകൊണ്ടിരുന്നു. നാമദേവൻ ഭഗവൽ ഭക്തിയിൽ മറ്റെല്ലാവരേക്കാളും ശ്രേഷ്ഠനായിരുന്നാലും ഗുരുകുലവാസം ചെയ്യാത്തതിനാൽ അഖണ്ഡജ്ഞാനം അല്പം കുറവായിരുന്നു. അതുകൊണ്ട് കോരാ വന്നപ്പോൾ ചോദിച്ചു. 'എന്നെ എന്തിനാണ് അടിക്കുന്നത്?

അതുകണ്ട് കോരാ കുംഭകാരൻ പറഞ്ഞു: 'ഈ വരിയിൽ ഇതു വേവാത്ത പാത്രമാണ്.'

ഈശ്വരസൃഷ്ടിയിൽപ്പെട്ട ഒരുവരേയും അപമാനിച്ചു കൂടാ എന്ന് അഭിപ്രായമുള്ള ആ ഭക്തന്മാർ എല്ലാവരും നാമദേവന് അപമാനം ഉണ്ടായാൽ മാത്രമെ ഈ കുറവു തീരുകയുള്ളൂ എന്ന് വിചാരിച്ച് ഉറക്കെ കൈകൊട്ടി ചിരിച്ചു. എല്ലാവരും എഴുന്നേറ്റ് വേവാത്ത പാത്രത്തെ പരീക്ഷിച്ചറിഞ്ഞ് പറഞ്ഞതുകൊണ്ട് നീ പാത്രപരീക്ഷയിൽ സമർത്ഥൻ തന്നെ' എന്നു കോരാ കുംബകാരനോടു പറഞ്ഞ് മടങ്ങിപ്പോയി.

നാമദേവൻ ദുഃഖിതനായി. ശ്രീപുണ്ഡരീനാഥന്റെ സന്നിധിയിൽ ചെന്നു നമസ്കരിച്ച് തൊഴുതുകൊണ്ട് പറഞ്ഞു. 'ഹേ സ്വാമിൻ! ഞാൻ ഇന്നു അപമാനിക്കപ്പെട്ടു.'

ഭഗവാൻ മന്ദഹസിച്ചുകൊണ്ട് നാമദേവനോടു ചോദി. 'വത്സാ! നിന്നെ ആര്എന്ത് ചെയ്തു?'

നാമദേവൻ ഭക്തന്മാരുടെ ഇടയിൽ ഉണ്ടായകാര്യം എല്ലാം വിവരിച്ചു പറഞ്ഞു.

ഭഗവാൻ പറഞ്ഞു: 'നാമദേവാ, കേരകുംഭകാരൻ പറഞ്ഞത് സത്യമാണ്. ജ്ഞാനേശ്വരൻ മുതലായ ഭക്തന്മാർ നിനക്ക് അഖണ്ഡജ്ഞാനം ഉണ്ടാകുവാൻവേണ്ടി നിന്റെ മനസ്സു ദുഃഖിപ്പിച്ചു. നീ ഒരു സൽഗുരുവിന സേവിച്ച് ജ്ഞാനോപദേശം വാങ്ങി കൃതാർത്ഥനാവൂ.

നാമദേവാ, വിശോപകേശൻ എന്നു പേരായി ഒരാൾ ഉണ്ട്. നീ പോയി അവനെ ആശ്രയിക്കൂ. അവൻ നിന്നെ ജ്ഞാനസമ്പന്നൻ ആക്കും. അതുകൊണ്ട് നീ പോയി ഉപദേശം വാങ്ങിവരൂ.

നാമദേവൻ ഉടനെ വിശോപകേശൻ എവിടെയാണെന്ന് അന്വേഷിച്ചുതുടങ്ങി. അപ്പോൾ നാഗനാഥസ്വാമികളുടെ സന്നിധിയിൽ ഇരിക്കുന്നുണ്ടെന്നറിഞ്ഞ് അവിടേയ്ക്കു പോയി.

നാമദേവൻ നാഗനാഥക്ഷേത്രത്തിൽ പോയി വിശോപകേശരെ അന്വേഷിച്ചു. വിശോപകേശൻ ക്ഷേത്രത്തിനുള്ളിൽ കടന്ന് ലിംഗമൂർത്തിയായിരിക്കുന്ന നാഗനാഥസ്വാമിയുടെ ശിരസ്സിൽ രണ്ടു കാലുകളെയും വെച്ച് ഉറങ്ങുന്നതു കണ്ടു.

നാമദേവൻ വിചാരിച്ചു. 'ഇത് ഏതു വിപരീതമാണ്. ഈ ഭ്രാന്തൻ ശിവലിംഗത്തിന്റെ മീതെ കാൽവച്ചുംകൊണ്ടു ഉറങ്ങുന്നുവല്ലോ. ഇങ്ങിനെയുള്ള മൂഢനെ ജ്ഞാനസമ്പന്നനാണെന്നു പറഞ്ഞ് ഭഗവാൻ എന്നെ ഇവിടേയ്ക്കയച്ചു. ഞാൻ അബദ്ധപ്പെടാതെ ഇവരുടെ വിചാരത്തെ പരീക്ഷിക്കാം.

നാമദേവൻ വിശോപകേശരുടെ അടുക്കൽചെന്ന് കൈകൊട്ടി അദ്ദേഹത്തിന്റെ ഉറക്കം ഉണർത്തി ചോദിച്ചു.

'ഇതെന്തു കഷ്ടമാണ്! സൽപുരുഷന്മാർക്ക് അലങ്കാരമായിരിക്കുന്ന ഭവാൻ ലിംഗമൂർത്തിയുടെ ശിരസ്സിൽ കാൽ വെച്ചുകൊണ്ട് ഉറങ്ങുന്നതിനു കാരണം എന്താണ്? അതു എനിക്കു പറഞ്ഞുതരണം.'

വിശോപകേശൻ പറഞ്ഞു. 'ഞാൻ ഉറക്കംകൊണ്ട് ഒന്നും അറിയാതെ അവിവേകത്താൽ ഈ കുറ്റം ചെയ്താണ്. എന്റെ ശരീരം വളരെ സ്ഥൂലിച്ചതുകൊണ്ട് എനിക്ക് സ്വാധീനമില്ല. അതുകൊണ്ട് നീ ദയവുചെയ്ത് ലിംഗമൂർത്തിയുടെ ഏൽ വെച്ചിരിക്കുന്ന കാലുകൾ എടുത്തു സ്വാമിയില്ലാത്ത ദിക്കിൽ വെക്കൂ.'

നാമദേവൻ നല്ലതെന്നു വിചാരിച്ച്, അദ്ദേഹത്തിന്റെ കാലുകൾ എടുത്ത് താഴത്തുവെയ്ക്കുവാൻ ഭാവിച്ചപ്പോൾ അവിടെ ഒരു ശിവലിംഗം കണ്ടു. അപ്പോൾ വേറെ ഒരു ദിക്കിൽ വെയ്ക്കുവാൻ ഭാവിച്ചു. അവിടെയും ശിവലിംഗം കണ്ടു. അതുകണ്ട് നാമദേവൻ അത്ഭുതപ്പെട്ടു. നിവർന്നു നോക്കുമ്പോൾ അവിടമെല്ലാം ശിവലിംഗമായിരുന്നു. ഇതെന്തു വിദ്യയാണെന്ന് വിചാരിച്ച് ആ ക്ഷേത്രം മുഴുവനും നോക്കിയപ്പോൾ സകലവും ശിവലിംഗമായിരിക്കുന്നു. അവസാനം തന്നെയും ഒരു ശിവലിംഗമായിക്കണ്ട്.

നാമദേവൻ വിശോപകേശരുടെ കാലുകൾ താഴെവച്ചു പറഞ്ഞു. 'ഹേ ഗുരുശ്രേഷ്ഠാ, ഭവാന്റെ പാദസ്പർശനത്തിനാൽതന്നെ സകല വസ്തുക്കളും ഭഗവൽസ്വരൂപമായിത്തോന്നുന്നു. ഇനി ഭവാന്റെ വചനാമൃതം കാതിൽ പെട്ടാൽ ഞാൻ അഖണ്ഡജ്ഞാനസമ്പൂർണ്ണനായി സംസാരസാഗരത്തെ കടക്കുവാൻ സമർത്ഥനാകും എന്നുള്ളതിന് യാതൊരു സംശയവുമില്ല. ഭവാന്റെ പ്രഭാവത്തെ ശ്രീപാണ്ഡുരംഗസ്വാമി അറിയുന്നതല്ലാതെ അജ്ഞാനിയായ ഞാൻ എങ്ങിനെ അറിയും?'

വിശേപകേശൻ നാമദേവനോട് പറഞ്ഞു. 'ഹേ വിഷ്ണുഭക്താ, ജീവാത്മാവ് മായാമയനായിരിക്കുന്ന ശരീരത്തിൽ പ്രവേശിച്ചു വസിക്കുന്നതുപോലെ സർവ്വേശ്വരൻ സകല ചരാചരങ്ങളെയും തന്റെ ശരീരമായിരിക്കുന്നു. മനുഷ്യർ ജാൻ ബാലനാണെന്നു, ഞാൻ വൃദ്ധനെന്നും പറഞ്ഞുകൊണ്ടിരിക്കുന്നു. ഇവിടെ ഞാൻ എന്ന പദത്തിന്റെ ഉടമസ്ഥൻ ദേഹത്തിനുള്ളിൽ ഇരിക്കുന്ന ജീവാത്മാവാകുന്നു. ബാല്യവും വാർദ്ധക്യവും ശരീരധർമ്മങ്ങളാകുന്നു. അത് ആത്മാവിനു സംബന്ധമില്ല. അങ്ങിനെ ഇരിക്കെ ദേഹസംബന്ധംകൊണ്ട് ദേഹധർമ്മങ്ങളെ ആത്മാവിൽ ആരോപിച്ച് ഞാൻ ബാലൻ ഞാൻ വൃദ്ധൻ എന്നിങ്ങനെ വ്യവഹരിച്ചുകൊണ്ടിരിക്കുന്നു. സകല ചരാചരങ്ങളേയും ഭഗവാൻ തന്റെ ശരീരമായി ഗ്രഹിച്ചിരിക്കുന്നതിനാൽ, അഖണ്ഡജ്ഞാനി എല്ലാറ്റിലും ഭഗവാനെ കണ്ടുകൊണ്ട് എല്ലാം ചെയ്യുന്നതും എല്ലാം. ചെയ്യിക്കുന്നതും ഭഗവാനാണെന്നു നിശ്ചയിക്കേണ്ടതാണ്. അതിനാൽ യഥാർത്ഥ ജ്ഞാനമുള്ളവർക്ക് ദ്രോഗദ്വേഷാദികൾ ഒഴിഞ്ഞുപോകും. സകല ഭൂതങ്ങളുടേയും ഹൃദയങ്ങളിൽ വസിക്കുന്ന ഈശ്വരൻ പ്രതിമകളെ സൂത്രധാരൻ ആട്ടുന്നതുപോലെ സകല ഭൂതങ്ങളേയും ഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്നു. അന്തര്യാമിയായിരിക്കുന്ന സർവ്വേശ്വരൻ ചെയ്യിക്കുന്ന കാര്യങ്ങളിൽ പ്രാണികൾ കർത്താക്കന്മാരാണെന്നു വിചാരിക്കുന്നവരും മൂഢന്മാരെപ്പോലെ അജ്ഞാനികൾതന്നെയാണ്. വെയിലിൽനിന്ന് സൂര്യനെനോക്കിക്കൊണ്ടിരിക്കുന്ന മനുഷ്യന്റെ കണ്ണുകൊണ്ട് അന്യവസ്തുക്കളെ കാണാത്തതുപോലെ ബ്രഹ്മനിഷ്ഠനായി ബ്രഹ്മാനുഭവത്തെ ചെയ്യുന്നവന്റെ കണ്ണുകൾക്ക് ബ്രഹ്മാനന്ദം അല്ലാതെ വേറെ ഒന്നും തോന്നുന്നില്ല. നീ പാണ്ഡുരംഗസ്വാമികളുടെ കല്പനയാൽ ഇവിടെ വന്നതുകൊണ്ട് നിന്റെ കണ്ണുകൾക്ക് സർവ്വ വസ്തുക്കളും പാണ്ഡുരംഗസ്വരൂപമായിരിത്തന്നെയായിരിക്കും.

വിശോപകേശൻ ഉപദേശിച്ചതുകേട്ട് നാമദേവൻ ആനന്ദപരവശനായി ഗുരുവിനെ വീണു നമസ്കരിച്ചു.

'ഹേ സ്വാമിൻ! ഞാൻ കൃതാർത്ഥനായി. എന്റെ സകല സംശയങ്ങളും തീർന്നു. ഞാൻ ഭവാന്റെ കല്പനപ്രകാരം നടന്നുകൊള്ളാം.'

അപ്പോൾ ഗുരു എഴുന്നേറ്റ് നാമദേവന്റെ ശിരസ്സിൽ തന്റെ കൈവച്ച് അഖണ്ഡപരബ്രഹ്മസ്വരൂപം ഉപദേശിച്ച് അനുഗ്രഹിച്ചയച്ചു.

ഒരിക്കൽ നാമദേവൻ ഭക്തവത്സലനായിരിക്കുന്ന ഭഗവാനെ നോക്കി പറഞ്ഞു. 'ഹേ ദേവദേവാ, ഭവാന്റെ അനന്തകല്യാണഗുണങ്ങളെ എത്രവിധമായി പാടിയാലും എനിക്കു തൃപ്തിയുണ്ടാകുന്നില്ല. ഭഗവാന്റെ ഗുണാനുഭവത്തിൽ ആശ്ചര്യം വർദ്ധിച്ചുവരുന്നു. അതുകൊണ്ട് രാമായണംപോലെ കീർത്തനങ്ങൾ എഴുതാൻ എനിക്കാഗ്രമുണ്ട്'.

ഭഗവാൻ മന്ദഹാസത്തോടുകൂടി നാമദേവനെനോക്കി പറഞ്ഞു. 'ഹേ നാമദേവാ! മനുഷ്യശരീരം ഏറ്റവും അനിത്യമാണെന്ന് നീ അറിയുന്നില്ലല്ലോ? ഇങ്ങനെയിരിക്കെ വലിയ ഒരു കീർത്തനം എഴുതാൻ നീ ആഗ്രഹിച്ചത് എങ്ങിനെ സാധിക്കും? പുരുഷന് പരമായുസ്സ് നൂറുവർഷമാണ്. അതിൽ പകുതി നിദ്രകൊണ്ടു വെറുതെ പോകുന്നു. പിന്നെ പകുതി ബാല്യംകൊണ്ടും വാർദ്ധക്യംകൊണ്ടും രോഗംകൊണ്ടും വ്യസനംകൊണ്ടും വ്യർത്ഥമായിപ്പോകുന്നു. ബാക്കിയുള്ളകാലം വിശ്വസിപ്പാൻ പാടുള്ളതല്ല. എന്തുകൊണ്ടെന്നുവച്ചാൽ മരണം എന്നുള്ളത് ബാല്യത്തിലോ കൗമാരത്തിലോ, യൗവനത്തിലോ, വാർദ്ധക്യത്തിലോ, വീട്ടിലോ, കാട്ടിലോ, വെള്ളത്തിലോ, തീയിലോ എപ്പോഴാണ് എങ്ങനെയാണെന്ന് നിശ്ചയിക്കാൻ പാടില്ലാത്തതാണ്.'

നാമദേവൻ ഭഗവാനെ നമസ്കരിച്ചുകൊണ്ട് പറഞ്ഞു. ഞാൻ എന്റെ ദേഹത്തേയും ശക്തിയേയും വിശ്വസിച്ച് ഇങ്ങനെ ആഗ്രഹിച്ചതല്ല. ആശ്രയിച്ചവരുടെ ഇഷ്ടത്തെ കൊടുക്കുന്നത് ഭവാന്റെ ധർമ്മമല്ലോ? ഭവാന്റെ ഭക്തനായ ഞാൻ ഭവാന്റെ ബലത്തെ വിശ്വസിച്ച് ഇങ്ങനെ ആഗ്രഹിച്ചതാണ്. ഭവാൻ സകലത്തിലും ശക്തനായിരിക്കെ ഭവാന്റെ ദാസനായ ഞാൻ ആഗ്രഹിച്ചത് എങ്ങനെ സാധിക്കാതെയിരിക്കും?'

ഭഗവാൻ സന്തോഷിച്ചു പറഞ്ഞു. 'നാമദേവാ! നിന്റെ അഭീഷ്ടം സാധിക്കും.

നാമദേവൻ സരസ്വതീദേവിയെ സ്മരിച്ചു. അപ്പോൾ സരസ്വതീദേവി വന്നു നമസ്കരിച്ചു പറഞ്ഞു.

'സ്വാമിൻ! ഭവാന്റെ വൈഭവങ്ങളെ സ്തുതിക്കുവാൻ ബ്രഹ്മാവ്, ശിവൻ, സനകാദികൾ ഇവരാൽ സാദ്ധ്യമല്ലാതെയിരിക്കുന്നു. നാമദേവന്റെ നാവിൽ ഇരുന്ന് ഭവാനെ സ്തുതി ചെയ്തുകൊള്ളാം. അങ്ങനെ പാടുന്നത് വേഗത്തിൽ എഴുതുവാൻ സാമർത്ഥ്യമുള്ള ഒരു പുരുഷൻ വേണം.

സരസ്വതിയുടെ വാക്കു കേട്ടപ്പോൾ ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ ഓലയും എഴുത്താണിയും കൈയിൽ എടുത്ത് താൻതന്നെയാണ് അതിനു തക്ക സമർത്ഥൻ എന്നു വിചാരിച്ച് എഴുതുവാൻ തുടങ്ങി.

മുഴുവനാക്കാൻ നാമദേവനു കഴിഞ്ഞില്ല. നാമദേവന് അവസാനകാലമായതുകൊണ്ട് ദേഹം വളരെ ഉപദ്രവമായിത്തോന്നി. ദിവ്യപദവി പ്രാപിക്കുവാൻ ബദ്ധപ്പാടുണ്ടായി. ഭഗവാൻ നാമദേവനോട് പറഞ്ഞു. 'ഹേ പുത്രാ! നീ ദുഃഖിക്കേണ്ട നീ ആഗ്രഹിച്ചപ്രകാരം ദിവ്യലോകത്തേക്കു പോവൂ.'

ഇതുകേട്ട് നാമദേവൻ സന്തോഷത്തോടുകൂടി വിഷ്ണുലോകത്തേക്കുപോയി.

എന്നാൽ നാമദേവൻ എഴുതിയ കീർത്തനങ്ങൾ അതി ശ്രേഷ്ഠങ്ങളാണ്. അവ ഗുജറാത്തിലെ ഗ്രാമങ്ങളിൽ ഇന്നും അലതല്ലുന്നു. അവ ഭാരതത്തിന്റെ ഗീതങ്ങളാണ്.

നാമദേവനെപ്പറ്റിയുള്ള കഥകൾക്കു അന്തമില്ല. ആ ഭക്തശ്രേഷ്ഠൻ ഏന്തെന്തു കാര്യങ്ങളാണു ചെയ്തിട്ടുള്ളത്. ഒരു സംഭവം പറയാം. ഒരിക്കൽ നാമദേവൻ രങ്കനേയും ഭാര്യയേയും പരീക്ഷിക്കുകയുണ്ടായി. രങ്കൻ ആരാണെന്നു പറയാം.

പണ്ഡരീപുരത്തിൽ ഒരു ശൂദ്രദമ്പതികൾ താമസിച്ചിരുന്നു. ഭർത്താവു രങ്കനും ഭാര്യ രങ്കയും. അവർ രണ്ടാളും വിഷ്ണുഭക്തിയുള്ളവരായിരുന്നു. ഭർത്താവിനെക്കാൾ ഭാര്യ അധികം ഭക്തിമതിയായിരുന്നു.

അവർ കാട്ടിൽ പോയി വിറകുകൊണ്ടുവന്ന് നഗരത്തിൽ വിറ്റു കിട്ടുന്നതുകൊണ്ട് സുഖമായി ഉപജീവനം കഴിച്ചു. അവർ സർവ്വപ്രപഞ്ചത്തേയും ഭഗവൽമയമായി കണ്ടുകൊണ്ട് ഇരുന്നു.

രങ്ക രങ്കനെ ഒരു സമയത്തും പിരിയാതെ ഛായപോലെ അനുഗമിച്ചു.

ഭക്തശിരോമണിയായ നാമദേവൻ ഇവരുടെ രീതികണ്ട് വളരെ ദയയോടുകൂടി വിമലനാഥനോടു പ്രാർത്ഥിച്ചു.

ഹേ! ത്രൈലോക്യരക്ഷകാ! ഭവാനെ ആശ്രയിച്ചുകൊണ്ടിരിക്കുന്നവരായ ഈ ശൂദ്രദമ്പതികൾ ദാരിദ്ര്യംകൊണ്ടു കുഴങ്ങുന്നു. അവരുടെ മേൽ കൃപചെയ്ത് അവർക്കു കുറെ ധനം കൊടുക്കണം.

പ്രാർത്ഥനകേട്ട് വിലേശപ്രഭു അന്നു രാത്രി സ്വപ്നത്തിൽ നാമവേദനോട് പറഞ്ഞു.

'നീ നാളെ രാവിലെ വേറെ ഒരു ഭക്തനേയും കൂട്ടികൊണ്ട് കാട്ടിൽപോയിരിക്കൂ. ഞാൻ അവർക്കു ധനം കൊടുക്കുന്നതു കണ്ടുകൊള്ളുക.'

നാമദേവൻ പിറ്റേദിവസം രാവിലെ വേറെ ഒരു ഭക്തനേയും കൂട്ടിക്കൊണ്ടു കാട്ടിൽ പോയിരുന്നു.

ശൂദ്രദമ്പതികൾ രാവിലെ എഴുന്നേറ്റ് വിറക് കൊണ്ടുവരുവാനായി കാട്ടിലേക്കു പോയി. അവർ കാട്ടിലേക്ക് വരുന്നതുകണ്ട് ഒരു ഭക്തൻ കുറേ ധനവും കൊണ്ടുവന്ന് നാമദേവനോടു പറഞ്ഞു.

'ഈ ധനം ഇവർക്കു കൊടുക്കാനുള്ളതാണ്. അവർ വരുന്ന വഴിയിൽ ഇതുവെച്ചു മറഞ്ഞിരിക്കാം. എന്നാൽ അവർ ഈ ധനംകൊണ്ട് എന്തു ചെയ്യുമെന്ന് അറിയാമല്ലോ.'

ധനം ആ വഴിയിൽവെച്ച് അവർ മറഞ്ഞിരുന്നു. ആ ദമ്പതിമാർ അതിന്റെ അടുക്കൽ എത്തി. മുൻപിൽ നടന്നിരുന്നു രങ്കൻ അതു തൃണപ്രായമായി വിചാരിച്ച് കുറെ മണ്ണ് കാൽകൊണ്ടു തട്ടി അതിന്റെ മുകളിലിട്ടു.

പിന്നാലെ വരുന്ന ഭാര്യ രങ്കനോടു ചോദിച്ചു. 'ഭവാൻ ഇപ്പോൾ ഇവിടെ എന്താണു ചെയ്തത്? കാൽകൊണ്ട് എന്താണ് തട്ടിമൂടിയത്?'

രങ്കൻ പറഞ്ഞു. "അവിടെ കുറേ ധനം ഇരിക്കുന്നു. അതുകണ്ടാൽ മനുഷ്യർക്കു ലോഭം ഉണ്ടാകും. അതുകൊണ്ടു ഞാൻ മണ്ണുകൊണ്ടു മൂടിയതാണ്."

'ധനം എന്നുവെച്ചാൽ എന്താണ്? ഇതിനെതന്നെയോ ജനങ്ങൾ ലോകത്തിൽ കൊണ്ടാടുന്നത്? അതിനെ എനിക്കൊന്നു കാണണം. എനിക്ക് അതുകൊണ്ടുള്ള പ്രയോജനവും പറഞ്ഞുതരുക.'

രങ്കൻ മണ്ണുനീക്കി ഭാര്യയോടുപറഞ്ഞു.

"ഇതാണ് ധനം. ഇതു ലഭിച്ചാൽ ഉണ്ടാവുന്ന ലക്ഷണം പറയാം. ഈ അർത്ഥം എന്നുള്ളത് അർത്ഥത്തിന്റെ വ്യവസ്ഥലമാണ്. ഈ അർത്ഥലാഭംകൊണ്ട് മനുഷ്യരുടെ സൽസ്വഭാവം നശിച്ചുപോകും. ഈ അർത്ഥലാഭംകൊണ്ട് മനുഷ്യർ സദാകാലവും ദുഃഖിതന്മാരായിത്തീരും. അർത്ഥം ലഭിച്ചാൽ മനുഷ്യർക്കു ലോഭം, മോഹം, ശോകം, കാമം, ക്രോധം, അസത്യം, മദം, ഡംഭ്, ദർപ്പം, ഭേദം, അസൂയ, അവിശ്വാസം, വിപരീതം, വ്യസനം, ഭയം, ഹിംസ ഇങ്ങനെയുള്ള ദുർഗ്ഗുണങ്ങളെല്ലാം വന്നുചേരുന്നു. ധനത്തിനുവേണ്ടി അച്ഛൻ മക്കളേയും, ഭാര്യ ഭർത്താവിനേയും ഹിംസിക്കുന്നു. അന്യോന്യം അതുസ്നേഹത്തോടുകൂടിയിരിക്കുന്ന ജ്യഷ്ഠാനുജന്മാരും അന്യോന്യംക്രുദ്ധന്മാരായി ഹിംസിക്കുന്നു. ഈ ലോകത്തിൽ മനുഷ്യർക്ക് ധനം നിമിത്തം സകല മനസ്താപങ്ങളും ഉണ്ടാകുന്നു. ധനം ഭക്തിമാർഗ്ഗത്തിന് ഒരു മുള്ളുപോലെയാണ്."

രങ്കൻ പറഞ്ഞതുകേട്ട് രങ്ക വ്യാഘ്രത്തിനെക്കണ്ടു ഭയപ്പെട്ടവളെപ്പോലെ ഭർത്താവിന്റെ കൈപിടിച്ച് വലിച്ചുകൊണ്ട് അവിടെനിന്നു ഓടിപ്പോയി.

നാമദേവൻ ആ ദമ്പതികളുടെ സൽബുദ്ധി കണ്ടു വിസ്മയിച്ചു. ആ കാട്ടിൽ കുറെ നല്ല വിറക് ഒടിച്ച് ആ ദമ്പതികൾ പ്രയതിക്കാതെ വിറകുകൊണ്ടുപോയിക്കൊള്ളട്ടെ എന്നു വിചാരിച്ചു കെട്ടിവെച്ചു. ആ ദമ്പതികൾ ആ കെട്ടിവെച്ചിരുന്ന വിറക് ആഗ്രഹിക്കാതെ അവർതന്നെ വേറെ വിറകു ഒടിച്ചു കെട്ടിക്കൊണ്ടു ഗൃഹത്തിലേക്കുപോയി.

നാമദേവൻ മറ്റെ ഭക്തനോടൊത്തു ആ ധനം എടുത്തുകൊണ്ട് ആ ദമ്പതികളുടെ ഗൃഹത്തിൽ പോയി രങ്കനെ വിളിച്ചുപറഞ്ഞു. 'നിങ്ങൾ വളരെക്കാലമായി ദാരിദ്രത്തിൽപ്പെട്ടു ബുദ്ധിമുട്ടുന്നത് കണ്ട് ഈ ധനം നിങ്ങൾക്കുതരുവാൻ ഞങ്ങൾ കൊണ്ടുവന്നിരിക്കുന്നു. നിങ്ങൾ ഇതു സ്വീകരിച്ചു സുഖമായി കഴിയണം.'

രങ്കൻപറഞ്ഞു: 'ഹേ ഭക്തശിരോരത്നമേ! ദരിദ്രന്മാരായ ഞങ്ങൾക്കു മഹാനുഭവന്മാരായ ഭവാന്മാരുടെ അനുഗ്രഹത്തിനല്ലാതെ ഈ ധനത്തിൽ ആഗ്രഹമില്ല. ഈ ധനലാഭംകൊണ്ടുണ്ടാകുന്ന ഫലം സർവ്വഞ്ജനായ ഭവാനോട് ഞാൻ പറഞ്ഞറിയിയ്ക്കേണ്ടതില്ലല്ലോ.'

രങ്ക കോപത്തോടുകൂടെ പറഞ്ഞു: "എന്തിനാണ് ഈ ദുഷ്ടധനത്തെ ഇവിടെ കൊണ്ടുവന്നു വെച്ചത്? ഇതിനെ വേഗം ഭവാൻതന്നെ എടുത്തുകൊണ്ടു പോവുക. ഇല്ലെങ്കിൽ ഞങ്ങൾ ഇവിടെ നിന്ന് പൊയ്ക്കളയാം."

അവൾ ഭർത്താവിന്റെ കൈ പിടിച്ചു വലിച്ചുകൊണ്ടു പുറത്തേയ്ക്കു പോകുവാൻ തുടങ്ങി.

നാമദേവൻ അവരെ തടുത്തുനിർത്തി. അല്പമെങ്കിലും വല്ലതും സ്വീകരിക്കണമെന്ന് അവരോടു വളരെ അപേക്ഷിച്ചു. അവസാനം അവർ ഒരു വസ്ത്രം സ്വീകരിച്ചു. അവരുടെ ബുദ്ധിമാഹാത്മ്യം കണ്ട് നാമദേവനും ഭക്തരൂപാധാരമായ ശ്രീ വിമലനാഥനും സന്തുഷ്ടന്മാരായി അവിടെനിന്നു പോയി.

## ഹേമന്തഋതു

മാർഗ്ഗശീർഷം പൗഷമാസങ്ങളാണ് ഹേമന്തം. ഹേമന്തത്തോടെ ചൂടു കുറഞ്ഞുകുറഞ്ഞു വരുകയാണ്. ആകാശത്ത് വെൺമേഘങ്ങൾ ഒഴുകി നടക്കും. പക്ഷികൾ ആഹ്ലാദ ഭരിതരായിരിക്കും. വൃക്ഷങ്ങളുടെ ഇലകൾക്കു കടുത്ത പച്ചനിറം വന്നിരിക്കുന്നു. പൗഷത്തിന്റെ അവസാനത്തോടെ ഇലകൾക്കു പഴുത്ത നിറമാകും. പ്രഭാതത്തിൽ പുൽകൊടികളിൽ മഞ്ഞിൽതുള്ളി പറ്റിപിടിച്ചു നില്ക്കും. പ്രഭാതവെയിലിൽ അവ മുത്തുമണിപോലെ ശോഭിക്കും. സാവധാനം അതു മാഞ്ഞു പോവുന്നു. നെല്ല് പാടങ്ങൾ കതിരുവരാൻ പോകുന്നു. കുളങ്ങളിൽ വെള്ളകൊക്കുകൾ തപസ്സിരിക്കുന്നതു കാണാം. രാത്രി മഞ്ഞിന്റെ മൂടുപടം ഭൂമി അണിയാൻ തുടങ്ങുന്നു. തണുപ്പു കടന്നു കടന്നു വരുകയാണ്. ഇതാ മഞ്ഞുപൊഴിയുന്ന കടുത്ത തണുപ്പിന്റെ കാലം വരാൻ പോവുന്നു. അടുത്തത് ശിശിരമാണ്.

## മാർഗ്ഗശീർഷം

ഈ മാസത്തെ വ്രതങ്ങളും ഉത്സവത്തേപ്പറ്റിയും ചിന്തിക്കാം.

### ഭൈരവജയന്തി

ഭൈരവജയന്തി ഇതു മാർഗ്ഗശീർഷമാസത്തിലെ കൃഷ്ണപക്ഷ (കറുത്തപക്ഷ അഷ്ടമിദിവസമാണ് കൊണ്ടാടുന്നത്. ഭൈരവജയന്തിക്ക് 'കാലാഷ്ടമി' എന്നും പേരുണ്ട്. ഭൈരവൻ ജനിച്ചത് ഈ ദിവസമാണ്. ഈ ദിവസം വ്രതമനുഷ്ഠിച്ച് തർപ്പണവും പൂജയും നടത്തണം. ഭൈരവന്റെ വാഹനമായ ശ്വാവിനെ കൂട്ടി പൂജിക്കണമെന്നു വിധിയുണ്ട്. രാത്രി ഉറക്കമിളച്ച് ശിവപാർവ്വതീകഥകൾ വായിക്കുകയും കേൾക്കുകയും ചെയ്യേണ്ടതാണ്. അതിനാൽ അദ്ദേഹത്തെ ദണ്ഡപതിയെന്നു പറയുന്നു.

ഭഗവാൻ ശിവന് രണ്ടു രൂപമുണ്ട്; ഭൈരവനും വിശ്വനാഥനും. ഭൈരവനു മുഖ്യദിനമായി ഞായറാഴ്ചയും ചൊവ്വാഴ്ചയും കരുതപ്പെടുന്നു. ഈ ദിവസങ്ങളിൽ ഭൈരവപൂജ നടത്തിയാൽ ഭൂത പ്രേതബാധയിൽനിന്നു മുക്തനാവും.

### ഉത്പന്നാ ഏകാദശി

ഇത് മാർഗ്ഗശീർഷമാസത്തിലെ കൃഷ്ണപക്ഷ ഏകാദശിയാണ്. ഈ ദിവസം ശ്രീകൃഷ്ണപൂജയാണ്. വ്രതമനുഷ്ഠിക്കുന്നവർ ദശമിദിവസം പകൽ ഒരു നേരമേഭക്ഷിക്കാവൂ. ഏകാദശി ദിവസം ബ്രഹ്മമുഹൂർത്തത്തിൽത്തന്നെ ശ്രീകൃഷ്ണഭഗവാന് പുഷ്പം, ധൂപം, ജലം, ദീപം, അക്ഷതം മുതലായകൊണ്ടു പൂജ നടത്തണം. സാഷ്ടാംഗം നമസ്കരിക്കണം. ഈ വ്രതദിവസം പഴം മാത്രമേ കഴിക്കാവൂ. ത്രിമൂർത്തികളുടേയും ത്രിവേദങ്ങളുടേയും അംശം ഈ വ്രതത്തിനുണ്ടെന്നു വിശ്വസിക്കപ്പെടുന്നു. ഇതു മോക്ഷദായകവ്രതമാണ്.

ഒരിക്കൽ പാർവ്വതി, ലക്ഷ്മി, സാവിത്രി ഇവർക്ക് തങ്ങളുടെ പാതിവ്രത്യത്തിൽ വലിയ അഹങ്കാരമുണ്ടായി. നാരദൻ ഇവരുടെ ഗർവ്വ് ശമിപ്പിക്കുന്നതിനുവേണ്ടി ആദ്യമായി പാർവ്വതിയുടെ

അടുത്തെത്തി. അത്രിമഹർഷി പതിയായ അനസൂയയുടെ മഹിമകൾ വർണ്ണിച്ചു. നാരദൻ പോയിക്കഴിഞ്ഞ് പാർവ്വതിക്ക് സ്ത്രീസഹജമായ ഈർഷ്യയുണ്ടായി. അനസൂയയുടെ ചാരിത്രഭംഗംവരുത്തുന്നതിന് ദിഗംബരനായ ശിവനോട് അപേക്ഷിച്ചു.

നാരദന്റെ മനസ്സിന് യാതൊരു വ്യത്യാസവും വന്നില്ല. 'ഒരുവെടിക്ക് രണ്ടു പക്ഷി' എന്ന ഉക്തി സമർത്ഥമാക്കിക്കൊണ്ട് നാരദൻ വിഷ്ണുലോകത്തെത്തി. ഇവിടെയും ലക്ഷ്മിദേവിയോട് അനസൂയയെ വളരെ പുകഴ്ത്തി സംസാരിച്ചു.

നാരദൻ മറഞ്ഞുകഴിഞ്ഞപ്പോൾ ലക്ഷ്മി വിഷ്ണുഭഗവാനോട് അനസൂയ യുടെ ചാരിത്രഭംഗം വരുത്തണമെന്നപേക്ഷിച്ചു.

നാരദൻ പിന്നീട് ബ്രഹ്മലോകത്തുചെന്നു. അവിടെ സാവിത്രിയോടും അനസൂയയുടെ സദ്ഗുണങ്ങൾ പ്രകീർത്തിച്ചു സംസാരിച്ചു. സാവിത്രിയും മറ്റും ദേവിമാരെ അനുകരിച്ച് ബ്രഹ്മദേവനോട് അത്രിപതി അനസൂയയുടെ ചാരിത്ര്യഭംഗം ചെയ്യണമെന്നപേക്ഷിച്ചു.

ഇങ്ങനെ ബ്രഹ്മാവിഷ്ണുമഹേശയവരന്മാർ എന്ന മൂന്നു ദേവന്മാരും അത്രി പതി അനസൂയയുടെ പാതിവ്രത്യഭംഗത്തിനു പുറപ്പെട്ടു. അത്രിയുടെ ആശ്രമത്തിനടുത്തുവച്ച് മൂന്നുപേരും കൂടിക്കണ്ടു. മൂന്നുപേരും ഒരേ കാര്യത്തിനാണല്ലോ വന്നിരിക്കുന്നത്. അവർ ഭിക്ഷക്കാരുടെ വേഷത്തിൽ യാചിച്ചുകൊണ്ട് അനസൂയയുടെ മുന്നിലെത്തി. അനസൂയ ഭിക്ഷകൊടുത്തപ്പോൾ മൂവരും അതു വേണ്ടെന്നു പറഞ്ഞു. അവർ ആഹാരം കിട്ടിയാക്കൊള്ളാമെന്ന് അറിയിച്ചു.

അതിഥിസൽക്കാരം ജീവിതവ്രതമായി കരുതുന്ന അനസൂയ ഭിക്ഷുക്കളുടെ ആഗ്രഹം സ്വീകരിച്ചു. അവരോടു കുളി മുതലായതു കഴിച്ചുവരാൻ പറഞ്ഞു.

മൂവരും കുളി മുതലായവ കഴിഞ്ഞു വന്നപ്പോൾ അനസൂയ ശ്രദ്ധാഭക്തികളോടെ ആഹാരം നൽകാൻ തുനിഞ്ഞു. അപ്പോൾ അവർ തടഞ്ഞുകൊണ്ടു പറഞ്ഞു നീ നഗ്നയായി ആഹാരം വിളമ്പിത്തരണം. ഇതു കേട്ടപ്പോൾ അനസൂയയുടെ പാദംമുതൽ ശിരസ്സുവരെ കോപാഗ്നി ജ്വലിച്ചു എന്നാൽ പാതിവ്രത്യഫലമായി ദേവന്മാരുടെ വഞ്ചനാമനോഭാവം അറിയാൻ കഴിഞ്ഞു.

അനസൂയ അത്രിമഹർഷിയുടെ പാദോദകം മൂവരുടെയും ദേഹത്തു തളിച്ചു. പാദതീർത്ഥം ദേഹത്തു വീണതോടെ മൂവരും ബാലന്മാരായി. ആ സ്ത്രീ നഗ്നയായിത്തന്നെ അവരെ വയറുനിറച്ച് ഊട്ടി തൃപ്തരാക്കി. പിന്നീട് ഓരോന്നാലോചിച്ച് ആശ്ചര്യത്തോടെ സമയം കഴിച്ചു. മറുദിക്കിൽ ഉദ്ദേശിച്ചതിലേറെ സമയം കഴിഞ്ഞിട്ടും ദേവന്മാർ മടങ്ങിവരാത്തതിൽ ദേവിമാർ പരിഭ്രാന്തരായി. അവർ അങ്ങനെ വിഷമിച്ചിരിക്കുമ്പോൾ നാരദൻ വന്നു പറഞ്ഞു, മൂന്നു ദേവന്മാരും അനസൂയയുടെ ഗൃഹത്തിലേക്കു പോകുന്നതു കണ്ടുവെന്ന്.

ഇത്രയും കേട്ടതോടെ ലക്ഷ്മിയും സാവത്രിയും, പാർവ്വതിയും അത്രി മഹർഷിയുടെ ആശ്രമത്തിലെത്തി. അവർ അനസൂയയോട് തങ്ങളുടെ നാഥന്മാരെക്കുറിച്ചു ചോദിച്ചു അനസൂയ തൊട്ടിലിലേക്കു ചൂണ്ടിക്കാട്ടി അവരവരുടെ ആളുകളെ കണ്ടുപിടിച്ചുകൊള്ളാൻ പറഞ്ഞു. ലക്ഷ്മി വളരെ സമർത്ഥമായി വിഷ്ണുവിനെ കണ്ടുപിടിക്കുമെന്നു നിശ്ചയിച്ചു. വിഷ്ണുവെന്നുറച്ചു പിടിച്ചു പൊക്കിയെടുത്തപ്പോൾ ഭഗവാൻ ശങ്കരനാണ്. ലക്ഷ്മിക്കു വളരെ നാണക്കേടുണ്ടായി. ഇങ്ങനെ മൂന്നു ദേവിമാരും സാഹസപ്പെട്ട് സങ്കടപ്പെട്ട് അനസൂയയോടു പറഞ്ഞു. അനസൂയ പറഞ്ഞു. ഈ കുഞ്ഞുങ്ങൾ മൂന്നുപേരും എന്റെ മൂലകുടിച്ചതാണ്. അതിനാൽ ഇവർ കുഞ്ഞുങ്ങളായിത്തന്നെ ഇരിക്കണം.

ഇതിന്റെ ഫലമായി മൂവരും അംശംകൊണ്ട് ഒരു വിശിഷ്ട അവതാരം സ്വീകരിച്ചു. മൂന്നുതലയും ആറുകൈകളുമുണ്ടായിരുന്നു അതിന്. ഇങ്ങനെയാണ് ദത്താത്രേയമഹർഷിയുടെ ഉത്ഭവകഥ. അനന്തരം അനസൂയ വീണ്ടും അത്രിമഹർഷിയുടെ പാദോദകം തളിച്ച് മൂവരെയും ആദ്യരൂപത്തിലാക്കി മോചിപ്പിച്ചയച്ചു.

## മോക്ഷദാ ഏകാദശി

മാർഗ്ഗശീർഷമാസത്തെ വെളുത്തപക്ഷ ഏകാദശിയാണ് മോക്ഷദാ ഏകാദശി. ഇതു ദത്തജയന്തി കൂടിയാണ്. ഈ ദിവസം ഗീതാജന്തിയായും ആഘോഷിക്കുന്നുണ്ട്. ശ്രീകൃഷ്ണഭഗവാൻ

മഹാഭാരതയുദ്ധപ്രാരംഭത്തിൽ ബന്ധുക്കളെ കൊല്ലുന്നതിൽ സങ്കടഗ്രസ്തനും ചിന്താഗ്രസ്തനുമായി നിന്ന അർജ്ജുനന് ഗീതോപദേശം നൽകിയത് ഈ ദിവസമാണ്.

ശ്രീകൃഷ്ണഭഗവാനെ ആരാധിക്കുന്നതോടൊപ്പം ഗീതാപൂജയും ഈ ദിവസം നടത്തുന്നു. ഗീതയിൽ ഭഗവാൻ കർമ്മയോഗത്തിനു കൂടുതൽ ബലം നല്കിയിരിക്കുന്നു. അതുപോലെ ആത്മാവിന്റെ അക്ഷയാവസ്ഥയും അനശ്വരാവസ്ഥയും ഭഗവാൻ വെളിവാക്കിയിരിക്കുന്നു. പഴയ വസ്ത്രങ്ങൾ ഉപേക്ഷിച്ച് മനുഷ്യർ പുതുവസ്ത്രങ്ങൾ ധരിക്കുന്നതുപോലെയാണ് ആത്മാവ് പഴയ ദേഹം വെടിഞ്ഞ് പുതിയതു സ്വീകരിക്കുന്നത്.

മോക്ഷദാ ഏകാദശി ദിവസം മിഥ്യാഭാഷണം ചെയ്യരുത്. പരനിന്ദ, ദുഷ്കർമ്മങ്ങൾ ഇവ തീർത്തും ഉപേക്ഷിക്കണം. ശ്രീകൃഷ്ണഭഗവാനെ ധൂപ ദീപനൈവേദ്യങ്ങളാൽ പൂദിക്കണം. ബ്രാഹ്മണ ഭോജനവും ദാനവും ചെയ്യുന്നത് വിശേഷഫലദായകമാണ്.

## മാർഗ്ഗശീർഷ പൂർണ്ണിമാവ്രതം

ഇത് മാർഗ്ഗശീർഷ പൂർണ്ണിയിൽ നടത്തുന്നു ഈ ദിവസം ഭഗവാൻ ശ്രീനാരായണനെയാണ് പൂജിക്കേണ്ടത്. ആദ്യമായി കുളിച്ച് ശുഭ്രവസ്ത്രം ധരിച്ച് അചമനം നടത്തണം. വ്രതമാചരിക്കുന്നയാൾ 'ഓം മനോ നാരായണായ' മന്ത്രം ചൊല്ലി ആവാഹനം ചെയ്യണം. ആസനം ഗന്ധപുഷ്പാദ്യങ്ങൾ മുതലായവ ഭഗവാന് സമർപ്പിക്കണം. ഭഗവത്സന്നിധിയിൽ ചതുരത്തിൽ വേദിയുണ്ടാക്കണം. ഇതിന് ഒരടി നീളംവീതിയുണ്ടായിരിക്കണം. ഹോമത്തിന് അഗ്നിജ്വലിപ്പിച്ച് അതിൽ എണ്ണ, നെയ്യ്, പഞ്ചസാര, മുതലായവ ഹോമിക്കണം. ഹോമം കഴിഞ്ഞ് ഭഗവത് പൂജ നടത്തണം. തുടർന്ന് വ്രതം സമാപിപ്പിച്ചുകൊണ്ടു പ്രാർത്ഥിക്കണം.

"ഭഗവാനേ! ഞാനിതാ നിരാഹാരനായി പൗർണ്ണമാസിവ്രതം അനുഷ്ഠിച്ചു ഭഗവദാജ്ഞയോടെ പാരണ വീടുന്നു. എനിക്ക് എന്നാളും ശരണം നൽകേണമേ!"

ഇങ്ങനെ ഭഗവാനു വ്രതസമർപ്പണം നടത്തി സന്ധ്യസമയത്ത് ചന്ദ്രോദയശേഷം മുട്ടുകുത്തി നിന്ന് വെളുത്ത പുഷ്പം, അക്ഷതം, ചന്ദനം, ജലം ഇവകൊണ്ട് അർഘ്യം നൽകണം. അർഘ്യം നൽകുമ്പോൾ ചന്ദ്രനോട് അപേക്ഷിക്കുക.

"ഹേ ഭഗവൻ! രോഹിണീപതേ. അങ്ങ് അത്രിവംശത്തിലാണു പിറന്നത്. അങ്ങ് ക്ഷീരസാഗരത്തിൽ പ്രത്യക്ഷനായി. ഞാൻ നൽകിയ അർഘ്യം അവിടന്നു സ്വീകരിക്കേണമേ!"

ഇതു കഴിഞ്ഞ് ചന്ദ്രന് അർഘ്യം നൽകി കൈകൂപ്പി പ്രാർത്ഥിക്കണം.

ഹേ ഭഗവൻ, അങ്ങ് ശീതീകരണങ്ങളാൽ പ്രകാശിക്കുന്നു. അങ്ങേയ്ക്കു നമസ്കാരം. അങ്ങ് ബ്രാഹ്മണരാജാവാണ്. അങ്ങേയ്ക്കു നമസ്കാരം, അങ്ങ് രോഹിണീപതിയാണ്. അങ്ങേയ്ക്കു നമസ്കാരം, അങ്ങ് ലക്ഷ്മീ സഹോദരനാണ്. അങ്ങേയ്ക്കു നമസ്കാരം.

രാത്രി നാരായണ സന്നിധിയിൽ തന്നെ ശയിക്കുക. പിറ്റേദിവസം രാവിലെ ബ്രാഹമണഭോജനവും ദക്ഷിണയും നൽകണം.

## തിരുവാതിരവ്രതം

കേരളീയർ തിരുവാതിര ധനുമാസത്തിൽ ആഘോഷിക്കുന്നു. മംഗളവാതികളായ സ്ത്രീകളാണ് കൂടുതലും വിശേഷദിവസമായി ആഘോഷിക്കുന്നത്. ആ ദിവസം അവർ അരിയാഹാരം വെടിഞ്ഞ് വ്രതമനുഷ്ഠിച്ച് ശിവപൂജ നടത്തുന്നു. ചിലയിടത്ത് ശ്രീകൃഷ്ണഭഗവാന്റെ ബാല്യകാല സഖിമാരായ ഗോപികമാർ യമുനാതീരത്ത് കാളിദേവീ പ്രതിമ മണ്ണുകൊണ്ടുണ്ടാക്കി ദേവീ പൂജ നടത്തി, കൃഷ്ണൻ ഭർത്താവായി വരാൻ പ്രാർത്ഥിച്ചതിനെ അനുസ്മരിച്ചും ആഘോഷങ്ങൾ നടത്തുന്നുണ്ട്. പല രീതിയിലും രാഗത്തിലും താളത്തിലും അംഗനമാർ സന്തോഷവതികളായി ഭക്തിയോടെ ഭർത്താവിന്റെയും കുടുംബത്തിന്റെയും മംഗല്യത്തിനായി തിരുവാതിര പാട്ടുപാടി നൃത്തം ചെയ്തു ഭഗവാനെ സ്തുതിച്ച് ഈ വ്രതം ആഘോഷിക്കുന്നു. രാത്രി ഉറക്കമിളയ്ക്കുന്നത് പാട്ടും നൃത്തവുമായാണ്..

ചിലർ തിരുവാതിര ശിവന്റെ ജന്മനാളായി കരുതുന്നു. പല ശിവക്ഷേത്രങ്ങളിലും ധനുവിലെ തിരുവാതിര ശിവന്റെ ആറാട്ടു ദിവസമാണ്.

പണ്ട് മഹാകാലകല്പത്തിൽ ബ്രഹ്മാവും വിഷ്ണുവും പരസ്പരം യുദ്ധം ചെയ്തു. അവരുടെ അഹങ്കാരം ശമിപ്പിക്കുന്നതിന് അവരുടെ നടുവിൽ പരമേശ്വരൻ സ്തംബരൂപത്തിൽ ആവിർഭവിച്ചു. ആ സ്തംഭത്തിൽനിന്നു ശിവലിംഗമുണ്ടായി. അന്നുമുതല്ക്കാണ് ലോകത്തിൽ ശിവലിംഗമൂണ്ടായത്. ശിവനുമാത്രമാണ് ലിംഗവും പ്രതിമയും ഉള്ളത്. അത് മോക്ഷവും ഭോഗവും നല്കുന്നതാണ്. മറ്റുള്ളവർക്കെല്ലാം പ്രതിമമാത്രമാണ് ഉള്ളത്. ശിവപുരാണത്തിൽ അനേകം അദ്ധ്യായങ്ങളിലായി ഈ കഥ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. അതനുസരിച്ച് ലിംഗത്തിൽ നിന്നു ശിവൻ പ്രത്യക്ഷനായി അനുഗ്രഹിച്ച് ഓങ്കാരവും പഞ്ചാക്ഷരവും ജപിച്ച് ലിംഗപൂജ നടത്താൻ ബ്രഹ്മാവിനും വിഷ്ണുവിനും നിർദ്ദേശം നൽകി. അങ്ങനെ അനുഗ്രഹിച്ച് അവർക്കു വരം നല്കിയ ദിവസമാണ് ശിവരാത്രി. അന്ന് നടത്തുന്ന ശിവപൂജ ഒരു വർഷം തുടർച്ചയായി ശിവപൂജ നടത്തിയാലുള്ള ഫലം നല്കും. സ്തംഭരൂപത്തിൽ ആവിർഭവിച്ചത് മാർഗ്ഗ ശീർഷ (ധനു) മാസം ആതിര (തിരുവാതിര) നക്ഷത്രദിവസമാണ്. ആ ദിവസങ്ങൾ ഭഗവാൻ ശിവരാത്രിയുമായുള്ള കഥ.

ഈ മാസത്തിലെ ശുക്ലദ്വിതീയയിൽ പരശുരാമാവതാരം ഉണ്ടായി. ഉദ്ധവർക്കു ഭക്തി, ജ്ഞാനം, യമ-നിയമാദികൾ ഇവയെപ്പറ്റി മനസ്സിൽ സംശയമുണ്ടായി. ഉദ്ധവർ ശ്രീകൃഷ്ണന്റെ അടുത്തടുത്തു ചെന്നു ചോദിച്ചു.

ഭഗവാൻ പറഞ്ഞു. ഹേ ഉദ്ധവരേ! ഉപനിഷത്തു മുതലായ ശാസ്ത്രങ്ങളുടെ ശ്രവണം-മനനം എന്നിവയാൽ ആത്മസാക്ഷാൽകാരം സാധിച്ചവനും, ശ്രോത്രിയനും, ബ്രഹ്മനിഷ്ഠനും, യുക്ത്യാനുമാനങ്ങളാൽ മാത്രം തത്ത്വനിശ്ചയം വരുത്താതെ പ്രത്യക്ഷാനുഭവം തന്നെ നേടിയിരിക്കുന്നവനും ഏവനാണോ, അവൻ ദ്വൈതപ്രപഞ്ചും തന്നിവൃത്തിയ്ക്കായുള്ള സാധനവും, കേവലം എന്നിലുള്ള മായ മാത്രമാണ് എന്നറിഞ്ഞ്, അവയെ എന്നിൽത്തന്നെ ലയിപ്പിക്കണം— സന്യസിയ്ക്കണം. എന്നു വച്ചാൽ, സംസാരവും-അതിന്റെ നിവൃത്തിവരുത്തുവാനുള്ള സാധനമായ വൃത്തിജ്ഞാനവും - ഇതു രണ്ടും, ആത്മാവായ എന്നിൽ അദ്ധ്യാസിക്ക (കല്പിക്ക)പ്പെട്ടിരിക്കുന്നതാണ്, ജ്ഞനിയായ പുരുഷന് ഏറ്റവും അഭീഷ്ടമായ വസ്തു ഞാൻ തന്നെയാണ്. അയാളുടെ സാധന സാധ്യങ്ങളും, സ്വർഗ്ഗ അപവർഗ്ഗങ്ങളും എല്ലാം ഞാൻ മാത്രമത്രേ. ജ്ഞാനവും വിജ്ഞാനവും നേടിയ സിദ്ധപുരുഷൻമാത്രം ആണ് എന്റെ വാസ്തവ സ്വരൂപത്തെ അറിഞ്ഞവൻ. അതുകൊണ്ടുതന്നെ, ജ്ഞാനിയായ പുരുഷനെ ഞാനും ഏറ്റവും അധികം ഇഷ്ടപ്പെടുന്നു. ജ്ഞാനിയായവൻ തന്റെ ജ്ഞാനത്തിലൂടെ എന്നെ എപ്പോഴും അവന്റെ അന്തഃകരണത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നു. തത്വജ്ഞാനത്തിന്റെ ലേശംമാത്രംകൊണ്ട് ഉണ്ടാവുന്ന സിദ്ധി, തപസ്സ് തീർത്ഥങ്ങൾ-ജപം-ദാനം എന്നിവകൊണ്ടോ, അന്തകരണ ശുദ്ധികരമായ മറ്റേതെങ്കിലും ഒന്നുകൊണ്ടോ, ഒരിക്കലും കിട്ടുന്നില്ല. ജ്ഞാനത്തോടുകൂടി തന്റെ ആത്മസ്വരൂപത്തെ അറിഞ്ഞാലും, അനന്തരം, ജ്ഞാനവും വിജ്ഞാനവും നേടി, ഭക്തിഭാവത്തോടെ എന്നെ ഭജിച്ചാലും!

അധ്യാത്മികം, ആധിദൈവികം, ആധിഭൗതികം—ഈ മൂന്നു വികാരങ്ങളുടെ സമഷ്ടി മാത്രമാണ് ശരീരം; ഇത് സർവ്വഥാ അങ്ങയുടെ ആശ്രയത്തിലും ആണ്. ഒന്നു വിചാരിച്ചുനോക്കൂ! അത് ആ ശരീരം—എന്തൊന്നാണ്? ആദ്യം അതുണ്ടായിരുന്നില്ല. ഒടുക്കവും അതുണ്ടായിരിക്കയില്ല. നടുക്കുവെച്ചുമാത്രം ഇങ്ങനെ കാണുന്നതല്ലേ അത്? അതുകൊണ്ട്, അതിനെ ഇന്ദ്രജലാലീലപോലെ കേവലം മായതന്നെ എന്നു മനസ്സിലാക്കണം. ഉണ്ടാവുക, ജീവിക്കുക, വളരുക, മാറുക, കുറയുക നശിക്കുക —ഈ ആറും അതിന്റെ ഭാവവികാരങ്ങളാണ്. നിനക്ക് ഈ ഭാവവികാരങ്ങളോട് ഒരു സംബന്ധവും ഇല്ലതന്നെ. ഈ പ്രതീതകളുടെയെല്ലാം അധിഷ്ഠാനംമാത്രം ആണ് അങ്ങ്; അതിന്നുംപുറമേ, ഈ വികാരങ്ങൾ, സത്യത്തിൽ ശരീരത്തിന്റെയുമല്ല; കാരണം—ശരീരം സ്വതേ—സ്വയം ഇല്ലാത്തതാണ്; അസത്താണ്. ആസദ്വസ്തു ആദ്യം ഉണ്ടായിരുന്നതുമല്ല, മേലാൽ ഉണ്ടായിരിക്കുന്നതുമല്ല; അതിനാൽ ഇടയ്ക്കും അതിന്ന് ഒരസ്തിത്വവും ഇല്ലതന്നെ!

ശ്രീ ഉദ്ധവൻ ചോദിച്ചു "ഹേ, പരമാത്മാവേ! വിശ്വത്തിന്റെ നായകൻ അവിടുന്നുതന്നെ. വൈരാഗ്യത്തോടും വിജ്ഞാനത്തോടും കൂടിയതും, സനാതനവും, വിശുദ്ധവും ആയ അവിടുത്തേക്കുറിച്ചുള്ള ഈ ജ്ഞാനം, ഉറച്ചുകിട്ടുന്നതെങ്ങനെയാണ്. അതിനുള്ള വഴി സ്പഷ്ടമായി അവിടുന്നെ

നിക്ക് അരുളിചെയ്തുതന്നാലും. പിന്നെ, ബ്രഹ്മാദി മഹാത്മാക്കൾകൂടി അന്വേഷിച്ചുകൊണ്ടിരിക്കുന്ന ആ ഭക്തിയോഗം എനിക്കു വർണ്ണിച്ചുതന്നാലും. അല്ലയോ എന്റെ നാഥ! ഈ സംസാരമാകുന്ന വികടമാർഗ്ഗത്തിൽ മൂന്നുതരം താപങ്ങളേയും അനുഭവിച്ചുകൊണ്ടും, അകത്തും പുറത്തും ചുട്ടെരിഞ്ഞുംകൊണ്ടും കഴിയുന്ന മനുഷ്യർക്ക്, നിന്തിരുവടിയുടെ അമൃതാഭിവർഷികളായ തൃച്ചരണാരവിന്ദങ്ങളല്ലാതെ മറ്റൊരു ആശ്രയവും കാണാനില്ല. ഹേ ഭഗവാനേ! അവിടുത്തെ മഹിമ അനന്തമാകുന്നു. അവിടുത്തെ ഈ സേവകൻ പൊട്ടക്കിണറ്റിൽ പെട്ടുകിടക്കുകയാണ്. കാലമാകുന്ന സർപ്പം ഇവനെ കടിയ്ക്കുകയും ചെയ്തിരിക്കുന്നു. എന്നിട്ടും, വിഷയങ്ങളിലേ ക്ഷുദ്രസുഖങ്ങൾക്കുള്ള തീവ്രതൃഷ്ണ കുറയുന്നതുമില്ല; ഏറുന്നുണ്ടുതാനും. അവിടുന്നു ദയ ചെയ്ത് ഇവനെ ഉദ്ധരിച്ചാലും!

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു. ഉദ്ധവരേ! അങ്ങിപ്പോൾ എന്നോടു ചോദിച്ചത്, ധർമ്മനിഷ്ഠനായ യുധിഷ്ഠിരൻ ധാർമ്മികശിരോമണിയായ ഭീഷ്പിതാമഹനോട് മുമ്പു ചോദിക്കുകയുണ്ടായി. ഞങ്ങളെല്ലാവരും അപ്പോൾ അവിടെ ഉണ്ടായിരുന്നു. ഭാരതയുദ്ധമെല്ലാം കഴിഞ്ഞ്, ധാർമ്മികനായ ധർമ്മപുത്രർ സ്വജന ബന്ധുപ്രഭൃതികളെ വധിക്കാനിടയായതിൽ, അധികമധികം സങ്കടപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു. ആ അവസരത്തിൽ യുധിഷ്ഠിരൻ, ശ്രീ ഭീഷ്മനിൽനിന്ന് ഒട്ടേറെ ധർമ്മവിവരണങ്ങൾ കേട്ടതിനുശേഷം, മോക്ഷം സാധിപ്പിക്കുന്നതെന്തൊക്കെയാണ് എന്നു ചോദിച്ചു. അതിന്നു ഭീഷ്മർ പറഞ്ഞ മറുപടി ഏതൊന്നോ, അതുതന്നെ ഞാനങ്ങയെ കേൾപ്പിക്കാം. എന്തുകൊണ്ടെന്നാൽ, ഭീഷ്മർ പറഞ്ഞുകൊടുത്ത മോക്ഷസാധനങ്ങൾ —ജ്ഞാനം, വൈരാഗ്യം, വിജ്ഞാനം, ശ്രദ്ധാ, ഭക്തി എന്നീ ഭാവങ്ങളെക്കൊണ്ട് പരിപൂർണമായിരുന്നു. ഹേ ഉദ്ധവരേ! യാതൊരു വഴിക്ക്, സർവ്വപ്രാണികളിലും, പുരുഷൻ-പ്രകൃതി, മഹത്തത്ത്വം-അഹങ്കാരം, പിന്നെ പഞ്ചതന്മാത്രകൾ എന്നീ ഒൻപതു തത്ത്വങ്ങളും, പത്ത് ഇന്ദ്രിയങ്ങളും, മനസ്സും, പഞ്ചഭൂതങ്ങളും ത്രിഗുണങ്ങളും -ഈ ഇരുപത്തെട്ടു തത്വങ്ങളുടേയും. ഇവയിലെല്ലാം അനിഷ്ഠാനരൂപത്തിൽ കുടികൊള്ളുന്ന ആത്മതത്ത്വത്തിന്റേ സാക്ഷാൽകാരം സാധ്യമായിത്തീരുമോ, അതുതന്നെയാണ് ജ്ഞാനം എന്നത്രേ എന്റെ മതം. ആ ഏകമായ ആത്മതത്വത്തിന്റെ നിരന്തരമായ പ്രത്യക്ഷാനുഭവം ഉണ്ടായിക്കൊണ്ടിരിക്കുന്നതെപ്പോഴാണോ, ആ ഏകമായ ആത്മതത്വമല്ലാതെ തദരിക്തമായി ത്രിഗുണമായ ഭാവങ്ങളുടെ ഉൽപത്തി സ്ഥിതി — പ്രളയങ്ങളും മറ്റും എപ്പോൾ കാണപ്പെടുന്നില്ലയോ, അപ്പോഴത്തെ ആ ഗാഢജ്ഞാനാനുഭൂതി തന്നെയാണ് വിജ്ഞാനം എന്നു പറയപ്പെടുന്നത്. മഹത്തത്ത്വം തുടങ്ങിയ സർവ്വകാര്യങ്ങളുടേയും ഉൽപത്തിസ്ഥിതി പ്രളയങ്ങളിൽ ഇങ്ങനെ ഒരു തത്ത്വമുണ്ട് - അവയുടെ കാരണവു, അധിഷ്ഠാനരൂപവും ആയി, സർവ്വകാര്യ കാരണങ്ങളിലും അനുഗമിച്ചിരിക്കുന്നതായും, അവ ഒന്നുംതന്നെ ഇല്ലാതായാലും, ശേഷിച്ചുനില്ക്കുന്നതായും ഉള്ള ഒരു പരമ തത്ത്വം —പരമസത്യമായ ബ്രഹ്മം അതുതന്നെ ആ— തത്ത്വംതന്നെ ആകുന്നു. പ്രമാണങ്ങൾ നാലുതരത്തുലാണ് —ശ്രുതി, പ്രത്യക്ഷം, അനുമാനം, ഐതിഹ്യം എന്ന്. ശ്രുതി സ്പഷ്ടമായിട്ടുതന്നെ പറയുന്നു, ദ്വൈതം ഇല്ല എന്ന്. ശരീരം മുതലായവയുടെ നശ്വരത മിഥ്യാത്വം ഉദാഹരിച്ചു തന്നിട്ടുണ്ട്. ശരീരാദി ദൃശ്യങ്ങളാണല്ലോ. ചിപ്പികണ്ട് വെള്ളിയെന്നു തെറ്റിദ്ധരിക്കുമ്പോലെ, എന്ന അനുമാനം വഴിക്കും ശരീരാദികളുടെ മിഥ്യാത്വം സമർത്ഥിക്കാം. ഇങ്ങനെ പ്രമാണങ്ങളാകുന്ന ചാണക്കല്ലിൽവച്ച് ഉരച്ചുനോക്കുമ്പോൾ, ജഗത്തിന്റെ സത്ത എന്നത്റിയാം. കേവലസത്യമായി ആത്മതത്ത്വം ഒന്നേ ഉള്ളൂ എന്നും തെളിയും. അതുകൊണ്ട്, ജ്ഞാനികളായിട്ടുള്ളവർ വിവിധകല്പനാരൂപമായ മിഥ്യാജഗത്തിൽനിന്നു വിരക്തരായി പോവുന്നു. കർമ്മം എന്നത് ജീവൻ ചെയ്യുന്ന പ്രയത്നവിശേഷം മാത്രമാണെന്ന് ബുദ്ധിമാന്മാർ ഗ്രഹിക്കണം. കർമ്മങ്ങൾ വികാരവത്തുക്കളാണ്: അവയുടെ ഫലങ്ങൾ സീമിതങ്ങളുമാകുന്നു. അതുകൊണ്ട്, കർമ്മഫലമായിട്ടുണ്ടാകുന്ന അദൃഷ്ടവും (പുണ്യവും) —അഥവാ ബ്രഹ്മലോകംവരെയ്ക്കു കിട്ടുന്ന ഉത്തമലോകവും — എല്ലാം തന്നെ, ഈ ലോകത്തെപോലെ നശ്വരങ്ങളും, ദുഃഖദായകങ്ങളും ആകുന്നു. ആകയാൽ, ഈ ലോകത്തിലും പരലോകത്തിലും ദൃഷ്ടി ഊന്നാതെ, പരമാത്മസ്വരൂപചിന്തനത്തിൽത്തന്നെ മഗ്നനായിട്ടിരിക്കണം.

ഹേ ഉദ്ധവ!എന്റെ ഭക്തനാവണമെന്നു കരുതുന്നവൻ ഒന്നാമത് വേണ്ടത്, അമൃതമയികളായ എന്റെ കഥകളിൽ ശ്രദ്ധവെയ്ക്കുകയാണ്. ഇടവിടാതെ എന്റെ ഗുണങ്ങളേയും നാമങ്ങളേയും സങ്കീർത്തനം ചെയ്തുകൊണ്ടും ഇരിക്കണം. എന്റെ പൂജയിൽ അത്യന്തം നിഷ്ഠ കൈക്കൊള്ളണം. സ്തോത്രങ്ങൾ ചൊല്ലി എന്നെ സ്തുതിക്കുകയും വേണം. എന്നെ ശുശ്രൂഷിക്കാനും പൂജിക്കാനും

താൽപര്യം ഉണ്ടാവണം. സാഷ്ടാംഗമായി എന്നെ നമസ്കരിക്കണം. എന്നേ പൂജിക്കുന്നതിലും അധികം എന്റെ ഭക്തന്മാരെ പൂജിക്കണം. സർവ്വജീവരാശിയിലും എന്നെത്തന്നെ കാണുകയും ചെയ്യണം. തന്റെ ഓരോ അംഗത്തിന്റെ ചേഷ്ടയും എനിക്കുവേണ്ടി ഉള്ളതായിരിക്കണം. വാക്കുകൊണ്ട് എന്റെ ഗുണങ്ങളെ കീർത്തിയ്ക്കാവൂ. തന്റെ മനസ്സ് എന്നിൽത്തന്നെ സമർപ്പിക്കണം. എന്നെ പ്രാപിക്കണമെന്നുള്ള ഒറ്റക്കാമനയല്ലാതെ, മറ്റൊരു കാമനയും വച്ചുകൊണ്ടിരിക്കരുത്. എല്ലാം ത്യജിക്കണം. ധനം, ഭോഗം, സുഖം ഇത്യാദിയെല്ലാം എനിക്കുവേണ്ടി ഉപേക്ഷിച്ചേയ്ക്കണം. യജ്ഞം, ദാനം, ഹോമം, ജപം, തപം, വ്രതം മുതലായതെല്ലാം എനിക്കുവേണ്ടിത്തന്നെ എന്നേ ഉദ്ദേശിച്ചുതന്നെ — ചെയ്യണം. ഹേ ഉദ്ധവരേ! ഈ ധർമ്മവ്യവസ്ഥകളെയെല്ലാം പാലിക്കുന്നവനും, എനിക്ക് ആത്മസമർപ്പണം ചെയ്യുന്നവനും ആരോ, യാതൊരുത്തന്റെ ഹൃദയത്തിൽ എന്നെക്കുറിച്ച് പ്രേമമയിയായ ഭക്തി ഉദ്ഭവിക്കുന്നതാണ്. അങ്ങനെ, എന്നേക്കുറിച്ചു ഭക്തി കിട്ടിക്കഴിഞ്ഞവന്, മറ്റൊന്നും നേടേണ്ടതായി ശേഷിക്കുന്നില്ല.

ധർമ്മങ്ങൾ പാലിക്കുന്നതുകൊണ്ട്, ചിത്തത്തിൽ സത്വഗുണം വർദ്ധിക്കും; അപ്പോൾ ശാന്തതയോടുകൂടി ആത്മാവിൽത്തന്നെ സംലഗ്നനാവുകയും ചെയ്യും. ആ സാധകൻ അപ്പോൾ അവന്, ധർമ്മം-ജ്ഞാനം -ഐശ്വര്യം-വൈരാഗ്യം എന്നിതെല്ലാം സ്വയം സിദ്ധിക്കുന്നതാണ്. വിവധകല്പനകൾ കൊണ്ടു നിറഞ്ഞതത്രേ ഈ സംസാരം. പരമാർത്ഥത്തിൽ, ഇതിന്നു നാമമേ ഉള്ളൂ; വസ്തു ഇല്ല! ഈ സംസാരത്തിൽ ചിത്തം നിർത്തുവാൻ തുടങ്ങിയാൽ, ഇന്ദ്രിയങ്ങളോടുകൂടി, അങ്ങിങ്ങ് അലഞ്ഞുതിരിയേണ്ടി വരുന്നു. ഈ വിധം ചിത്തത്തിൽ രജോഗുണത്തിന്റെ പ്രവാഹം വന്നുകൂടുമ്പോൾ, ആ ചിത്തം ഇല്ലാത്ത (അസൽ) വസ്തുവിൽ ഒട്ടിക്കൂടുന്നു. അപ്പോൾ അവന്റെ ധർമ്മവും ജ്ഞാനവും മറ്റും ലോപിച്ചുപോവുകയും, അധർമ്മം അജ്ഞാനം മോഹം ഇത്യാദിയുടെ ഗൃഹമായി അവൻ തീരുകയും ചെയ്യുന്നു. ഹേ ഉദ്ധവ! ഏതുവഴിക്ക്, എന്നോടു ഭക്തി ഉണ്ടാവുമോ, അതാണ് ധർമ്മമാർഗ്ഗം. ബ്രഹ്മത്തിന്റെയും ആത്മാവിന്റെയും സാക്ഷാൽകാരം ഏതിനാൽ കിട്ടുമോ, അതാണ് ജ്ഞാനം. സത്ത്വ-രജസ്-തമോ-ഗുണവൃത്തികളോടു സംഗിക്കാതെ നിർല്ലപനായിട്ടിരിക്കുന്നതാണ് വൈരാഗ്യം എന്നത്. അണിമാദിസിദ്ധികളാണ് ഐശ്വര്യം എന്നു പറയപ്പെടുന്നതും.

ശ്രീഉദ്ധവർ ചോദിച്ചു:- ഹേ ഭഗവൻ! യമവും നിയമവും എത്ര വിധത്തിൽ ഉണ്ട്? ശമം-ദമം-തിതിക്ഷ-ധൈര്യം-എന്നെല്ലാം പറയുന്നത് ഏതേതിനെ ആണ്? അവിടുന്ന് എനിക്ക്, ദാനം-തപസ്സ്-ശൗര്യം-സത്യം -ഋതം ഇവയുടെ സ്വരൂപങ്ങൾ പറഞ്ഞുതന്നാൽകൊള്ളാം. ത്യാഗം എന്നാൽ എന്താണ്? ഹിതമായ ധനം ഏതാണ്? യജ്ഞമെന്ന് ഏതിനു പറയുന്നു? ദക്ഷിണ എന്നാൽ എന്താണ്? മനുഷ്യന്റെ യഥാർത്ഥ ബലം എന്താണ്? ഭഗം എന്നാൽ എന്താണ്? ലാഭം എന്ന് ഏതിനെ പറയുന്നു? ഉത്തമവിദ്യ, ലജ്ജ, ശ്രീ, സുഖം, ദുഃഖം ഇവ എന്തൊക്കെയാണ്? പണ്ഡിതന്റെയും മൂഢന്റെയും ലക്ഷണങ്ങൾ എന്തൊക്കെയാണ്? സുമാർഗ്ഗലക്ഷണമേത്? കുമാർഗ്ഗലക്ഷണമേത്? സ്വർഗ്ഗമെന്ത്, നരകമെന്ത്? ആരെ സഹോദരരും ബന്ധുക്കളും ആയി കരുതണം? ഗൃഹം എന്നാൽ എന്താണ്? ധനവാൻ ആരാണ്, നിർദ്ധനൻ ആരാണ്? കൃപണൻ എന്നാൽ ഏവൻ? ഈശ്വരൻ എന്ന് ആരേപ്പറയുന്നു? ഹേ ഭക്തവത്സല! പ്രഭോ! എന്റെ ചോദ്യങ്ങൾക്കൊക്കെ മറുപടി ആരുളിച്ചെയ്യണമേ! ഇപ്പറഞ്ഞവയുടെ വിപരീതഭാഗങ്ങളേയും വ്യാഖ്യാനിച്ചുതന്നാൽകൊള്ളാം.—

ഭഗവാൻ പറഞ്ഞു. പന്ത്രണ്ട് എണ്ണമാണ് യമങ്ങൾ—സത്യം, മോഷണം ചെയ്യാതിരിക്കുക, അഹിംസ, അസംഗത, ലജ്ജ, ആവശ്യത്തിലധികം ധനം ശേഖരിക്കാതിരിക്കുക, ആസ്തികത, ബ്രഹ്മചര്യം, മൗനം, സ്ഥിരത, ക്ഷമ, അഭയം —എന്ന് നിയമങ്ങളും എണ്ണം തന്നെയാണ്: അകമേ ശുദ്ധി, പുറമേ ശുദ്ധി, ജപം, തപസ്സ്, ഹോമം, ശ്രദ്ധ, അതിഥിസേവ, എന്നെ പൂജിക്കൽ, തീർത്ഥയാത്ര, പരോപകാരശ്രമം, സന്തോഷം, നിഷ്കാമസാധകന്മാർക്കും രണ്ടുതരക്കാർക്കും ഉപയോഗമുള്ളവയാണ് ഇവ. ഹേ ഉദ്ധവ! ഈ യമങ്ങളേയും നിയമങ്ങളേയും പാലിക്കുന്നവർക്ക് അവരുടെ ഇച്ഛാനുസാരം, സകാമന്മാർക്കും ഭോഗവും, നിഷ്കാമന്മാർക്കു മോക്ഷവും സിദ്ധിക്കും. ബുദ്ധിയെ എന്നിൽ നിർത്തുകയാണ് ശമം എന്നു പറയുന്നത്. കേവലം ശ്മശാനശാന്തിയെ അശമം എന്നു പറഞ്ഞുകൂടാ. ഇന്ദ്രിയങ്ങളുടെ സംയമനത്തേ ആണ് ദമം എന്നു പറയുന്നത്. കള്ളന്മാരേയും കൊള്ളക്കാരേയും അടക്കുന്നതും ദണ്ഡിപ്പിക്കുന്നതും മാത്രമല്ല ദമം. ന്യായപ്രാപ്തമായ ദുഃഖത്തെ സഹിക്കുന്നതാണ് തിതിക്ഷ. ചുമടു ചുമക്കലും മറ്റുമല്ല. നാവിനേയും ഉപസ്ഥേന്ദ്രിയത്തേയും ജയിക്കുന്നതാണ് ധൈര്യം

എന്നത്. കേവലം പരിഭ്രമിക്കാതിരിക്കൽ മാത്രമല്ല ആർക്കെങ്കിലും ധനം കൊടുക്കുന്നതു മാത്രമല്ല ദാനമെന്നത്. ശരിയായ ദാനം, ആർക്കും ദ്രോഹം ചെയ്യാതിരിക്കുകയാണ്. ഉപവാസാദിയാൽ ശരീരം ശോഷിപ്പിക്കുക മാത്രമല്ല തപസ്സ്, ഭോഗങ്ങളെ ഉപേക്ഷിക്കയാണ് സാക്ഷാൽ തപസ്സ്. മറ്റുള്ളവരെ ജയിക്കുന്നതല്ല ശൗര്യം; തന്റെ വാസനകളെ ജയിച്ചടക്കുന്നതാണ് ശരിയായ ശൗര്യം. ഉള്ളതു പറയുക മാത്രമല്ല സത്യമെന്നത്; സമസ്വരൂപം സത്യസ്വരൂപനും ആയ പരമാത്മാവിനെ സർവ്വത്ര ദർശിക്കുന്നതാണ് സാക്ഷാൽ സത്യം. മഹാത്മാക്കൾ ഋതം എന്നു പറയുന്നത്, സത്യവും മധുരവും ആയ ഭാഷണത്തിനെ ആണ്, വെറും സത്യംമാത്രം ഋതം ആവുകയില്ല. കുളിയും തോർത്തലും മാത്രമല്ല ശൗചമെന്നാൽ; കർമ്മങ്ങളിൽ ആസക്തനാവാതിരിക്കുകയാണ് ശരിയായ ശൗചം. കേവലം വീടുവിട്ടുപോകലല്ല സന്യാസം. മനുഷ്യർക്കു യോജിച്ച ധനം ധർമ്മമാണ്; ഗോ-ഗജാദികളൊന്നുമല്ല. കണക്കറ്റ ക്രിയാകലാപങ്ങളല്ല യജ്ഞമെന്നത്; വാസ്തവയജ്ഞം, പരമേശ്വരനായിരിക്കുന്ന എനിക്ക് എന്തെങ്കിലും ചെയ്യുന്നതാണ്. പണം പണ്ടങ്ങൾ നൽകുന്നതല്ല കേവലം ദക്ഷിണ; ജ്ഞാനോപദേശം ചെയ്യുകയാണ് ശരിയായ ദക്ഷിണ. തന്റെ ശത്രുവിനെ കീഴടക്കുന്നല്ല ബലം; മനസ്സിനെ കീഴടക്കുന്നതായ പ്രാണായാമം ആണ് ശരിയായ ബലം. ലൗകികഭോഗസാധനങ്ങളുടെ പ്രാപ്തിയല്ല ഭഗം-ഭാഗ്യം-എന്നത്, ഈശ്വരീയഗുണങ്ങളുടെ പ്രാപ്തിയാണ് സത്യമായ ഭാഗ്യം. ഭാര്യാ പുത്രാദിലാഭം, ഒരു ലാഭമല്ല; എന്നേക്കുറിച്ച് തികഞ്ഞ ഭക്തിയുണ്ടാവുക ആണ് സരിയായ ലാഭം. വളരെശ്ശാസ്ത്രങ്ങൾ പഠിക്കയും പഠിപ്പിക്കയുമല്ല വിദ്യ എന്നത്; ബ്രഹ്മത്തിനും ആത്മാവിന്നും ഭേദമുണ്ടെന്നുള്ള ധാരണ വിട്ടുപോവുന്നത് ഏതൊന്നു കൊണ്ടാണോ, അതാണ് അർത്ഥവത്തായ വിദ്യ. ഏതെങ്കിലും പ്രവൃത്തിയിൽ സങ്കോചംകൊള്ളുകയല്ല ലജ്ജ എന്നത്, പാപം ചെയ്യുന്നതിൽനിന്നു നിവർത്തിപ്പിക്കുന്ന ബുദ്ധിയാണ് ശരിയായ ലജ്ജ. നരിപേക്ഷത മുതലായ ഗുണങ്ങളാണ് ശരീരത്തിന്റെ ആശ്രീ - സൗന്ദര്യം കിരീടമകുടാദികളൊന്നുമല്ല. ഭോഗപ്രാപ്തിയുടെ പേരല്ല സുഖമെന്നത്, സുഖ-ദുഃഖ ഭാവനയെ എന്നെന്നേയ്ക്കുമായി വിട്ടു കളയുകയാണ് ശരിയായ സുഖം. തീയിൽവീണ് എരിയുകയോ മറ്റോ അല്ല ദുഃഖമെന്നത്; വിഷയഭോഗങ്ങൾ വേണമെന്നുതോന്നുന്നതാണ് ശരിയായ ദുഃഖം. വെറും ശാസ്ത്രജ്ഞൻ അല്ല പണ്ഡിതൻ; ബന്ധന മോക്ഷങ്ങളുടെ തത്വം അറിയുന്നവനാണ് പണ്ഡിതൻ. വെറും അനക്ഷരജ്ഞൻ അല്ല മൂഢൻ; ശരീരാദികൾ എന്റേത് എന്ന് ധരിച്ചുവച്ചിരിക്കുന്നവനാണ് സാക്ഷാൽ മൂഢൻ. കല്ലും-മുള്ളും ഇല്ലാത്തിടമല്ല സുമാർഗ്ഗമെന്നാൽ; സംസാരത്തിൽനിന്നു നിവർത്തിപ്പിച്ച് എന്നെ പ്രാപിക്കാൻ കിട്ടുന്ന വഴിയാണ് സുമാർഗ്ഗം. കള്ളനും കൊള്ളക്കാരും നിറഞ്ഞ വഴിയല്ല സുമാർഗ്ഗം; ചിത്തത്തിന്റെ ബഹിർമ്മുഖത്വം ആണ് ശരിയായ സുമാർഗ്ഗം. സ്വർഗ്ഗമെന്നത് കേവലം ഒരു ലോകവിശേഷത്തിന്റെ പേരല്ല; സത്ത്വഗുണത്തിന്റെ ഉദ്രേകമാണ് സാക്ഷാൽ സ്വർഗ്ഗം. യമപുരിയിലുള്ളതല്ല യഥാർത്ഥനരകം, തമോ ഗുണത്തിന്റെ തടിപ്പാണ് യഥാർത്ഥ നരകം. ജഗത്തിലെ ഭാതൃ ബന്ധുക്കൾ സാക്ഷാൽ ഭ്രാതാവുമല്ല, ബന്ധുവുമല്ല. ഗുരുവാണ് സാക്ഷാൽ ഭ്രാതാവും ബന്ധുവും, ആ ഗുരു ഞാനാണുതാനും. കല്ലും മരവുംകൊണ്ടു ചമയ്ക്കപ്പെടുന്നതല്ല ഗൃഹമെന്നത്, സാക്ഷാൽ ഗൃഹം ഈ മനുഷ്യശരീരം തന്നെയാണ്. പണക്കാരനെ അല്ല ധനി എന്നു പറയേണ്ടത്, ഗുണസമ്പന്നൻ ഗുണങ്ങളുടെ നിക്ഷേപം സൂക്ഷിക്കുന്നവൻ ആണ് സാക്ഷാൽ ധനി. പണവും പൈസയും ഇല്ലാത്തതിനാൽ ഒരുത്തൻ ദരിദ്രനാവുന്നില്ല; സാക്ഷാൽ ദരിദ്രൻ സന്തോഷമില്ലാത്തവനും, അഭാവബുദ്ധിയുള്ളവനുമാകുന്നു. വെറും ദീനപുരുഷനല്ല കൃപണൻ, ഇന്ദ്രിയങ്ങളുടെ പുറകെ അലഞ്ഞലഞ്ഞു നടക്കുന്നവനാണ് യഥാർത്ഥ കൃപണൻ. രാജഭൃതികളെ അല്ല സമർത്ഥനെന്നോ, സ്വതന്ത്രനെന്നോ, ഈശ്വരനെന്നോ, പറയേണ്ടത്, ചിത്തവൃത്തി വിഷയങ്ങളിൽ ഒട്ടിക്കാത്തവനാണ് യഥാർത്ഥ സമർത്ഥനും, സ്വതന്ത്രനും, ഈശ്വരനും. ഇതിനു വിപരീതമായി, വിഷയങ്ങളിൽ ആസക്തനായിക്കഴിയുന്നവനാണ് സർവ്വഥാ അസമർത്ഥൻ; കേവലം നിർബ്ബലനെ അസമർത്ഥനെന്നു പറയേണ്ടതില്ല. പ്രിയ ഉദ്ധവ! അങ്ങു ചോദിച്ചതിനെല്ലാം ഞാൻ മറുപടി തന്നു. ഇവ ഗ്രഹിച്ചു വയ്ക്കുന്നത്, മോക്ഷമാർഗ്ഗത്തിൽ സഹായമായിരിക്കും. അങ്ങയുടെ ചോദ്യങ്ങളുടെ ഉദ്ദേശ്യം, ഗുണങ്ങളെ ദോഷങ്ങളിൽനിന്നു വേർപെടുത്തിക്കാണിക്കണമെന്നല്ലയോ? എന്നാൽ ഗുണങ്ങളുടേയും ദോഷങ്ങളുടേയും ലക്ഷണങ്ങളേ വേറെ വേറെ എത്രയെത്രയാണ് ഞാനങ്ങേയ്ക്കു പറഞ്ഞു തരുക? സർവ്വസാരാംശമായിട്ട് അങ്ങ് ഇത്രയും ഗ്രഹിച്ചു കൊള്ളുക ഗുണങ്ങളിലും ദോഷങ്ങളിലും ദൃഷ്ടി ചെലുത്തുന്നതുതന്നെ എല്ലാറ്റിലും വലിയ ദോഷമാണ്. ഗുണദോഷങ്ങളിൽ ദൃഷ്ടി വെയ്ക്കാതെ, തന്റെ ശാന്തവും നിസ്സങ്കല്പവും ആയ സ്വരൂപത്തിൽ സന്മതിതനായിക്കൊള്ളുക:

വിധേഹാധിപനായ ജനകന്റെ അടുത്തു യാജ്ഞവൽക്യൻ ഒരിക്കൽ ചെന്നു. രണ്ടുപേരും ജ്ഞാനികളാണ്. യാജ്ഞവൽക്യനോടു ജനകൻ ചോദിച്ച ചോദ്യങ്ങളും അവയുടെ ഉത്തരവും പ്രസിദ്ധമാണ്. ഈമാസം ബാക്കിദിവസം ഈ ചിന്തകളിൽ മുഴുക്കാം.

"യാജ്ഞവൽക്യ, ഈ പുരുഷൻ എന്തു ജ്യോതിസ്സോടുകൂടിയവനാണ്"

"സാമ്രാട്ടേ, ആദിത്യനാകുന്ന ജ്യോതിസ്സോടുകൂടിയവനാകുന്നു." എന്നു പറഞ്ഞിട്ട് യാജ്ഞവ ൽക്യൻ തുടർന്നു. "ഈ പുരുഷൻ ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ടുതന്നെയാണ്, ഇരിക്കുന്ന തും, പോകുന്നതും, ജോലി ചെയ്യുന്നതും.

"ഹേ യാജ്ഞവല്ക്യാ, ആദിത്യൻ അസ്തമിക്കുമ്പോൾ ഈ പുരുഷൻ ഏതിൽ ജ്യോതിസ്സുള്ള വനാകും?" യാജ്ഞവല്ക്യൻ പറഞ്ഞു. "ഈ സമയത്ത് ചന്ദ്രനിൽ അവന്റെ ജ്യോതിസ്സുണ്ടാകും, ചന്ദ്രന്റെ രൂപത്തിലുള്ള ജ്യോതിസ്സുവഴി ഇവൻ ഇരിക്കുകയും അങ്ങോട്ടും ഇങ്ങോട്ടും പോകുകയും കർമ്മം ചെയ്യുകയും തിരിച്ചുപോകുകയും ചെയ്യുന്നു."

ജനകൻ ചോദിച്ചു "ഹേ യാജ്ഞവല്ക്യാ, ആദിത്യൻ അസ്തമിച്ചുപോയി കഴിഞ്ഞിട്ടും, ചന്ദ്രൻ അസ്തമിച്ചുപോയി കഴിഞ്ഞിട്ടും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സുള്ളവനാകും."

യാജ്ഞവല്ക്യൻ പറഞ്ഞു. അവന്റെ ജ്യോതിസ്സ് അഗ്നിയിലാകുന്നു. അവൻ അഗ്നി രൂപജ്യോ തിസ്സുവഴി ഇരിക്കുകയും അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുകയും കർമ്മങ്ങൾ ചെയ്യുകയും കർ മ്മത്തെ വരിക്കുകയും ചെയ്യുന്നു."

"ഹേ യാജ്ഞവല്ക്യ, ആദിത്യൻ അസ്തമിച്ചുകഴിയുമ്പോഴും, ചന്ദ്രൻ അസ്തമിച്ചു കഴിയുമ്പോ ഴും, അഗ്നി ശാന്തമായിക്കഴിയുമ്പോഴും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സോടുകൂടിയവനാകുന്നു? യാജ്ഞവല്ക്യൻ പറഞ്ഞു. "വാക്കുതന്നെ ഇവന്റെ ജ്യോതിസ്സായിത്തീരുന്നു. ഇവൻ വാഗ്രൂപമാ കുന്ന ജ്യോതിസ്സ് വഴിയായിതന്നെ ഇരിക്കുകയും, അങ്ങിനെ വീണ്ടും സഞ്ചരിക്കുകയും, കർമ്മം അനുഷ്ഠിക്കുകയും, മടങ്ങിവരികയും ചെയ്യുന്നു. ഹേ സമ്രാട്ട്, എവിടെ അങ്ങയുടെ കരങ്ങൾ എത്തിപ്പെടുന്നില്ലയോ, അവിടെ ആ നിമിഷത്തിൽ വാണി ഉച്ചരിക്കപ്പെടുകയും കടന്നുപോകുകയും ചെയ്യുന്നു."

"ഹേ യാജ്ഞവല്ക്യ, ആദിത്യൻ അസ്തമിച്ചതിനു ശേഷവും, ചന്ദ്രൻ അസ്തമിച്ചതിനു ശേഷ വും, അഗ്നി ശാന്തമായതിനു ശേഷവും, വാക്ക് ശാന്തമായതിനുശേഷവും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സോടുകൂടി വസിക്കുന്നു?" യാജ്ഞവല്ക്യൻ പറഞ്ഞു "ആത്മാവുതന്നെയാണ് ഇവന്റെ ജ്യോതിസ്സായിതീരുന്നത്. ഈ ആത്മാവാകുന്ന ജ്യോതിസ്സുവഴിയായിതന്നെ അവൻ ഇരിക്കുകയും, അങ്ങിങ്ങു സഞ്ചരിക്കുകയും, കർമ്മം ചെയ്യുകയും, പിന്നീട് മടങ്ങിവരികയും ചെയ്യുന്നു."

"ആത്മാവ് എന്താകുന്നു"?

യാജ്ഞവല്ക്യൻ പറഞ്ഞു. "യാതൊന്ന് പ്രാണങ്ങളിൽ ബുദ്ധിവൃദ്ധികൾക്കുള്ളിൽ വസിക്കു ന്നതും വിജ്ഞാനമയവും, ജ്യോതിസ്വരൂപനുമായ പുരുഷനുമായിരിക്കുന്നുവോ, അതു, സമാനമായി (ബുദ്ധിവൃത്തികൾക്കു (സദൃശം) ഇഹലോകത്തിലും, പരലോകത്തിലും രണ്ടിലും സഞ്ചരിക്കുന്നു. അത് (ബുദ്ധിവൃത്തികൾക്കനുസരിച്ച്) ചിന്തിക്കുന്നതുപോലെയും, പ്രവർത്തിക്കുന്നതുപോലെയും ആകു ന്നു. അതുതന്നെ സപ്നമായി ഈ ലോകത്തേയും, മൃത്യുരൂപങ്ങളേയും അതിക്രമം ചെയ്യുന്നു.

അത് ഈ പുരുഷ ജന്മം സ്വീകരിക്കുന്ന സമയം ശരീരത്തെ ആത്മഭാവത്തോടുകൂടി സ്വീകരി ച്ചുകൊണ്ട് പാപങ്ങളുമായി കൂടിച്ചേരുകയും, മരിക്കുന്ന സമയത്ത് ഉത്ക്രമേണ സമയത്ത് പാപ ങ്ങളെ ഉപേക്ഷിക്കുകയും ചെയ്യുന്നു.

അത് ഈ പുരുഷന്റെ ഇഹലോകസ്ഥാനം പരലോകസ്ഥാനം എന്ന രണ്ട് സ്ഥാനങ്ങളാകുന്നു. ഇവന്റെ മൂന്നാമത്തെ സ്ഥാനം സ്വപ്നസ്ഥാനമായ സന്ധ്യാസ്ഥാനമാകുന്നു. ആ സന്ധ്യാസ്ഥാനത്തു സ്ഥിതിചെയ്തുകൊണ്ട് ഇവൻ ഈ ലോകരൂപമാകുന്ന സ്ഥാനത്തേയും പരലോകരൂപമായ സ്ഥാന ത്തേയും വീക്ഷിക്കുന്നു. ഈ പുരുഷൻ പരലോകസ്ഥാനത്തിനുവേണ്ടി എപ്രകാരം സാധനകളാൽ സമ്പന്നനായിരിക്കുന്നുവോ, അവയെ ആശ്രയിച്ച് ഇവൻ പാപത്തേയും (ദുഃഖം) ആനന്ദത്തേയും

രണ്ടിനേയും കാണുന്നു. ഇവൻ ഉറങ്ങുന്ന സമയം ഈ സർവ്വസ്വമായ ലോകത്തിന്റെ പ്രകാശത്തോടുകൂടി ആയത് തന്റെ ജ്യോതിസ്വരൂപത്തോടുകൂടി ശയിക്കുന്നു: ഈ അവസ്ഥയിൽ ഈ പുരുഷൻ സ്വയം ജ്യോതിസ്വരൂപനായിത്തീരുന്നു.

ആ അവസ്ഥയിൽ രഥമില്ല, രഥത്തിൽ പൂട്ടുന്നവ (അശ്വങ്ങൾ)യില്ല, മാർഗ്ഗമില്ല. എന്നാൽ അവൻ രഥവും രഥത്തിൽ പൂട്ടുന്നവയും, വഴികളും സൃഷ്ടിക്കുന്നു. ആ അവസ്ഥയിൽ ആനന്ദം, മോദം, പ്രമോദം ഇവയൊന്നും ഉണ്ടാകുന്നില്ല. എന്നാൽ അവൻ ആനന്ദം, മോദം, പ്രമോദം ഇവയെ സൃഷ്ടിക്കുന്നു. അവിടെ ചെറിയ ചെറിയ കുളങ്ങളും, സരസ്സുകളും, നദികളും ഉണ്ടായിരിക്കുന്നില്ല; അവൻ കുളങ്ങളും, സരസ്സുകളും, നദികളും സൃഷ്ടിക്കുന്നു. അവൻതന്നെ അവയുടെ കർത്താവാകുന്നു.

ആത്മാവ് സ്വപ്നം വഴിയായി ശരീരത്തെ നിശ്ചേഷ്ടമാക്കിയിട്ട് സ്വയം ഉറങ്ങാതെ നിദ്രയിലാണ്ട എല്ലാ വസ്തുക്കളേയും പ്രാകശിപ്പിക്കുന്നു. അവൻ ശുദ്ധമായ ഇന്ദ്രിയ മാത്രാരൂപത്തെ സ്വീകരിച്ച് വീണ്ടും ജഗരിത സ്ഥാനത്തു വന്നുചേരുന്നു. ഹിരണ്യ (ജ്യോതിസ്വരൂപൻ) പുരുഷൻ ഏകനായിത്തന്നെ സഞ്ചരിക്കുന്നു.

ഈ നികൃഷ്ടമായ ശാരീരിക പ്രാണനിൽനിന്നും രക്ഷപെട്ടുകൊണ്ട് അവൻ അമൃതധർമ്മാവായ ശരീരത്തോടുകൂടി വെളിയിൽ സഞ്ചരിക്കുന്നു. ആ ഏകനായി സഞ്ചരിക്കുന്ന ഹിരണ്മയനായ അമൃതപുരുഷൻ എവിടെ വാസനയുണ്ടാകുന്നുവോ, അങ്ങോട്ടു കടന്നുപോകുന്നു.

ആ ദേവൻ സ്വപ്നസ്ഥാനത്തിൽ ഉച്ചനീചഭാവങ്ങളെ പ്രാപിച്ചു വിഭിന്ന രൂപങ്ങൾ സ്വീകരിക്കുന്നു. ഇതുപോലെതന്നെ സ്ത്രീകളോടുകൂടി ആനന്ദമനുഭവിക്കുന്നു. (മിത്രങ്ങളോടുകൂടി) ചിരിച്ചുകളിക്കുന്നു. (വ്യാഘ്രാദികളെ) ഭയന്നു ജീവിക്കുന്നു.

എല്ലാ മനുഷ്യരും അവന്റെ സുഖത്തെ (ക്രീഡാസാമഗ്രികളെ) മാത്രം കാണുന്നു, അവനെ ആരും കാണുന്നില്ല. ആ ഉറങ്ങിക്കഴിയുന്ന ആത്മാവിനെ പെട്ടെന്ന് ഉണർത്തരുത് എന്ന് (വൈദ്യന്മാർ) പറയുന്നു. യാതൊരിന്ദ്രിയ പ്രദേശത്ത് അവൻ ഉറങ്ങിക്കഴിയുന്നവനായിരിക്കുന്നുവോ, അതിൽ ഇന്ദ്രിയങ്ങളെ പ്രാപിക്കാത്തതിനാൽ അവന്റെ ശരീരം ദുശ്ചികിത്സ്യമായിത്തീരുന്നു. അതുകാരണം പലരും ഇപ്രകാരം ആവശ്യം പറയാറുണ്ട്. "ഇത് (സ്വപ്നസ്ഥാനം) ഇവന്റെ ജാഗരിത ദേശംതന്നെയാണ്; എന്തുകൊണ്ടെന്നാൽ അവൻ ഉണർന്നു കഴിയുമ്പോൾ യാതൊരു വസ്തുക്കളെ ദർശിക്കുന്നുവോ, അവകളെത്തന്നെ നിദ്രാവസ്ഥയിലും അവൻ ദർശിക്കുന്നു. (എന്നാൽ അതു ശരിയല്ല) ജനകൻ പറഞ്ഞു: "ജനകനായ ഞാൻ ശ്രീമാന് ആയിരം മുദ്ര നൽകുന്നു, - ഇനി എനിക്ക് മോക്ഷത്തെ ഉപദേശിച്ചുതന്നാലും."

ഈ ആത്മാവ് ഈ സ്വപ്നസ്ഥാനത്തിൽ രമിക്കുകയും, വിഹരിക്കുയും ചെയ്ത്, പുണ്യപാപങ്ങളെ കണ്ടു എപ്രകാരം വന്നിരുന്നുവോ, എവിടെനിന്നും വന്നിരുന്നുവോ, ആ ജാഗരിതസ്ഥാനത്തേയ്ക്കുതന്നെ തിരിച്ചുപോകുന്നു; അത് അവിടെ യാതൊന്നു ദർശിക്കുന്നുവോ, അതിൽ നിന്നും അകുന്നു കഴിയുന്നു, എന്തുകൊണ്ടെന്നാൽ ഈ പുരുഷൻ നിസംഗനാകുന്നു. ജനകൻ ചോദിച്ചു. "ഹേ യാജ്ഞവല്ക്യ, ഇക്കാര്യം അങ്ങിനെയാണോ? ഞാൻ ശ്രീമാന് ആയിരം സ്വർണ്ണം കാഴ്ചവയ്ക്കുന്നു. ഇതിനു ശേഷമുള്ള മോക്ഷത്തെ സംബന്ധിച്ചുള്ള കാര്യങ്ങൾ അങ്ങുപദേശിച്ചാലും."

ആ പുരുഷൻ ഈ ജാഗ്രദാവസ്ഥയിൽ രമിക്കുകയും വിഹരിക്കുകയും ചെയ്തു, പുണ്യപാപങ്ങളെ കണ്ട്, എപ്രകാരം വന്നിരുന്നുവോ, അതേ മാർഗ്ഗത്തിൽക്കൂടി യഥാസ്ഥാനമായ സ്വപ്നസ്ഥാനത്തേക്കുതന്നെ മടങ്ങി പോകുന്നു.

എപ്രകാരം ഏതെങ്കിലും വലിയതും, ഭാരിച്ചതുമായ മത്സ്യങ്ങൾ നദിയുടെ കിഴക്കും പടിഞ്ഞാറും തീരങ്ങളിൽക്കൂടി ക്രമമായി സഞ്ചരിക്കുന്നുവോ, അപ്രകാരംതന്നെ ഈ പുരുഷൻ സ്വപ്നസ്ഥാനത്തും, ജാഗരിതസ്ഥാനത്തും രണ്ടു സ്ഥാനങ്ങളിലും ക്രമമായി സഞ്ചരിക്കുന്നു.

എങ്ങിനെ ആകാശത്തിൽ പരുന്ത് എല്ലാ ഭാഗത്തും അതിവേഗത്തിൽ പറന്നുസഞ്ചരിച്ചിട്ട് ക്ഷീണിച്ച ചിറകുകൾ വിരിച്ച് അതിന്റെ കൂട്ടിലേയ്ക്കു പോകുന്നുവോ, അതുപോലെ ഈ പുരുഷൻ യാതൊരിടത്ത് ഉറങ്ങുമ്പോൾ യാതൊരു ഭോഗത്തെ ഇഛിക്കാതിരിക്കുകയും യാതൊരുസ്വപ്നം കാണാതിരിക്കുകയും ചെയ്യുന്നുവോ ആ സ്ഥാനത്തേക്കു പാഞ്ഞുപോകുന്നു.

അവന്റെ "ഹിതാ" നാമത്തോടുകൂടിയ ഈ നാഡികൾ കേശം ആയിരം ഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നതുപോലെ അതി സൂക്ഷ്മമായിരിക്കുന്നു. അവൻ ശുക്ലം, നീലം, പീതം, ഹരിതം, ചുവപ്പ് എന്നീ വർണ്ണങ്ങളാൽ പൂർണ്ണമായിരിക്കുന്നു. അത് ഈ പുരുഷനെ കൊല്ലുകയോ, വശത്താക്കുകയോ, കുഴിയിൽ വീഴിക്കുകയോ, ആനഭയപ്പെടുത്തുന്ന വിധത്തിൽ ജാഗ്രദാവസ്ഥയിലുണ്ടാകാവുന്ന ഭയം അനുഭവമാക്കുകയോ ചെയ്യുന്നുവോ അവയെ ഈ സ്വപ്നാവസ്ഥയിൽ വിദ്യാശൂന്യതയായി കരുതുന്നു. എവിടെ ഇവൻ ദേവതക്കു തുല്യം, രാജാവിനു തുല്യം ആകുന്നുവോ, എല്ലാം ഞാൻ തന്നെ എന്നു കരുതുകയും ചെയ്യുന്നുവോ അവിടം അവനു പരമധാമമാകുന്നു.

അവൻ അതിന്റെ കാമരഹിതവും, പാപരഹിതവും, അഭയരൂപവുമാകുന്നു. വ്യാവഹാരികമായി തന്റെ പ്രിയപ്പെട്ട ഭാര്യയെ ആലിംഗനംചെയ്യുന്ന പുരുഷന് ബാഹ്യമായും ആന്തരികമായും യാതൊരു ബോധവും ഇല്ലാതിരിക്കുന്നതുപോലെ, ഈ പുരുഷൻ പ്രാജ്ഞാത്മാവുമായി ആലിംഗബദ്ധമാകുമ്പോൾ ബാഹ്യവിഷയത്തിലും യാതൊരറിവും ഉണ്ടാകുന്നില്ല. ഇത് അതിന്റെ ആപ്തകാമം, ആത്മകാമം, അകാമം, ശോകശൂന്യം ഇവയുടെ രൂപമാകുന്നു.

ഈ സുഷുപ്താവസ്ഥയിൽ പിതാവ് അപിതാവായിത്തീരുന്നു, മാതാവ് അമാതാവായിത്തീരുന്നു, ലോകം അലോകമായിത്തീരുന്നു, ദേവൻ അദേവനായിത്തീരുന്നു, വേദം അവേദമായിത്തീരുന്നു, ഇവിടെ ചോരൻ അചോരനാകുന്നു, ഭ്രൂണഹത്യ നടത്തുന്നവൻ അഭ്രൂണവാനാകുന്നു, അതുപോലെ ചണ്ഡാലൻ അചണ്ഡാലനും, പൗൽകസ് അപൗൽക്കസും, ശ്രമണൻ അശ്രമണനും, താപസൻ അതാപസനുമായിത്തീരുന്നു. ആ സമയത്ത് ഈ പുരുഷൻ പുണ്യത്തോട് അസംബദ്ധനും, അതുപോലെ പാപത്തോട് അസംബദ്ധനുമാകുന്നു. ഹൃദയത്തിലെ എല്ലാ ശോകങ്ങളേയും അതിജീവിക്കുന്നു.

അവൻ യാതൊന്നു കാണാതിരിക്കുന്നുവോ അത് കണ്ടുകൊണ്ടിരിക്കുമ്പോഴും കാണപ്പെടുന്നില്ല, ദ്രഷ്ടാവിന്റെ ദൃഷ്ടി ഒരിക്കലും ലോപിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ സമയം അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു വസ്തുക്കളും ഇല്ല. അവനെതന്നെ നോക്കൂ.

അവൻ യാതൊന്നു മണക്കുന്നില്ലയോ, അത് മണത്തുകൊണ്ടിരിക്കുമ്പോൾതന്നെ മണക്കപ്പെടാതിരിക്കുന്നു. മണക്കുന്നവന്റെ ഗന്ധഗ്രഹണശക്തി അശേഷവും ലോപിക്കുന്നുമില്ല. എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ മണക്കുന്നതിനായി അവനിൽനിന്നും ഭിന്നമായി മറ്റുയാതൊരു പദാർത്ഥവും ഇല്ലതന്നെ.

അവൻ യാതൊന്നു ശ്രവിക്കാതിരിക്കുന്നുവോ, അത് ശ്രവിക്കുമ്പോൾതന്നെ ശ്രവിക്കപ്പെടാതിരിക്കുന്നു. ശ്രോതാവിന്റെ ശ്രവണശക്തി ഒരിക്കലും ലോപിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ യാതൊന്നു ശ്രവിക്കണമോ അത് അവനിൽനിന്നും ഭിന്നമായി കാണപ്പെടുന്നില്ല.

അവൻ യാതൊന്നു മനനം ചെയ്യാതിരിക്കുന്നുവോ അത് മനനം ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്നെ മനനം ചെയ്യപ്പെടാതിരിക്കുന്നു. മനനം ചെയ്യുന്നവന്റെ മനനശക്തി ഒരിക്കലും ലോപിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ മനനം ചെയ്യണമെങ്കിൽ അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു വസ്തുക്കളും ഇല്ലതന്നെ.

അവൻ യാതൊന്നു സ്പർശിക്കാതിരിക്കുന്നുവോ അത് സ്പർശിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ സ്പർശിക്കപ്പെടാതിരിക്കുന്നു. സ്പർശിക്കുന്നവന്റെ സ്പർശന ശക്തി ഒരിക്കലും ലോപിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു, ആ അവസ്ഥയിൽ അവനിൽനിന്നും ഭിന്നമായി സ്പർശിക്കപ്പെടാൻ മറ്റു യാതൊരു പദാർത്ഥവും ഇല്ലതന്നെ.

അവൻ യാതൊന്നറിയാതിരിക്കുന്നുവോ, അറിഞ്ഞുകൊണ്ടിരിക്കുമ്പോൾതന്നെ അത് അറിയപ്പെടാതിരിക്കുന്നു. വിജ്ഞാതാവിന്റെ വിജ്ഞാനശക്തി ഒരിക്കലും ലോപിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ പ്രത്യേകമായി അറിയാൻ അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു പദാർത്ഥവും ഇല്ലതന്നെ.

യാതൊരിടത്ത് (ജാഗ്രദാവസ്ഥയിലോ, സ്വപ്നവസ്ഥയിലോ) ആത്മാവിൽനിന്നും ഭിന്നമായി മറ്റൊന്നുണ്ടായിരിക്കുന്നുവോ അവിടെ അന്യത്തിന് അന്യത്തെ ദർശിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ മണക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ രുചിക്കുവാൻ കഴിയുന്നു., അന്യത്തിന് അന്യത്തെപ്പെറ്റി സംസാരിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ ശ്രവിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ മനനം ചെയ്യുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ സ്പർശിക്കുവാൻ കഴിയുന്നു. അന്യത്തിന് അന്യത്തെ അറിയുവാൻ കഴിയുന്നു. ജലത്തിൽ എന്നതുപോലെ സുഷുപ്തി യിൽ ഏകമായ അദ്വൈതം ദ്രഷ്ടാവാകുന്നു. ഹേ സാമ്രാട്ട്! ഇതുതന്നെയാകുന്നു ബ്രഹ്മലോകം. യാജ്ഞവല്ക്യൻ ജനകന് ഉപദേശം നൽകി. ഇവൻ ഇതിന്റെ (പുരുഷൻ) പരമഗതിയാകുന്നു, ഇവൻ ഇതിന്റെ പരമസമ്പത്താകുന്നു. ഇത് ഇവന്റെ പരമലോകമാകുന്നു. ഇത് ഇവന്റെ പരമാനന്ദമാകുന്നു. ഈ ആനന്ദത്തിന്റെ മാത്രയെ ആശ്രയിച്ചുതന്നെ മറ്റുജീവികൾ ജീവസന്ധാരണം ചെയ്യുന്നു.

യാതൊന്ന് മനുഷ്യരിൽ എല്ലാ അവയവങ്ങളോടുംകൂടി പൂർണ്ണസമൃദ്ധവും, മറ്റുള്ളവരുടെ അധിപതിയും, മനുഷ്യസംബന്ധിയായ സമ്പൂർണ്ണഭോഗ സാമഗ്രികൾ വഴിയായി ഏറ്റവും അധികം സമ്പന്നമായും ഇരിക്കുന്നുവോ, അത് മനുഷ്യരുടെ നൂറ് ആനന്ദമായിരിക്കുന്നത് പിതൃലോകത്തെ കീഴടക്കിയിരിക്കുന്ന പിതൃഗണത്തിന്റെ ഒരു ആനന്ദമാകുന്നു. പിതൃലോകത്തെ കീഴടക്കിയിരിക്കുന്ന പിതൃക്കളുടെ നൂറാനന്ദം കൂടുന്നത് ഗന്ധർവ്വലോകത്തിന്റെ ഒരാനന്ദമാകുന്നു. അതുപോലെ ഗന്ധർ വ്വലോകത്തിന്റെ നൂറാനന്ദമായിരിക്കുന്നത്, കർമ്മദേവന്മാരുടെ കർമ്മങ്ങൾ വഴി ദേവത്വം പ്രാപിച്ചവ ർ - ഒരാനന്ദമാകുന്നു. കർമ്മദേവന്മാരുടെ നൂറാനന്ദം കൂടുന്നത് അജാനദേവന്മാരുടെ ഒരാനന്ദമാകു ന്നു. യാതൊന്ന് ആ ജാനദേവന്മാരുടെ നൂറാനന്ദമായിരിക്കുന്നുവോ അത് പ്രജാപതിലോകത്തിലെ ഒരാനന്ദമായിരിക്കുന്നു. പ്രജാപതിലോകത്തിലെ നൂറാനന്ദം കൂടുന്നത് ബ്രഹ്മലോകത്തിലെ ഒരാനന്ദ മാകുന്നു. യാതൊന്ന് നിഷ്പാപവും, നിഷ്കാഷ്കാവും ശ്രോത്രീയവുമായിരിക്കുന്നുവോ അവയ്ക്കും ആ ആനന്ദം സിദ്ധമാകുന്നു. അതുപോലെ ഇതുതന്നെ പരമാനന്ദമാകുന്നു. ഹേ സാമ്രാട്ട്! ഇതാകുന്നു ബ്രഹ്മലോകം, എന്നിങ്ങനെ യാജ്ഞവല്ക്യൻ പറഞ്ഞു. ജനകൻ പറഞ്ഞു- “ഞാൻ ശ്രീമാനായ അങ്ങേയ്ക്ക് ആയിരം ഗോക്കളെ നൽകുന്നു, ഇനി മുമ്പോട്ട് മോക്ഷത്തിനുവേണ്ടി അങ്ങുപദേശിച്ചാ ലും ഇതുകേട്ട് യാജ്ഞവല്ക്യൻ, ബുദ്ധിമാനായ രാജാവു തന്നെ എല്ലാ പ്രശ്നങ്ങളുടേയും നിർണ്ണ യപര്യന്തം, ഉത്തരം നൽകുന്നതിന് ബന്ധിച്ചിരിക്കുന്നു എന്ന് ഭയപ്പെട്ടു.

ഈ പുരുഷൻ ഈ സ്വപ്നാനന്തത്തിൽ രമിക്കുകയും വിഹരിക്കുകയും ചെയ്ത് പുണ്യത്തേ യും പാപത്തേയും കണ്ടുകൊണ്ടുതന്നെ വീണ്ടും പോയ മാർഗ്ഗത്തിൽകൂടിതന്നെ യഥാസ്ഥാനമായ ജാഗ്രദാവസ്ഥയിലേയ്ക്കുതന്നെ മടങ്ങിവന്നു.

ലോകത്തിൽ എപ്രകാരം വളരെയധികം ഭാര വഹിച്ചുകൊണ്ട് ചക്കടാവണ്ടി ശബ്ദം പുറപ്പെ ടുവിച്ചുകൊണ്ടു പോകുന്നുവോ, അതുപോലെതന്നെ ദേഹത്തോടുകൂടിയ ഈ ആത്മാവ് അറി വുള്ള ആത്മാവോടുകൂടി അധിഷ്ഠിതമായി ഊർദ്ധ്വശ്വാസം വലിക്കുന്നതുപോലെ ശബ്ദിച്ചുകൊണ്ടു പോകുന്നു.

ഈ ശരീരം ഏതു സമയത്ത് കൃശത്വത്തെ പ്രാപിക്കുന്നവോ, വൃദ്ധാവസ്ഥയാലോ അല്ലെങ്കിൽ ജ്വരാദിരോഗങ്ങൾ കാരണമോ കൃശമായിത്തീരുന്നുവോ ആ സമയം മാങ്ങാ, അത്തിപ്പഴം, മുതലാ യവ ബന്ധം വിട്ടുപോകുന്നതുപോലെ ഈ പുരുഷൻ ഈ അവയവങ്ങളെ ഉപേക്ഷിച്ച് ഏതൊരു മാർഗ്ഗത്തിൽക്കൂടി വന്നിരുന്നുവോ, അതിൽക്കൂടിതന്നെ പ്രത്യേകമായ അഭിവ്യക്തിത്വത്തിനുവേണ്ടി പ്രയാണം ചെയ്യുന്നു.

എപ്രകാരം ആഗതമാകുന്ന രാജാവിനെ ഉഗ്രകർമ്മാക്കളും പാപകർമ്മാക്കൾക്കുവേണ്ടി നിയു ക്തമാക്കപ്പെട്ട സൂതന്മാരും, ഗ്രാമമുഖ്യന്മാരുംകൂടി അന്നം, പാനം, നിവാവസ്ഥാനം മുതലായവ തയ്യ റാക്കി, ‘അദ്ദേഹം വന്നു, അദ്ദേഹം വന്നു എന്നു പറഞ്ഞ് പ്രതീക്ഷിച്ചിരിക്കുന്നുവോ, അതേപ്രകാരം ഈ കർമ്മവേത്താവിന്റെ എല്ലാ ഭൂതങ്ങളും “ഈ ബ്രഹ്മം വരുന്നു, ഈ ബ്രഹ്മം വരുന്നുഎന്ന് പറഞ്ഞ് പ്രതീക്ഷിക്കുന്നു.

രാജാവിന്നഭിമുഖമായി ഉഗ്രകർമ്മങ്ങളും, പാപകർമ്മങ്ങൾക്കു നിയുക്തരായ സൂതന്മാരും, ഗ്രാമ ത്തിലെ നേതാക്കന്മാരും പോകുന്നതുപോലെ, ഒരാത്മാവ് ഊർദ്ധ്വശ്വാസം വലിക്കുവാൻ തുടങ്ങു മ്പോൾ അവസാനനിമിഷത്തിൽ എല്ലാ പ്രാണനും ഈ ആത്മാവിന്നഭിമുഖമായി അതിനോടുകൂടി പോകുന്നു.

# ശാന്തിപാഠം

പ്രസിദ്ധമായ ഈ മന്ത്രം ചൊല്ലാം

ഓം അപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃശ്രോത്രമഥോ ബലമിന്ദ്രിയാണി സർവാണി, സർവം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോത്, അനിരാക രണമസ്ത്വനിരാകരണം മേഽസ്തു; തദാത്മനി നിരതേയ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തുതേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹേ പരമാത്മാവേ, എന്റെ എല്ലാ അംഗങ്ങളും വാണി, നേത്രം, ശ്രോത്രം മുതലായ എല്ലാ കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രാണസമൂഹവും ശാരീരികവും മാനസികവുമായ ശക്തിക ളും ഓജസ്സും എല്ലാ പുഷ്ടിയും അതുപോലെ വൃദ്ധിയും പ്രാപിക്കട്ടെ. ഉപനിഷത്തുകളിൽ വർണ്ണിക്ക പ്പെട്ടിരിക്കുന്ന സർവ്വരൂപബ്രഹ്മത്തെ ഞാൻ ഒരിക്കലും സ്വീകരിക്കാതിരിക്കയില്ല. അതുപോലെ ആ ബ്രഹ്മവും എന്നെ ഒരിക്കലും പരിത്യജിക്കാതിരിക്കട്ടെ. എന്നോടുകൂടി ബ്രഹ്മത്തിന്റേയും ബ്രഹ്മത്തോ ടുകൂടി എന്റേയും നിത്യസമ്പർക്കം നിലനിൽക്കട്ടെ. ഉപനിഷത്തുകളിൽ ഏതേതു ധർമ്മങ്ങളെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നുവോ അവയെല്ലാം ഉപനിഷത്തിന്റെ ഏകമാത്ര ലക്ഷ്യമായ പരബ്രഹ്മ പരമാ ത്മാവിൽ നിരന്തരം വ്യാപൃതമായി എന്നേപ്പോലുള്ള സാധകന്മാരാൽ സദാ കാലവും പ്രകാശിച്ചു കൊണ്ടിരിക്കട്ടെ; എന്നിൽ നിത്യവും നിരന്തരവും ഉണ്ടായിക്കൊണ്ടിരിക്കട്ടെ. എന്റെ ത്രിവിധതാപ ങ്ങൾക്കും ശാന്തിയുണ്ടാകട്ടെ.

# പൗഷം

ഹേമന്ത ഋതുവിന്റെ മധ്യകാലമാണ്. ചൂടു കുറഞ്ഞിരിക്കുന്നു. തണുപ്പു നൃത്തം വെച്ചു തുടങ്ങി. ഈ മാസത്തെ വ്രതങ്ങളും ഉത്സവങ്ങളെപ്പറ്റി ചിന്തിക്കാം.

## സഫലാ ഏകാദശി

സഫലാ ഏകാദശി പൗഷമാസ കൃഷ്ണപക്ഷ ഏകാദശിയാണ്. ഈ ദിവസം ശ്രീകൃഷ്ണ പൂജയാണ്. ആ വ്രതം അനുഷ്ഠിക്കുന്നവർ പ്രഭാതസ്നാനാനന്തരം ഭഗവാന് ആരതി നടത്തുകയും ഭഗവത് വിഗ്രഹം അലങ്കരിച്ചു നിവേദ്യം സമർപ്പിക്കുകയും ചെയ്യണം.

ബ്രാഹ്മണർക്കും ദരിദ്രർക്കും ആഹാരവും നല്കണം. രാത്രി ഉറക്കമിളച്ച് ഭഗവത് കീർത്തന ങ്ങൾ ചൊല്ലണം. ഈ വ്രതാനുഷ്ഠാനംകൊണ്ടു എല്ലാ അഭീഷ്ടങ്ങളും സഫലമാവും. അതിനനെ ഇതിനെ സഫലാ ഏകാദശിയെന്നു പേരുണ്ടായി.

## പുത്രദാ ഏകാദശി

പൗഷമാസ ശുക്ലപക്ഷ ഏകാദശിയാണ് പുത്രദാ ഏകാദശിയായി പ്രകീർത്തിക്കപ്പെടുന്നത്. ഈ ദിവസം വിഷ്ണുഭഗവാനെ പൂജിക്കേണ്ടതാണ്. ഈ വ്രതാനുഷ്ഠാനംകൊണ്ട് സന്താനബ്ധി ഉണ്ടാകും.

ഒരു കാലത്ത് ഭദ്രാവതി നഗരത്തിൽ സുകേതു എന്ന ഒരു രാജാവ് വാണിരുന്നു. രാജ്യം മുഴുവൻതന്നെയും ഖജാനയും ധനധാന്യപൂർണ്ണമായിരുന്നു. രാജാവും രാജ്യവും സന്താനമില്ലായ്കയാൽ ദുഃഖമനുഭവിച്ചു. ഒരിക്കൽ രാജാവ് ഭാര്യയോടുകൂടി ഭരണം മന്ത്രിയെ ഏല്പിച്ചുവനവാസത്തിനു പോയി. ആത്മഹത്യയ്ക്കുള്ള ഉദ്ദേശത്തോടെയാണ് അവർ പോയത്. എന്നാൽ അവർക്ക് ഓർമ്മ വന്നു. ആത്മഹത്യപോലെ വലിയ പാപം മറ്റൊന്നുമില്ലെന്ന്. ചിന്താക്കുഴപ്പത്തിൽ അവരിരുവരും മുനിമാരുടെ ആശ്രമവും ജലാശയവുമുള്ള ദിക്കിലെത്തി. രാജാവും റാണിയും മുനിമാരെ നമ സ്കരിച്ച് അവരുടെ അനുമതിയോടെ ഉപവിഷ്ടരായി. മുനിമാർ യോഗ ശക്തികൊണ്ട് രാജാവിന്റെ ദുഃഖകാരണം മനസ്സിലാക്കി. അവർ ആശീർവദിച്ചുകൊണ്ട് പുത്രദാ ഏകാദശിവ്രതം അനുഷ്ഠിക്കു

വാൻ നിർദ്ദേശിച്ചു. രാജാവും റാണിയും ഏകാദശിവ്രതം അനുഷ്ഠിച്ചു. അവർക്ക് സത്സന്താനപ്രാപ്തിയുണ്ടായി.

## പൗഷപൂർണ്ണിമാസ്നാനം

പൗഷമാസ വെളുത്തവാവിൻനാൾ മുതല്ക്ക് തന്നെ മാഘമാസത്തെ പവിത്രസ്നാനവും ആരംഭിക്കുന്നു. സൂര്യോദയത്തിനു മുമ്പു ശുദ്ധജലത്തിൽ (നദി, കുളം, കുണർ, പൊയ്ക മുതലായവയിൽ) സ്നാനം ചെയ്യണം. ശ്രീകൃഷ്ണ പൂജ നടത്തണം. പിന്നീട് ബ്രാഹ്മണഭോജനവും ദാനവും ചെയ്യാം. ഇതു നിമിത്തം ഭഗവാൻ പ്രസന്നാവുന്നു.

ഹേമന്തം അവസാനിക്കുന്നത് പൗഷമാസത്തിലാണ്. ഹേമന്തം എന്നു പറഞ്ഞാൽ ബലത്തെ വർദ്ധിപ്പിക്കുന്നത് എന്നാണ് അർത്ഥം. പൗഷത്തിന്റെ അവസാനത്തോടെ ശിശിരം തുടങ്ങുന്നു.

ഈ സംസാരമണ്ഡലത്തിൽ മുമ്പ് മനസ്സു മുതലായതുണ്ടാകുന്നതിനുമുമ്പ് യാതൊന്നും ഉണ്ടായിരുന്നില്ല. ഈ കാര്യഭൂതമായ ജഗത്ത് അശനായ (വിശപ്പ്) ആകുന്ന മൃത്യുവിനാൽ തന്നെ ആവൃതമായിരുന്നു. വിശപ്പ് മൃത്യുവാണെന്നു പ്രസിദ്ധമാണല്ലോ. അവൻ ആ മൃത്യു, എനിക്ക് ആത്മാവുള്ളവനായിത്തീരണമെന്നു വിചാരിച്ച് ആ മനസ്സിനെ ഉണ്ടാക്കി. അവൻ ആ പ്രജാപതി, അർച്ചിച്ചുകൊണ്ട് അവനെത്തന്നെ പൂജിച്ചുകൊണ്ട് സഞ്ചരിച്ചു. അദ്ദേഹം അർച്ചിച്ചുകൊണ്ടിരിക്കുമ്പോൾ അപ്പുകൾ ഉണ്ടായി. "അർച്ചിച്ചുകൊണ്ടിരിക്കുന്ന എനിക്കുവേണ്ടി ജലം ഉണ്ടായി" എന്ന് മൃത്യു വിചാരിച്ചു. അതുതന്നെയാണ് അർക്കന് അശ്വമേധക്രതുവിന് ഉപയോഗിക്കുന്ന അഗ്നിക്ക് അർക്കത്വത്തിനു ഹേതു ഈ അഗ്നിയുടെ അർക്കത്വത്തെ ആർ അറിയുന്നുവോ ഇവന്ന് സുഖം, അല്ലെങ്കിൽ ജലം തീർച്ചയായും ഉണ്ടാകും.

അർക്കൻ എന്നു പറയുന്നത് അപ്പുകൾ ആകുന്നു. അതിൽ അപ്പുകൾക്ക് ഏതു ശരം ഉണ്ടായോ -ഏതു ദധിമണ്ഡം പോലെയുള്ള വസ്തു ഉണ്ടായോ അതു സംഹതമായിത്തീർന്നു. ഒരുമിച്ചു ചേർന്ന് കട്ടിയായിത്തീർന്നു. ശ്രാന്തനും തപ്തനും ഖിന്നനും ആയ അവന്റെ പ്രജാപതിയുടെ തേജസ്സാകുന്ന രസം അഗ്നിയായി വിരാട്ടായി നിവർത്തിച്ചു. പ്രജാപതി ശരീരത്തിൽനിന്ന് നിഷ്ക്രമിച്ചു.

അങ്ങനെ ജനിച്ച പ്രജാപതി മൂന്നായി തന്നെതന്നെ വിഭജിച്ചു. സർവ്വഭൂതാത്മാവാമയ ഈ പ്രാണൻ മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ള അശ്വമേധോപയോഗികമായ അഗ്നിക്ക്, കിഴക്കുദിക്ക് ശിരസ്സാകുന്നു. അതും അഗ്നികോണും ഈശാനകോണും ഊർമ്മങ്ങളാകുന്നു. ബാഹുക്കളാകുന്നു. പിന്നെ അഗ്നിക്ക്, പടിഞ്ഞാറേ ദിക്ക് പുച്ഛമാകുന്നു. ഉടലിന്റെ പിൻഭാഗമാകുന്നു. അതും വായുകോണും നിര്യതികോണും സ്കഥികൾ ആകുന്നു. തെക്കേദിക്കും വടക്കേദിക്കും രണ്ടു വശങ്ങളാകുന്നു. ദ്യോവ് പൃഷ്ഠമാകുന്നു -മുതുകാകുന്നു ആകാശം ഉദരമാകുന്നു. ഈ പൃഥിവി ഉരസ്സാകുന്നു. അങ്ങനെയുള്ള ഈ അഗ്നി അപ്പുകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഇപ്രകാരം അറിയുന്നവൻ എവിടെ പോയാലും അവിടെത്തന്നെ പ്രതിഷ്ഠ പ്രാപിക്കുന്നു.

അവൻ ആ മൃത്യു "എനിക്ക് രണ്ടാമതൊരു ശരീരം ഉണ്ടാകണം" എന്ന് കാമിച്ചു. ആ മൃത്യു മനസ്സിനോട് വാക്കിനെ മിഥുനമാക്കി -ഇണചേർത്തു. അതിൽ -അങ്ങനെ ഇണ ചേർന്നതിൽ ഏതു രേതസ്സാണോ ഉണ്ടായത് അത് സംവത്സരമായിത്തീർന്നു സംവത്സരനിർമ്മാതാവായ പ്രജാപതിയായിത്തീർന്നു. ആ പ്രജാപതിയ്ക്കു മുമ്പ് സംവത്സരം എന്നു പറയുന്ന കാലം ഉണ്ടായിരുന്നില്ല. അവനെ, ആ സംവത്സരകാല നിർമ്മാതാവായ പ്രജാപതിയെ, സംവത്സരം എന്നു പറയുന്ന കാലം എത്രത്തോളമാണോ അത്രത്തോളം കാലം, ഭരിച്ചു; ഗർഭത്തിനുള്ളിൽ മൃത്യു ഭരിച്ചു. അത്രയും കാലത്തിന്റെ ശേഷം അവനെ ആ പ്രജാപതിയെ സൃഷ്ടിച്ചു. ജനിച്ച അവന്റെ നേരെ വാ പിളർന്ന് ഭക്ഷിപ്പാനായി മൃത്യു വാ പിളർന്നു. അവൻ 'ഭാൺ' എന്ന ശബ്ദത്തെ ഉണ്ടാക്കി അതുതന്നെ വാക്കായിത്തീരുന്നു.

അവൻ-മൃത്യു, "ഈ കുമാരനെ ഹിംസിക്കയാണെങ്കിൽ, ഞാൻ അന്നത്തെ അല്പമാക്കി ചെയ്യും" എന്ന് ഈക്ഷിച്ചു-വിചാരിച്ചു. അവൻ -മൃത്യു ആ വാക്കുകൊണ്ടും —മുമ്പ് പറഞ്ഞ ത്രയീരൂപമായ വാക്കുകൊണ്ടും ആ മനസ്സുകൊണ്ടും ഈ സർവമായ സ്ഥാവരവും ജംഗമവുമായ ഈ ജഗത്തിനെ എല്ലാം, അതായത് ഋക്കുകളേയും യജുസ്സുകളെയും സാമങ്ങളെയും, ഗായത്രി മുതലായ ഛന്ദസ്സു

കളെയും യജ്ഞങ്ങളെയും പ്രജകളേയും പശുക്കളെയും സൃഷ്ടിച്ചു. അവൻ-ആ മൃത്യു ഏതിനെ എല്ലാം സൃഷ്ടിച്ചുവോ അതിനെ ഒക്കെ ഭക്ഷിക്കുന്നതിന് ഒരുങ്ങി എല്ലാത്തിനെയും ഭക്ഷിക്കുന്നു എന്നുള്ളതു ഏതോ ഇതാണു അദിഥിയുടെ ആദിതിത്വം. ഇപ്രകാരം ഈ അദിഥിയുടെ അദിഥിത്വത്തെ ആർ അറിയുന്നുവോ അവൻ (സർവാത്മാവായി)ത്തീരും. അവന് എല്ലാം അന്നമായിത്തീരുകയും ചെയ്യും.

അവൻ-ആ പ്രജാപതി, "വലുതായ യജ്ഞംകൊണ്ട് വീണ്ടും എനിക്ക് യജ്ഞിക്കണം." ഇങ്ങനെ കാമിച്ചു അവൻ ശ്രാന്തനായി. അവൻ തപസ്സിനെ തപിച്ചു. ശാന്തനും തപ്തനുമായ അവന്റെ യശസ്സും, വീര്യവും ഉത്ക്രമിച്ചു. യശസ്സും വീര്യവും പ്രാണങ്ങളാകുന്നു. അതിനാൽ പ്രാണങ്ങൾ ഉത്ക്രാന്തങ്ങളായപ്പോൾ ശരീരം വീങ്ങുന്നതിനു ആരംഭിച്ചു. എന്നിട്ടും അവന്റെ മനസ്സ് ശരീരത്തിൽ തന്നെ ആയിരുന്നു.

"എന്റെ ഈ ശരീരം മേധ്യമായിത്തീരണം, ഈ ശരീരംകൊണ്ട് എനിക്ക് ആത്മാവുള്ളവനായിത്തീരണം." എന്ന് ആ പ്രജാപതി കാമിച്ചു. അതിനാൽ അശ്വമായിത്തീർന്നു. ഏതാണോ ശ്വയിച്ചത് അത് മേധ്യമായിത്തീർന്നു, എന്നുള്ളതന്നെയാണ് അശ്വമേധത്തിനുള്ള അശ്വമേധത്വം എന്ന ധർമ്മം. ഇവനെ ഈ അശ്വമേധത്തേയും മേൽപറഞ്ഞ പ്രകാരമുള്ള അഗ്നിരൂപനായ അർക്കനേയും ഇങ്ങനെ മേലാൽ ചുരുക്കത്തിൽ കാണിക്കുവാൻ പോകുന്ന വിശേഷണത്തോടുകൂടി ആർ അറിയുന്നുവോ ഇവൻ അശ്വമേധത്തെ അറിയുന്നു. അതിനെ ആ അശ്വമേധത്തെ അവരോധിക്കാതെതന്നെ തടുക്കാതെതന്നെ പ്രജാപതി ചിന്തിച്ചു. ഒരു സംവത്സരത്തിനുശേഷം ആ അശ്വത്തെ തനിക്കുവേണ്ടി ആലംഭനം ചെയ്ത് — വധിച്ച് മറ്റു ദേവതകൾക്കായി മറ്റു പശുക്കളെ ബലികൊടുത്തു. അതിനാൽ-പ്രജാപതി ഇപ്രകാരം ചിന്തിച്ചതിനാൽ ആണ് എല്ലാ ദേവതകളേയും സംബന്ധിച്ചതും പ്രോക്ഷണം ചെയ്യപ്പെട്ടതും ആയ പ്രജാപതി ദേവതയായിട്ടുള്ള പശുവിനെ ആലംഭനം ചെയ്യുന്നത് യാജ്ഞികന്മാർ വധിക്കുന്നത്. ഈ തപിക്കുന്നതാരോ ഇത് അശ്വമേധമാകുന്നു - ശരീരമാകുന്നു. ആ അഗ്നി പാർത്ഥിവാഗ്നി അർക്കനാകുന്നു. ഈ അഗ്നിയാകുന്ന അർക്കന് ഈ മൂന്നുലോകങ്ങൾ ആത്മാക്കളാകുന്നു. ശരീരാവയവങ്ങളാകുന്നു. അങ്ങനെയുള്ള ഈ അർക്കാശ്വമേധങ്ങൾ പിന്നെയും മൃത്യുവാകുന്ന ആ ഓരേ ദേവത തന്നെ ആയിത്തീരുന്നു. ഇപ്രകാരം ആർ അറിയുന്നുവോ അവൻ വീണ്ടുമുള്ള മൃത്യുവിനെ തോല്പിക്കുന്നു. അവനെ മൃത്യു പ്രാപിക്കുകയില്ല. മൃത്യു ഇവന്റെ ആത്മാവായിത്തീരുന്നു. ഈ ദേവതകൾക്ക് ഏകനായ ആത്മാവായും ഇവൻ ഭവിക്കുന്നു.

പ്രജാപതിയുടെ അപത്യങ്ങൾ ദേവന്മാരും അസുരന്മാരും രണ്ടുകൂട്ടർ ആകുന്നു. അവരിൽ ദേവന്മാർ അല്പന്മാർ ആകുന്നു. അസുരന്മാർ അധികന്മാർ ആകുന്നു. ആ അസുരന്മാരും ദേവന്മാരും ഈ ലോകങ്ങൾ നിമിത്തമായി തമ്മിൽ തമ്മിൽ സ്പർദ്ധിച്ചു. ദേവന്മാർ പറഞ്ഞു, —"ഇപ്പോൾ യജ്ഞത്തിൽ അസുരന്മാരെ ഉദ്ഗീഥംകൊണ്ട് നമുക്ക് അതിഗമിക്കാം" എന്ന്.

അവർ-ദേവന്മാർ വാക്കിനോട് വാഗ്വഭിമാനിനിയായ ദേവതയോട് "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്ക" എന്ന് പറഞ്ഞു. "അങ്ങനെയാകട്ടെ" വാഗ്ദേവത അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. വാക്കുനിമിത്തമായി ഉള്ള ഭോഗം ഏതോ ആ ഭോഗത്തെ ദേവന്മാർക്കായി ആഗാനം ചെയ്തു കല്യാണമായി വദിക്കുക എന്നതു ഏതോ അതിനെ തനിയ്ക്കായി ആഗാനം ചെയ്തു.

അസുരന്മാർ "ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മളെ ദേവന്മാർ അതിഗമിക്കും" എന്ന് അറിഞ്ഞു. ആ ഉദ്ഗാതാവിനെ അഭിഗമിച്ചിട്ടു പാപാത്മാവുകൊണ്ടു വേധിച്ചു—താഡിച്ചു. ആ പാപാത്മാവ് ഏതോ, ഏതു നിമിത്തമാണോ ഈ അപ്രതിരൂപമായി പറയുന്നത് അതുതന്നെയാകുന്നു. ആ പാപാത്മാവു - അപ്രതിരൂപമായി പറയുന്നതിനു നിമിത്തമായ ആ പാപാത്മാവ് പ്രജാപതിയുടെ വാക്കിൽ ഉള്ളതുതന്നെയാകുന്നു.

അനന്തരം പ്രാണനോട്, "നീ ഞങ്ങൾക്കുവേണ്ടി, ഉദ്ഗാനം ചെയ്ക" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെയാകട്ടെ" എന്നു പറഞ്ഞ്, പ്രാണൻ നിമിത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കുവേണ്ടി ആഗാനം ചെയ്തു. കല്യാണമായിട്ടുള്ളതിനെ ഘ്രാണിക്ക എന്നത് ഏതോ അതിനെ തനിക്കുവേണ്ടി ആഗാനം ചെയ്തു. ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മെ ദേവന്മാർ

അതിഗമിക്കും." എന്ന് അവർ അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിന്റെ നേരേ ചെന്നു പാപംകൊണ്ട് ആ പ്രാണനെ വേധിച്ചു. ആ പാപം ഏതോ അത്, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടു ള്ളതിനെ ഘ്രാണിക്കുന്നത് അതുതന്നെ. അനുചിതമായിട്ടുള്ളതിനെ ഘ്രാണിക്കുന്നതുകൊണ്ട് അനു മിക്കപ്പെടുന്ന ആ പാപ്മാവ്, പ്രജാപതിയുടെ പ്രാണനിലുള്ളതുതന്നെ.

അനന്തരം ചക്ഷുസ്സിനോട്, "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്യൂ." എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്ന് പറഞ്ഞ്, ചക്ഷുസ്സ് അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. ചക്ഷുസ്സ് നിമിത്തമായുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണ മായിട്ടുള്ളതിനെ കാണുക എന്നുള്ളതു ഏതോ അതിനെ തനിയ്ക്കായി ആഗാനം ചെയ്തു. ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് ആ അസുരന്മാർ അറിഞ്ഞ് ആ ഉദ്ഗാതാവിനെ അഭിദ്രവിച്ചിട്ട് പാപ്മാവിനെക്കൊണ്ട് വേധിച്ചു. ആ പാപ്മാവു ഏതോ അത് യാതൊന്നു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ കാണുന്നത് അതുതന്നെയാകുന്നു. അനുചിതമായി ട്ടുള്ളതിനെ കാണുന്നതിനു നിമിത്തമായ ആ പാപ്മാവ് പ്രജാപതിയുടെ ചക്ഷുസ്സിൽ അസുരന്മാർ ചേർത്തു.

അനന്തരം "നീ ഞങ്ങൾക്കായി ഉദ്ഗാനം ചെയ്ക എന്ന് ശ്രോത്രത്തോട് പറഞ്ഞു "അങ്ങനെ യാകട്ടെ" എന്നു പറഞ്ഞ്, ശ്രോത്രം ആ ദേവന്മാർക്കായി ഉദ്ഗാനം ചെയ്തു. ശ്രോത്രം നിമിത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണത്തെ ശോഭനമായിട്ടുള്ള തിനെ കേൾക്കു എന്നത് ഏതോ അതിനെ തനിക്കായി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിന്റെ നേരേ ചെന്ന് പാപാത്മാവുകൊണ്ടു വേധിച്ചു. ആ പാപാത്മാവു ഏതോ അത്, ഏതു നിമിത്ത മാണോ ഈ അനുചിതമായിട്ടുള്ളതിനെ കേൾക്കുന്നത് അതുതന്നെ. അനുചിത ശ്രവണത്തിനു നിമിത്തമായ ആ പാപാത്മാവ് പ്രജാപതിയുടെ ശ്രോത്രത്തിൽ ഉള്ളതുതന്നെ.

പിന്നെ മനസ്സിനോട് "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്ക" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്നു പറഞ്ഞ്, മനസ്സ് ആ ദേവന്മാർക്കായി ഉദ്ഗാനം ചെയ്തു. മനസ്സുനിമി ത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണമായിട്ടുള്ളതിനെ സങ്കല്പിക്കുന്നു എന്നുള്ളത് ഏതോ, അതിനെ തനിക്കുവേണ്ടി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാ വിനെക്കൊണ്ടു നമ്മെ ദേവന്മാർ അതിഗമിക്കും" എന്ന്, അവർ, ആ അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിനെ അഭിദ്രവിച്ച്, പാപാത്മാവുകൊണ്ടു വേദിച്ചു. ആ പാപാത്മാവ് ഏതോ അത്, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നത്, അതുതന്നെ ആകുന്നു. അനുചി തമായിട്ടുള്ളതിനെ സങ്കല്പിക്കുന്നത് നിമിത്തമായ ആ പാപം അതുതന്നെ പ്രജാപതിയുടെ മന സ്സിൽ ഉണ്ടായിരുന്നതുതന്നെ. ഇപ്രകാരം ഈ ദേവതകളെ പാപ്മാവുകൊണ്ട് വേധിച്ചു, അതായതു, വാഗാദികളെ പാപാത്മാവോടു യോജിപ്പിക്കുന്നതുപോലെതനയനെ ഈ ത്വഗാദി ദേവതകളെ പാ പാത്മാക്കളോടു യോജിപ്പിച്ചു.

അനന്തരം ഈ അസ്യത്തിലുള്ള പ്രാണനോട്, നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്ക" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്നു പറഞ്ഞ്, പ്രാണൻ അവർക്കായി ഉദ്ഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മെ ദേവന്മാർ അതിഗമിക്കും" എന്ന് ആ അസുരന്മാർ അറിഞ്ഞു. അവന്റെ നേരെ ചെന്നിട്ടു പാപാത്മാവിനെക്കൊണ്ട് വേദിക്കുവാൻ ഇച്ഛിച്ചു. അത് എങ്ങനെ എന്നാൽ, എപ്രകാരം ലോഷ്ടം (മണ്ണാങ്കട്ട) പാഷാണത്തെ പ്രാപിച്ചിട്ട് വിധ്വംസിക്കുമോ, ഇപ്രകാരംതന്നെ വിശേഷിച്ചു ധ്വസ്തരായിട്ട്, നാനാഗതികളായി വിനാശത്തെ പ്രാപിച്ചു. അനന്തരം ദേവന്മാർ, പ്രകൃതരായ വാഗാദികൾ അഗ്ന്യാദ്യാത്മകമായ സ്വന്തം രൂപത്തിലായിത്തീർന്നു, വിനഷ്ട രായിത്തീർന്നു. ആരാണോ ഇപ്രകാരം അറിയുന്നത് അവൻ താനായിത്തീരും. ഇവന്റെ ശത്രുവായ ഭകാതൃവ്യൻ പരാഭൂതമാകും.

അവർ-പ്രജാപതിയുടെ പ്രാണങ്ങൾ—പറഞ്ഞു:- "ആരാണോ നമ്മേ ഇപ്രകാരം ദേവഭാവത്തോടു ചേർത്തത്, അവൻ എവിടെ ഇരുന്നുവോ?" എന്ന്, "ഇതാ, വായുടെ നടുവിൽ" എന്ന് അവർ കണ്ടുപിടിച്ചു. ആ പ്രാണൻ, അയാസ്യനും ആംഗിരസനുമാകുന്നു. എന്തെന്നാൽ അവൻ അംഗങ്ങ ളുടെ കാര്യകാരണാത്മാക്കളായ അംഗങ്ങളുടെ രസമാകുന്നു, സാരമാകുന്നു.

അങ്ങനെയുള്ള ഈ പ്രാണദേവത 'ദൂർ' എന്നു പ്രസിദ്ധിയുള്ളതാകുന്നു. എന്തെന്നാൽ. ഈ ദേവതയിൽനിന്ന് മൃത്യു ദൂരത്തിലാണ്. ഇപ്രകാരം ആർ അറിയുന്നുവോ, ഇവനിൽനിന്ന് മൃത്യു ദൂരത്തിലായിത്തീരുന്നു.

അങ്ങനെ ഉള്ള പ്രാണൻ എന്നു പറയുന്ന ഈ ദേവത ഈ ലാഗാദി ദേവതകളുടെ പാപാത്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ട്, എവിടെയാണോ ഈ ദിക്കുകളുടെ അവസാനം അവിടെ ഗമിപ്പിച്ചു. അവിടെ ഈ ദേവതകളുടെ പാപാത്മാക്കളെ പല വിധത്തിൽ അടക്കിവച്ചു. അതിനാൽ "പാപാത്വാകുന്ന മൃത്യുവിനെ ഞാൻ പ്രാപിക്കരുത്. അയ്യോ!" എന്ന് വിചാരിച്ച്, ജനത്തെ ഗമിക്കരുത്. അന്തത്തെ - ദിക്കുകളുടെ അന്തത്തെ - ഗമിക്കരുത്.

അങ്ങനെയുള്ള ഈ പ്രാണദേവത ഈ വാഗാദി ദേവതകളുടെ പാപാത്മാവാകുന്ന മൃത്യു വിനെ അപഹനിച്ചിട്ട് ഈ ദേവതകളെ മൃത്യുവിനെ കടത്തിവിട്ട് സ്വരൂപത്തെ പ്രാപിപ്പിക്കുന്നു.

ആ പ്രാണൻ പ്രഥമമായ പ്രധാനയായ വാക്കിനെത്തന്നെ കടത്തിവിട്ടു. ആ വാക്ക് എപ്പോൾ മൃത്യുവിനെ അതിക്രമിച്ച് മുക്തയായോ, അപ്പോൾ അത് അഗ്നിയായിത്തീർന്നു. കടന്നുപോയ ഈ അഗ്നി മൃത്യുവിന് അപ്പുറം ദീപിക്കുന്നു. പ്രകാശിക്കുന്നു.

പിന്നെ പ്രാണനെ-ഘ്രാണത്തെ-കടത്തിവിട്ടു. അത് ആ പ്രാണൻ എപ്പോൾ മൃത്യുവിനെ അതിക്രമിച്ചു മുക്തനായോ അപ്പോൾ അതു വായുവായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച ഈ വായു മൃത്യുവിന് അപ്പുറം പവനം ചെയ്യുന്നു.

പിന്നെ ചക്ഷുസ്സിനെ കടത്തിവിട്ടു. ആ ചക്ഷുസ്സ് എപ്പോൾ മൃത്യുവിനെ അതിക്രമിച്ച് മുക്ത മായോ അപ്പോൾ അത് ആദിത്യനായിത്തീരുന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ആ ആദിത്യൻ മൃത്യുവിന് അപ്പുറം തപിക്കുന്നു.

പിന്നെ ശ്രോത്രത്തെ കടത്തിവിട്ടു. അത് ആ ശ്രോത്രം എപ്പോൾ മൃത്യുവിനെ കടന്നു മുക്തമായോ, അപ്പോൾ അവ ദിക്കുകളായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ദിക്കുകൾ മൃത്യുവിനപ്പുറം സ്ഥിതിചെയ്യുന്നു.

അനന്തരം മനസ്സിനെ കടത്തിവിട്ടു. അതു എപ്പോൾ മൃത്യുവിനെ കടന്നു മുക്തമായിത്തീർ ന്നുവോ അപ്പോൾ അതു ചന്ദ്രനായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ആ ചന്ദ്രൻ മൃത്യുവിന് അപ്പുറം ശോഭിക്കുന്നു. ഇപ്രകാരം ആർ അറിയുന്നുവോ, ഇവനെ ഈ പ്രാണദേവത മൃത്യുവിനെ കടത്തിവിടുന്നു.

അനന്തരം തനിക്കുവേണ്ടി അന്നാദ്യത്തെ ആഗാനം ചെയ്തു. എന്തെന്നാൽ ഏതെല്ലാം അന്നം അദിക്കപ്പെടുന്നുവോ അത് പ്രാണനെക്കൊണ്ടുതന്നെയാണ് ആദിക്കപ്പെടുന്നത്. ഈ അന്നാദ്യത്തിൽ പ്രാണൻ പ്രതിഷ്ഠിതി ചെയ്യുന്നു.

ആ വാഗാദികളായ ദേവന്മാർ പറഞ്ഞു:- "അന്നം യാതൊന്നോ അത് എല്ലാം ഇത്രയുമേ ഉള്ളുവല്ലോ! അതിനെ തനിക്കുവേണ്ടി നീ ആഗമനം ചെയ്തു. ഇനി ഈ അന്നത്തിൽ ഞങ്ങളെ ആഭജിപ്പിക്കുക പങ്കുള്ളവരാക്കുക." എന്ന് "അന്നാർത്ഥികളാണെങ്കിൽ നിങ്ങൾ എന്റെ ചുറ്റും അഭി മുഖമായി സ്ഥിതി ചെയ്യുവിൻ!" എന്നു പ്രാണൻ പറഞ്ഞു. "അങ്ങനെയാകട്ടെ" എന്നു പറഞ്ഞ്, ആ പ്രാണന് ചുറ്റും നിവിഷ്ടരായി. അതിനാൽ ഈ പ്രാണനെക്കൊണ്ട് യാതൊരു അന്നത്തെ ലോകം അദിക്കുന്നുവോ, ആ അന്നംകൊണ്ട് ഈ വാഗാദികൾ തൃപ്തിപ്പെടുന്നു ഇപ്രകാരം ആർ അറിയു ന്നുവോ, ഇവനെ സ്വന്തം ആളുകൾ -ജ്ഞാതികൾ ഇപ്രകാരം അഭിമുഖീകരിഅച്ചു ചുറ്റും ഇരിക്കു ന്നു. ഇവൻ ജ്ഞാനികൾക്ക് ഭരണകർത്താവായും ശ്രേഷ്ഠനായും മുമ്പിൽ നടക്കുന്നവനായും, അന്നത്തെ ഭക്ഷിക്കുന്നവനായും ആരോഗനായും മേലാവായിരുന്ന് പാലിക്കുന്നവനായും ഭവിക്കുന്നു. സ്വന്തം ആളുകളിൽ ആരാണോ ഇപ്രകാരം അറിയുന്നവനെക്കുറിച്ച് പ്രതികൂലനായി, സ്പർദ്ധിക്കുന്ന വനായി ഭവിക്കുവാൻ ഇച്ഛിക്കുന്നത്, അവൻ ഭരണീയന്മാർക്ക് മതിയായവനായി ഭവിക്കയില്ലതന്നെ. പിന്നെ ആരാണോ ഇവനെ ഇപ്രകാരം അറിയുന്നവനെ -അനുഗതനായി ഭവിക്കുന്നത്, ആരാണോ ഇവനെ അനുവർത്തിച്ചുകൊണ്ട് ഭാര്യന്മാരെ-ഭരണീയനമാരെ-ഭരിക്കുവാൻ ഇച്ഛിക്കുന്നത് അവൻ മാത്രമേ ഭരണീയന്മാർക്കു മതിയായി വരികയുള്ളൂ.

ഈ പ്രാണൻതന്നെ ബ്രഹ്മണസ്പതിയും ആകുന്നു. ബ്രഹ്മം വാക്കാകുന്നു. അതിന്—ആ— വാക്കിന്—ഈ പ്രാണൻ പതിയാകുന്നു. അതിനാൽ ബ്രഹ്മണസ്പതി ആകുന്നു.

ഈ പ്രാണൻ തന്നെ സാമവുമാകുന്നു. 'സാ' എന്നത് വാക്കാകുന്നു. 'അമ' എന്ന ശബ്ദം ഈ പ്രാണനാകുന്നു. 'സ' എന്നതും 'ആമ' എന്നതും അതാണ് സാമത്തിനുള്ള സാമത്വം എന്തുകാരണത്താലാണോ. പ്ലുഷിയോട് പുത്തികാശരീരത്തോടു സമനായും കൊതുകിനോടു സമനായും, നാഗത്തോടു സമനായും ഈ മൂന്നു ലോകങ്ങളോടും സമനായും സർവ്വത്തോടും സമനായും ഇരിക്കുന്നത്, അതുകൊണ്ടും പ്രാണനെ സാമമെന്നു പറയാം. ആരാണോ, ഇപ്രകാരം സാമത്തെ അറിയുന്നത്, അവൻ സാമത്തിന്റെ-പ്രാണന്റെ സായൂജ്യത്തെയോ സലോകതയേയോ പ്രാപിക്കുന്നു.

ഈ പ്രാണൻ ഉദ്ഗീഥവുമാകുന്നു. 'ഉത്' എന്നത് പ്രാണനാകുന്നു. എന്തെന്നാൽ ഈ ജഗത്തെല്ലാം പ്രാണനാൽ ആണ് ഉത്തബദ്ധമായിരിക്കുന്നത് —താങ്ങി നിറുത്തപ്പെട്ടിരിക്കുന്നത്. ഗീഥ എന്നു പറയുന്നത് വാക്കുതന്നെയാകുന്നു. ഉത്തുംഗീഥയും എന്നുള്ളതു ചേർത്തു പറയുന്നതാണ് ഉദ്ഗീഥം.

ആ വിഷയത്തിലും ഒരു ആഖ്യായിക കേട്ടിട്ടുണ്ട്. ചൈകിതാനന്റെ യുവാപത്യമായ ബ്രഹ്മദത്തൻ രാജാവിനെ-സോമത്തെ-ഭക്ഷിച്ചുകൊണ്ട് പറഞ്ഞു:- "ആയാസ്യനായ ആങ്ഗിരസൻ ഈ വാക്സംയുക്തനായ പ്രാണനിൽനിന്ന് മറ്റൊരു ദേവതയെക്കൊണ്ടാണ് ഉദ്ഗാനം ചെയ്തതെങ്കിൽ, ഈ എന്നാൽ ഭക്ഷിക്കപ്പെടുന്ന സോമം അവന്റെ അനൃതവാദിയായ എന്റെ മൂർദ്ധാവിനെ ശിരസ്സിനെ വിപതിപ്പിക്കട്ടെ" എന്ന്. അവൻ അയാസ്യനായ ആങ്ഗിരസൻ വാക്കുകൊണ്ടും പ്രാണനെക്കൊണ്ടും തന്നെയാണ് ഉത്ഗാനം ചെയ്തത് എന്ന് ഇതുകൊണ്ടു തീർച്ചയായി.

അങ്ങനെയുള്ള ഈ സാമത്തിന്റെ ധനത്തെ ആർ അറിയുന്നുവോ അവന്ന് ധനം ഉണ്ടാകും. ആ സാമത്തിന് ധനം സ്വരംതന്നെയാണ്. അതിനാൽ ആർത്വിജ്യം ചെയ്വാൻ പോകുന്നവർ വാക്കിൽ സ്വരത്തെ ഇച്ഛിക്കണം. സ്വരസമ്പന്നമായ ആ വാക്കുകൊണ്ട് ആർത്വിജ്യത്തെ ചെയ്യണം ആർക്കാണോ ധനം ഉള്ളത്, അവനേ കാണുവാൻ ആഗ്രഹിക്കുന്നതു എപ്രകാരമോ അതുപോലെ, യജ്ഞത്തിൽ സ്വരമുള്ളവനെ കാണുവാൻ ജനങ്ങൾ ആഗ്രഹിക്കുകതന്നെ ചെയ്യുന്നു. ആരാണോ ഇപ്രകാരം ഈ സമയത്തിന്റെ സ്വത്തിനെ അറിയുന്നത് അവന്ന് ധനം ഉണ്ടാകും.

ഈ സാമത്തിന്റെ സുവർണ്ണത്തെ ആർ അറിയുന്നുവോ അവന്ന് സുവർണ്ണം ഉണ്ടാകും. ആ സാമത്തിന് സുവർണ്ണം സ്വരംതന്നെയാകുന്നു. ഇപ്രകാരം ഈ സാമത്തിന്റെ സുവർണ്ണത്തെ ആർ അറിയുന്നുവോ അവന്ന് സുവർണ്ണം ഉണ്ടാകും.

ഈ സാമത്തിന്റെ പ്രതിഷ്ഠയെ ആർ അറിയുന്നുവോ, അവൻ പ്രതിഷ്ഠിതി ചെയ്യുന്നു. ആ സാമത്തിന് പ്രതിഷ്ഠ വാക്കുതന്നെയാകുന്നു. എന്തെന്നാൽ ഈ പ്രാണൻ വാക്കിൽ പ്രതിഷ്ഠിതനായിട്ടാണല്ലോ ഈ ഗീതിയായിത്തീരുന്നത്. അന്നത്തിൽ പ്രതിഷ്ഠിതനായിട്ടാണു ഗീതി ഭാവത്തെ പ്രാപിക്കുന്നതെന്ന് മറ്റുചിലർ പറയുന്നു.

അനന്തരം ഇതിനാൽ ഏതു വിജ്ഞാനമുള്ളവനാണോ ജപകർമ്മത്തിൽ അധികാരം, ആ വിജ്ഞാനം പറഞ്ഞുകഴിഞ്ഞതിനാൽ പാവമാനങ്ങൾക്കു മാത്രമുള്ള ആഭ്യാരോഹം എന്നു പറയുന്ന ജപകർമ്മം വിധിക്കപ്പെടുന്നു:- ആ പ്രസ്തോതാവ് സാമത്തെ പ്രസ്താവിക്കുമല്ലോ. ആ പ്രസ്തോസ്താവ് സാമത്തെ പ്രസ്താവിക്കുമല്ലോ. ആ പ്രസ്തോതാവ് ഏതുകാലത്തിൽ പ്രസ്താവിക്കുമോ —പ്രാരംഭിക്കുമോ അപ്പോൾ ഇവയെ താഴെപറയുന്ന മന്ത്രങ്ങളെ ജപിക്കണം. "അസതോ മാ സദ്ഗമയ" "തമസോ മാ ജ്യോതിർഗമയ" "മൃത്യോർമ്മാഽമൃതം ഗമയ." എന്ന്, ആ മന്ത്രം "അസതോ മാ സദ്ഗമയ" എന്ന് പറയുന്നുവോ, അതിൽ അസത്ത് എന്നു പറയുന്നത് മൃത്യു ആകുന്നു. സത്ത് എന്നത് അമൃതാകുന്നു. എന്നെ മൃത്യുവിൽനിന്ന് അമൃതത്തെ പ്രാപിക്കുക. അതായത്, എന്നെ അമൃതനാക്കുക എന്നുതന്നെയാണ് ഈ പറയുന്നത്. തമസ്സ് എന്നത് മൃത്യു ആകുന്നു. മൃത്യുവിൽനിന്ന് എന്നെ അമൃതത്തെ പ്രാപിപ്പിക്കുക. അതായത് എന്നെ അമൃതനാക്കുക എന്നുതന്നെയാണ് ഇപ്പറയുന്നത്. "മൃത്യോർമ്മാഽമൃതംഗമയ" എന്നുള്ളതിൽ തിരോഹിതമെന്നപോലെ ഉള്ള അർത്ഥസ്വരൂപം ഇല്ല. അനന്തരം മറ്റുസ്തോത്രങ്ങൾ ഏവയോ അവയിൽ തനിക്കായി അന്നാദ്യത്തെ ആഗാനം ചെയ്യണം. ഏതു കാരണത്താലാണോ ഇപ്രകാരം അറിയുന്ന പ്രാണവിത്തായ ഈ ഉദ്ഗാതാവ് തനിക്കായോ യജമാനന്നായോ ഏതുകാമത്തെ അകാമിക്കുന്നുവോ അതിനെ ആഗാനം ചെയ്യുന്നത്. അതിനാൽ ആ സ്തോത്രങ്ങൾ പ്രയോഗിക്കപ്പെടുമ്പോൾ ഏതു കാമത്തെയാണോ കാമിക്കുന്നത്, ആ കാമത്തെ വരമായി വരിക്കണം. അങ്ങനെയുള്ള ഈ പ്രാണവി

ജ്ഞാനം ലോകങ്ങളെ ജയിക്കുന്നതുതന്നെ. ആരാണോ ഈ നാമത്തെ അറിയുന്നത് അവന്ന് ലോകാർഹത്വഭാവത്തെപ്പറ്റി ആംശംസനം ഉണ്ടാകയില്ല.

ഭൂഃ, ഭൂവഃ, സ്വഃ മഹഃ —ഈ നാലു വ്യാഹൃതികളുടെ (മന്ത്രങ്ങളുടെ) ഉപാസനാരഹസ്യം അതിന്റെ ഫലവും വർണ്ണിക്കുന്നു. ആദ്യമായി ഭൂഃ, ഭൂവഃ, സ്വഃ "ഭൂഃ" ഇത് പൃഥ്വിയെ കുറിക്കുന്നു. 'ഭൂവഃ' അന്തരീക്ഷത്തേയും. 'സ്വഃ' സ്വർഗ്ഗലോകത്തേയും, 'മഹഃ' ഇത് സൂര്യനേയും കുറിക്കുന്നു. എന്തുകൊണ്ടെന്നാൽ സൂര്യനിൽനിന്നും എല്ലാ ലോകങ്ങളും മഹിമാന്വിതമായിക്കൊണ്ടിരിക്കുന്നു. ഭൂഃ, ഭൂവഃ സ്വഃ —ഈ മൂന്നു വ്യാഹൃതികളും ആ പരമേശ്വന്റെ വിരാട് ശരീരരൂപമാകുന്ന ഈ സ്ഥൂല ബ്രഹ്മാണ്ഡത്തെ കുറിക്കുന്നു —അതായത് പരമേശ്വരന്റെ അംഗത്തിന്റെ നാമവും അതു പോലെ 'മഹഃ' എന്ന നാലാമത്തെ വ്യാഹൃതി ഈ വിരാട് ശരീരത്തെ പ്രകാശിപ്പിക്കുന്ന അതിന്റെ ആത്മ സ്വരൂപമാകുന്ന പരമേശ്വരനെ കുറിക്കുന്നതുമാകുന്നു. "മഹഃ" ഇതു സൂര്യന്റെ നാമം ആകുന്നു. സൂര്യന്റെ ആത്മാവും പരമേശ്വൻ തന്നെയാകുന്നു. അതിനാൽ സൂര്യരൂപത്തിൽനിന്ന് എല്ലാ ലോകങ്ങളേയും അദ്ദേഹംതന്നെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ഇവിടെ സൂര്യന്റെ ഉപലക്ഷണത്തിൽനിന്നും ഈ വിരാട് ശരീരത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ഇതിന്റെ ആത്രൂപമായ പരമേശ്വരനെത്തന്നെ ഉപാസനയുടെ ലക്ഷ്യമാക്കിയിരിക്കുന്നു.

'ഭൂഃ' എന്ന വ്യാഹൃതി അഗ്നിയുടെ നാമമായതിനാൽ അഗ്നിതന്നെയാകുന്നു എന്നു ഭാവം. ആ അഗ്നിദേവത വാണിയുടെ അധിഷ്ഠാനദേവതയും വാണി ഓരോ വിഷയങ്ങളേയും വ്യക്ത മാക്കി പ്രകാശിപ്പിക്കുന്നതു കാരണം ജ്യോതിസ്സും ആകുന്നു. അതിനാൽ അതും ജ്യോതിസ്സുകളുടെ ഉപാസനയിൽ 'ഭൂഃ' എന്നു തോന്നുമാറാകുന്നു. 'ഭുവഃ' ഇത് വായുവാകുന്നു. വായുദേവത ത്വഗിന്ദ്രി യത്തിന്റെ അധിഷ്ഠാതാവും ത്വഗിന്ദ്രിയം സ്പർശനത്തെ പ്രകാശിപ്പിക്കുന്നതുമായ ജ്യോതിസ്സുമാകു ന്നു. അതിനാൽ ജ്യോതിർവിഷയകമായ ഉപാസനകളിൽ വായുവിനേയും ത്വക്കിനേയും "ഭുവഃ" രൂപത്തിൽ മനസ്സിലാക്കണം. 'സ്വഃ' ഇത് സൂര്യനാകുന്നു. സൂര്യൻ നേത്രേന്ദ്രിയങ്ങളുടെ അധിഷ്ഠാ താവാകുന്നു. നേത്രേന്ദ്രിയവും സൂര്യന്റെ സഹായത്തോടുകൂടി രൂപത്തെ പ്രകശിപ്പിക്കുന്ന ജ്യോതി സ്സാകുന്നു. അതിനാൽ ജ്യോതിർവിഷയമായ ഉപാസനകളിൽ വായുവിനേയും ത്വക്കിനേയും 'ഭുവഃ' രൂപത്തിൽ മനസ്സിലാക്കണം. 'സ്വഃ' ഇത് സൂര്യനാകുന്നു. സൂര്യൻ നേത്രേന്ദ്രിയങ്ങളുടെ അധിഷ്ഠാ താവാകുന്നു. നേത്രേന്ദ്രിയവും സൂര്യന്റെ സഹായത്തോടുകൂടി രൂപത്തെ പ്രകാശിപ്പിക്കുന്ന ജ്യോതി സ്സാകുന്നു. അതിനാൽ ജ്യോതിർ വിഷയകമായ ഉപാസനകളിൽ വായുവിനേയും ത്വക്കിനേയും 'ഭുവഃ' രൂപത്തിൽ മനസ്സിലാക്കണം. 'സ്വഃ' ഇത് സൂര്യനാകുന്നു. സൂര്യൻ നേത്രേന്ദ്രിയങ്ങളുടെ അധിഷ്ഠാതാവാകുന്നു. നേത്രേന്ദ്രിയം സൂര്യന്റെ സഹായത്തോടുകൂടി രൂപത്തെ പ്രകാശിപ്പിക്കുന്ന ജ്യോതിസ്സാകുന്നു. അതിനാൽ ജ്യോതിർവിഷയകമായ ഉപാസനകളിൽ സൂര്യനേയും നേത്രേന്ദ്രിയ ത്തേയും 'സ്വഃ' എന്ന വ്യാഹൃതി രൂപത്തിൽ മനസ്സിലാക്കണം. 'മഹഃ' എന്ന നാലാമത്തെ വ്യഹൃതി ചന്ദ്രനാണ്. ചന്ദ്രൻ മനസ്സിന്റെ അധിഷ്ഠാനദേവതയാകുന്നു. മനസ്സിന്റെ സഹായത്താൽ മനസ്സോ ടൊത്തു വസിക്കുന്നതിനാൽ തന്നെ സമസ്തേന്ദ്രിയങ്ങളും സ്വന്തമായ വിഷയങ്ങളെ പ്രകാശിപ്പിക്കു വാൻ കഴിവുള്ളതായിത്തീരുന്നു. മനസ്സിനെകൂടാതെ ഒന്നും സാദ്ധ്യമല്ല. അതിനാൽ എല്ലാ ജ്യോതി സ്സുകളിലും പ്രധാനം ചന്ദ്രനും മനസ്സിനെത്തന്നെ 'മഹഃ വ്യാഹൃതി രൂപം എന്നും അറിയണം. ചന്ദ്രനിൽനിന്നും അതായതു മനസ്സിൽനിന്നുതന്നെ എല്ലാ ജ്യോതിർ രൂപേന്ദ്രിയങ്ങളും മഹിമാന്യവി തമായിക്കൊണ്ടിരിക്കുന്നു. മനസ്സിന്റെ രൂപത്തിൽ പരമേശ്വരനെ ഉപസിക്കുന്നതിനുള്ള വിധി വ്യക്ത മാക്കപ്പെട്ടിരിക്കുന്നു. ഇതുപോലെ തന്നെ വേദങ്ങളുടെ വിഷയത്തിലും വ്യാഹൃതികളുടെ പ്രയോ ഗംമൂലമുള്ള പരമേശ്വരോപാസനയുടെ പ്രകാരങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഇതാണതിന്റെ ഭാവം 'ഭൂഃ' ഇത് ഋഗ്വേദമാകുന്നു 'ഭുവഃ' സാമവേദവും 'സ്വഃ' യജുർവേദവും 'മഹഃ' ബ്രഹ്മവും ആകുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മത്തിൽനിന്നും എല്ലാ വേദങ്ങളും മഹിമായുക്തമായിരിക്കുന്നു. എല്ലാ വേദങ്ങളിലും വർണ്ണിച്ചിട്ടുള്ള സമസ്ത ജ്ഞാനങ്ങളും പരബ്രഹ്മപരമേശ്വരനിൽനിന്നുതന്നെ പ്രകട വും, അദ്ദേഹത്തിൽനിന്നുതന്നെ വ്യാപ്തമാകുന്നു. അതുപോലെ ആ പരമേശ്വരന്റെ തത്വങ്ങളുടെ വർണ്ണനം ഈ വേദങ്ങളിൽ കാണുകയും ചെയ്യുന്നു, അതിനാൽ ഇത് അദ്ദേഹത്തിന്റെ മഹിമതന്നെ യാകുന്നു. ഇപ്രകാരം വേദങ്ങളിലെ ഈ വ്യാഹൃതികളുടെ പ്രയോഗംകൊണ്ട് ഉപാസന ചെയ്യണം.

'ഭൂഃ' പ്രാണനും 'ഭുവഃ' അപാനനും 'സ്വഃ' വ്യനനും ആകുന്നു. ഇങ്ങനെ ജഗദ്വ്യാപിയായ സമസ്ത പ്രാണന്റെതന്നെയാണ് ഈ മൂന്നു വ്യാഹൃതികളും. അന്നം 'മഹഃ' രൂപമാകുന്ന നാലാ

മത്തെ വ്യാഹൃതിയാണ്, എന്തുകൊണ്ടെന്നാൽ എപ്രകാരം വ്യാഹൃതികളിൽ "മഹഃ' പ്രധാനമായിരിക്കുന്നുവോ അതേ പ്രകാരംതന്നെ എല്ലാ പ്രാണന്റേയും പോഷണം നടത്തി അവയുടെ മഹിമയെ നിലനിർത്തുകയും വളർത്തുകയും ചെയ്യുന്നതും കാരണം അവയെ അപേക്ഷിച്ച് അന്നം പ്രധാനപ്പെട്ടതാകുന്നു. അതിനാൽ പ്രാണന്റെ അന്തര്യാമിയായ പരമേശ്വരന്റെ ഉപാസന അന്നത്തിന്റെ രൂപത്തിൽ നടത്തപ്പെടണം.

ഓം എന്നത്, വേദോക്തങ്ങളായി പരമേശ്വരനുള്ള നാമങ്ങളിലെല്ലാം ശ്രേഷ്ഠവും സർവ്വരൂപവുമാകുന്നു. എന്തുകൊണ്ടെന്നാൽ ഓരോ മന്ത്രത്തിന്റെയും ആദിയിൽ ഓംകാരം ഉച്ചരിക്കപ്പെടുകയും ഓംകാരത്തിന്റെ ഉച്ചാരണഫലം പ്രാപ്തമാക്കുകയും ചെയ്യുന്നു. അതുപോലെ അവിനാശിയായ വേദങ്ങളോടും ഈ ഓംകാരം പ്രധാനരൂപത്തിൽ പ്രകടമായിരിക്കുകയും ചെയ്യുന്നു. ഓംകാരം നാമവും പരമേശ്വരൻ നാമിയും ആകുന്നു. അതിനാൽ രണ്ടും പരസ്പരം അഭിന്നമാണ്. പ്രണവരൂപമായ ആ പരമാത്മാവ് അഖിലത്തിന്റെയും പരമേശ്വൻ ആയതു കാരണം "ഇന്ദ്രൻ" എന്നപേരിൽ പ്രസിദ്ധനായിരിക്കുന്നു. ആ ഇന്ദ്രൻ എന്ന മേധാശക്തിയിൽ സമ്പന്നമാക്കട്ടെ. 'ധീർധാരണോവതീ മേധാ' എന്ന കോശവാക്യമനുസരിച്ച് ധാരണാ ശക്തിയാൽ സമ്പന്നമായ ബുദ്ധിയുടെ നാമം 'മേധാ' എന്നാണ്. പരമാത്മാവ് എന്നെ പഠിച്ചതും ഗ്രഹിച്ചതുമായ ഭാവങ്ങളെ വഹിക്കുന്നതിനുള്ള ശക്തിയാൽ സമ്പന്നനാക്കണേ എന്നു താല്പര്യം. ഹേ ദേവ, ഞാൻ അങ്ങയുടെ അഹൈതുകീ കൃപയാൽ ആ അമൃതമായ സ്വരൂപത്തെ സ്വന്തം ഹൃദയത്തിൽ വഹിക്കുന്നവനായിത്തീരട്ടെ. അങ്ങയുടെ ഉപാസനയിൽ യാതൊരു വിധമായ വിഘ്നങ്ങളും സംഭവിക്കാതിരിക്കുന്നതിന് എന്റെ ശരീരം രോഗരഹിതമാക്കിതീർക്കണേ. എന്റെ ജിഹ്വ അത്ഭുതകരമായ മധുരവാണിയാൽ അങ്ങയുടെ മധുരനാമങ്ങളേയും ഗുണങ്ങളേയും കീർത്തിച്ച് അവയുടെ മധുരരസം ആസ്വദിക്കുന്നതായി ഭവിക്കണേ. ഞാൻ എന്റെ രണ്ടു കർണ്ണങ്ങൾവഴി മംഗളമയമായ വളരെയധികം വാക്കുകൾ ശ്രവിച്ചുകൊണ്ടിരിക്കണേ. എനിക്ക് അങ്ങയുടെ മംഗളമയമായ യശസ്സു ശ്രവിക്കുന്നതിനുള്ള അവസരം ലഭ്യമാക്കണേ. ഹേ ഓംകാരമേ! നീ പരമേശ്വരന്റെ നിധിയാകുന്നു. അതായത് ആ പൂർണ്ണ ബ്രഹ്മ പരമേശ്വരൻ നിന്നിൽ നിറഞ്ഞിരിക്കുന്നു; എന്തുകൊണ്ടെന്നാൽ നാം ഈ നാമത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. ഇങ്ങനെ ആയിരുന്നിട്ടും നീ മനുഷ്യരുടെ ലൗകികമായ തർക്കങ്ങളാൽ അനുസന്ധാനം ചെയ്യപ്പെടുന്നവരുടെ ബുദ്ധിയിൽ നിന്റെ പ്രഭാവം വ്യക്തമായിരിക്കുന്നില്ല, ഹേ ദേവാ, നീ കേൾക്കപ്പെട്ട ഉപദേശത്തെ രക്ഷിക്കൂ. അതായത് എനിക്ക് യാതൊരു ഉപദേശം ശ്രവിക്കുന്നതിനു സാധിച്ചുവോ അതിനെ ഞാൻ സ്മരിച്ചുകൊണ്ട് അതനുസരിച്ച് എന്റെ ജീവിതം ആവിഷ്ക്കരിക്കുന്നതിനു കൃപചെയ്യൂ.

പ്രാർത്ഥനയോടെ ഈ മാസം അവസാനിപ്പിക്കാം. ഗുരുകുലത്തിൽ വിദ്യ അഭ്യസിക്കുന്ന ശിഷ്യൻ തന്റെ ഗുരു, സഹപാഠി, മാനവകുലം ഇവർക്കു മംഗളമുണ്ടാക്കുന്നതിനു ദേവതകളോടു പ്രാർത്ഥിക്കുന്നു. ഹേ ദേവഗണങ്ങളേ! ഞങ്ങൾ സ്വന്തം കർണ്ണങ്ങളിൽക്കൂടി മംഗളകരമായ വചനങ്ങൾ കേൾക്കണേ. നിന്ദ, മുഖസ്തുതി, അസഭ്യം അതുപോലുള്ള മറ്റു പാപകരങ്ങളായ സംഗതികൾ ഇവ ഞങ്ങളുടെ കർണ്ണങ്ങളിൽ പതിക്കാതിരിക്കണേ. ഞങ്ങളുടെ സ്വന്തം ജീവിതം യാഗപരായണമായി ഭവിക്കണേ. ഞങ്ങൾ സദാ ഭഗവദാരാധനകളിൽ വ്യാപൃതരായിരിക്കണേ. കർണ്ണങ്ങൾക്കൊണ്ടു ശ്രവിക്കമാത്രം ചെയ്യാതെ നേത്രങ്ങൾകൊണ്ടും സദാ മംഗളകർമ്മങ്ങളെ ദർശിക്കണേ. ഏതെങ്കിലും അമംഗളകാരിയോ നാശത്തിലേയ്ക്കു പതിച്ചുകൊണ്ടിരിക്കുന്നതോ ആയ കാഴ്ചകൾ ഞങ്ങൾ ദർശിക്കാതിരിക്കണേ. ഞങ്ങളുടെ എല്ലാ അവയവങ്ങളും സുദൃഢവും അത്യധികം പുഷ്ടവുമായിത്തീരണേ. ഞങ്ങളുടെ ജീവിതം ഭോഗവിലാസങ്ങളിലും പ്രമാദങ്ങളിലും കൂടി കടന്നുപോകാതിരിക്കണേ. ഭഗവാനു പ്രയോജനകരമാകത്തക്കവിധത്തിലുള്ള ആയുസ്സു ഞങ്ങൾക്കു ലഭിക്കണേ. അദ്ധ്യാത്മികവും ആധിദൈവികവും ആധിഭൗതികവും ആയുള്ള എല്ലാ താപങ്ങൾക്കും ശാന്തി ഉണ്ടാകണേ.

ആറാം ഭാഗം

# ശിശിരഋതു

**ഹേ**മന്തത്തിലെ തണുപ്പു കൂടികൂടി വരുകയാണ്. ശിശിരത്തിൽ അത് മൂർധന്യത്തിലെത്തും. സൂര്യൻ ദക്ഷിണായനത്തിലാണ്. പകൽ ചെറുതം രാത്രി വലുതുമാണ്. സൂര്യനു ചൂടേയില്ല. മധ്യാഹ്നത്തിൽ സുഖത്തിനായി വെയിൽ കായാം.

മാഘമാസത്തിൽ ആരംഭിക്കുന്ന ഈ കടുത്ത തണുപ്പ് ഫാൽഗുനത്തിലേക്കു വരുമ്പോൾ അതിന്റെ മൂർധന്യത്തിലെത്തും. വൃക്ഷങ്ങൾ ഇലപൊഴിച്ചു ചില്ലകൾ ഉയർത്തി നില്ക്കും. മലകളും ഭൂമിയും മഞ്ഞിന്റെ പിടിയിൽ അമർന്നിരിക്കും. മരങ്ങളുടെ ശിഖരങ്ങളിൽ, വീടുകളുടെ മുകളിൽ ഹിമം തങ്ങിനില്ക്കും. മൃഗങ്ങൾ ചുരുണ്ടുകൂടി തല ഒളിപ്പിച്ചു തണുപ്പിൽനിന്നും രക്ഷനേടാൻ നോക്കും. പക്ഷികൾ ഉച്ചക്കു പുറത്തു ഭക്ഷണം തേടിയിറങ്ങിയാലായി. അവയും തണുത്തു വിറയ്ക്കുകയാണ്. മനുഷ്യനും കട്ടിയുള്ള പുതപ്പിനുകീഴിൽ ഒതുങ്ങികൂടുന്നു. തീക്കുപോലും തീകായണം എന്നു തോന്നുന്ന കാലമാണിത്. തണുപ്പിൽ എല്ലാം അമർന്നു കഴിഞ്ഞിരിക്കുന്നു. ഹേമന്തത്തിന്റെ ബാക്കിയാണ് ശിശിരം.

സൂര്യൻ ഉത്തരായനത്തിലാണ്. ചൂടുമായി സൂര്യകിരണങ്ങൾ എത്താൻ ശിശരം കടന്നുപോവണം. ഹിമം ഉരുകി ഒലിച്ചുപോകും. ചൂടു കടന്നുവരും. ശിശിരം പതുക്കെ പതുക്കെ ഹേമന്തത്തിനു വഴിയൊരുക്കും. തണുപ്പിനോടു യാത്രപറയും. ഒരുവർഷം മുഴുവൻ ആടിക്കഴിയും. ഋതുക്കൾ ഒരുവർഷം ചവുട്ടി തിമിർത്തു. ശിശിരത്തിനുശേഷം അടുത്തവർഷം കടന്നുവരുകയാണ്. അത് കഴിഞ്ഞവർഷത്തേതിൽനിന്നും വ്യത്യസ്ഥമാകാം. പക്ഷേ പൊതുസ്വഭാവത്തിന്, മാറ്റമുണ്ടാകുകയില്ല. ഋതുക്കൾ ഒന്നിനു പിന്നാലെ ഒന്നായി കടന്നുവരും. കാലം കാത്തുനില്ക്കാതെ കടന്നുപോകും. ഈ കാലമാണ് ഏറ്റവും വലുത്, അത് അറിയലാണ് ജ്ഞാനം, ജീവിതം.

## മാഘം

മാഘത്തിലെ വ്രതങ്ങളും ഉത്സവങ്ങളും നോക്കാം.

### ഗണേശചതുർത്ഥി

ഗണേശചതുർത്ഥി മാഘമാസ കൃഷ്ണപക്ഷചതുർത്ഥി (നാലാമത്തെ) ദിവസം അനുഷ്ഠിക്കുന്നതാണ്. ഈ ദിവസം വിദ്യബുദ്ധിവാരിധിയായ ഗണേശനെയും ചന്ദ്രനെയും പൂജിക്കേണ്ടതാണ്. പകൽ മുഴുവൻ വ്രമനുഷ്ഠിച്ചശേഷം വൈകുന്നേരം ചന്ദ്രനെ കണ്ടുകഴിഞ്ഞ് പാലുകൊണ്ട് അർഘ്യം ചെയ്യുക. നിവേദ്യസാധനങ്ങളായ എള്ള്, കരിമ്പ്, മധുരക്കിഴങ്ങ്, വഴുതനങ്ങാ, പേരയ്ക്കാ, ശർക്കര, നെയ് മുതലായവകൊണ്ട് ഗണേശ ചന്ദ്രന്മാരെ പൂജിക്കുന്നു. ഈ നിവേദ്യം രാത്രിമുഴുവൻ മൂടിവയ്ക്കുന്നു. ഇതിനെ 'പഹാർ' എന്നുപറയും. ആൺമക്കളുള്ള അമ്മമാർ പുത്രന്റെയും ഭർ

ത്താവിന്റെയും സുഖവർദ്ധനക്കായി ഈ വ്രതമനുഷ്ഠിക്കുന്നു. ആ മൂടിവച്ച 'പഹാർ 'പുത്രൻ മാത്രമേ തുറക്കാവൂ. ബന്ധുക്കൾക്കും സഹോദരന്മാർക്കുമായി വീതിച്ചുകൊടുക്കുകയും വേണം. ഇതു കൊണ്ടു സ്നേഹബന്ധം ദൃഢമായിത്തീരുന്നു.

ആപത്തിലകപ്പെട്ട ദേവന്മാർ ഒരിക്കൽ ഭഗവാൻ ശ്രീശങ്കരനെ കാണാൻ പോയി. അവർ ചെല്ലുമ്പോൾ ഭഗവാന്റെ അടുക്കൽ കാർത്തികേയനും ഗണേശനും ഉണ്ടായിരുന്നു. ദേവൻ ഇരുവ രോടുമായി ചോദിച്ചു. നിങ്ങളിലാരാണ് ഈ ദേവന്മാരുടെ സങ്കടം തീർത്തുകൊടുക്കുന്നത്. അപ്പോൾ കാർത്തികേയൻ തന്റെ സേനാപതിസ്ഥാനം തെളിവായി, ദേവന്മാരെ രക്ഷിക്കാൻ തനിക്കുള്ള കൂടു തൽ യോഗ്യതയും ദേവന്മാരുടെ യിടയിൽ ഉന്നതസ്ഥാനം നേടാനുള്ള അർഹതയും വെളിവാക്കി. ശിവൻ ഗണേശന്റെ അഭിപ്രായംകൂടി അറിയാനാഗ്രഹിച്ചു. ഗണേശൻ വളരെ വിനയത്തോടെ പറ ഞ്ഞു. അങ്ങ് കല്പിക്കുകയാണെങ്കിൽ സേനാപതിയൊന്നുമാകാതെതന്നെ എല്ലാ സങ്കടങ്ങളും തീ ർത്തു കൊടുക്കാം, വലിയ ദേവനാകുകയോ ആകാതിരിക്കുകയോ ചെയ്യട്ടെ. അതിലൊന്നും വലിയ ആശയില്ല. ഇതുകേട്ടു ചിരിച്ചുകൊണ്ട് ഇരുവരോടും ഭൂമണ്ഡലത്തിനു പ്രദക്ഷിണം പൂർത്തിയാക്കി വരുമോ അവനായിരിക്കും വീരനും സർവ്വശ്രേഷ്ഠന്റ എന്നു പറഞ്ഞു. ഇതു കേട്ടയുടൻ കാർത്തി കേയൻ വലിയ ഗൗരവത്തിൽ സ്വവാഹനമായ മയിലേറി ഭൂ പ്രദക്ഷിണത്തിനു പുറപ്പെട്ടു. ഗണേശ നറിയാം എലിയുടെ ബലത്തിൽ ഭൂ പ്രദക്ഷിണം നടത്തുക പ്രയാനസമാണെന്ന്.

ഏഴു പ്രാവശ്യം അദ്ദേഹം മാതാപിതാക്കന്മാരെ പ്രദക്ഷിണംവച്ചു നമസ്കരിച്ചു. വഴിക്ക് കാർ ത്തികേയന് ഭൂമിയിലെല്ലായിടത്തും എലിയുടെ കാല്പാടു കാണാൻ കഴിഞ്ഞു.

പ്രദക്ഷിണം തീർത്തു മടങ്ങിയെത്തിയപ്പോൾ വിധിപറയാനുള്ള അവസരമായി. കാർത്തികേ യൻ ഗണേശനെ പരിഹസിച്ച് താനാണ് ഭൂമണ്ഡലം മുഴുവൻ ഒറ്റയ്ക്കു പര്യടനം നടത്തിയതെന്നു പ്രഖ്യാപിച്ചു. ഇതുകേട്ട് ഗണേശൻ പിതാവ് മഹാദേവനോടു പറഞ്ഞു മാതാപിതാക്കന്മാരിൽ സകല തീർത്ഥവും അടങ്ങുന്നു. അതിനാൽ ഞാൻ ഏഴുപ്രാവശ്യം അങ്ങയെ പ്രദക്ഷിണം ചെയ്തു നമ സ്കരിച്ചിരിക്കുന്നു.

ഗണേശന്റെ വാക്കുകൾ കേട്ട് ദേവന്മാരും കാർത്തികേയൻപോലും തലകുനിച്ചു. അപ്പോൾ ഭഗവാൻ ഗണേശനെ പുകഴ്ത്തി അനുഗ്രഹിച്ചു. മൂന്നുലോകങ്ങളിലും ഏറ്റവും ആദ്യമായി നിനക്കാ യിരിക്കും പൂജ ലഭിക്കുന്നത്. ഗണേശൻ പിതാവിന്റെ ആജ്ഞയനുസരിച്ച് പോയി ദേവന്മാരുടെ സങ്കടപരിഹാരം വരുത്തി.

ഈ ശുഭവാർത്ത അറിഞ്ഞ് ഭഗവാൻ പറഞ്ഞു. ഈ ചതുർത്ഥിദിവസം ചന്ദ്രൻ നിന്റെ ശിരസ്സിൽ കിരീടമായി ലോകത്തിനു മുഴുവൻ ശീതളത പ്രദാനം ചെയ്യട്ടെ. ഈ ദിവസം ഗണേശ പൂജ നടത്തുന്ന സ്ത്രീപുരുഷന്മാരുടെ മൂന്നുവിധം (ശാരീരികം, ദൈവികം, ഭൗതീകം) സങ്കടങ്ങളും വിട്ടുമാറും. അവർക്ക് ഐശ്വര്യവും സന്താനസൗഭാഗ്യങ്ങളും സിദ്ധിക്കും.

## ശീതളാഷഷ്ഠി

ഈ വ്രതം മാഘ കൃഷ്ണപക്ഷ ഷഷ്ഠിദിവസം അനുഷ്ഠിക്കുന്നു. ഈ വ്രതാനുഷ്ഠാനഫ ലമായി ആയുർവർദ്ധനയും സന്താനലാഭവും സിദ്ധിക്കും. ഈ ദിവസം പട്ടിയെപ്പോലും തിലകം തൊടുവിച്ച് മധുരപലഹാരം നൽകി പൂജിക്കുന്നുണ്ട്. ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീകൾ ചൂടുവ വെള്ളത്തിൽ കുളിക്കുകയോ ചൂടുള്ള ആഹാരം കഴിക്കുകയോ പാടില്ല.

ഒരു വൈശ്യന് ഏഴു പുത്രന്മാരുണ്ടായിരുന്നു. ഇവർ വിവാഹിതരായിരുന്നിട്ടും സന്താനനമി ല്ലാത്തരായിരുന്നു. ഒരിക്കൽ ഒരു വൃദ്ധയുടെ ഉപദേശപ്രകാരം ഏഴു പുത്രന്മാരും പുത്രബന്ധുക്കളും ശീതളാദേവീവ്രതം അനുഷ്ഠിച്ചു. അവർക്കു സന്താന ലബ്ദിയുണ്ടായി. ഒരു പ്രാവശ്യം ഒരു വൈശ്യ പതി വ്രതമുപേക്ഷിച്ച് ചൂടുവെള്ളത്തിൽ കുളിക്കുകയും ചൂടുള്ള ആഹാരം കഴിക്കുകയും ദുർബു ദ്ധികളായ പുത്രവധുക്കളെക്കൊണ്ടും അങ്ങനെ ചെയ്യിക്കുകയും ഉണ്ടായി. ആ രാത്രി വൈശ്യപതി ഭയങ്കര സ്വപ്നം കണ്ടു. തന്റെ ഭർത്താവു മരിച്ചുകിടക്കുന്നതായിട്ടാണ് സ്വപ്നം. സങ്കടപ്പെട്ടു കരഞ്ഞ് നിലവിളിച്ച് മക്കളെയും അവരുടെ പത്നിമാരെയും ചെന്നു കണ്ടപ്പോൾ അവരുമൊക്കെ ആസന്നമര ണരായി ശയ്യയിലാണ്. ഇവരുടെ നിലിവിളിയും ബഹളവും കേട്ട് അയല്ക്കാർ പറഞ്ഞു ഇതു

ശീതളമാതാവിനോട് ചെയ്ത അപരാധത്തിന്റെ ഫലമാണ്. സ്വന്തം കൈയിലെ ആയുധം സ്വദേഹ ത്തുതന്നെ തറച്ചിരിക്കുന്നു. അവർ ഭ്രാന്തിയെപ്പോലെ കൂവിക്കൊണ്ട് കാട്ടിലേക്ക് ഓടിപ്പോയി. വഴിക്ക് ഒരു വൃദ്ധയെ കണ്ടുമുട്ടി. അവർ ജ്വാലകൊണ്ട് പിടയുകയായിരുന്നു. അതു ശീതളമാതാവാണ്. അവർ വൈശ്യപത്നിയോട് തൈരാവശ്യപ്പെട്ടു. തൈരുകൊണ്ടുവന്ന് വൃദ്ധയുടെ ശരീരം മുഴുവൻ പുരട്ടിയപ്പോൾ ശരീരത്തിലെ ചൂട് ശമിച്ചു. വൈശ്യപത്നി സ്വന്തം തെറ്റിൽ പശ്ചാത്തപിച്ചു. തന്റെ ഭർത്താവിനെ ജീവിപ്പിച്ചു തരണമെന്നും പ്രാർത്ഥിച്ചു. ദേവി പ്രസന്നയായി ഭർത്താവിനെയും പുത്ര ന്മാരെയും ജീവിപ്പിച്ചു.

## ഷട്തിലാഏകാദശി

മാഘമാസ കൃഷ്ണപക്ഷ ഏകാദശി വ്രതമാണ് ഷട്തിലാ ഏകാദശിയെന്നു പറയുന്നത്. വിഷ്ണു ഭഗവാനെ ഈ വ്രതത്തിൽ പൂജിക്കുന്നു. പഞ്ചാമൃതത്തിൽ എള്ളുചേർത്ത് ഭഗവാനെ അഭിഷേകം നടത്തുന്നു. എള്ളു ചേർത്ത ആഹാരം കഴിക്കുകയും അന്യർക്കു കൊടുക്കുകയും ചെയ്യണം. പകൽ മുഴുവൻ ഭഗവൽകീർത്തനം നടത്തണം. രാത്രി ഭഗവദ് വിഗ്രഹത്തിനു മുന്നിൽ ഉറങ്ങണം. ആറു തരത്തിൽ എള്ളു വിനിയോഗിക്കുന്നതിനാൽ ഇതിനു ഷട്തിലാ ഏകാദശിയെന്നു പേരുണ്ടായി.

പ്രാചീനകാലത്ത് കാശിനഗരത്തിൽ ഒരു ദരിദ്ര ഇടയനുണ്ടായിരുന്നു. അവന്റെ ജീവസന്ധാ രണത്തിനു സഹായം കാട്ടിലെ വിറകാണ്. വിറകുവില്ക്കാൻ കഴിഞ്ഞില്ലെങ്കിൽ പട്ടിണികൊണ്ട് മരിക്കും. ഒരുദിവസം കച്ചവടക്കാരന്റെ വീട്ടിൽ വിറകുകൊടുക്കാൻ പോയി. അവിടെ ഏതോ ഉത്സ വത്തിന്റെ ഒരുക്കങ്ങൾ നടക്കുന്നു. അവന് അത് എന്താണെന്ന് അറിയണം. കച്ചവടക്കാരനോട് ചോദിച്ചു. ബാബുജി ഇതെല്ലാം എന്തിനാണ് ഒരുക്കുട്ടുന്നത്? ഷട്തിലാ ഏകാദശിക്കുള്ള ഒരുക്കങ്ങ ളാണെന്ന് സേഠ് പറഞ്ഞു. ഈ വ്രതാനുഷ്ഠാനംമൂലം മഹാപാപം, മഹാരോഗം, ബ്രഹ്മഹത്യ മുതലായ വലിയ സങ്കടങ്ങളിൽ നിന്നു മോചനം ലഭിക്കും, ധനസന്താപ്രാപ്തിയും ഉണ്ടാകും. ആ ഇടയൻ വീട്ടിലെത്തി. സ്വപത്നിയോടൊപ്പം അന്നു കിട്ടിയ പണംകൊണ്ടു സാധനങ്ങൾ വാങ്ങി ഏകാദശിവ്രതമനുഷ്ഠിച്ചു. അതിന്റെ ഫലമായി ആ ദരിദ്രൻ രാജതുല്യനായി.

## മൗനീ അമാവാസി

മാഘമാസത്തിലെ കറുത്തവാവ്. ഈ ദിവസം മൗനമാചരിക്കേണ്ടതാണ്. അതിനാലാണ് ഇതു മൗനി അമാവാസിയായത്. മൗനശബ്ദം മുനിയുമായി ബന്ധപ്പെട്ടതാണ്. മൗനാചരണത്തോടെ ഈ ദിവസം നൊയമ്പുനോറ്റാൽ മുനിയുടെ പദവി സിദ്ധിക്കും. ഈ ദിവസം മനുവിന്റെ ഉൽപത്തി ദിവസമാണ്. ഈ ദിവസം ഇന്ന് ഗംഗാസ്നാനം നടത്തുന്നതും ദാനം ചെയ്യുന്നതും വളരെ വിശേ ഷമാണ്.

## വസന്തപഞ്ചമി

ഈ ഉത്സവം മാഘ ശുക്ലപക്ഷ പഞ്ചമിദിവസമാണ് ആഘോഷിക്കുന്നത്. ഋതുക്കളിൽ ശ്രേഷ്ഠമായ ഈ പർവ്വം ഈ ദിവസം മുതൽ ആരംഭിക്കുന്നു.

ഗോതമ്പിന്റെയും യവത്തിന്റെയും സ്വർണ്ണക്കതിരുകൾ ഭഗവാനു സമർപ്പിക്കുന്നു. ഇക്കാല ത്തു വിഷ്ണുഭഗവാന്റെയും സരസ്വതിയുടെയും പൂജയ്ക്കു വിശേഷഫലമുള്ളതാണ്.

വസന്ത ഋതു കാമോദ്ദീപകമാണ്. ഈ ഋതുവിൽ സ്ത്രീകളെയും വനത്തെയും സേവിക്കണം. വനത്തിന്റെ പ്രധാന ദേവത കാമനും രതിയുമാണ്. അതിനാൽ കാമദേവനെയും രതീദേവിയെയും ഇക്കാലത്തു പൂജിക്കേണ്ടതാണ്.

വിഷ്ണുഭഗവാന്റെ ആജ്ഞയനുസരിച്ച് ബ്രഹ്മദേവൻ സൃഷ്ടികർമ്മം ആരംബിച്ചു. ബ്രഹ്മ ദേവൻ നോക്കുമ്പോൾ ലോകം നനാലുപാടും ജനശൂന്യമായും നിശ്ശബ്ദമായും കാണപ്പെട്ടു. ഉത്സാ ഹശൂന്യമായ അന്തരീക്ഷം മൂകതയ്ക്കു മാറ്റുകൂട്ടുന്നു. ഇതു കണ്ടു ബ്രഹ്മദേവൻ കമണ്ഡുലുവിൽ നിന്നും ജലം പകർന്നു തളിച്ചു. ആ ജലകണങ്ങളിൽ നിന്നും ഒരു ശക്തിയുണ്ടായി. അതിന്റെ രണ്ടു

കൈകളിലും വീണയുണ്ടായിരുന്നു. വീണമീട്ടിക്കൊണ്ടായിരുന്നു പുറപ്പാട്. മറ്റു രണ്ടു കൈകളിൽ ഗ്രന്ഥവും മാലയും ധരിച്ചിരുന്നു. ബ്രഹ്മദേവൻ ആ ദേവിയോട് വീണവായിച്ച് ലോകത്തെ മൂകത യും നിരുന്മേഷതയും അകറ്റാൻ ആവശ്യപ്പെട്ടു. ആ ദേവി മധുരമായ വീണാനാദം പുറപ്പെടുവിച്ച് ശബ്ദവും വാക്കും പ്രദാനം ചെയ്തു. അതിനാൽ ഈ ദേവിക്ക് സരസ്വതിയെന്ന പേരുണ്ടായി. ഈ ദേവി വിദ്യയും ബുദ്ധിയും പ്രദാനം ചെയ്യും. തന്നിമിത്തം ഓരോ ഗൃഹത്തിലും സരസ്വതീപൂജ നടത്തപ്പെടുന്നു.

## സൂര്യസപ്തമി

സൂര്യസപ്തമിയെന്ന ഈ വ്രതം എമാഘ ശുക്ലപക്ഷ സപ്തമി ദിവസമാണ്. ഈ ദിവസം ആദിത്യഭഗവാന് ഗംഗാജലംകൊണ്ട് അർഘ്യദാനം നടത്തേണ്ടതാണ്. തുടർന്ന് ദീപം കർപ്പൂരം ധൂപം ചുവന്ന പുഷ്പം മുതലായവകൊണ്ട് പൂജയും കീർത്തനാലാപനവും നടത്തണം.

അതിരാവിലെ സൂര്യനെ നോക്കി സ്തോത്രം ചൊല്ലുന്നതുമൂലം ചർമ്മരോഗവികാരങ്ങൾ നശിക്കുന്നു. സൂര്യ സപ്തമിദിവസം അംഗനവൈകല്യമുള്ളവർക്കും അദരിദ്രർക്കും ബ്രാഹ്മണർക്കും ദാനം നൽകുന്നതു പുണ്യദായകമാണ്. പ്രാചീന ജ്യോതിശാസ്ത്രത്തിലും ആധുനിക വിജ്ഞാനര ംഗത്തും സൂര്യനു വളരെ മഹത്തായ സ്ഥാനമാണുള്ളത്. ഈ ദിവസം സ്വസ്ഥചിത്തനായി സൂര്യപുരാണം വായിക്കേണ്ടതാണ്. സൂര്യന്റെ സാരഥി (തേരാളി) അരുണനാണല്ലോ. അദ്ദേഹം മുടന്തനാണ്, അനരു (അരയ്ക്കു കീഴ്ഭാഗമില്ലാത്തവൻ) ആണെന്നു വിശ്വസിക്കുന്നു. കുട്ടിയായിരുന്ന പ്പോൾതന്നെ ഇയാൾ സംസാരിക്കാത്തവനും മുടന്തനുമായിരുന്നു. ആദിത്യഭഗവാന്റെ അനുഗ്രഹ ത്താൽ ഈ രണ്ടു ദോഷവും മാറി ആദിത്യസാരഥി സ്ഥാനവും ലഭിച്ചു.

## ഭീഷ്മാഷ്ടമി

ഭീഷ്മാഷ്ടമി മാഘമാസ ശുക്ലപക്ഷ അഷ്ടമിദിവസം ആചരിക്കുന്നു. ആജന്മ ബ്രഹ്മചാരിയായ രുന്നവനും കൗരവ-പാണ്ഡവ പിതാമഹനുമായിരുന്ന ഭീഷ്മർ ഈ ദിവസമാണ് സ്വന്തം ഇഷ്ടപ്രകാരം ദിവംഗതനായത്. വ്രതാനുഷ്ഠാനത്തോടെ ഈ ദിവസം ഭീഷ്മനാമത്തിൽ പൂജയും തർപ്പണവും നടത്തിയാൽ വീരനും സത്യസന്ധനുമായ സന്താനം ലഭിക്കും.

## ജയാ ഏകാദശി

മാഘമാസ വെളുത്തപക്ഷ ഏകാദശിയാണ് ജയാ ഏകാദശിയെന്നറിയപ്പെടുന്നത്. ഈ തിഥി യിൽ ഭഗവാൻ കേശവനെ പുഷ്പം, ജലം,, അക്ഷതം, സുഗന്ധദ്രവ്യങ്ങൾ മുതലായവകൊണ്ടു പൂജിച്ച് ആരതി നടത്തുന്നു. ഭഗവാന് നേദിച്ച പ്രസാദം ഭക്തൻതന്നെ ഭക്ഷിക്കണം.

പുരാതനകാലത്ത് ഒരിക്കൽ ഇന്ദ്രസഭയിൽ ഗന്ധർവ്വഗാനം നടന്നുകൊണ്ടിരിക്കുകയായിരു ന്നു. എന്നാൽ ആ ഗന്ധർവ്വന്റെ മനസ്സ് സുന്ദരിയായ തന്റെ പുതുമണവാട്ടിയിലായിരുന്നു. തന്നി മിത്തം സ്വരഭംഗവും ലയഭംഗവുമുണ്ടായി. ഇന്ദ്രൻ കോപിഷ്ഠനായിപറഞ്ഞു -"നിന്റെ മനസ്സിലുള്ള സുന്ദരി രാക്ഷസിയായിത്തീരട്ടെ." ഈ ശാപം കേട്ടു ഗന്ധർവ്വൻ പരിഭ്രാന്തനായി. അയാൾ ഇന്ദ്ര നോടു ക്ഷമായാചനം നടത്തി. ഇന്ദ്രൻ ഒന്നും മറുപടി പറഞ്ഞില്ല. ശാപമോചനത്തിന് അയാൾ പലേ പ്രകാരത്തിലും യത്നിച്ചു. എല്ലാം നിഷ്ഫലമായതേയുള്ളൂ. ബ്രഹ്മർഷിയായ നാരദൻ അയാളുടെ കൺമുന്നിലെത്തി. ദയാലുവായ മഹർഷി ഗന്ധർവ്വന്റെ ദുഃഖകാരണമാരാഞ്ഞു, ഗന്ധർവ്വൻ കാര്യം മഹർഷിയെ അറിയച്ചു. നാരദൻ മാഘമാസ ശുക്ലപക്ഷ ഏകാദശിവ്രതമനുഷ്ഠിക്കാനും ഭക്തിയോടെ ഭഗവത് കീർത്തനം ചെയ്യാനും ഉപദേശിച്ചു. ഗന്ധർവ്വന് വ്രതാനുഷ്ഠാനഫലമായി പത്നിയുടെ പിശാ ചത്വം പോയി സുന്ദരിയായിത്തീർന്നു.

## മാഘപൂർണിമ

മാഘപൂർണ്ണിമയ്ക്ക് വളരെയേറെ മഹത്വമുണ്ട്. സ്നാനാദികൾ കഴിഞ്ഞു. വിഷ്ണപൂജയും പിതൃശ്രാദ്ധവും നടത്തേണ്ടതാണ്. യാചകർക്കു ഭിക്ഷ കൊടുക്കുന്നതു വളരെ പുണ്യമാണ്. ഈ പുണ്യദിവസം ഗംഗാസ്നാനം നടത്തുന്നയാളിന്റെ സകല പാപങ്ങളും ശമിച്ച് സദ്ഗതി ലഭിക്കും. കടുത്ത തണുപ്പിന്റെ കാലത്തു നമുക്കു വീട്ടിലിരുന്നു ഭഗവൽ കഥകൾ കേൾക്കാം.

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു:- ഹേ ഉദ്ധവ! മനുഷ്യരുടെ മനസ്സ്, കർമ്മസംസ്കാരങ്ങളുടെ ഒരു പൂജ്യമാണ്. ആ സംസ്കാരങ്ങൾ അനുസരിച്ച് അവർക്കു ഭോഗം സാധിക്കുവാൻ, അഞ്ചിന്ദ്രിയങ്ങളേയും അവരിൽ ഘടിപ്പിച്ചിരിക്കുന്നു. ഇത്രയും സാധനത്തിന്റെ പേരാണ് ലിംഗശരീരം. ലിംഗശരീരമാണ്- കർമ്മാനുസാരേണ ഒരു ശരീരത്തിൽനിന്ന് മറ്റൊരു ശരീരത്തിലേയ്ക്കും ഒരു ലോകത്തിൽനിന്നു മറ്റൊരു ലോകത്തിലേയ്ക്കും, മാറി മാറിക്കൊണ്ടിരിക്കുന്നത്. ഈ ലിംഗശരീരത്തിൽ നിന്നു സർവ്വഥാ വേർപെട്ടവൻ ആണ് ആത്മാവ്. ആത്മാവിന് പോക്കും - വരവും ഇല്ല. എന്നാൽ, ലിംഗശരീരം തന്നെയാണ് താൻ എന്ന് ആത്മാവ് ധരിക്കുകയും, ആ ലിംഗശരീരത്തിൽത്തന്നെ അഹങ്കാരം വെയ്ക്കുകയും ചെയ്യുമ്പോൾ, പോക്കും -വരവുമെല്ലാം തനിയ്ക്കും ഉണ്ടെന്ന് ആത്മാവിനു തോന്നുവാൻ തുടങ്ങും. മനസ്സ് ശുഭാശുഭകർമ്മങ്ങൾക്ക് അധീനമാണ്. പൂർവ്വകർമ്മാനുസാരേണ ഒട്ടേറെ വിഷയങ്ങളേ അതിന്നു കാണാൻ കിട്ടൂ; ശാസ്ത്രദ്വാരാ പരലോകാദികളേപ്പറ്റി അറിയാനും അതിന്നുകഴിയും. മനസ്സ് അവയുടെ വിചിന്തിനത്തിൽത്തന്നെ മഗ്നമായിട്ടിരിക്കും; അതുപോലെ, പല തിനേയും ഉപേക്ഷിക്കാനും, പലതിനേയും പ്രാപിക്കാനും ഉദ്യമിച്ചുകൊണ്ടും ഇരിക്കും. പൂർവസ്മൃതി കളെല്ലാം മറഞ്ഞു മാറത്തക്കവണ്ണം തൽകാല വിഷസ്മൃതിയിൽ ലീനമായിരിക്കും മനസ്സ്. ജീവന്ന് തന്റെ ശരീരത്തിന്റെ സ്മരണതന്നെ ഇല്ലാതാകത്തക്കവണ്ണം, മനസ്സ് വിഷയങ്ങളിൽ അഭിനിവിഷ്ടവും ലീനവും ആയിപ്പോവും. ഏതെങ്കിലും കാരണവശാൽ, ശരീരത്തെ തീരെ മറക്കുക തന്നെയാണ് മൃത്യു എന്നത്.

ഹേ ഉദ്ധവരേ! ഒരു ശരീരത്തേ സർവ്വഥാ മറക്കുന്നത് മൃത്യുവായിരിക്കുംപോലെ, ഏതെങ്കിലും ശരീരത്തിൽ കഠിനമായ അഭിനിവേശം സംഭവിച്ച്, അതിനേത്തന്നെ "ഞാൻ" എന്ന ഭാവത്തിൽ സ്വീകരിച്ചെടുക്കുന്നതു തന്നെയാണ്, ജീവന്റെ ജന്മം എന്നത്. വാസ്തവത്തിൽ ജീവന്ന് ജന്മ-മരണങ്ങൾ ഇല്ല. സ്വപ്നം കാണുമ്പോൾ, ജാഗ്രൽകാലത്തെ സ്മൃതി ഉണ്ടാവുകയില്ലല്ലോ; സ്വപ്നശരീരത്തിലെ സ്മൃതിയാണല്ലോ ഉണ്ടാവുക; മനോരാജ്യത്തിൽ "ആകാശക്കോട്ട കൊട്ടുമ്പോൾ" മനുഷ്യൻ പൂർവ്വ ശരീരത്തെ മറക്കുമല്ലോ —അതുപോലെ, ഈ ശരീരത്തിന്റെ ഗാഢവിസ്മൃതി മരണവും, ഏതെങ്കിലും പുതുശരീരത്തിൽ ദൃഢഭിനിവേശം ജനനവും ആയി കണക്കാക്കിയാൽ മതി. സ്വപ്നത്തിലും മനോരാജ്യത്തിലും ഉള്ള അവസ്ഥയേക്കാൾ, ജന്മത്തിലും മൃത്യുവിലും ഒരു ഭേദവും ഇല്ലെന്ന്, ചിന്തിച്ചുനോക്കിയാൽ അറിയാവുന്നതാണ്. അവയിലും, മനുഷ്യൻ തന്റെ പൂർവ്വശരീരത്തെ മറന്നുകളയുന്നു. പൂർവ്വസിദ്ധനാണെങ്കിലും, താൻ, അതാതവസ്ഥയ്ക്കനുസരിച്ച്, നവീനനാണെന്നു ധരിക്കുവാൻ തുടങ്ങുന്നു. ജീവൻ, സ്വപ്നം മുതലായ അവസ്ഥകളിൽ, ഇല്ലാത്ത ദേഹത്തെ സൃഷ്ടിച്ചെടുക്കുന്നതുപോലെ, ഇന്ദ്രിയങ്ങളുടെ ആശ്രയമായ മനസ്സ്, ആത്മാവിൽ, ഉത്തമ-മാധ്യമങ്ങളെന്നും, അധിഭൂതം -അധ്യാത്മം -അധിദൈവം എന്നും ഉള്ള മൂന്നു ഭേദങ്ങൾ— വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും, കല്പിച്ചു വച്ചുകൊള്ളുന്നു. ഈ മനോരചനയുടെ ഫലമായി ത്രൈവിധ്യത്തിന്റെ പ്രതീതി ഉണ്ടാവുകയും, ആത്മാവുതന്നെ ബാഹ്യാഭ്യന്തരഭേദങ്ങൾക്ക് ഹേതുവായിത്തീരുകയും ചെയ്യുന്നു.

ഹേ! പ്രിയമിത്രമേ! കാലത്തിന്റെ ഗതി അതിസൂഷ്മമാണ്; അറിയാൻ കഴിയാത്തവിധം അതിസൂഷ്മമാണ്. അതുകൊണ്ടുതന്നെയാണ്, പ്രാണികളുടെ ജന്മ-മരണങ്ങൾ നിമിഷംതോറും സംഭവിച്ചുകൊണ്ടിരുന്നിട്ടും, സ്പഷ്ടമായിട്ടറിയാത്തത്. ജന്മമൃത്യുക്കളുടേയും, ശരീരാദികളുടെ പരിവർത്തനത്തിന്റേയും വേഗം, സാധാരണമനസ്സിന് സുഗ്രഹമല്ലാത്ത വിധം, അത്ര സൂഷ്മമാകുന്നു. ദീപജ്വാല ക്ഷണം-ക്ഷണം വായുവിനോടു ചേർന്ന് മങ്ങുകയും, ഉടനുടൻതന്നെ തെളിഞ്ഞു കത്തുകയും ചെയ്യുന്നത് കാണുന്നില്ലേ? പുഴയിലെ ഒഴുക്ക് ഇടവിടാതെ നടക്കുന്നതുകൊണ്ട്, ക്ഷണംതോറും വെള്ളം മാറി മാറികാണുന്നില്ലേ? കായ്കനികൾ നിമിഷംതോറും പാകഭേദം വന്ന് രൂപാന്തരപ്പെടുന്നതു കാണുന്നില്ലയോ? വൃക്ഷാദികളെല്ലാം പ്രതിക്ഷണം വിനാശത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്നതും അനുഭവമല്ലേ? ഇവയിലെല്ലാം ഈ പരിണാമം ഇടവിടാതെ നടന്നുകൊണ്ടിരുന്നില്ലെങ്കിൽ, കാലാന്തരത്തിൽ ഇവയ്ക്കു പരിവർത്തനം വന്നുചേരുന്നതല്ലല്ലോ? അതുപോലെ സർവ്വജീവികളുടേയും പ്രായം മുതലായവയും പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്നു. അതും, അതിസൂക്ഷ്മതനിമിത്തം, മനുഷ്യബുദ്ധിക്ക് സ്പഷ്ടീഭവിക്കുന്നില്ലെന്നു മാത്രം. "ഇത് ആ ദീപം തന്നെയാണ്, ഇത് ആ ഒഴുക്കുതന്നെയാണ്" എന്ന് മനുഷ്യർ പറയുകയും മനസ്സിലാക്കുകയും ചെയ്യുന്നത് വാസ്തവത്തിൽ ഭ്രമപൂർണ്ണമാണല്ലോ? "ഇത് ആ ശരീരംതന്നെ" എന്നു പറയുന്നതും ഗ്രഹിക്കുന്നതും ഭ്രമപൂർണ്ണം തന്നെ. യഥാർത്ഥം പറഞ്ഞാൽ, ഇങ്ങനെ മനസ്സിലാക്കുന്നവർ, യഥാർത്ഥം ഗ്രഹിക്കാതെ, ആയുസ്സു വെറുതെ കളയുക

യാണ്. എന്നാൽ, ഇങ്ങനെ പരമാർത്ഥം അറിയാതിരിക്കുന്ന ജീവൻകൂടിയും, സ്വകർമ്മനിമിത്തമായി ഒരിക്കലും മരിയ്ക്കുന്നുമില്ല, ജനിയ്ക്കുന്നുമില്ല. എന്തുകൊണ്ടെന്നാൽ, ജീവൻ ജനനമില്ലാത്തവനാണ്; മരണമില്ലാത്തവനാണ്. വിറകിന്റെ സമ്പർക്കമുണ്ടാകുമ്പോൾ, അഗ്നി പ്രത്യക്ഷനാവുകയും, വിറകുതീരുമ്പോൾ അപ്രത്യക്ഷനാവുകയും ചെയ്യുംമ്പോലെ, ജീവൻ സ്പഷ്ടനാവുകയും, അസ്പഷ്ടനാവുന്നതും, ജനനമായിട്ടും മരണമായിട്ടും ഗണിയ്ക്കപ്പെടുന്നുവെന്നുമാത്രം. ഈ ഗണനക്കു കാരണം കേവലം ഭ്രമമാണ്.

ഹേ ഉദ്ധവ! ഗർഭധാനം, ഗർഭവൃദ്ധി, ജനനം, ബാല്യവസ്ഥ, കുമാരാവസ്ഥ, യൗവനം, മധ്യപ്രായം, വാർദ്ധക്യം, മരണം—ഈ ഒമ്പതവസ്ഥയും ശരീരത്തിന്നാണ്. ഈ ശരീരം, ജീവനിൽനിന്നു ഭിന്നമാണ്. ഈ ഉച്ചനീചാവസ്ഥകൾ മനുഷ്യന്റെ —ജീവന്റ —മനോരഥം അനുസരിച്ചുമാത്രമാണ് ഉണ്ടാവുന്നത്. എന്നാൽ, ജീവൻ അജ്ഞാനം നിമിത്തം, ഗുണസമ്പർക്കം ചെയ്ത്, ഈ അവസ്ഥകളേ തന്റേതായിട്ടു മനസ്സിലാക്കി, അലയാൻ തുടങ്ങുന്നു; ഇടയ്ക്കിടെ വിവേകം ഉണ്ടാവുമ്പോൾ, ഇവയേ—ഈ അവസ്ഥകളേ കൈവെടിയുകയും ചെയ്യുന്നു. പിതാവിന് പുത്രന്റെ ജനനംകൊണ്ടും, പുത്രനു പിതാവിന്റെ മരണംകൊണ്ടു, താന്താങ്ങളുടെ ജനന -മരണങ്ങൾ സംഭവിച്ചു എന്ന് അനുമാനിക്കാൻ കഴിയേണ്ടതാണ് —കഴിയുന്നതുമാണ്. അതോടുകൂടി, ഇതും അറിയണം:— ഈ ജനനമരണാവസ്ഥകളേ അറിയുന്നവൻ (ജീവൻ ആ അവസ്ഥകളോടുകൂടിയാൽ അല്ല; അവയിൽ നിന്ന് സർവഥാ അതീതനാണ് —അന്യനാണ്. -ഗോധൂമാദികളുടെ വിത്തു വിതച്ചാൽ മുളയ്ക്കുന്നുണ്ടല്ലോ; വിളഞ്ഞുകഴിഞ്ഞാൽ കൊയ്ത്തും നടത്തുന്നു പക്ഷേ, ആ വിതയ്ക്കും, കൊയ്ത്തിനും സാക്ഷിയായരുന്നവനാകട്ടേ, അവൻ അവയിൽനിന്ന് സർവഥാ ഭിന്നനാണ്. അപ്രകാരം, ശരീരത്തിന്റേയും അതിന്റെ അവസ്ഥാഭേദങ്ങളുടേയും സാക്ഷിയായിരിക്കുന്നവൻ —ജീവൻ —ശരീരത്തിൽനിന്നും, തദവസ്ഥകളിൽ നിന്നും സർവഥാ വ്യത്യസ്തനാണ് —ഭിന്നനാണ്. പക്ഷേ, അഞ്ജാനികളായവർ ഇങ്ങനെ, പ്രകൃതിയിൽനിന്നും, ശരീരത്തിൽനിന്നും ഭിന്നനാണ് ആത്മാവ് എന്ന് വിവേചിച്ചറിയാതെ കഴിയുന്നു. അവർ ജീവനെ ശരീരഭിന്നനായ തത്ത്വമായി അനുഭവപ്പെടുത്തുന്നില്ല; വിഷയഭോഗത്തിൽത്തന്നെയാണ് സുഖമെന്നു ധരിക്കുകയും ചെയ്യുന്നു. വിഷയസുഖത്തിൽ അവർ മുഴുകുകയും ചെയ്യുന്നു. ഇക്കാരണത്താലാണ്, അവർ ജന്മ -മൃത്യുരൂപമായ സംസാരചക്രത്തിൽ നിന്ന് കരയ്ക്കുകയറാതെ അലയുന്നതും. അവിവേകിയായ ജീവൻ സ്വകർമ്മനുസാരേണ ജന്മ മൃത്യുചക്രത്തിൽ കിടന്ന് തിരിയാൻതുടങ്ങുമ്പോൾ, സാത്ത്വികകർമ്മാസക്തി, ദേവയോനികളിലും ഋഷിയോനികളിലും എത്തിക്കും ജീവനെ. അതുപോലെ, രാജസികകർമ്മാസ്കതി മനുഷ്യയോഗിനികളിലും, അസുരയോഗിനികളിലും എത്തിയ്ക്കുകയും ചെയ്യും. ഭൂതപ്രേതയോനികളിലും പശുപക്ഷിയോനികളിലും ആണ്, താമസികകർമ്മാസക്തി ജീവനെ കൊണ്ടുചെല്ലുന്നതാണ്. മനുഷ്യൻ മറ്റൊരുത്തനെ, ആടി-പ്പാടി നടക്കുന്നതായിട്ടു കാണുമ്പോൾ, അതുപോലെ ആടി-പ്പാടിനടക്കാൻ കൗതുകപ്പെടുമല്ലോ. ആട്ടക്കാരനെ അനുകരിച്ചു തുടങ്ങുമല്ലോ. അതുപോലെ, ജീവൻ, ബുദ്ധിയുടെ ഗുണങ്ങളേ കാണുമ്പോൾ, സ്വതവേ നിഷ്ക്രിയനാണെങ്കിലും, ആ ബുദ്ധിഗുണാനുകാരണത്തിന് പ്രയത്നിച്ചുതുടങ്ങുന്നു. നദീതടാകാദികളുടെ ചഞ്ചലതരംഗങ്ങളിൽ പ്രതിബിംബിയ്ക്കുന്ന തടവൃക്ഷാദികളും ഇളകിക്കൊണ്ടിരിയ്ക്കുന്നതായ് തോന്നുംപോലെയും, ചുറ്റിത്തിരിഞ്ഞു കഴിഞ്ഞ കണ്ണുകൾക്ക് ഭൂമി മുഴുവൻ തിരിയുന്നതായ് തോന്നുംപോലെയും, മനസ്സുകൊണ്ട് ഒരു മോദകം സൃഷ്ടിച്ചു ഭക്ഷിയ്ക്കുന്നത് കേവലം മഥ്യയായിരിയ്ക്കുന്നതുപോലെയും, സ്വപ്നത്തിൽ അനുഭവപ്പെടുന്ന വിഷയങ്ങളെല്ലാം സർവ്വഥാ അസത്യമായിരിയ്ക്കുംപോലെയും -ഈ ജന്മമൃത്യുരൂപസംസാരത്തിന്റെ അനുഭവവും, ഹേ ദാശാർഹനായ ഉദ്ധവ! വെറും മിഥ്യമാത്രമാണ്. ആത്മാവാകട്ടെ —നിത്യശുദ്ധബുദ്ധമുക്തസ്വഭാവൻതന്നെ. ഹേ ഉദ്ധവ! ഇതു നിശ്ചയം തന്നെയാണ് ആത്മാവില്ലാതെ, പ്രകൃതിയെന്നോ, പ്രാകൃതമെന്നോ, അപ്രാകൃതമെന്നോ, യാതൊരു വിഷയവും ഇല്ല. എന്നിട്ടും ആ വക വിഷയങ്ങളെ കല്പിച്ചുകൊണ്ടുതന്നെ കഴിയുന്നതു നിമിത്തം, ജന്മ —ജന്മാന്തരങ്ങൾ ലോക പരലോകങ്ങൾ, മരണം അമരത്വം ഇത്യാദി സംസാരം നിവർത്തിവയ്ക്കാതെ ഇരിയ്ക്കുകയാണ്. ഈ വസ്തുത അതുപോലെ സത്യമാണ്; സ്വപ്നത്തിൽ യാതൊരു ആപത്തും സംഭവിച്ചിട്ടില്ലെങ്കിലും, താൻ ആപത്തിലകപ്പെട്ടു എന്നു തോന്നിപ്പോവാറില്ലേ? അതുപോലെ!—

അതുകൊണ്ട് ഈ അസത്തുക്കൾ ആയ ഇന്ദ്രിയങ്ങൾക്കൊണ്ട്, വിഷയങ്ങളേ അനുഭവിക്കരുത്. സംസാരത്തിന്റെ ഭ്രമം സ്വല്പമെങ്കിലും ശേഷിച്ചിട്ടുള്ളതിന്റെ മൂലകാരണം, ആത്മസ്വരൂപത്തിന്റെ

അജ്ഞാനം മാത്രമാണ്. വിവരംകെട്ട മനുഷ്യർ എത്രയെങ്കിലും ശകാരിക്കട്ടെ, അപമാനിക്കട്ടെ, പരിഹസിക്കട്ടെ, പരുഷം പറയട്ടെ —അഥവാ അടിക്കട്ടെ, ഇടിക്കട്ടേ, കെട്ടട്ടേ —വെട്ടട്ടേ, ജീവികസാധനം പിടിച്ചുപറിക്കട്ടേ; മേൽ തുപ്പട്ടേ -മൂത്രാദി വിസർജ്ജിക്കട്ടെ, കുലുക്കട്ടേ -ഉലയ്ക്കട്ടേ, അങ്ങനെയെങ്കിലും ഇളക്കിത്തീർക്കണമെന്നു കരുതി, എന്തും ചെയ്യട്ടെ —അവരുടെ അത്തരം ഉപദ്രവിക്കൽ ഒന്നുകൊണ്ടും, ക്ഷോഭിച്ചുപോവരുത്. മഹാപാവങ്ങളായ ആജ്ഞാനികളല്ലയോ അവർ? പരമാർത്ഥതത്ത്വം ഒന്നുണ്ടെന്നുപോലും അക്കൂട്ടർക്കറികവയ്യല്ലോ! അതിനാൽ, ആത്മകല്യാണത്തേ ഇച്ഛിക്കുന്നവർ, തങ്ങളുടെ വിവേക ബുദ്ധിവഴിക്കുതന്നെ, സകലകഠിനതകളിൽനിന്നും, ബാഹ്യസാധന സഹായമൊന്നുമെന്ന്യേ, തങ്ങളേ രക്ഷിച്ചുവച്ചുകൊള്ളണം. സമസ്തവിപത്തുകളിൽനിന്നും രക്ഷപ്പെടുന്നതിന്ന് , ആത്മദൃഷ്ടി ഒന്നുമാത്രമേ വാസ്തവത്തിൽ സാധനമായിട്ടുള്ളൂ.

## ഭഗവൻ പറഞ്ഞ കഥയാണിത്

പണ്ടത്തേ കഥയാണ്. ഉജ്ജയിനീനഗരത്തിൽ ഒരു ബ്രാഹ്മണൻ പാർത്തിരുന്നു, കൃഷിയും കച്ചവടവും മറ്റും നടത്തി അദ്ദേഹം വളരെ ധനം സമ്പാദിച്ചു. എന്നാൽ, ആ ആൾ വളരെ കൃപണനും കാമിയും ലോഭിയും ആയിരുന്നു. ക്രോധമാണെങ്കിൽ, ഇതിലൊക്കെ അധികവും ആയിരുന്നു. ജ്ഞാതി ബന്ധുക്കൾ, സ്വജനങ്ങൾ, അതിഥികൾ തുടങ്ങി ആരോടും തന്നെ അദ്ദേഹം ഒരു നല്ലവാക്ക് പറഞ്ഞു പോയിട്ടില്ല! പിന്നെ, ആർക്കെങ്കിലും ഭക്ഷണപാനീയാദികൾ കൊടുത്തിട്ടുണ്ടോ എന്നു പറയേണ്ടല്ലോ! ആ ആൾ ധർമ്മ -കർമ്മാദികൾ ഒന്നും കൂടാതെ, സ്വന്തം ഗൃഹത്തിൽ കഴിഞ്ഞുവന്നു. മാത്രമല്ല, സ്വന്തം ധനസമ്പത്തുകളൊന്നും താനനുഭവിക്കുകയും ചെയ്തിരുന്നില്ല. വിശന്നും—ദാഹിച്ചും തന്നെ ഒട്ടേറെ രാത്രികളിൽ അയാൾ ഉറങ്ങിപ്പോയിട്ടുണ്ട്! അയാളുടെ ഈ കാർപ്പണ്യവും, ദുഃസ്വഭാവവും നിമിത്തം അയാളുടെ മക്കളും, ഭാര്യയും, സഹോദരാദികളും, വേലക്കാരും എല്ലാം കഷ്ടപ്പെട്ട് കഴിയേണ്ടിവന്നു. അവരെല്ലാം അയാൾക്ക് അനിഷ്ടരും ഹിതമാംവിധം ആരും തന്നേ അയാളോട് ഇടപെടുവാൻ ഇല്ലാതായി. ഇഹ-പരങ്ങൾ രണ്ടും ഇല്ലാത്ത വിധം അയാൾ അധഃപതിച്ചു. അയാൾ കേവലം ധനംകാത്തുകൊണ്ടു കഴിഞ്ഞു. ആ ധനംകൊണ്ട് ധർമ്മംചെയ്യുകയോ, സുഖം അനുഭവിക്കുകയോ രണ്ടും അയാൾക്കു ഉണ്ടായില്ല. പൂർവ്വപുണ്യബലംകൊണ്ടാണ് അയാളുടെ ധനം അത്രയുംകാലം നിലനിന്നത്. ദേവാദികൾ കോപിച്ചപ്പോൾ ആ പൂർവപുണ്യമെല്ലാം പോയിക്കൊണ്ടിരുന്നു. വളരെ പരിശ്രമിച്ച് ഉണ്ടാക്കുകയും, കഷ്ടപ്പെട്ടു കാക്കുകയും ചെയതു ധനമെല്ലാം, അയാൾ നോക്കിക്കൊണ്ടിരിക്കെത്തന്നെ നശിക്കുവാൻ ഇടയായി. ഏതാനും ധനം അയാളുടെ കുടുംബക്കാർ  തട്ടിയെടുത്തു. പിന്നെ കുറെ കള്ളന്മാർ കട്ടുകൊണ്ടുപോയി. തീപിടിച്ചും മറ്റും വേറേ കുറേയും നശിച്ചു. കാലപ്പിഴകൊണ്ട്  കുറേ നശിച്ചു സാധാരണ ജനങ്ങളും കുറേ ധനം കൈയ്ക്കലാക്കി. പിന്നെയും സ്വല്പം ശേഷിച്ചിരുന്നത്, കരമെന്നും പിഴയെന്നും പറഞ്ഞ്, ഭഗണാധികാരവർഗ്ഗവും ബലാൽ കയ്യടക്കി. ഇങ്ങനെ അയാളുടെ സർവ്വസ്വവും നശിച്ചു. ധർമ്മത്തിനും ഭോഗത്തിനും ഉപയോഗിക്കാഞ്ഞ ആ ധനം മുഴുവൻ അങ്ങനെ തീർന്നു. ധനനാശത്തിൽ അയാളുടെ ഹൃദയം നീറിക്കൊണ്ടിരുന്നു. അയാളുടെ മനസ്സ് ദുഃഖപൂർണ്ണമായി. അയാൾക്ക് സംസാരത്തിൽ ദുഃഖബുദ്ധിയും വൈരാഗ്യവും ഉദിക്കുവാൻ സംഗതിയായി.

ആ ബ്രാഹ്മണൻ അപ്പോൾ സ്വയം പറയാൻ തുടങ്ങി:- “ഹാ! ഹാ! വലിയ കഷ്ടം തന്നെ! ഇതുവരെയ്ക്കും ഞാൻ ഒരർത്ഥവും ആവശ്യവുമില്ലാതെ എന്നെത്തന്നെ ഉപദ്രവിച്ചുകൊണ്ടു കഴിഞ്ഞുവല്ലോ! യാതൊരു ധനത്തിനു വേണ്ടി ഞാൻ തലപുകഞ്ഞു കഷ്ടപ്പെട്ടുവോ, ആ ധനം ധർമ്മത്തിന്നും ഉതകിയില്ല, സുഖഭോഗത്തിന്നും ഉതകിയില്ല. ധനം സമ്പാദിക്കുവാനും, സമ്പാദിച്ചാൽ വർദ്ധിപ്പിക്കുവാനും, സൂക്ഷിച്ചുവച്ച് ചെലവു ചെയ്യാനും, അതു നശിക്കുമ്പോഴും, അതുകൊണ്ടു ഭുജിക്കുമ്പോഴും —എപ്പോഴും എത്ര കഷ്ടപ്പാട്, എത്ര ഭയം, എത്ര ചിന്ത, എത്ര ഭ്രമമാണ് സഹിക്കേണ്ടിവരുന്നത്! മോഷണം, ഹിംസ, നുണപറയൽ, നാസ്തിക്യം, കാമം, ക്രോധം, ഗർവ്വം, അഹങ്കാരം, ഭേദബുദ്ധി, വൈരം, അവിശ്വാസം,  സ്പർദ്ധ, ലമ്പടത, മദ്യം-ഈ ഈ-അനർത്ഥങ്ങൾ ധനം നിമിത്തമാണ് മനുഷ്യന്നു വന്നുകൂടുന്നത്. അതിനാൽ, ഗുണകാംക്ഷികളായ മനുഷ്യർ, സ്വാർത്ഥത്തിന്നും പരമാർത്ഥത്തിനും വിരോധിയായി അർത്ഥമെന്ന പേരിലുള്ള അനർത്ഥത്തെ, ദൂരെ നിന്നു നമസ്കരിച്ചു കൊള്ളുകയാണ് വേണ്ടത്. സഹോദര-ബാന്ധവന്മാർ, ഭാര്യാ-പുത്രാദികൾ, മാതാ-പിതാക്കൾ, സുഹൃത്-സഖാക്കൾ എന്നിങ്ങനെ സ്നേഹബന്ധരായി കഴിയുന്നവരെല്ലാം തന്നെയും, ഈ ധനം

നിമിത്തം അന്യോന്യ ശത്രുക്കളെന്നവണ്ണം അകന്നുപോകുന്നു! ഇവരെല്ലാം അല്പമായ ധനത്തിനു വേണ്ടിപ്പോലും, ക്ഷുബ്ധരും ക്രുദ്ധരും ആയിത്തീരുന്നു! ഒന്നും-രണ്ടും പറഞ്ഞു കഴിഞ്ഞാലുടൻ തങ്ങ ളുടെ ബന്ധം പൊട്ടിച്ചെറിഞ്ഞ്, തമ്മിൽ കലശലും അടിപിടിയും തുടങ്ങുന്നു; ശകാരവും ലഹളയും തുടങ്ങുന്നു; സർവ്വ ബന്ധവും മറന്ന് തമ്മിൽ തമ്മിൽ കൊല്ലാൻ ഒരുങ്ങുന്നു! തനിക്കു ലാഭമൊന്നും ഇല്ലെങ്കിലും, മറ്റവന്നു സർവ്വദ്രോഹം വരുത്തുന്നു.

ഈ മനുഷ്യത്വവും, ദ്വിജത്വവും, ബ്രാഹ്മണത്വവും വകവയ്ക്കാതെ, സ്വാർത്ഥവും പരാർത്ഥ വും കൈവെടിഞ്ഞു കഴിയുന്നവർ —ആത്മഗുണത്തിന്നായി ഒന്നും ചെയ്യാതെ കഴിയുന്നവർ — വലിയ ദുർഗ്ഗതിയിലാണ് ചെന്നു ചാടുന്നത്. മോക്ഷവും സ്വർഗ്ഗവും ഈ മനുഷ്യശരീരംകൊണ്ടേ കിട്ടുകയുള്ളൂ. അതു കിട്ടിയിട്ടും, വെറും അനർത്ഥമൂലമായ ധനമോഹചക്രത്തിൽപെട്ടു കഴിയുന്നവ നേക്കാൾ മൂർഖൻ ആരെങ്കിലും ഉണ്ടോ? ദേവകൾ, ഋഷികൾ, പിതൃക്കൾ, പ്രാണികൾ, സ്വജന ങ്ങൾ, ബന്ധുക്കൾ, കുടുംബിനികൾ മുതലായ ധനത്തിന്റെ പങ്കാളികളേ ധനം നല്കി സന്തോഷിപ്പി ക്കാത്തവരും, ധനത്തേ സ്വയം ഉപയോഗിക്കാത്തവരും ആരാണോ, അവർ കേവലം ധനത്തിന്റെ കാവല്ക്കാരായ യക്ഷരേപ്പോലെ തീർന്ന്, കടുത്ത കാർപ്പണ്യം നിമിത്തം ഭയങ്കരമായ അധോഗതി യിൽ ആഴുന്നു. ഞാൻ എന്റെ കർത്തവ്യത്തിൽ നിന്നു പതിച്ചുപോയവൻ ആണ്. വിവരക്കേടി നാൽ ഞാൻ എന്റെ ആയുസ്സും, ധനവും, ബല പൗരുഷങ്ങളും തുലച്ചു കളഞ്ഞു! വിവേകികൾ അവകൊണ്ടു മോക്ഷംവരെ നേടുമോ, അവയേ ആണ് ഞാൻ വെറും ധനസമ്പാദനഭ്രമത്തിൽ കളഞ്ഞു കഴിഞ്ഞത്! ഇനി ഈ വാർദ്ധക്യത്തിൽ ഞാൻ എന്തൊരു സാധന അനുഷ്ഠിക്കും! വലിയ വലിയ വിദ്വാന്മാരും, ധനത്തിലുള്ള വ്യർത്ഥതൃഷ്ണയാൽ നിരന്തരം ദുഃഖികളായിക്കഴിയുന്നത് എന്തു കൊണ്ട് എന്ന് ഞാനിന്ന് ആശ്ചര്യപ്പെടുന്നു! ഒരു കാരണവും കാണപ്പെടുന്നില്ല! എന്തായാലും, ഈ സംസാരം ആരുടെയോ മായാശക്തിയിൽ മോഹിച്ചു വലയുകയാണെന്നുള്ളതു തീർച്ചതന്നെ! ഈ മനുഷ്യശരീരം കാലത്തിന്റെ കരാളമായ ഗളഗുഹരത്തിൽ അകപ്പെട്ടു കിടക്കുകയാണ്. ഈ ശരീ രത്തിന്, ധനംകൊണ്ടോ, ധനംതരുന്ന ദേവകളേക്കൊണ്ടോ -അഥവാ മനുഷ്യരേക്കൊണ്ടോ, ഭോഗ വാസനകളെക്കൊണ്ടോ, അവയേ പൂരിപ്പിക്കുന്നവറ്റയേക്കൊണ്ടോ, ജന്മ-മൃത്യു സംസാരചക്രത്തിൽ ഇട്ടു വട്ടംകറക്കുന്ന സകാമകർമ്മങ്ങളേക്കൊണ്ട് എന്തുലാഭം?

എന്നാൽ, ഈ കഴിഞ്ഞതെല്ലാം നന്നായി. സർവ്വ ദേവസ്വരൂപനായ ഭഗവാൻ ശ്രീഹരി എന്നിൽ പ്രസാദിച്ചു. എന്നതിൽ സംശയമില്ല. അപ്പോഴാണ് തന്തിരുവടി എന്നെ ഈ നിലയിൽ എത്തിച്ചത്. എനിക്ക് ലോകത്തിനോട് ഈ ദുഃഖബുദ്ധിയും വൈരാഗ്യവും കനിഞ്ഞരുളിയതും അപ്പോഴാണ്. വാസ്തവത്തിൽ വൈരാഗ്യം തന്നെയാണ്, ഈ സംസാരസാഗരത്തേ കടക്കുന്നതിനുള്ള തോണിയാ യിത്തീരുന്നത്. പക്ഷേ ഇനിയും എനിക്കു കുറേ ആയുസ്സു ശേഷിച്ചിട്ടുണ്ടാവാം. അങ്ങനെയാണെങ്കിൽ ഇനി ഞാൻ ധർമ്മാനുഷ്ഠാനത്തിൽ ശ്രദ്ധാലുവായും, ആത്മാവിൽത്തന്നെ സന്തുഷ്ടനായും ജീവി ക്കും. ബാക്കി കിട്ടിയിട്ടുള്ളകാലംകൊണ്ട് തപസ്സുചെയ്ത് ഞാനെന്റെ ശരീരം ശോഷിപ്പിക്കും. ത്രിലോ കപാലന്മാരായ ദേവന്മാർ എന്റെ ഈ സങ്കല്പത്തെ അനുമോദിക്കട്ടെ! ഇപ്പോഴും നിരാശനാവേണ്ട ആവശ്യകത കാണുന്നില്ല. രണ്ടേ രണ്ടു നാഴികകൊണ്ട് ഖട്വാംഗമഹാരാജൻ ഭഗവദ്ധാമത്തേ പ്രാപി ച്ചുവല്ലോ. എനിക്കാണെങ്കിൽ ഇനിയും അധികകാലം ശേഷിച്ചു കാണണം.

ഉജ്ജയിനിക്കാരനായ ആ ബ്രാഹ്മണൻ ഇങ്ങനെ തീർച്ചപ്പെടുത്തിക്കൊണ്ട്, ഞാൻ എന്നും, എന്റെ എന്നും ഉള്ള കെട്ട് പൊട്ടിച്ചു കളഞ്ഞു. അനന്തരം, ബഹുശാന്തനായി, മൗനിയായ സന്യാസി ആയിത്തീർന്നു. പിന്നെ, ആ ആളുടെ മനസ്സിൽ ഏതെങ്കിലും സ്ഥാനത്തിലോ, വസ്തുവിലോ, വ്യക്തിയിലോ ആസക്തി ശേഷിച്ചിരുന്നില്ല. മനസ്സ്, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ ഇവയേ അദ്ദേഹം സ്വാധീനങ്ങളാക്കിവച്ചു. യഥേഷ്ടം ഭൂമിയിലെങ്ങും സഞ്ചരിക്കുവാനും തുടങ്ങി. നഗരങ്ങളിലും ഗ്രാമ ങ്ങളിലും അദ്ദേഹം ഭിക്ഷവാങ്ങാൻ പൊയ്ക്കൊണ്ടിരുന്നു, പക്ഷേ, ആരും അദ്ദേഹത്തെ അറിയാത്ത വിധത്തിലാണ് പൊയ്ക്കൊണ്ടിരുന്നത്. ഹേ ഉദ്ധവ! അങ്ങനെ ആ ഭിക്ഷു ആയ അവധൂതൻ വളരെ വൃദ്ധനായിത്തീർന്നു. ദുഷ്ടജനങ്ങൾ ആ ആളേ കണ്ടുതുടങ്ങിയാൽ ഉടൻ അടുത്തുകൂടുമായിരു ന്നു; പല വിധത്തിലും നഅദ്ദേഹത്തേ അപമാനിച്ചും ഉപദ്രവിച്ചും ക്ലേശിപ്പിക്കുമായിരുന്നു. ഒരുത്തൻ അദ്ദേഹത്തിന്റെ ദണ്ഡ് പിടിച്ചു പറിക്കുകയായി; അപ്പോൾ മറ്റൊരുത്തൻ ഭിക്ഷാപാത്രത്തിൽ കടന്നുപി ടികൂടുകയായി; മൂന്നാമതൊരുവൻ ജലപാത്രം കൈയ്ക്കലാക്കാൻ നോക്കിയിരുന്നു; ഉടനേ വേറേ ചിലർകൂടി, ഇരിക്കാനുള്ളതും, വസ്ത്രക്കക്ഷണവും, രുദ്രാക്ഷമാലയും എടുത്തുംകൊണ്ട് ഓടുമായി

രുന്നു. അപ്പോൾ വേറൊരുത്തൻ അദ്ദേഹത്തിന്റെ ഉടുതുണി പിടിച്ചുവലിച്ച് താറുമാറാക്കുമായിരുന്നു. ചിലരെല്ലാം, എടുത്തുകൊടുത്തിട്ട്, വീണ്ടും പിടിച്ചെടുക്കുമായിരുന്നു. ആ അവധൂതൻ പലേടത്തുനിന്നുമായി നേടിയ ഭിക്ഷ വല്ല നദീതീരത്തിലും കൊണ്ടുചെന്ന്, ഭക്ഷിക്കാനായിട്ടിരുന്നാൽ, അതും ആ പാപികൾ സഹിച്ചിരുന്നില്ല! ചിലപ്പോൾ ആ ഭിക്ഷാഭക്ഷ്യത്തിൽ മൂത്രം വീഴ്ത്തുമായിരുന്നു; മറ്റുചിലപ്പോൾ തുപ്പുമായിരുന്നു ആ പാപികൾ! എന്തെങ്കിലും ഒന്നു മിണ്ടിക്കുന്നതിനായിട്ട്, ഇന്നതരത്തിലെന്നില്ലാത്ത വിധത്തിലൊക്കെ, അവർ ആ അവധൂതബ്രാഹ്മണനേ ഉപദ്രവിച്ചിരുന്നു. എന്നിട്ടും മിണ്ടായ്കയാൽ ദേഹോപദ്രവം ചെയ്തിരുന്നു. സന്യാസി കള്ളനാണ് എന്ന്പറഞ്ഞ് ശകാരിക്കയും ശാസിക്കയും ചെയതു ഒരു കൂട്ടർ. ചിലർ 'ഇവനെ കെട്ടുവിൻ കെട്ടുവിൻ' എന്നു പറഞ്ഞ്, കയറുകൊണ്ടു കെട്ടാൻ മുതിർന്നു. വേറേചിലർ അദ്ദേഹത്തെ കഠിനമായിനിന്ദിച്ചിട്ട്, ഇങ്ങനെ പറഞ്ഞു - "കണ്ടില്ലേ, കണ്ടില്ലേ; ഇപ്പോൾ ഈ പിശുക്കൻ വലിയ ധാർമ്മികന്റെ വേഷം കെട്ടിയിരിക്കുകയാണ്. പണവും മുതലുമെല്ലാം കളഞ്ഞുകുളിച്ചു; ഭാര്യാ-പുത്രാദികൾ വീട്ടിൽ നിന്നു പുറത്താക്കുകയും ചെയ്തു. അപ്പോൾ ഇയാൾ പിച്ചതെണ്ടലെന്ന വൃത്തി എടുത്തിരിക്കുകയാണ്. ഹോ ഹോ! നോക്കുവിൻ! ഈ തടിച്ചുകൊഴുത്ത പിച്ചക്കാരൻ, ധൈര്യത്തിൽ പർവ്വതത്തെപ്പോലെ ഇരിക്കുകയാണ്. 'മിണ്ടാപ്പൂച്ചയായിരുന്നുകൊണ്ട്, തൻകാര്യം കാണാൻ കോപ്പുകൂട്ടുകയാണ് ഇയാൾ! വാസ്തവത്തിൽ ഈയാൾ കൊക്കിനെക്കാൾ കടുത്ത നാട്യക്കാരനും ദൃഢനിശ്ചയനും ആകുന്നു" ഒരുത്തൻ ആ അവധൂതനേ പരിഹസിക്കുമ്പോൾ, മറ്റൊരുത്തൻ ചെന്ന് അദ്ദേഹത്തിന്റെ മേൽ അധോവായുവിടും. തത്ത, മൈന മുതലായ വളർത്തു പക്ഷികളേ വീട്ടിൽ കെട്ടിയിടുന്നതുപോലെ, ഈ അവധൂതനേയും പിടിച്ചുകെട്ടുകയും, വീട്ടിലിട്ടടയ്ക്കുകയും ചെയ്യുന്നു ചിലർ. എന്നാൽ സകലതും സഹിക്കയേ ഉണ്ടായുള്ളൂ. അദ്ദേഹം; മണ്ടിപ്പോയില്ല! ജ്വരാദി ശരീരപീഡകൾ ചിലപ്പോഴൊക്കെ അദ്ദേഹത്തിനു സഹിക്കേണ്ടിവന്നു. ഉഷ്ണവും-തണുപ്പും മറ്റും ഏറ്റ് ദൈവികകഷ്ടങ്ങളും സഹിക്കേണ്ടിവന്നിരുന്നു. അതിനും പുറമേ ദുഷ്ടജനങ്ങൾ പലതരം അപമാനം ചെയ്ത്, ഭൗതികകഷ്ടങ്ങളും പലപ്പോഴും അനുഭവിക്കേണ്ടിവന്നിരുന്നു. എന്നാൽ, ആ ഭിക്ഷുവിന്റെ ഹൃദയത്തിന് ഇതുകൊണ്ടൊന്നും ഒരു വികാരവും ഉണ്ടാകുമായിരുന്നില്ല. കഷ്ടതകളെല്ലാം തന്റെ പൂർവ്വജന്മകർമ്മങ്ങളുടെ ഫലങ്ങളാണെന്ന് അദ്ദേഹം ധരിച്ചിരുന്നു. ഇവയെല്ലാം, താൻ അനുഭവിക്കേണ്ടതാണെന്നും! പലതരം ദുഷ്പ്രവൃത്തികൾ വഴിക്ക്, ദുഷ്ടജനങ്ങൾ അദ്ദേഹത്തെ സ്വധർമ്മത്തിൽനിന്ന് വ്യതിചലിപ്പിക്കുവാൻ ശ്രമിച്ചു ഏതെങ്കിലും, വലിയ ധീരതയോടുകൂടിത്തന്നെ അദ്ദേഹം സ്വധർമ്മത്തിൽ ഉറച്ചുനിന്നിരുന്നു. അങ്ങനെ സ്വാത്തികധൈര്യത്തിൽ ഉറച്ചുനിന്നുകൊണ്ട് അദ്ദേഹം ഈ വിധത്തിൽ പറയുകയും ചെയ്യുമായിരുന്നു.

എന്റെ സുഖത്തിന്നും ദുഃഖത്തിന്നും കാരണം ഈ മനുഷ്യരല്ല, ദേവന്മാരല്ല, ശരീരമല്ല, ഗ്രഹങ്ങളും അല്ല, കർമ്മങ്ങളും കാലം മുതലായവയും അല്ല. ശ്രുതികളും, മഹാത്മാക്കളും മനസ്സിനെ ആണ്, ഇതിന്റെ പരമകാരണമായിട്ട് പറയുന്നത്. ഈ സംസാരചക്രത്തെ തിരിച്ചുകൊണ്ടിരിക്കുന്നതു തന്നെ മനസ്സാണ്. പരമാർത്ഥത്തിൽ ഈ മനസ്സ് വളരെ ബലമുള്ളതുതന്നെ. മനസ്സുതന്നെയാണ്, വിഷയങ്ങളേയും, അവയുടെ കാരണങ്ങളായ ഗുണങ്ങളേയും, ആ ഗുണങ്ങളോടു ബംന്ധപ്പെട്ടുകിടക്കുന്ന വൃത്തികളേയും സൃഷ്ടിക്കുന്നത്. ആ വൃത്തികളനുസരിച്ച്, സ്വാത്തിക -രാജസ-താമസ-കർമ്മങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. കർമ്മങ്ങളനുസരിച്ച് ജീവന്മാർക്ക് വിവിധഗതികളും സിദ്ധിയ്ക്കുന്നു. സർവ്വചേഷ്ടകളുടേയും കർത്താവ് മനസ്സാണ്. ആ മനസ്സിനോടുകൂടിത്തന്നെയാണ് ഇരിയ്ക്കുന്നതെങ്കിലും, ആത്മാവ് നിഷ്ക്രിയൻതന്നെ ആണു താനും. ആ ആത്മാവ് ജ്ഞാനശക്തി പ്രധാനൻ; ജീവനായിരിയ്ക്കുന്ന എന്റെ സനാതനസഖാവും ആകുന്നു. തന്റെ അന്യൂനജ്ഞാനദ്വാരാ സർവ്വവും ദർശിച്ചുകൊണ്ടും ഇരിയ്ക്കുന്നു. മനസ്സുവഴിയ്ക്കാണ് ആ ആത്മാവിന്റെ അഭിവ്യക്തി ഉണ്ടാവുന്നതും. ആത്മാവ് മനസ്സിനെ സ്വീകരിച്ച്, ആ മനസ്സുകൊണ്ട് വിഷയങ്ങളെ ഭജിയ്ക്കുന്ന സന്ദർഭത്തിൽ, കർമ്മങ്ങളിൽ ആസക്തനായിച്ചമഞ്ഞ്, ആ കർമ്മങ്ങളാൽ ബദ്ധനായിത്തീരുന്നു. ദാനം, സ്വധർമ്മാനുഷ്ഠാനം, നിയമം, യമം, വേദാധ്യയനം, സൽകർമ്മം, ബ്രഹ്മചര്യം തുടങ്ങിയ മഹാവ്രതങ്ങൾ -ഇവയുടെയെല്ലാം ഒടുക്കത്തെഫലം, മനസ്സ് ഏകാഗ്രമാവുകയും ഭഗവാനിൽ ഉറപ്പിക്കുകയും തന്നെയാണ്. മനസ്സിനെ സമാധാനത്തിൽ നിർത്തുകതന്നെയാണ് പരമമായ യോഗവും. മനസ്സ് ശാന്തവും സമാഹിതവുമായിക്കിട്ടിയവന്ന്, ദാനധർമ്മാദികളുടെയെല്ലാം ഫലം പ്രാപ്തമായിക്കഴിഞ്ഞു. പിന്നെ, അവയിൽനിന്നൊന്നും അവന്നു കിട്ടുവാനില്ല. മനസ്സു ചഞ്ചലവും, ആലസ്യവശാൽ അഭിഭൂതവും ആയിരിക്കുന്നവന്ന്, ദാദിശുഭകർമ്മങ്ങൾകൊണ്ട് ഒരു ലാഭവും സിദ്ധിച്ചിട്ടില്ലതന്നെ.

സകലേന്ദ്രിയങ്ങളും മനസ്സിന്റെ വശത്താണ്. ഒരിന്ദ്രിയത്തിന്റേയും വശത്തല്ല, മനസ്സ്. ബലവാനിലും ബലവാനും, അതീവ ഭയങ്കരനായ ദേവനും ആണ് ഈ മനസ്സ്. ഈ മനസ്സിനെ സ്വായത്താക്കുന്ന വനാണ് ദേവദേവൻ; -ഇന്ദ്രിയജയം ചെയ്തവൻ. പരമാർത്ഥത്തിൽ മനസ്സ് മഹാശത്രുവാണ്. അതിന്റെ ആക്രമണം അഹ്യംതന്നെ! പുറമേയുള്ള ശരീരത്തെ മാത്രമല്ല, ഹൃദയാദി മർമ്മസ്ഥാനങ്ങളേയും ഇത് പിളർന്നു കളയുന്നു. ഇതിനെ ജയിക്കുക വളരെ പ്രയാസംതന്നെ എല്ലാറ്റിലും മുമ്പേ ഈ ശത്രുവിനെ കീഴടക്കുകയാണ് മനുഷ്യന്റെ കർത്തവ്യം. പക്ഷേ, ഈ ശത്രുവിനെ ജയിക്കാനല്ല, ജനങ്ങൾ പ്രയ ത്നിക്കുന്നത്. മറ്റുള്ളവരോട് വെറുതെ വഴക്കിനും വക്കാണത്തിനും പുറപ്പെട്ടുംകൊണ്ടാണ് അവ രുടെ നില. എന്നിട്ട്, ഈ ജഗത്തിലേ ജനങ്ങളെത്തന്നെ മിത്രം-ശത്രു-ഉദാസീനൻ എന്നൊക്കെ ആക്കിതീർക്കുന്നു. ഇത് മൂഢതയല്ലെങ്കിൽ പിന്നെ മറ്റെന്താണ്? മനുഷ്യബുദ്ധി സാമാന്യേന മൂടിക്കി ടക്കുകയാണ്. അപ്പോഴും ഈ മനഃകല്പിതമായ ശരീരത്തേ 'ഞാൻ' എന്നും 'എന്റെ' എന്നും കരുതു കയും ചെയ്യുന്നു. തുടർന്നുതന്നെ, "ഇതു ഞാനാണ് -ഇതു മറ്റവനാണ്" എന്ന ഭൂമിയിൽ അകപ്പെ ടുകയും ചെയ്യുന്നു. ഇതിന്റെയെല്ലാം ഒടുക്കത്തേ ഫലം എന്താണ്? അനന്തമായ അഞ്ജാനാന്ധകാ രത്തിൽ 'നട്ടം തിരിയുക' തന്നെയും!

ഇനി മനുഷ്യൻതന്നെയാണ് സുഖദുഃഖങ്ങൾക്ക് കാരണം എന്നു കല്പിച്ചാലോ? എന്നാലും, ആത്മാവിന് അവനോട് ഒരു സംബന്ധവും ഇല്ലല്ലോ. എന്തെന്നാൽ, സുഖദുഃഖങ്ങൾ ഉണ്ടാക്കുന്നവ രും, അനുഭവിക്കുന്നവരും വെറും മണ്ണുകൊണ്ടുള്ള ശരീരങ്ങളല്ലേ? ചിലപ്പോൾ, ഭക്ഷണാദിസന്ദർഭ ങ്ങളിൽ, സ്വന്തം പല്ലുകൊണ്ട് സ്വന്തം നാവുതന്നെ കടിച്ചുപോവാറുണ്ട്- അപ്പോൾ നന്നേ വേദനയും ഉണ്ടാവും. അതിനാരോടാ ക്ഷോഭിയ്ക്കുക? ക്രോധിക്കുക? ഈ കുറ്റത്തിനു പല്ലുകളെ ശിക്ഷിയ്ക്കാ റുണ്ടോ? അവയേ പറിച്ചു കളയുമാറുണ്ടോ? ഇനി, ദേവന്മാരാണ് ദുഃഖം തരുന്നതെന്നുവെച്ചാൽത്തന്നെ യെന്താണ്? ആ ദുഃഖംകൊണ്ട്, ആത്മാവിന്ന് വല്ല കേടും പറ്റിയോ? ദുഃഖം തരുന്നത് ദേവന്മാരാണെന്നു ഗണിക്കയാണെങ്കിൽ, എല്ലാശ്ശരീരങ്ങളിലും ഒന്നുതന്നെയാണെന്നും! നമ്മുടെ കൈയിന്മേൽ ഉള്ള ദേവതതന്നെ അന്യന്റെ കൈയിന്മേലും ഇരിയ്ക്കുന്നു. ഈ സ്ഥിതിയ്ക്ക്, തന്റെ ദേഹത്തിലെ ഒരംഗംകൊണ്ട് മറ്റൊരംഗത്തിനു കേടു തട്ടിയെങ്കിൽ ഏതംഗത്തോടാണ് ക്രോധിക്കേണ്ടത്? സ്വന്തം കൈകൊണ്ട്, സ്വന്തം ദേഹത്തെ വെട്ടിനുറുക്കുന്ന ബോധവാൻ ഉണ്ടാവുമോ? ഇനി ആത്മാവാണ് സുഖദുഃഖകാരണം എന്നു ഗണിയ്ക്കയാണെങ്കിൽ, ആ ആത്മാവ് അവനവൻതന്നെയാണ്; വേറെ ആരുമല്ല; കാരണം; ആത്മാവിൽനിന്ന് ഭിന്നമായിട്ട് യാതൊന്നും തന്നെയില്ല. എന്തെങ്കിലും ഉണ്ടെന്നു തോന്നുന്നുവെങ്കിൽ അതു മിഥ്യതന്നെ! അപ്പോൾ വസ്തുതഃ സുഖവുമില്ല, ദുഃഖവുമില്ല; പിന്നെ ക്രോധം എന്തിനാണ്? ക്രോധത്തിനു കാരണമെന്താണ്? ഗ്രഹങ്ങളെ സുഖദുഃഖകാരണങ്ങളായ് കരുതുകയാ ണെങ്കിലോ? അതുകൊണ്ടും, അജന്മാവായ ആത്മാവിന് ഹാനിയൊന്നുമില്ല. ഗ്രഹങ്ങളുടെ ശക്തി, ജന്മ-മൃത്യുക്കളെ അനുഭവിക്കുന്ന ശരീരത്തിലേ പറ്റൂ. അപ്പോൾ ആ ശരീരത്തിലല്ലാതെ ഗ്രഹപീഡപറ്റു വാനില്ലതന്നെ. ആത്മാവോ— ആശരീരങ്ങളിൽനിന്നും ഗൃഹങ്ങളിൽനിന്നും സർവ്വഥാ അന്യനാണു താനും. അപ്പോഴും ക്രോധിക്കേണ്ടത് ആരോട്? ഇനി കർമ്മങ്ങളെ സുഖദുഃഖകാരണങ്ങളായ് കരു തിയാലും, ആ ആത്മാവിന്ന് കർമ്മങ്ങളെക്കൊണ്ടു കാര്യമൊന്നുമില്ല. എന്തെന്നാൽ, ഒരു പദാർത്ഥം ജഡവും ചേതനവും ആയിരിക്കുമ്പോഴെ കർമ്മങ്ങൾ നടക്കൂ. [ഏതു വസ്തു വികാരയുക്തവും, തന്റെ ഹിതാഹിതങ്ങളെ അറിയുന്നതും ആണോ, അതുകൊണ്ടേ ഒരു കർമ്മം നടക്കുന്നുള്ളൂ. വികാരയുക്തമാകയാൽ ആ വസ്തു ജഡവും, ഹിതാഹിതജ്ഞാനമുള്ളതു നിമിത്തം ചേതനവും ആണുതാനും]. ദേഹം കേവലം അചേതനം; അതിൽ പക്ഷിരൂപേണ കുടികൊള്ളുന്ന ആത്മാവ് സർവ്വഥാ നിർവികാരനും, സാക്ഷിമാത്രഭൂതനും! ആകുന്നു. ഇങ്ങനെ, കർമ്മങ്ങൾക്ക് ഒരാധാരം തന്നെ ഇല്ല. വാസ്തവത്തിൽ പിന്നെ ആരോട് ക്രോധിക്കേണ്ടത്! ഇനി, കാലമാണ് സുഖ ദുഃഖകാരണമെന്നു ഗണിച്ചാലോ? അപ്പോൾ ആത്മാവിൽ കാലത്തിന്നെന്തു കാര്യം? കാലം ആത്മസ്വ രൂപം തന്നെയാണു താനും. തീയിന്നു തീയിനേ ദഹിപ്പിക്കുവാൻ കഴിയില്ലല്ലോ; മഞ്ഞിന്നു മഞ്ഞിനെ അലിയിക്കുവാനും കഴിയില്ലല്ലോ; അതുപോലെ, ആത്മസ്വരൂപനായ കാലം, തന്റെ ആത്മാവിന്ന് സുഖ ദുഃഖം കലർത്തുവാൻ ശക്തമല്ല. പിന്നെ ആരോട് ക്രോധിക്കം? ശീതം —ഉഷ്ണം, സുഖം-ദുഃഖം ഉത്യാദി ദ്വന്ദങ്ങളിൽ നിന്ന്, സർവഥാ, ധർമ്മം, കാര്യം, ലേശം, സംബന്ധം, ഗന്ധം ഇവയൊന്നും ഇല്ലാത്തതുമാണ് ആത്മാവ്. അതിന് ഒരിക്കലും, ഒരിടത്തും, ഒന്നുകൊണ്ടും, യാതൊരു ദ്വന്ദ്വത്തിന്റെ സ്പർശവും സംഭവിക്കുന്നില്ല. ആ ദ്വന്ദ്വം, ജന്മമൃദ്യുചക്രത്തിൽ കറങ്ങുന്ന അഹങ്കാരത്തിന്നു മാത്രമേ

ഉണ്ടാവുന്നുള്ളൂ. ഈ തത്വം അറിഞ്ഞു കഴിഞ്ഞവൻ, പിന്നെ യാതൊരു ഭയകാരണത്തിനാലും ഭയപ്പെടുന്നവനല്ല. പണ്ടത്തേ വലിയ വലിയ ഋഷിമുനിമാർ ഈ പരമാത്മനിഷ്ഠയേ ആശ്രയിച്ചിരുന്ന വരാണ്. ഞാനും ഈ നിഷ്ഠയേത്തന്നെ ആശ്രയിക്കും. ഭക്തി-മുക്തി പ്രദനായ മുകുന്ദഭഗവാന്റെ ചരണകമലങ്ങളെ സേവിച്ച് ഈ ആറ്റമില്ലാത്ത അജ്ഞാനസമുദ്രത്തെ നിഷ്പ്രയാസം കടക്കും.—

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു —ഹേ ഉദ്ധവ! ആ ബ്രഹ്മണന്റെ ധനം നശിച്ചു കഴിഞ്ഞ പ്പോൾ, അയാളുടെ സർവ്വക്ലേശങ്ങളും തീർന്നു. സംസാരത്തിൽ നിന്ന് തീരെ വിരക്തനായി, സന്യാസിയായി, യഥേഷ്ടം എല്ലായിടത്തും സഞ്ചരിച്ചുതുടങ്ങി. ദുഷ്ടന്മാർ അദ്ദേഹത്തെ നന്നെ ഉപദ്രവിച്ചിരുന്നു. എന്നിട്ടും അദ്ദേഹം, സ്വധർമ്മത്തെ വിട്ടില്ല. ഒട്ടുമേ ഇളകിയതുമില്ല. അപ്പോൾ ആ മൗനിയായ അവധൂതൻ സ്വാഗമായിട്ട് ഇങ്ങനെ ഒരു ഗാഥ പാടിയിരുന്നു. ഉദ്ധവരേ! ഈ പ്രപഞ്ച ത്തിൽ സുഖമോ ദുഃഖമോ തരുന്നത് മറ്റാരുമല്ല; അത് മനുഷ്യന്റെ മനസ്സിന്റെ ഭ്രമം മാത്രമാണ്. ഈ സർവ്വസംസാരവും, അതിനകത്ത് ശത്രുമിത്രോദാസീനാഭേദവും എല്ലാം വെറും അജ്ഞാനകല്പിതം ആകുന്നു. അതുകൊണ്ട്, പ്രിയ ഉദ്ധവ! സ്വന്തം വൃത്തികളെ എന്നിൽത്തന്നെ തന്മയീകരിച്ചുകൊള്ളു ക. തന്റെ സർവ്വശക്തിയും പ്രയോഗിച്ച്, മനസ്സിനെ കീഴടക്കിക്കൊള്ളുക. പിന്നെ, എന്നിൽത്തന്നെ നിത്യയുക്തനായി സ്ഥിതി ചെയ്തുകൊള്ളുക! യോഗസാധനങ്ങളുടെയെല്ലാം സാരസംഗ്രഹം ഇത്രയേ ഉള്ളൂ. ഈ ഭിക്ഷുഗീതം എന്താണ്? ബ്രഹ്മജ്ഞാനനിഷ്ഠയുടെ സ്വരൂപം തന്നെയാണ്. ഇതുകേൾ ക്കുന്നവനും, കേൾപ്പിക്കുന്നവനും, ധരിക്കുന്നവനും, ഒരിക്കലും സുഖദുഃഖദ്വന്ദ്വങ്ങളിൽ അകപ്പെടുക യില്ല. ഭഗവാൻ ശ്രീകൃഷ്ണൻ വർണ്ണശ്രമ സനാധനധർമ്മത്തെ ഉദ്ധവനു ഉപദേശിച്ചുകൊടുത്തു.

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു — പ്രിയ ഉദ്ധവ! അങ്ങയുടെ ചോദ്യം ധർമ്മമയംതന്നെയാണ്. എന്തെന്നാൽ, ഇതു നിമിത്തം വർണ്ണാശ്രമധർമ്മാധികളായ മനുഷ്യർക്ക്, പരമകല്യാണമയമായ മോക്ഷം ലഭിക്കുന്നതത്രേ. അതിനാൽ, ഞാനങ്ങേയ്ക്ക് ആ ധർമ്മങ്ങളേ ഉപദേശിച്ചുതരാം. ഈ 'കല്പം' ആരംഭിച്ചകാലത്ത്, അതായത് ഈ സത്യയുഗം നടക്കുന്ന കാലത്ത്, സകലമനുഷ്യരും —"ഹംസം" എന്ന ഒരു ഒറ്റ വർഗ്ഗമായി —വർണ്ണമായി —ഇരുന്നിരുന്നു. ജന്മനാതന്നെ അന്ന് മനുഷ്യരെല്ലാം കൃതകൃത്യരുമായിരുന്നു, ആ യുഗത്തിൽ. അതുകൊണ്ട്, 'കൃതയുഗം' എന്നും അതിന്നു പേർ ഉണ്ടായി. അക്കാലത്ത് പ്രണവം മാത്രമായിരുന്നു വേദം; തപസ്സ്, ശോകം, ദയ, സത്യം —എന്ന നാലു കലുകളോടുകൂടി, ഞാൻതന്നെ, വൃക്ഷഭരൂപത്തിൽ ധർമ്മമായി വിജയിച്ചിരുന്നു. അന്നത്തേ അനഘ ന്മാരും, തപസ്വികളുമായ ഭക്തന്മാർ ഹംസരൂപനായ പരമാത്മാവായിട്ട് എന്നെ ഉപാസിച്ചിരുന്നു. ഹേ ഭാഗ്യവാനായ ഉദ്ധവ! സത്യയുഗം കഴിഞ്ഞ് ത്രേതായുഗം ആരംഭിച്ച അവസരത്തിൽ, എന്റെ ഹൃദയ ത്തിൽ നിന്ന്, ശ്വാസപ്രശ്വാസരൂപേ ഋഗ്വേദം, സാമവേദം, യജ്ജുർവ്വേദം എന്നിങ്ങനെയുള്ള ത്രയീ വിദ്യ പ്രത്യക്ഷീഭവിച്ചു. ആ ത്രയീവിദ്യയിൽനിന്ന്, ഹോതാവ് —അധ്വര്യയു—; ഉദ്ഗാതാവ് ഇവരുടെ കർമ്മരൂപത്തിൽ മൂന്നുഭേദങ്ങളോടു കൂടിയ യജ്ഞത്തിന്റെ രൂപത്തിൽ ഞാൻതന്നെ പ്രത്യക്ഷപ്പെട്ടു. വിരാട്പുരുഷന്റെ മുഖത്തുനിന്ന് ബ്രാഹ്മണരും, ഭുജങ്ങളിൽനിന്ന് ക്ഷത്രിയരും, തുടകളിൽനിന്ന് വൈശ്യരും, പാദങ്ങളിൽനിന്ന് ശൂദ്രരും ഉൽപന്നരായി. അവരേ തിരിച്ചറിയുക അവരുടെ സ്വഭാവം കണ്ടും, അചരണങ്ങൾ കണ്ടും സാധിക്കുന്നതാണ്. ഹേ ഉദ്ധവ! വിരാട് പുരുഷനും ഞാൻതന്നെയാ കുന്നു. ആകയാൽ, എന്റെതന്നെ നിതംബദേശത്തിൽനിന്ന് ഗൃഹസ്ഥാശ്രമവും, ഹൃദയത്തിൽനിന്ന് ബ്രഹ്മചര്യാശ്രമവും, വക്ഷഃസ്ഥലത്തുനിന്ന് വാനപ്രസ്ഥാശ്രമവും, ശീർഷത്തിൽനിന്ന് സന്യാസാശ്ര മവും ഉളവായി. ഈ വർണ്ണങ്ങളുടേയും ആശ്രമങ്ങളുടേയും സ്വഭാവം, ഇവയുടെ ജന്മസ്ഥാനങ്ങളേ അനുസരിച്ച്, ഉത്തമവും മധ്യമവും അധമവും ആയിപ്പോയിട്ടുണ്ട്. അതായത് —ഉത്തമ സ്ഥാനങ്ങ ളിൽ നിന്നുണ്ടായ വർണ്ണവും ആശ്രമവും ഉത്തമസ്വഭാവത്തോടു കൂടിയവയും, അധമസ്ഥാനങ്ങളിൽ നിന്നുണ്ടായ വർണ്ണവും ആശ്രമവും അധമസ്വഭാവത്തോടുകൂടിയവയും ആയിത്തീർന്നു. ശമം, ദമം, തപസ്സ്, പരിശുദ്ധി, സന്തോഷം, ക്ഷമാശീലത, ഋജ്ജുത്വം, എന്നേക്കുറിച്ചുള്ള ഭക്തി, ദയ, സത്യം — ഇവ ബ്രാഹ്മണ വർണ്ണത്തിന്റെ സ്വഭാവമാകുന്നു. തേജസ്സ്, ബലം, ധൈര്യം, വീര്യം, സഹനശീലത, ഉദാരത, ഉദ്യോഗശീലത, സ്ഥിരത, ബ്രാഹ്മണഭക്തി, ഐശ്വര്യം —ഇവ ക്ഷത്രിയവർണ്ണത്തിന്റെ സ്വഭാവവുമാകുന്നു. ആസ്തികത, ദാനശീലത, ദംഭഹീനത, ബ്രാഹ്മണസേവനം, ധനസഞ്ചയത്തിൽ സന്തുഷ്ടി തികയായ്ക -ഇവ വൈശ്യവർണ്ണത്തിന്റെ സ്വഭാവമാകുന്നു. ബ്രാഹ്മണർ ഗോവ് -ദേവവർഗ്ഗം -ഇവരെ നിഷ്പക്ഷതയോടെ സേവിക്കുകയും, അതിൽനിന്നു കിട്ടുന്ന പദാർത്ഥാദി കൊണ്ട് സന്തോഷിക്കുകയും —ശൂദ്രവർണ്ണത്തിന്റെ സർവ്വഭാവമാകുന്നു. അപവിത്രത, നുണ പറ

യുക, ചൗര്യംചെയ്യുക, ഈശ്വരനേയും പരലോകത്തേയും വകവയ്ക്കാതിരിക്കുക, കാരണംകൂടാതെ കലഹിക്കുക, കാമ—ക്രോധ—തൃഷ്കർക്ക് വശപ്പെട്ടിരിക്കുക -ഇവ അന്ത്യജവർഗ്ഗത്തിന്റെ സ്വഭാവമാകുന്നു. ഹേ ശുദ്ധവ! നാലു വർണ്ണത്തിന്നും, ആലാശ്രമക്കാർക്കും വേണ്ടുന്ന സാധാരണ ധർമ്മങ്ങളാകട്ടെ - വാങ്-മനഃ-കായങ്ങളാൽ അഹിംസ പാലിക്കുക, സത്യം പരിപാലിക്കുക, കളവു ചെയ്യാതിരിക്കുക, ക്രോധം, കാമം, ലോഭം ഇവയിൽനിന്നു രക്ഷപ്പെട്ടുനില്ക്കുക, ഏതു കർമ്മത്താൽ സമസ്ത പ്രാണികൾക്കും സന്തുഷ്ടിയും ഗുണവും വരുമോ അതുചെയ്യുക.

പ്രിയ ഉദ്ധവ! ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-വർണ്ണക്കാരുടെ ബാലന്മാർക്ക് ജാതി കർമ്മം തുടങ്ങിയ സംസ്കാരങ്ങളുടെ ക്രമത്തിൽ ഉപനയനസംസ്കാരം വേണം. അവരുടെ രണ്ടാമത്തെ ജന്മം ഉപനയന സംസ്കാരം തന്നെയാണ്. അനന്തരം ഗോകുലത്തിൽ ചെന്നു പാർക്കുക; നിയമങ്ങളും സംയമങ്ങളും പാലിച്ചുകൊണ്ടുവേണം അവിടെ പാർക്കുവാൻ. ഗുരുവിന്റെ ആജ്ഞകളെ അനുസരിക്കണം. അദ്ദേഹം വിളിക്കുമ്പോൾ, അദ്ദേഹത്തിന്റെ അടുക്കൽ ചെന്നിരുന്ന് വേദാധ്യയനം ചെയ്യണം. മേഖല, കൃഷ്ണാജിനം, വർണ്ണാനുസാരം പാലാശാദിദണ്ഡം, രുദ്രാക്ഷമല, യജ്ഞോപവീതം, കമണ്ഡലു -ഇതെല്ലാം ധരിച്ചിരിക്കണം. തലയിൽ ജട പിരിച്ചുവയ്ക്കണം; സൗന്ദര്യ സുഖാദികൾക്കുവേണ്ടി ദന്തധാവനവും, വസ്ത്രധാവനവും ചെയ്യരുത്. അലംകൃതമായ ആസനത്തിൽ ഇരിക്കരുത്. കുശപ്പുല്ലു ധരിച്ചിരിക്കണം. സ്നാനം, ഭോജനം, ഹോമം, ജപം, മലമൂത്രത്യാഗം - ഇത്യാദിസമയങ്ങളിൽ മൗനമായിട്ടിരിക്കണം. തലമുടി മുതലായ രോമങ്ങളെയെല്ലാം വളർത്തണം-മുറിക്കരുത്. നഖം ചെത്തരുത്. സമ്പൂർണ്ണബ്രഹ്മചര്യം പാലിച്ചുകൊണ്ടിരിക്കണം. സ്വയം വീര്യപാതം ചെയ്യുക ഒരിക്കലും അരുത്. സ്വപ്നാദിനിമിത്തം വീര്യം സ്ഖലിച്ചു എങ്കിൽ, ഉടനേ കുളിച്ച്, പ്രണവവും ഗായത്രിയും ജപിക്കണം. പരിശുദ്ധിയും ഏകാഗ്രതയും ദീക്ഷിച്ചുംകൊണ്ട്, അഗ്നി-സൂര്യൻ-ആചാര്യൻ-ഗോവ്-ബ്രാഹ്മണൻ-ഗുരു-വൃദ്ധജനങ്ങൾ-ദേവന്മാർ ഇവരുടെ ഉപാസനയെ ബ്രഹ്മചാരി നിയമേന നടത്തണം. സായങ്കാലത്തും, പ്രാതഃകാലത്തും, മൗനമായിരുന്ന് സന്ധ്യോപാസനയും, ഗായത്രീജപവും ചെയ്യണം. ആചാര്യനെ, എന്റെ സ്വരൂപമായിട്ടു തന്നെ കരുതണം. ഒരിക്കലും അദ്ദേഹത്തെ നിന്ദിച്ചു പോവരുത്. സാധാരണ മനുഷ്യനായിട്ടദ്ദേഹത്തെ കരുതി, അദ്ദേഹത്തിന്റെ ഗുണങ്ങളിൽ ദോഷോദ്ഭാവനം ചെയ്യരുത്. എന്തെന്നാൽ, സർവ്വദേവമയനാണ് ഗുരു. സായങ്കലാത്തും, പ്രാതഃകാലത്തും ഭിക്ഷയായിട്ടു കിട്ടുന്നതുകൊണ്ടുവന്ന് ഗുരുദേവന്റെ മുമ്പിൽ സമർപ്പിക്കണം. ആഹാരത്തിന്നു കിട്ടുന്നതു മാത്രമല്ല കിട്ടുന്നതെല്ലാംതന്നെ. പിന്നീട്, ഗുരുവിന്റെ ആജ്ഞയനുസരിച്ച്, കൊണ്ടുവന്നവയേ യഥോചിതം അനുഭവിക്കണം. ആചാര്യൻ നടക്കുകയാണെങ്കിൽ, അദ്ദേഹത്തിന്റെ പുറകേ, പതുക്കെ പതുക്കെ നടക്കണം. അദ്ദേഹം ഉറങ്ങിക്കഴിഞ്ഞാൽ, വളരെ ശ്രദ്ധയോടുകൂടി സ്വല്പദൂരത്തു കിടന്നുറങ്ങണം. ആചാര്യൻ ക്ഷീണനായിക്കണ്ടാൽ, അദ്ദേഹത്തിന്റെ അടുത്തിരുന്ന് അദ്ദേഹത്തിന്റെ കാൽ തിരുമ്മണം. ആചാര്യൻ ഇരിക്കുകയാണെങ്കിൽ, അദ്ദേഹത്തിന്റെ ആജ്ഞ കാത്തുകൊണ്ട്, കൈകൂപ്പി അടുക്കൽ നിൽക്കണം. ഇങ്ങനെ ഇത്യന്തം താഴ്മയോടുകൂടി ആചാര്യന്റെ സേവാ - ശുശ്രൂഷാദികളെ ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെ ആജ്ഞയേ കാത്തുനില്ക്കണം. വിദ്യാധ്യാനം പൂർത്തിയാകുന്നതുവരെ, സർവ്വസുഖാനുഭവങ്ങളേയും വെടിഞ്ഞ്, ഈ വിധത്തിൽ ഗുരുകുലത്തിൽ പാർക്കണം. തന്റെ ബ്രഹ്മചര്യവ്രതം ഒരിക്കലും മുടങ്ങാതെ, സൂക്ഷിച്ചു രക്ഷിക്കുകയും വേണം.

വേദങ്ങളെല്ലാം മൂർത്തിമാന്മാരായി വിരാജിക്കുന്ന ബ്രഹ്മലോകത്തിൽ പോവണം തനിക്ക് എന്നാണ് ബ്രഹ്മചാരി ആശിക്കുന്നതെങ്കിൽ, ജീവിതാവസാനംവരെ നൈഷ്ഠികബ്രഹ്മചാരിയായിട്ടിരുന്ന്, വേദസ്വാധ്യായാർത്ഥം ഗുരുസന്നിധിയിൽത്തന്നെ ആജീവനാന്തം പാർത്ത്, ഗുരുശുശ്രൂഷ ചെയ്യണം. ഇങ്ങനെയുള്ള ബ്രഹ്മചാരി യഥാർത്ഥത്തിൽ ബ്രഹ്മതേജസ്വിയായിട്ടു ഭവിക്കുന്നു. ആ ആളുടെ സർവ്വപാപങ്ങളും നശിക്കുകയും ചെയ്യുന്നു. അഗ്നി, ഗുരു, സ്വന്തം ദേഹം, സമസ്തപ്രാണികൾ —ഇവരിലെല്ലാം എന്നേത്തന്നെ ഉപാസിക്കണം ആ ആൾ. സർവ്വഹൃദയങ്ങളിലും ഒരേ ഒരുപരമാത്മാവാണ് വിളങ്ങുന്നതെന്നും അയാൾ ഓർത്തുകൊണ്ടിരിക്കണം. ബ്രാഹ്മചാരി, വാനപ്രസ്ഥൻ, സംന്യാസി ഇവർ, സ്ത്രീകളെ ദർശിക്കുക, സ്പർശിക്കുക, അവരോടു സംഭാഷണം ചെയ്യുക വിനോദിക്കുക. — ഇതൊന്നും തീരെ ചെയ്തുപോകരുത്. മൈഥുനവ്യാപൃതരായ പ്രാണികളെ കാണുകകൂടി അരുത്. ഹേ ഉദ്ധവ! ശൗചം, ആചമനം, സ്നാനം, സന്ധ്യോപാസനം, ആർജ്ജവം, തീർത്ഥസേവനം, ജപം, സർവ്വപ്രാണികളിലും എന്നെത്തന്നെ കാണുക, വാങ്-മനഃ-കായ-സംയമനം-ഇവയെല്ലാം, ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി എന്ന നാലാശ്രമക്കാരും ഒരുപോലെ

പലിക്കേണ്ട നിയമങ്ങളാണ്. അസ്പൃശ്യരേ (തൊടരുതാത്തവരേ) തൊടാതിരിക്കുക, അഭക്ഷ്യങ്ങൾ ഭക്ഷിക്കാതിരിക്കുക, അസംഭാക്ഷ്യരോടു സംഭാഷണം ചെയ്യാതിരിക്കുക —ഇവയും എല്ലാ ആശ്രമക്കാരും അനുഷ്ഠിക്കേണ്ട ധർമ്മങ്ങളാണ്. ഈ നിയമങ്ങൾ പാലിക്കുന്ന നൈഷ്ഠികബ്രാഹ്മചാരിയായ ബ്രാഹ്മണൻ, അഗ്നിയേപ്പോലെ തേജോമയനായിത്തീരുന്നു. തീവ്രമായി തപസ്സുനിമിത്തം ആ ആളുടെ കർമ്മസംസ്കാരം ഭസ്മീഭവിക്കും; അന്തഃകരണം പരിശുദ്ധമാവും; ആ ആൾ എന്റെ ഭക്തനായിത്തീർന്ന് എന്നെ പ്രാപിക്കയും ചെയ്യും.—

പ്രിയ ഉദ്ധവ, നൈഷ്ഠികബ്രഹ്മചര്യത്തിൽ ഇച്ഛയില്ല എങ്കിൽ, ഗൃഹസ്ഥാശ്രമപ്രവേശത്തിനാണ് ഇച്ഛിക്കുന്നതെങ്കിൽ, വിധിപൂർവ്വം വേദാധ്യയനം ചെയ്ത്, അചാര്യർക്ക് ദക്ഷിണ കൊടുത്ത്, അചാര്യാനുമതിയോടെ, സമാവർത്തനസംസ്കാരം നടത്തുക. സ്നാതകനായിട്ട്, ബ്രഹ്മചര്യാശ്രമം വിടുക. ഗൃഹസ്ഥാശ്രമമോ, വാനപ്രസ്ഥാശ്രമമോ ആണ് ബ്രഹ്ചര്യാശ്രമം വിട്ടാൽ സ്വീകരിക്കേണ്ടത്. ബ്രാഹ്മണനാണെങ്കിൽ, സന്യാസാശ്രമവും കൈക്കൊള്ളാവുന്നതാണ്. അഥവാ, അയാൾക്ക് ക്രമേണ ഓരോ ആശ്രമവും കൈക്കൊള്ളാവുന്നതുമാണ്. എന്നാൽ, എന്റെ ആജ്ഞീകരനായ ഭക്തൻ, അനാശ്രമി ആയിരിക്കുകയോ, വിപരീതക്രമത്തിൽ ആശ്രമപരിവർത്തനം ചെയ്ത് സ്വേച്ഛാചാരേണ നടക്കുകയോ ഒരിക്കലും ചെയ്യരുത്.

ഹേ ഉദ്ധവ! ബ്രഹ്മചര്യാനന്തരം ഗ്രഹസ്ഥാശ്രമം സ്വീകരിക്കാനിച്ഛിക്കുന്നവൻ, തനിയ്ക്കനുരൂപയും, ശാസ്ത്രോക്തലക്ഷണങ്ങളോടുകൂടിയവളും, കുലീനയും ആയ കന്യകയേ വിവാഹം ചെയ്യണം. തന്നേക്കാൾ പ്രായം കുറഞ്ഞവളും, തന്റെ ജാതിയിൽതന്നെ പെട്ടവളും ആവണം കന്യക. കാമവശനായി അന്യവർണ്ണത്തിലേ കന്യകയേ വിവാഹം ചെയ്യണമെന്നു താൽപര്യപ്പെടുന്നവന്, ക്രമത്തിൽ, തന്നെക്കാൾ താഴ്ന്ന വർണ്ണത്തിൽ നിന്നും വിവാഹം ചെയ്യാവുന്നതാണ്. യാഗം, അധ്യയനം, ദാനം ഈ മൂന്നുകർമ്മങ്ങൾക്കും അധികാരം, ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യർക്കു-മൂവർക്കും ഉണ്ട്. എന്നാൽ ദാനം വാങ്ങാനും, അധ്യാപനം (വേദം-പഠിപ്പിക്കുക) ചെയ്വാനും, യാഗം ചെയ്യിക്കുവാനും ഉള്ള അധികാരം, ബ്രാഹ്മണന്നു മാത്രമേ ഉള്ളൂ. ഈ മൂന്നു വൃത്തികളിൽ, ദാനം വാങ്ങുക എന്നത്, തപസ്സിനേയും തേജസ്സിനേയും യശ്ശസ്സിനേയും നശിപ്പിക്കുന്ന പ്രവൃത്തിയാണ്. അതുകൊണ്ട്, പഠിപ്പിക്കുക, യാഗം ചെയ്യിക്കുക ഇവകൊണ്ടുതന്നെ തന്റെ ജീവിതനിർവ്വഹണം ചെയ്യാൻ ബ്രാഹ്മണൻ യതിയ്ക്കേണ്ടതാണ്. പരാവലംബനം, ദൈന്യം ഇത്യാദിദോഷം ആ രണ്ടു വൃത്തികളിലും അവശേഷിക്കുന്നതായ്ക്കാണുന്ന ബ്രാഹ്മണൻ കൊയ്തുതീർന്ന പാടത്ത് ചിതറിക്കിടക്കാവുന്ന നെന്മണികൾ പെറുക്കിയെടുത്ത് ആഹാരകാര്യം നടത്തുകയാണ് ഉത്തമം. ഹേ ഉദ്ധവ! ബ്രാഹ്മണശരീരം അത്യന്തം ദുർല്ലഭമാണ്. തുച്ഛമായ വിഷയഭോഗത്തിനു വേണ്ടിയുള്ളതല്ല ആ ബ്രഹ്മണശരീരം. ആജീവനാന്തം കഷ്ടം സഹിക്കാനും, തപസ്സുചെയ്യാനും, ഒടുക്കം അനന്താനന്ദമയമായ മോക്ഷം നേടാനും ഉള്ളതാണത്. ഗൃഹത്തിൽതന്നെ പാർത്ത് തന്റെ മഹത്തായ ധർമ്മത്തെ നിഷ്കാമഭാവത്തോടെ ചെയ്യുന്നവനും, കൊയ്ത്തുപാടത്തും, അങ്ങാടിയിലും തൂവിക്കിടക്കുന്ന നെന്മണിയെടുത്ത് സന്തോഷപൂർവം ജീവിക്കുന്നവനും, തന്റെ ശരീരം, പ്രാണൻ, അന്തഃകരണം, ആത്മാവ് ഇവ എല്ലാം എനിക്കായി സമർപ്പിക്കുന്നവനും, ഒന്നിലും, അത്യാസക്തിയില്ലാത്തവനും ആയ ബ്രാഹ്മണൻ, സന്യാസം കൈക്കൊള്ളാതെതന്നെ പരമശാന്തി സ്വരൂപകമായ പരമപദത്തേ പ്രാപിക്കുന്നതാണ്. എന്റെ ഭക്തനായ ബ്രാഹ്മണന് ഏന്തെങ്കിലും കഷ്ടം വന്നുകൂടുകയോ, ആപത്തു പറ്റുകയോ ചെയ്കയാണെങ്കിൽ, അയാളെ അവശ്യം ക്ഷണിക്കണം. അങ്ങനെ ആപന്നൂരാഹ്മണനെ രക്ഷിക്കുന്നവനേ ഞാൻ സകലവിപത്തുകളിൽനിന്നും രക്ഷിക്കുന്നതാകുന്നു; സമുദ്രത്തിൽ മുങ്ങിത്താഴുന്ന പ്രാണിയെ, തോണി രക്ഷിക്കുന്നതെങ്ങനെയോ -അങ്ങനെ!

പിതാവ് തന്റെ സന്താനങ്ങളെ രക്ഷിയ്ക്കുമ്പോലെ വേണം, രാജാവ് പ്രജകളെ രക്ഷിക്കുക. തന്റെ ബുദ്ധിബലംകൊണ്ട്, തന്നേയും തന്റെ പ്രജകളേയും സർവ്വവിപത്തുകളിൽനിന്നും രക്ഷിച്ചു കൊണ്ടിരിക്കണം രാജാവ്. യൂഥനാഥനായ ഗജരാജൻ, തന്നേയും തന്റെ കൂട്ടുകാരേയും സർവ്വകഷ്ടങ്ങളിൽനിന്നും രക്ഷിക്കും. അങ്ങനെ ചെയ്യണം രാജാവും. ഇങ്ങനെ പ്രജകളെ രക്ഷിക്കുന്ന രാജാവ്, സമസ്തപാപങ്ങളിൽനിന്നു മുക്തനാവും; ഒടുക്കം, സൂര്യനെപ്പോലെ ഉജ്ജ്വലിക്കുന്ന വിമാനത്തിൽ കയറി സ്വർഗ്ഗലോകത്തിൽ എത്തുന്നതാണ്; ഇന്ദ്രനോടുകൂടി അവിടെ സുഖം അനുഭവിക്കുകയും ചെയ്യും.

ബ്രാഹ്മണൻ, അധ്യാപനംകൊണ്ടും, യാഗ-യാജനാദികൊണ്ടും തന്റെ ജീവിതം കഴിക്കുവാൻ ശക്തനാകുന്നില്ല എങ്കിൽ, വൈശ്യവൃത്തിയേ ആശ്രയിക്കും; ആപത്തൊഴിയും കാലംവരെ വ്യാപാരം നടത്തി ജീവിക്കാം അയാൾക്ക്. വളരെ വലിയ ആപത്ത് അയാൾക്കു നേരിടേണ്ടിവന്നു എങ്കിൽ, വാളെടുത്ത് ക്ഷത്രിയജീവികയേയും ആശ്രയിക്കാവുന്നതാണ്. എന്നാലും യാതൊരവസ്ഥയിലും നീച ന്മാരേ സേവിക്കുക എന്ന 'ശ്വവൃത്തി' സ്വീകരിക്കരുത്.

ഇപ്രകാരംതന്നെ, പ്രജാപാലനം മുതലായവയാൽ തന്റെ ജീവിക നടത്താൻ രാജാവു ശക്ത നാകുന്നില്ല എങ്കിൽ, അപ്പോൾ വൈശ്യവൃത്തിയേ സ്വീകരിച്ച് വ്യാപാരാദി നടത്താം ആ ആൾക്കും. വളരെ വലിയ ആപത്തു വന്നെങ്കിൽ, നായാട്ടുനടത്തിയോ, വിദ്യാർത്ഥികളെ പഠിപ്പിച്ചിട്ടോ ആ ആപദ്ഘട്ടത്തെ ക്ഷത്രിയന്നും തരണം ചെയ്യാം. എന്നാൽ, നീചസേവയാകുന്ന ശ്വവൃത്തി അയാളും ആശ്രയിച്ചുപോകരുത്. വൈശ്യനും ആപൽക്കാലത്ത്, ശൂദ്രവൃത്തിയാകുന്ന 'സേവനം' അനുഷ്ഠിച്ച് ജീവിതം നിർവ്വഹിക്കാം. അതുപോലെ, ശൂദ്രന്ന് ആപൽകാലത്ത്, പായ് നെയ്യുക മുതലായ കാരു വൃത്തി കൈക്കൊണ്ട് ജീവിക്കാവുന്നതാണ്. ഹേ ഉദ്ധവ! ഇതെല്ലാം ആപൽക്കാലത്തേ പാടുള്ളൂ. ആപൽകാലം കഴിയുമ്പോൾ, നിമ്നവർണ്ണത്തിന്റെ വൃത്തികൊണ്ടു ജീവിക്കുവാനുള്ള താൽപര്യം എല്ലാവരും വിട്ടുകളയണം. ഗൃഹസ്ഥദ്വിജൻ, വേദാധ്യായനരൂപമായ ബ്രാഹ്മയജ്ഞവും തർപ്പണരൂ പമായ പിതൃയജ്ഞവും, ഹോമരൂപമായ ദേവയജ്ഞവും, ബലിവികിരണരൂപമായ ഭൂതയജ്ഞവും, അന്നദാനരൂപമായ അതിഥി (മനുഷ്യ)യജ്ഞവും ചെയ്തുകൊണ്ട് എന്റെ സ്വരൂപഭൂതരായ ഋഷികൾ, ദേവകൾ, പിതൃക്കൾ, മനുഷ്യർ, മറ്റുപ്രാണികൾ -ഇവരെ യഥാശക്തി പൂജിക്കണം. ഒരു ദിവസത്തേ യ്ക്കും, ഇവ മുടങ്ങാനിടയാവരുത്. ഗൃഹനാഥൻ, വലിയ-വലിയ യാഗങ്ങളും ചെയ്യേണ്ടതാണ്. എന്നാൽ, അവയ്ക്കുപയോഗിക്കുന്ന ധനം ഒന്നുകിൽ വലിയ പ്രയത്നമെന്നിയെ സ്വയം വന്നുകൂടിയ തായിരിക്കണം; അല്ലെങ്കിൽ, തന്റെ ശുദ്ധവൃത്തിദ്വാരാ സിദ്ധിച്ചതായിരിക്കണം. ഏതായാലും, കുടുംബാംഗങ്ങൾക്കും ഭൃത്യാദികൾക്കും അനുഭവിക്കാവുന്നതോ അന്യമായിട്ടു സമ്പാദിച്ചതോ ആവ രുത് ആ ധനം എന്നുള്ള നിശ്ചയം തന്നെ. ശുദ്ധമായ ധനംകൊണ്ട് കർമ്മം നടത്തിയാലേ അന്തഃകരണശുദ്ധി സിദ്ധിക്കുകയും ശുഭഫലം ഉണ്ടാവുകയും ചെയ്യൂ.

പ്രിയ ഉദ്ധവ! ഗൃഹസ്ഥൻ വളരെ അവധാനത്തോടുകൂടി ഇരുന്നുകൊള്ളണം. കുടുംബത്തിൽ തന്നെ അസക്തനായിട്ടിരിക്കരുത് അയാൾ. വലിയ കുടുംബമായിരുന്നാലും, ഭജനാദിക്കു മുടക്കു വരുത്തുകയുമരുത്. ഈ ലോകത്തിലെ സർവ്വവസ്തുക്കളും നശ്വരങ്ങളായിരിക്കുന്നതുപോലെ, സ്വർഗ്ഗാദി പരലോകങ്ങളിലേ ഭോഗങ്ങളും നശ്വരങ്ങളാണെന്നുള്ളത്, ബുദ്ധിമാനായ ഗൃഹസ്ഥൻ എപ്പോഴും ഓർത്തുകൊണ്ടിരിക്കണം. ഹേ ഉദ്ധവ! ഭാര്യാപുത്രാധികൾ, ബന്ധുസഹോദരാധികൾ, ഗുരുജനങ്ങൾ മുതലായവരോടുള്ള ചേർച്ചയും ബന്ധവും, ഒരു വഴിയമ്പലത്തിൽ വഴിപോക്കർ കൂടിച്ചേരുമ്പോൾ ഉള്ളതുപോലെയേ പരമാർത്ഥത്തിലുള്ളൂ. ഒന്നിച്ചു കൂടിയവരെല്ലാം വേറേ വേറേ വഴിയ്ക്കു പോവേ ണ്ടവരാണ്. ഉണരുന്നതുവരെയല്ലേ സ്വപ്നം കാണൂ; ഇവരോടുള്ള ചേർച്ചയും അതുപോലെയാണ്. ശരീരം ഇരിക്കുംവരെമാത്രം സംബന്ധമുണ്ട്. പിന്നീട്, ആര് ആരോടു ചോദിക്കും? ഇത്തരത്തിലുള്ള വിചാരങ്ങൾചെയ്തു, ഗൃഹസ്ഥൻ കുടുംബക്കുടുക്കിൽ കുടുങ്ങാതെ കഴിയണം. കുടുംബത്തിൽ ഒരതിഥി കഴിയുമ്പോലെ, അനാസക്തനായിട്ടുവേണം ഗൃഹസ്ഥൻ ജീവിക്കുവാൻ. ശരീരാദിയിൽ അഹങ്കാരവും, ഗൃഹാദികളിൽ മമതയും വയ്ക്കാത്തവന്ന്, കുടുംബക്കുടുക്കിനേ പേടിയ്ക്കേണ്ട; അവനതിൽ അകപ്പെടുകയില്ല. ഗൃഹസ്ഥവിഹിതധർമ്മങ്ങളാൽ എന്നേ അയാൾ പൂജിച്ചുകൊണ്ടിരി ക്കണം. അങ്ങനെ ചെയ്താൽ, ചിത്തശുദ്ധിയും എന്നോടു ഭക്തിയും അയാൾക്കുണ്ടാവുന്നതാണ്. എങ്കിൽ ശരിയായ ഭക്തി കിട്ടിയാൽ പിന്നെ, ഗൃഹത്തിൽ പാർത്താലും കൊള്ളാം; വാനപ്രസ്ഥം സ്വീകരിച്ചാലും കൊള്ളാം സന്താനങ്ങളുണ്ടെങ്കിൽ, ഭാര്യാദികളുടെ രക്ഷാഭാരം സന്താനങ്ങളിൽ സമർപ്പിച്ച് സന്യാസം കൈക്കൊള്ളാം. ഹേ ഉദ്ധവ! ഗൃഹസ്ഥജീവിതത്തെ ഇങ്ങനെ ഒതുക്കുകയ ല്ലാതെ, അതിലത്യാസക്ത്യാ കഴിയുന്നവർ, ഭാര്യാ -പുത്ര ധനാദികാമനകളിൽ കുടുങ്ങി, "അയ്യോ! അയ്യോ!" പറയാനിടയാവുന്നു; മൗഢ്യംകൊണ്ട് സ്ത്രീലമ്പടരും, കൃപണരും ആയി, "ഞാൻ-എന്റെ" എന്ന ഭാവത്തിൽ പെട്ടുപോകുന്നു. ശരിയായ ബന്ധനം അനുഭവിക്കുന്നവർ അത്തരക്കാരാണ്. അവർ കരുതും -"ഹോ! എന്റെ അച്ഛനമ്മമാർ വൃദ്ധരായല്ലോ; മക്കളാണെങ്കിൽ, വളരെ കുട്ടികൾ- കുഞ്ഞുങ്ങൾ, ഭരിക്കേണ്ടുന്നവളായ പത്നി-ഞാനില്ലാതായാൽ, ഇവരെല്ലാം ദീനരും ദുഃഖിതരും അനാ ഥരും ആയിത്തീരും. ഇവരെങ്ങനെ പിന്നെ ജീവിക്കും?" ഈവിധം, കുടുംബവാസനയാൽ മനസ്സുമ

യങ്ങിയ മൂഢൻ, വിഷയഭോഗത്തിൽ മതിവരാത്തവനാണ്. അവനതിൽ കറങ്ങിക്കുഴങ്ങുന്നു; ജീവിതം തുലയ്ക്കുന്നു.

ശ്രീ ഉദ്ധവർ ചോദിച്ചു. ഹേ ശ്രീകൃഷ്ണ! അവിടുത്തെ ആജ്ഞയാണ് വേദനങ്ങൾ. അവയിൽ കുറേ ഭാഗം കർമ്മം ചെയ്യാനുള്ള വിധികളാണ്. വേറേ കുറേ ഭാഗത്ത്, കർമ്മം ചെയ്യരുതെന്നും പറഞ്ഞിരിക്കുന്നു. ഈ വിധിനിഷേധങ്ങൾ, കർമ്മങ്ങളുടെ ഗുണ-ദോഷങ്ങൾ പരീക്ഷിച്ചറിഞ്ഞുകൊണ്ട് ഏർപ്പെടുത്തിയിട്ടുള്ളതാണോ? വർണ്ണാശ്രമഭേദങ്ങൾ, പ്രതിലോമവും അനുലോമവും ആയിട്ടുള്ള വർണ്ണസങ്കരങ്ങൾ, കർമ്മങ്ങൾക്കു വേണ്ടതും അരുതാത്തതും ആയ വസ്തുക്കൾ, ദേശം, പ്രായം, കാലം, സ്വർഗ്ഗങ്ങൾ, നരകങ്ങൾ ഇവയുടെയെല്ലാം അറിവുതരുന്നത് വേദങ്ങളാണ്. അവിടുത്തെ വാക്കുകൾ തന്നെയാണ് വേദങ്ങൾ എന്നതിൽ യാതൊരു സംശയവും ഇല്ലാതാനും. എന്നാൽ, വിധി -നിഷേധങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു അവയെല്ലാം. അവയിൽ, ഗുണദോഷ ക്ഷേമദൃഷ്ടി വയ്ക്കാതിരിക്കുകയാണെങ്കിൽ, അവ ജീവികൾക്കു മംഗളകരമായിത്തീരുന്നതെങ്ങനെയാണ്?

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു — പ്രിയ ഉദ്ധവ! ഞാൻ തന്നെ വേദത്തിൽ മറ്റു ഗ്രന്ഥങ്ങളിലും, മനുഷ്യരുടെ നന്മയ്ക്കായിട്ട്, അധികാരിഭേദേന മൂന്നുതരത്തിലുള്ള യോഗങ്ങളെ ഉപദേശിച്ചിട്ടുണ്ട്. ജ്ഞാനം -കർമ്മം-ഭക്തി ഇങ്ങനെയാണ് ആ മൂന്നു യോഗങ്ങൾ. മനുഷ്യരുടെ പരമഗുണത്തിന് ഇവയല്ലാതെ, മറ്റൊരു ഉപായവും എങ്ങും ഇല്ലതന്നെ. ഹേ ഉദ്ധവ! കർമ്മങ്ങളിലും അവയുടെ ഫലങ്ങളിലും വൈരാഗ്യംപൂണ്ട്, അവയേ ത്യജിച്ചു കഴിഞ്ഞവർ, ജ്ഞാനയോഗത്തിന് അധികാരികളാകുന്നു. ഇങ്ങനെയല്ലാതെ, കർമ്മങ്ങളിലും തൽഫലങ്ങളിലും വൈരാഗ്യം വരാത്തവർക്ക് — അവയിൽ ദുഃഖബുദ്ധിതോന്നാത്തവർക്ക് —സകാമരായവർക്ക്, കർമ്മയോഗത്തിൽ അധികാരം ഉണ്ട്. എന്നാൽ, അത്യന്തം വിരക്തരുമല്ല- അത്യന്തം അസക്തരുമല്ല, ഏതോ ജന്മാന്തര പുണ്യവശാൽ എന്റെ ലീലാകഥാദികളിൽ ശ്രദ്ധയും ഉണ്ടായിട്ടുണ്ട്- ഈ മട്ടിലുള്ളവർക്ക് ആണ് ഭക്തിയോഗത്തിൽ അധികാരം. അവർക്ക് ഭക്തിയോഗം വഴിക്കുതന്നെ സിദ്ധി ലഭിക്കുന്നു. കർമ്മസംബന്ധമായി ഒട്ടനവധി വിധിനിഷേധങ്ങൾ ഉണ്ടല്ലോ. അവയനുസരിച്ച്, കർമ്മങ്ങളിലും തൽസുഖഫലങ്ങളിലും വൈരാഗ്യം വരാതിരിയ്ക്കും വരേയ്ക്കും, അഥവാ എന്റെ ലീലാ കഥാദികളുടെ ശ്രാവണകീർത്തനങ്ങളിൽ ശ്രദ്ധ വരാതിരിക്കുംവരെയ്ക്കും, അഥവാ എന്റെ ലീലാ കഥാദികളുടെ ശ്രവണകീർത്തനങ്ങളിൽ ശ്രദ്ധ വരാതിരിക്കുംവരെയ്ക്കും- കർമ്മം ചെയ്യണം. തന്റെ വർണ്ണത്തിനും ആശ്രമത്തിനും അനുകൂലമായ ധർമ്മം ചെയ്തുകൊണ്ട്, യജ്ഞങ്ങൾ വഴിക്ക്, യാതൊരു ആശയും കാമനയും വയ്ക്കാതെ, എന്നേ ആരാധിച്ചുകൊണ്ടിരിക്കണം. നിഷിദ്ധകർമ്മങ്ങളിൽ നിന്നു തുലോം അകലുകയും, വിഹിതകർമ്മങ്ങൾ ചെയ്യുകയും വേണം. ഇങ്ങനെ ചെയ്യുന്നവന്ന് സ്വർഗ്ഗത്തിലും, നരകത്തിലും പോകേണ്ടിവരുകയില്ല. അങ്ങനെ സ്വധർമ്മത്തിൽതന്നെ ഉറച്ചു നിൽക്കുന്നവൻ സർവ്വപാപങ്ങളിൽ നിന്നും വിമുക്തനായി, പരിശുദ്ധനായിട്ട് ആ ജീവിതകാലത്തുതന്നെ വിശുദ്ധഞ്ജാനത്തേയോ, വിശുദ്ധഭക്തിയേയോ പ്രാപിക്കാൻ ഇടവരുന്നതാണ്. യഥാർത്ഥത്തിൽ കർമ്മത്തിന്റെ ഉപയോഗം, തന്റെ അന്തഃകരണത്തേ ശുദ്ധീകരിക്കുന്നതിൽ മാത്രമാണ്. ആ അന്തകരണശുദ്ധി വന്നാൽ പിന്നെ, ജ്ഞാനമോ ഭക്തിയോ ഏതെങ്കിലും ഒന്ന് ഭഗവാൻതന്നെ തരുന്നതാണ്. വിധിനിഷേധരൂപമായ കർമ്മത്തിന് അധികാരം സിദ്ധിക്കുന്ന ഈ മാനുഷ്യശരീരം, തുലോം ദുർല്ലഭമായിട്ടുള്ളതത്രേ. സ്വർഗ്ഗത്തിലും നരകത്തിലും കഴിയുന്ന ജീവന്മാർ, ഈ മനുഷ്യശരീരത്തിനു വേണ്ടി കൊതിച്ചുകൊണ്ടിരുക്കുന്നു. അന്തകരണശുദ്ധിയുണ്ടായിട്ട്, ഭക്തിയോ ജ്ഞാനമോ സിദ്ധിയ്ക്കേണമെങ്കിൽ, ഈ മനുഷ്യശരീരംകൊണ്ടേ അതുതരപ്പെടൂ. സ്വർഗ്ഗത്തിലേയും നരകത്തിലേയും അനുഭവപ്രധാനമായ ശരീരം മറ്റൊരു സാധനയ്ക്കും പറ്റിയതല്ല. ബുദ്ധിയുള്ള പുരുഷൻ നരകത്തിലും സ്വർഗ്ഗത്തിലും പോവാൻ ഇച്ഛിക്കരുത്. വീണ്ടും ഈ മനുഷ്യശരീരത്തെതന്നെ ലഭിക്കാനും കൊതിക്കരുത്. എന്തുകൊണ്ടെന്നാൽ, ഏതെങ്കിലും ശരീരത്തിൽ ഗുണബുദ്ധിയോ, അഭിമാനമോ ഉണ്ടാവുകയാണെങ്കിൽ, വാസ്തുവികസ്വരൂപത്തെ പ്രാപിക്കുന്നതിനുള്ള സാധനയിൽ പ്രമാദം സംഭവിച്ചു തുടങ്ങും. മൃത്യു കടിച്ചുപിടിച്ചുവച്ചിരിക്കുന്നതാണ് ആ മനുഷ്യശരീരമെന്നിരുന്നാലും, ഈ ശരീരം വഴിക്കാണ് പരമാർത്ഥവസ്തുവിന്റെ പ്രാപ്തി സാധ്യമായിരിക്കുന്നത്. ബുദ്ധിമാനായവർ ആ വസ്തുത മനസ്സിലാക്കി മരണം വരുന്നതിനു മുമ്പുതന്നെ, ജന്മ മൃത്യുചക്രത്തിൽ നിന്ന് എന്നെന്നേയ്ക്കുമായി വിടുതികിട്ടുന്ന മുക്തി ലഭിക്കുവാനുള്ള സാധനങ്ങൾ ചെയ്യണം. ഈ ശരീരം ഒരു മരമാകുന്നു. യമദൂതന്മാർ ഈ വൃക്ഷത്തെ എപ്പോഴും വെട്ടിമുറിച്ചുകൊണ്ടിരിക്കുകയാണ്. മുറിക്കുന്ന മരത്തിനെ ഉപേക്ഷിച്ച് പക്ഷി പറന്നുപോ

കുംപോലെ, ആസക്തിയറ്റ ജീവൻ ഈ ശരീരത്തെ ഉപേക്ഷിച്ച് മോക്ഷത്തിനു ഭാഗഭാക്കായിത്തീരുന്നു. ആസക്തനായ ജീവനോ -ദുഃഖംതന്നെ അനുഭവിക്കുന്നു! പ്രിയ ഉദ്ധവ! ഈ പകലും രാത്രിയും, നിമിഷം തോറും ശരീരത്തിന്റെ നിലനില്പുകാലത്തെ കുറച്ചു -കുറച്ചു വരുകയാണ്. ഇതറിഞ്ഞ് ഏതൊരുത്തൻ ഭയപ്പെട്ടുവിറച്ചു പോകുന്നുവോ, അവൻ ഈ ശരീരത്തിൽ ആസക്തി വയ്ക്കാതെ, പരമതത്വത്തിന്റെ ജ്ഞാനം സമ്പാദിക്കുകയും, വീണ്ടും ഇതിന്റെ ജീവന മരണങ്ങളിൽ കാരണമുണ്ടാക്കാതെ, തന്റെ ആത്മാവിൽത്തന്നെ ശാന്തനായിത്തീരുകയും ചെയ്യുന്നു. ഈ മനുഷ്യശരീരം സർവ്വശുഭഫലങ്ങളേയും പ്രാപിക്കുന്നതിനുള്ള ഒരു സാധനമാണ്. സൽകർമ്മികൾക്ക് സുലഭവും, ദുഷ്കർമ്മികൾക്ക് അത്യന്തദുർല്ലഭവും ആണ് ഇത്. സംസാരമാകുന്ന സമുദ്രത്തിന്റെ മറുകരയിൽ എത്താൻ, ഇത് നല്ല ഉറപ്പുള്ള ഒരു നൗകയാണ്. ശരണം പ്രാപിച്ചാൽ മാത്രം മതി. ഗുരുദേവൻ ഇതിൽ അമരക്കാരനായിട്ടിരിക്കും. അദ്ദേഹം ആയുധമെടുത്ത് അമരം പിടിക്കുകയും, സ്മരണമാത്രാധീനനായ ഞാനാകുന്ന അനുകൂലവായു ഇതിനേ ലക്ഷ്യസ്ഥലത്തേയ്ക്കു നയിക്കുകയും ചെയ്യുന്നതാണ്. ഇത്രയൊക്കെ സൗകര്യങ്ങളുണ്ടായിരുന്നിട്ടും, ഈ ശരീരദ്വാരാ സംസാരത്തെ കടക്കാൻ തുടങ്ങാത്തവൻ, തന്റെ കൈകൾകൊണ്ടു തന്നെ തന്റെ ആത്മാവിനെ ഹനിക്കുന്നവനാണ്; താഴെ വീഴ്ത്തുന്നവനാണ്.

പ്രിയ ഉദ്ധവ! ജ്ഞാനയോഗത്തിൽ ഇരിയ്ക്കുവാൻ ഇച്ഛിക്കുന്നവന്, ഇന്ദ്രിയജയവും വൈരാഗ്യവും കൂടാതെ കഴിയില്ല. കർമ്മങ്ങളിൽ ദുഃഖബുദ്ധിയും, അവയുടെ ഫലങ്ങളിൽ വൈരാഗ്യവും ഉണ്ടായിക്കഴിഞ്ഞ സാധകൻ അവയിൽനിന്നു പിന്തിരിഞ്ഞ്, ആത്മചിന്തം ആഭ്യസിച്ച്, തന്റെ മനസ്സിനെ ഒരു സ്ഥിരലക്ഷ്യത്തിൽ നിർത്തണം. മനസ്സിനെ ഇളകാൻ ഒട്ടും സമ്മതിക്കരുത്. മനസ്സിനെ സ്ഥിരീകരിക്കുന്ന സന്ദർഭത്തിൽ, അത് പിടിവിട്ട് അങ്ങിങ്ങ് അലയാൻ തുടങ്ങുകയാണെങ്കിൽ, സാവധാനത്തിൽ അതിനെ തടഞ്ഞ്, തത്ത്വവിചാരം ചെയ്ത് അനുരോധിപ്പിച്ച്, സ്വാധീനത്തിൽ ആക്കിത്തീർക്കണം. ഇന്ദ്രിയങ്ങളോടും പ്രണയങ്ങളോടുംകൂടി തന്റെ അധീനതയിൽ ആക്കണം. മനസ്സിനെ സ്വല്പസമയത്തേക്കു പോലും സ്വതന്ത്രമാക്കി വിട്ടുകളയരുത്. അതിന്റെ ഓരോ ഗതിയേയും, ചേഷ്ടയേയും സൂക്ഷിച്ചു നോക്കിക്കൊണ്ടിരിക്കണം. അങ്ങനെ, സത്ത്വസമ്പന്നമായ ബുദ്ധിവഴിയ്ക്ക് സാവധാനത്തിൽ മനസ്സിനെ സ്വന്തം വശത്ത് ഉറപ്പിച്ചു നിർത്തണം. സവാരിക്കുള്ള കുതിരയെ സ്വാധീനപ്പെടുത്തി നിർത്താൻ തുടങ്ങുമ്പോൾ, തന്റെ മനോഭാവത്തെ അതിനെ (കുതിരയെ) ഗ്രഹിപ്പിക്കുവാൻ ശ്രമിക്കാറുണ്ടല്ലോ. തന്റെ ഇച്ഛ അനുസരിച്ച് അതിനെ നടത്താൻ ശ്രമിക്കാറുണ്ടല്ലോ. —കൂടെകൂടെ അതിനെ സ്വാന്തനപ്പെടുത്തി സ്വാധീനീകരിക്കുമാറുണ്ടല്ലോ. —അതുപോലെ മനസ്സിനെ സ്വാന്തനപ്പെടുത്തി, മധുര —മധുരകാര്യങ്ങൾ ധരിപ്പിച്ച്, സ്വന്തം അധീനതയിൽ ആക്കണം. ഇത് പരമമായിട്ടുള്ള യോഗം ആണ്. സംഖ്യാശാസ്ത്രത്തിൽ, പ്രകൃതി മുതൽ ശരീരംവരെ ഉള്ള സൃഷ്ടിക്രമം പറഞ്ഞിട്ടുള്ളത് അനുസരിച്ച്, സൃഷ്ടിചിന്തനം ചെയ്യണം. അതുപോലെതന്നെ, ഏതൊരുക്രമത്തിൽ ശരീരാദിയ്ക്ക് പ്രകൃതിയിൽ ലയം പറഞ്ഞിട്ടുണ്ടോ, ആ ക്രമത്തിൽ ലയത്തേയും ചിന്തിക്കണം. മനസ്സ് ശാന്തവും സ്ഥിരവും ആയിത്തീരുംവരെ ആണ് ആ ക്രമം അനുസരിക്കേണ്ടത്. സംസാരത്തിൽ വിരക്തനായും, സംസാരപദാർത്ഥങ്ങളിലെല്ലാം ദുഃഖബുദ്ധി വന്നവനായും തീർന്നുകഴിഞ്ഞാൽ, അവൻ ഗുരുപദേശങ്ങളെ നല്ലവണ്ണം മനസ്സിലാക്കി, ആത്മസ്വരൂപത്തെ കൂടെകൂടെ ചിന്തിച്ചുകൊണ്ടിരിക്കുന്നതാണ്. ഈ അഭ്യാസംകൊണ്ട് വളരെ വേഗത്തിൽ മനസ്സിന്റെ ചാഞ്ചല്യം —അനാത്മാവായ ശരീരം മുതലായവയിൽ ആത്മബുദ്ധി ചെയ്തുകൊണ്ടുണ്ടായ ചാഞ്ചല്യം — നീങ്ങിപ്പോവുന്നു. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി മുതലായ യോഗമാർഗ്ഗങ്ങളിലൂടെയും, വസ്തുത്ത്വത്തിന്റെ നിരീക്ഷണ —പരീക്ഷണങ്ങൾ സാധിപ്പിച്ചുതരുന്ന ആത്മവിദ്യവഴിക്കും, പിന്നെ എന്റെ പ്രതിമയേ ഉപാസിക്കുന്നതുകൊണ്ടും —അതായത്, കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം ഈ മൂന്നുകൊണ്ടും —മനസ്സ്, പരമാത്മാവിനെ ചിന്തിയ്ക്കുവാൻ തുടങ്ങുന്നതാണ്. ഇവയല്ലാതെ വേറേ ഉപായം ഒന്നും ഇല്ലാതാനും.

ഹേ ഉദ്ധവേ! യോഗിയായവർ നിന്ദിതകർമ്മമൊന്നും സ്വതേ ചെയ്യുന്നതല്ല; അബദ്ധത്തിൽ ഏതെങ്കിലും ഒന്നു പറ്റിപ്പോവുകയാണെങ്കിൽ, അതുകൊണ്ടുണ്ടാവുന്ന പാപത്തേ യോഗാഗ്നിയിൽ ത്തന്നെ ദഹിപ്പിക്കുകയും വേണം. വേറേ കൃച്ഛ്റചാന്ദ്രായണാദി പ്രായശ്ചിത്തങ്ങൾ ഒന്നും ചെയ്യേണ്ട. അവയെല്ലാം കർമ്മികൾക്കാണ്; യോഗികൾക്കല്ല. താന്താങ്ങളുടെ അധികാരങ്ങളിൽ നിഷ്ഠ വെയ്ക്കുന്നതു തന്നെയാണ് ഗുണം. വേദങ്ങളിൽ കർമ്മസംബന്ധികളായിട്ടുള്ള വിധിനിഷേധങ്ങ

ളുടെ താൽപര്യം ഗുണത്തിന്റെയോ ദോഷത്തിന്റെയോ നിരൂപണം ചെയ്യണമെന്നല്ല; സ്വാഭാവികമായ പ്രവൃത്തിയേ സങ്കോചിപ്പിക്കണം എന്നാണ് -സ്വാഭാവികപ്രവൃത്തിയേ നിയമിച്ചു നിർത്തിക്കൊള്ളണം എന്നാണ്. അവയുടെ അഭിപ്രായം, മനുഷ്യൻ ചെയ്യുന്ന കർമ്മം ഒന്നും ആസക്തിപൂർവ്വം ആകരുത് എന്നാണ്. എന്തുകൊണ്ടെന്നാൽ, സർവ്വകർമ്മങ്ങളും സ്വഭാവേന തന്നെ അശുദ്ധങ്ങളാണ്. സർവ്വക ർമ്മങ്ങളിലും വൈരാഗ്യം വന്നവനും, അവയിൽ ദുഃഖബുദ്ധിവച്ചിട്ടുള്ളവനും, എന്റെ ലീലാകഥകളിൽ ശ്രദ്ധാലുവായിത്തീർന്നവനും, സർവ്വഭോഗങ്ങളും ഭോഗവാസനകളും ദുഃഖരൂപങ്ങളാണെന്നറിഞ്ഞവനും -എന്നാൽ അവയേ ഒന്നോടെ പരിത്യജിക്കാൻ അശക്തനും യാതൊരു സാധകനാകുന്നുവോ, അ വൻ ആ ഭോദങ്ങളെ അനുഭവിച്ചുകൊള്ളട്ടെ; എന്നാൽ, അവ ദുഃഖ ജനങ്ങൾതന്നെ എന്നുള്ള ധാരണ വിടരുത്; മനസ്സുകൊണ്ട് അവയേ നിന്ദിക്കുകയും വേണം; അവയേ ദൗർഭാഗ്യങ്ങളായിട്ടു തന്നെ ഗണിക്കുകയും വേണം; അതോടുകൂടിത്തന്നെ ആ കഷ്ടതയിൽനിന്നു വിടുതി കിട്ടുവാനായി, ശ്രദ്ധയോടും തുഷ്ടിയോടും ദൃഢനിശ്ചയത്തോടുംകൂടി എന്നെ ഭജിക്കുകയും വേണം അവൻ. ഇങ്ങനെ, ഞാൻ പറഞ്ഞ ഭക്തിയോഗം വഴിക്ക് എപ്പോഴും എന്നെ ഭജിക്കുന്ന ആ സാധകന്റെ ഹൃദയത്തിൽ ഞാൻ ചെന്നു കടന്നുകൂടും; ഞാൻ ആ ഹൃദയത്തിൽ വിളങ്ങുവാൻ തുടങ്ങിയാൽ പിന്നെ, ആ ഹൃദയത്തിന്റെ സർവ്വവാസനകളും, സർവ്വ സംസ്കാരങ്ങളും ഒന്നോടെ നശിച്ചുപോവുന്നതുമാണ്. ഇത്തരത്തിൽ സർവ്വാത്മാവായ എന്നെ സാക്ഷാൽകരിച്ചു തുടങ്ങിയാൽ, ആ സാധകന്റെ ഹൃദയ ത്തിലേ ഗ്രന്ഥി പൊട്ടിപ്പൊളിയും; അവന്റെ സർവസംശയങ്ങളും നീങ്ങും; കർമ്മവാസനകൾ സക ലവും പരീക്ഷണങ്ങളായിച്ചമയും. ഇങ്ങനെയൊക്കെയാകയാൽ, ഏതൊരു യോഗി എന്നിൽ ഭക്തിയു ള്ളവനായി, എന്നെത്തന്നെ ചിന്തിച്ചുകൊണ്ടു കഴിയുമോ, അവന്ന് ജ്ഞാനത്തിന്റേയോ വൈരാഗ്യ ത്തിന്റേയോ ആവശ്യമില്ല. എന്നേക്കുറിച്ചുള്ള ഭക്തികൊണ്ടുതന്നെ അവന്നു സർവ്വകല്യാണങ്ങളും സിദ്ധിക്കും. കർമ്മം, തപസ്സ്, ജ്ഞാനം, വൈരാഗ്യം, യോഗാഭ്യാസം, ദാനം, ധർമ്മം, മുതലായ സാധനങ്ങളാൽ ഏതൊരു സ്വർഗ്ഗമോ, അപവർഗ്ഗമോ, എന്റെ വൈകുണ്ഠധാമമോ, മറ്റൊരു വസ്തുവോ കിട്ടുമോ, അതേതും, എന്റെ ഭക്തന്, എന്നേക്കുറിച്ചുള്ള ഭക്തിയുടെ പ്രഭാവംകൊണ്ടു തന്നെ, അവൻ ആശിക്കുകയാണെങ്കിൽ, അനായാസമായിട്ടു കിട്ടും. എന്നാൽ, എന്റെ ഭക്തൻ പ്രായേണ ഇപ്പറഞ്ഞ തിലൊന്നിലും താല്പര്യം വയ്ക്കുന്നില്ല. ഇവയിൽനിന്നെല്ലാം പിന്തിരിഞ്ഞ്, എന്റെ ഭജനത്തിൽത്തന്നെ മഗ്നനായിരിക്കും ആ ഭക്തൻ. എന്റെ ഏകാന്ത ഭക്തന്മാരായ മഹാത്മാക്കൾ വലിയ ധീരന്മാരാണ്. അവർ സ്വയം യാതൊന്നും ഇച്ഛിക്കുന്നില്ല. അവർക്കു കൊടുക്കാൻ ഞാൻ ഇച്ഛിക്കുന്നു, ഞാൻ കൊടുക്കുകയും ചെയ്യുന്നു —എന്നാലും അവർക്കു വേണ്ട! പിന്നെ, മറ്റുവസ്തുക്കളുടെ കാര്യം പറയണമോ! കാവല്യമോക്ഷം സ്വീകരിക്കാൻ കൂടിയും അവർ ഇഷ്ടപ്പെടുന്നില്ല. ഹേ ഉദ്ധവരേ! സർവ്വശ്രേഷ്ഠവും, മഹാശ്രേഷ്ഠവും ആയിട്ടുള്ളത് നിരപേക്ഷത തന്നെയാകുന്നു. അതുകൊണ്ട്, നിരപേക്ഷനും നിഷ്കാമനും ആയിട്ടുള്ളവന്നുതന്നെയാണ് എന്നേക്കുറിച്ചുള്ള ഭക്തി സിദ്ധിക്കുക. വിധി-നിഷേധങ്ങൾ, ഗുണദോഷങ്ങൾ ഇവയേപ്പറ്റിയല്ലയോ അങ്ങുന്നു ചോദിച്ചത്? അവയെല്ലാം കർമ്മികർക്കുവേണ്ടി ഉള്ളവയാകുന്നു. എന്റെ ഏകാന്തഭക്തന്മാരായ മഹാത്മാക്കൾക്കും സമചിത്ത ന്മാരായി ബുദ്ധ്യതീതനായ പരമാത്മാവിനെ പ്രാപിച്ചുകഴിഞ്ഞ സ്വത്തുക്കൾക്കു, ഈ വിധിനിഷേധ കൃതങ്ങളായ പുണ്യ—പാപങ്ങളോട് യാതൊരു ബന്ധവും ഇല്ല. ഞാനിവിടെപ്പറഞ്ഞ ഈ ജ്ഞാന— ഭക്തി—കർമ്മമാർഗ്ഗങ്ങളെ ആശ്രയിക്കുന്ന ജനങ്ങൾ എന്റെ പരമകല്യാണ സ്വരൂപമായ ധാമം പ്രാപി ക്കുന്നതാണ്. എന്തുകൊണ്ടെന്നാൽ, അവർ പരബ്രഹ്മതത്വത്തെ അറിഞ്ഞുകഴിഞ്ഞു.

ശ്രീഉദ്ധവർ ചോദിച്ചു:- ഹേ ഭഗവൻ! ബ്രഹ്മവാദികളായ മഹാത്മാക്കൾ ആത്മീയഗുണത്തിന് പല വഴികളും പറഞ്ഞിട്ടുണ്ടല്ലോ. അതതിന്റെ ദൃഷ്ടിയിൽ അതെല്ലാംതന്നെ ശ്രേഷ്ഠങ്ങളാണോ, അതോ -ഏതെങ്കിലും ഒന്നിന് പ്രാധാന്യമുണ്ടോ? ഹേ സ്വാമിൻ! അവിടുന്നിപ്പോൾ അരുളിച്ചെയ്തു കഴിഞ്ഞത്, മറ്റൊന്നിന്റെയും അപേക്ഷയില്ലാത്ത ഭക്തിയോഗം തന്നെയാണ് സ്വതന്ത്രസാധനം എന്നാ ണല്ലോ. ഇത് നിഷ്കാമസാധനമാകയാൽ ഇതുകൊണ്ടുതന്നെ സകലവിധാസക്തിയും നീങ്ങിപ്പോ വും; മനസ്സ് നിന്തിരുവടിയിൽത്തന്നെ ലയിക്കുകയും ചെയ്യും- എന്നും അരുളിച്ചെയ്തു. എന്നാൽ, ഈ സാധനമാർഗ്ഗങ്ങളിൽ സർവ്വശ്രേഷ്ഠം ഇന്നതാണെന്നു നിർണ്ണയിക്കുന്നതെങ്ങനെയാണ്?—

ശ്രീകൃഷ്ണഭഗവാൻ കല്പിച്ചു — പ്രിയ ഉദ്ധവ! ഈ വേദവാങ്മയം കാലത്തിന്റെ മാറ്റത്തിൽ പ്രളയകാലത്ത് ലോപിച്ചുപോയിരിക്കുന്നു. പിന്നെ സൃഷ്ടിസമയം അടുത്തപ്പോൾ ഞാൻ എന്റെ സങ്കല്പവഴിയ്ക്കു തന്നെ ഈ ദേവാങ്മയത്തേ ബ്രഹ്മാവിന് ഉപദേശിച്ചുകൊടുത്തു. ഇതിൽ എന്റെ

ഭാഗവതധർമ്മത്തിന്റെ തന്നെ വർണ്ണനം ആണ് ഉള്ളത്. ബ്രഹ്മാവ് തന്റെ ശ്രേഷ്ഠപുത്രനായ സ്വയംഭുവനുവിന്ന് ഇതു ഉപദേശിച്ചു. മനു-ഭൃഗു, അംഗിരസ്സ്, മരീചി, പുലഹൻ, അത്രി, പുലസ്ത്യൻ, ക്രതു എന്നീ ഏഴ് ഋഷിപ്രജാപതിമാർക്ക് ഉപദേശിച്ചുകൊടുത്തു. അനന്തരം, ഈ ബ്രഹ്മർഷിക ളുടെ സന്താനങ്ങളായ ദേവ-ദാനവ-ഗുഹ്യക-മനുഷ്യ-സിദ്ധ-ഗന്ധർവ്വ-വിദ്യാധര-ചാരണ-കിന്ദേവ-കിന്നര-നാഗ-രാക്ഷസ-കിമ്പുരുഷ-വർഗ്ഗങ്ങൾ ഇതിനെ തങ്ങളുടെ പൂർവ്വജരായ ഈ ഋഷികളിൽനിന്നു തന്നെ ഗ്രഹിച്ചു. സകല ജാതികളുടേയും, സകലവ്യക്തികളുടേയും സ്വഭാവം, അവരുടെ വാസനകൾ -ഇത്യാദികൾ, സത്ത്വരജസ്തമോഗുണങ്ങളുടെ ഭേദംനിമിത്തം, ഭിന്നഭിന്നങ്ങളായിട്ടാണ് ഇരിക്കുന്നത്. അതു ഹേതുവായി, അവരിലും അവരുടെ ബുദ്ധിവൃത്തികളിലും, പിന്നെയും അനവധി ഭേദങ്ങൾ ഉണ്ട്. അതുകൊണ്ട്, അവരെല്ലാം, താന്താങ്ങളുടെ പ്രകൃതിയ്ക്കനുസരിച്ച്, ആ വേദവാങ്മയത്തിൽ നിന്ന് ഭിന്നഭിന്നങ്ങളായ അർത്ഥങ്ങളും ഗ്രഹിച്ചു. ഇങ്ങനെ വിവിധാർത്ഥങ്ങൾ തോന്നിക്കുന്ന തര ത്തിൽ ദിവ്യമായിട്ടുള്ള താണ് ആ വാങ്മയത്തിന്റെ സ്വഭാവവും. ഇത്തരം സ്വഭാവഭേദവും പരമ്പരാ ഗതമായ ഉപദേശഭേദവും നിമിത്തം, മനുഷ്യരുടെ ബുദ്ധിക്കും വിഭിന്നതകൾ വന്നുകൂടുന്നു. ഏതാ നും ആളുകൾ, യാതൊരു വീണ്ടുവിചാരവും കൂടാതെ വേദവിരുദ്ധമായ പാഖണ്ഡമതത്തേ അവ ലംബിക്കാൻ ഇടയായതും ഈ വഴിക്കുതന്നെയാണ്. പ്രിയ ഉദ്ധവ! എല്ലാവരുടേയും ബുദ്ധിയും, എന്റെ മായയാൽ മോഹിതമായികിടക്കുകയാണ്. അതിനാലാണ്, ഓരോരുത്തർ സ്വസ്വകർമ്മസംസ്കാ രങ്ങളും, സ്വസ്വരുചിഭേദങ്ങളും അനുസരിച്ച്, അത്മീയഗുണമാർഗ്ഗങ്ങളേ പല പല തരത്തിൽ പറയാ നിടയായിട്ടുള്ളത്. പൂർവ്വമീമാം സർക്കാർ ധർമ്മത്തേയും, സാഹിത്യാചാര്യന്മാർ യശസ്സിനേയും, കാമശാസ്ത്രക്കാർ കാമത്തേയും, യോഗമാർഗ്ഗക്കാർ സത്യ-ശമ-ദമാദികളേയും, ദണ്ഡനീതിക്കാർ അധി പതിത്വത്തേയും, ലോകായതികന്മാർ ദാന-ഭോഗങ്ങളേയും, മനുഷ്യജീവിതത്തിന്റെ പരമസാധ്യമായിട്ടു പറഞ്ഞുവരുന്നു. കർമ്മയോഗികൾ യജ്ഞം, തപസ്സ്, ദാനം, വ്രതം, യമം, നിയമം, മുതലായവയേ പുരുഷാർത്ഥമായി പറഞ്ഞു കൊണ്ടിരിക്കുന്നു. എന്നാൽ, ഇവയെല്ലാം കർമ്മങ്ങൾ തന്നെയാണ്. ഈ കർമ്മങ്ങളുടെ ഫലമായിട്ടു കിട്ടുന്ന ലോകങ്ങൾ ഉൽപത്തിയും നാശവും ഉള്ളവയത്രേ. കർമ്മ ങ്ങളുടെ ഫലം അവസാനിച്ചു കഴിയുമ്പോൾ, ആ ലോകങ്ങളേക്കൊണ്ട് ദുഃഖമേ അനുഭവപ്പെടുകയു ള്ളൂ. പരമാർത്ഥം പറഞ്ഞാൽ, അവരുടെ അന്തിമഗതി ഭയങ്കരമായ അജ്ഞാനം തന്നെയാണ്. ആ ലോകങ്ങളിൽ കിട്ടുന്ന സുഖം,— അതീവ തുച്ഛവും; കണക്കാക്കാനേ കൊള്ളുകയില്ല. ആ ലോക ങ്ങൾ ശോകപൂർണ്ണങ്ങളും ആണ്. അതുകൊണ്ട്, ഈ വിഭിന്നസാധനമാർഗ്ഗങ്ങളിൽ ഭ്രമിച്ച് ഉഴലാനി ടയാവരുത്.—

പ്രിയ ഉദ്ധവ! ഏതൊരുവൻ യാതൊന്നിലും കാമനയില്ലാത്തവനും, എല്ലാറ്റിലും അശ്രദ്ധനും, കർമ്മത്തിലും തൽഫലത്തിലും മനസ്സുനിർത്താത്തവനും, തന്റെ അന്തഃ കരണത്തേ സർവ്വവിധത്തി ലും എനിക്കു സമർപ്പിച്ചവനും ആകുന്നുവോ, അവർ എന്റെ സന്നിധിയിൽ, എന്നോടു കൂടെപ്പാ ർത്ത്, ഏതൊരു പരമസുഖം അനുഭവിയ്ക്കുമോ, അത് വിഷയാലോലുപരായ പ്രാണികൾക്ക് ഒരുപ്രകാ രത്തിലും കിട്ടുന്നതല്ല. കാരണം-, ഞാനാണ് സമസ്തപ്രാണികളുടേയും ആത്മാവും പ്രിയതമനും ആയിരിയ്ക്കുന്നത്. അതുതന്നെ സർവ്വവിധസംഗ്രഹ - പരിഗ്രഹങ്ങളും വർജ്ജിച്ചവനും, അകിഞ്ചന നും, തന്റെ ഇന്ദ്രിയങ്ങളെ ജയിച്ച് കീഴടക്കി, ശാന്തനും സമദർശിയും ആയിത്തീർന്നവനും, എന്നെ പ്രാപിച്ചതുകൊണ്ടുതന്നെ -എന്റെ സാന്നിധ്യാനുഭവം കൊണ്ടുതന്നെ -എപ്പോഴുമെപ്പോഴും പരിപൂർണ്ണ സന്തോഷം ഉൾക്കൊണ്ടവനും യാതൊരുത്തനാണോ, അവന് ആകാശത്തിന്റെ ഓരോമൂലയും ആന ന്ദപൂർണ്ണമാണ്. സർവ്വദിക്കുകളും സുഖമയങ്ങളാണ്. യാതൊരുവൻ എനിക്ക് ആത്മസമർപ്പണം ചെയ്തിരിക്കുന്നുവോ, അവന് ഞാനല്ലാതെ, ബ്രഹ്മപദമോ, ഇന്ദ്രപദമോ, ചക്രവർത്തിസ്ഥാനമോ; പാതാളാധിപത്യമോ - യാതൊന്നും വേണ്ട; ഞാൻ മാത്രം മതി. മറ്റുള്ളവയുടെ കാര്യം നീക്കി വച്ചുകൊള്ളുക; യോഗമാർഗ്ഗത്തിലേ വലിയ വലിയ സിദ്ധികളേയും, മോക്ഷത്തേക്കൂടിയും അയാൾ ഇഷ്ടപ്പെടുന്നില്ല - ആശിക്കുന്നില്ല. ഹേ ഉദ്ധവ! ഇതു നിമിത്തം തന്നെയാണ്, എനിക്ക് അങ്ങയെപ്പോ ലെയുള്ള ഭക്തന്മാർക്കൊപ്പം, എന്റെ പുത്രനായ ബ്രഹ്മാവിനേയോ, എന്റെ ആത്മാവായ ശങ്കര നേയോ, എന്റെ സഹോദരനായ ബലരാമനേയോ, എന്റെ ഭാര്യയായ ശ്രീദേവിയേയോ ഇഷ്ടപ്പെടാ ത്തത്. അധികം പറയണമെന്നുണ്ടോ? എന്റെ പ്രിയ ഭക്തന്മാരേ ഞാൻ എത്ര ഇഷ്ടപ്പെടുന്നു വെന്നോ, അത്രയ്ക്ക് എന്നേപ്പോലും ഞാൻ ഇഷ്ടപ്പെടുന്നില്ല. കേൾക്കൂ ഉദ്ധവ! യാതൊരപേക്ഷയും ഇല്ലാത്തവനും വിഷയചിന്തനത്തിൽ നിന്നു സർവ്വഥാ പിന്തിരിഞ്ഞ് എന്നെത്തന്നെ ചിന്തിച്ചു ചിന്തിച്ചു.

മല്ലീനനായിത്തീർന്നവനും, രാഗ ദ്വേഷാദിവിട്ട് സർവ്വസമദൃഷ്ടി കൈക്കൊണ്ടവനും ആയ മഹാത്മാവുണ്ടല്ലോ, അദ്ദേഹത്തിന്റെ പുറകേ ഞാൻ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുകയാണ്; എന്തിന്? - അദ്ദേഹത്തിന്റെ കാലടിപ്പൊടി പറന്ന് എന്റെമേൽ പറ്റിപ്പിടിക്കുമല്ലോ, അതുകൊണ്ട് ഞാൻ പരിശുദ്ധനായി സംഗ്രഹ-പരിഗ്രഹങ്ങളും വിട്ടവനും, ശരീരാദികളിൽ പോലും അഹന്താ മമതകൾ വിട്ടവനും, എന്നേക്കുറിച്ചുള്ള പ്രേമത്തിൽത്തന്നെ ചിത്തം നിർത്തിയിരിക്കുന്നവനും , സംസാരവാസനകളിലെല്ലാം നിന്ന് ഉപരമിച്ചവനും, തന്റെ മഹത്ത്വവും ഔദാര്യവും നിമിത്തം സമസ്തപ്രാണികളിലും സ്വാഭാവികമായിത്തന്നെ ദയയേയും സ്നേഹത്തേയും തൂകുന്നവനും, യാതൊരുതരം കാമനയേയും ബുദ്ധിയാൽപോലും സ്പർശിക്കാത്തവനും ആയിട്ടുള്ളവന്ന്, എന്റെ യാതൊരു പരമാനന്ദസ്വരൂപം അനുഭവപ്പെടുമോ, അത് മറ്റാർക്കും അറിയുവാൻ സാധ്യമല്ല. ആ പരമാനന്ദം കേലനിരപേക്ഷതയിൽ നിന്നു മാത്രമേ സംഭവിക്കുകയുള്ളൂ,—

ഉദ്ധവ! ഇത് ഉത്തകമഭക്തന്മാരുടെ കഥയാണ്. വേറേ തരത്തിലും എന്റെ ഭക്തന്മാരുണ്ട്; ഇന്ദ്രിയജയം പൂർണ്ണമായി സാധിച്ചിട്ടില്ലാത്തവർ; അവരേ വിഷയങ്ങൾ കൂടെക്കൂടെ ചെന്ന് ഉപദ്രവിക്കും —തീർച്ച; എങ്കിലും അവർ വിഷയങ്ങൾക്കു കീഴ്പെട്ടുപോകുന്നില്ല; വിഷയങ്ങളാൽ മങ്ങിപ്പോകുന്നുമില്ല. കാരണം, അവരുടെ ഹൃദയങ്ങളിൽ വിഷയങ്ങളേക്കാൾ എന്നേക്കുറിച്ചുള്ള ഭക്തിയാണ് ഉറച്ചുകിടക്കുന്നത് —ഭക്തിക്കാണ് അവിടെ ശക്തി. ആ ഭക്തി അവരെ അവശ്യം രക്ഷിച്ചുകൊള്ളും കത്തിക്കാളുന്ന തീയ് വലിയ വലിയ വിറകുകെട്ടുകളേപ്പോലും ചുട്ടു വെണ്ണീറാക്കുന്നില്ലേ? അതുപോലെ എന്നേക്കുറിച്ചുള്ള ഭക്തി സമസ്തപാപരാശികളേയും തികച്ചും ദഹിപ്പിച്ചുകളയുന്നു. ഹേ ഉദ്ധവ, സുഹൃത്തേ! ഞാൻ ഉള്ളതു പറഞ്ഞുതരുകയാണ്; യോഗസാധന ജ്ഞാന —വിജ്ഞാനങ്ങൾ, ധർമ്മാനുഷ്ഠാനം, ജപ സ്വാധ്യായങ്ങൾ, തപഃ സന്യാസങ്ങൾ ഇവയ്ക്കൊന്നും ഞാൻ അത്ര സുലഭനല്ല; ഇതിനൊക്കെ അധികം ഭക്തിക്കു സുലഭനാണ്. ആ ഭക്തി അനന്യപ്രേമമായി ആയിരിക്കണം എന്നുമാത്രം. മറ്റേതു സാധനത്തിലാണ് ഇത്രയും (ഭക്തിയിലെന്നതുപോലെ) ആത്മീയത ഉള്ളത്? സജ്ജനങ്ങളുടെ പ്രിയതമനായ ആത്മാവാണ് ഞാൻ. അനന്യശ്രദ്ധയും അനന്യഭക്തിയുംകൊണ്ടേ എന്നെ പിടികിട്ടുകയുള്ളൂ; അവയിൽ ഞാനകപ്പെടുകയും ചെയ്യും. ഇതൊന്നേ എന്നേ പ്രാപിക്കുന്നതിന് ഉപായവും ഉള്ളൂ. ജന്മനാ ചണ്ഡാലനായവനേയും, എന്നേക്കുറിച്ചുള്ള ഏകാന്ത ഭക്തി പവിത്രീകരിക്കുന്നതാണ്. പിന്നെ, ഉയർന്നജാതിക്കാരേപ്പറ്റി പറയുവാനില്ലല്ലോ. നേരേമറിച്ച്, എന്നോട് ഭക്തിതോന്നാത്തവനാണ്, സത്യ—ദയായുക്തമായ ധർമ്മവും, തപോക്തമായ വിദ്യയും ഒന്നും, ശരിയായ ആത്മപവിത്രീകരണമായിത്തീരുന്നില്ല; തീരുകയുമില്ല. ഭക്തിവശാൽ ദേഹം മുഴുവനും പുളകംകൊള്ളാതിരിക്കുകയും മനസ്സലിഞ്ഞ് ഗദ്ഗദം ഭവിക്കാതിരിക്കുകയും ആനന്ദക്കണ്ണീർ ഒഴുകാതിരിക്കുകയും അന്തരാംഗവും ബഹുരാംഗവുമായ ഭക്തിലഹരിയിൽ ചിത്തം മുങ്ങിപ്പൊങ്ങാതിരിക്കുകയും ചെയ്യുവോളം, ആ സാധകന് ശുദ്ധനാകാനുള്ള സന്ദർഭം കിട്ടുന്നില്ല. ഭക്തികൊണ്ട് വാക്കു ഗദ്ഗദീഭവിക്കുകയും, ചിത്തമലിഞ്ഞ് ഒരുവഴിക്കൊഴുകുകയും, അധികസമയവും കരഞ്ഞുകൊണ്ടിരിക്കുകയും, ഇടയ്ക്കിടെ അചിരിച്ചുകൊണ്ടിരിക്കുകയും, ചിലപ്പോൾ നിർല്ലജ്ജനായി ഉറക്കെ പാടിക്കൊണ്ടിരിക്കുകയും, മറ്റുചില സമയത്ത് നൃത്തം ചെയ്യുകയും ചെയ്യുന്നത് ഏതൊരു ഭക്തനാണോ, അവൻ ഹേ ഉദ്ധവ! അവനേ മാത്രമല്ല, ലോകത്തെ മുഴുവനും ശുദ്ധീകരിക്കുന്നവനാകുന്നു. സ്വർണ്ണത്തെ തീയിൽ വറുക്കുമ്പോൾ അതിന്റെ മലിന്യം നീങ്ങി അതു തങ്കമായി തനിസ്വരൂപത്തിൽ കാണപ്പെടുന്നില്ലേ? അതുപോലെ എന്നേക്കുറിച്ചുള്ള ഭക്തിയോഗം വഴിക്ക് ആത്മാവ് കർമ്മവാസനകളേ എല്ലാം വിട്ട്, എന്നെത്തന്നെ പ്രാപിക്കുന്നതാണ്; എന്തുകൊണ്ടെന്നാൽ, ആ ആത്മാവിന്റെ വാസ്തവികസ്വരൂപം ഞാൻതന്നെയത്രേ. ഹേ ഉദ്ധവ! എന്റെ പരമപാവനമായ ലീലാ-കഥകളുടെ ശ്രവണവും കീർത്തനവും നിമിത്തം ചിത്തമാലിന്യം കുറഞ്ഞു കുറഞ്ഞുവരുന്തോറും, ആ ചിത്തത്തിന് പരമസൂക്ഷ്മമായ വാസ്തവികതത്ത്വത്തിന്റെ ദർശനം സിദ്ധിക്കുവാൻ തുടങ്ങും. അജ്ഞനമെഴുതിയാൽ കണ്ണിന്റെ ദോഷം നീങ്ങി സൂക്ഷ്മദർശനത്തിനുള്ള ശക്തി സിദ്ധിച്ചു കാണുന്നില്ലേ? അതുപോലെ.—

എപ്പോഴും ഇടവിടാതെ വിഷയങ്ങളേത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്നവന്റെ ചിത്തം, ആ വിഷയങ്ങളിൽത്തന്നെ കുടുങ്ങി കിടക്കാതെ നിവൃത്തിയില്ല; അതുപോലെ, എന്നെത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്നവന്റെ ചിത്തം എന്നിൽത്തന്നെ ലയിക്കാതെയും ഇരിക്കവയ്യ. അതുകൊണ്ട് അങ്ങ്, മറ്റു സാധനകളുടേയും ഫലങ്ങളുടേയും ചിന്ത കൈവിട്ടു കളഞ്ഞേയ്ക്കണം. പ്രിയ ഉദ്ധവ! എന്നേക്കവിഞ്ഞ്, ഞാനല്ലാതെ, യാതൊന്നും തന്നെ ഇല്ല എന്ന് എത്രയോ തവണ പറഞ്ഞുതന്നുവല്ലോ!

എന്തെങ്കിലും ഉണ്ടെന്നു തോന്നുന്നതെല്ലാം, സ്വപ്നത്തിൽ കാണുന്നതുപോലെയും, മനോരാജ്യത്തിൽ കോട്ടകെട്ടുംപോലെയും തന്നെയാണ്. അതുകൊണ്ട്, എന്നെത്തന്നെ അങ്ങു ചിന്തിച്ചുകൊണ്ടിരിക്കുക; അങ്ങനെ ഹൃദയം ശുദ്ധമാക്കിതീർക്കുക. മനസ്സിനെ പൂർണ്ണമായും, ഏകാഗ്രതയോടുകൂടിയും എന്നിൽത്തന്നെ ഉറപ്പിക്കുക. തന്റെ മനസ്സും ഇന്ദ്രിയങ്ങളും തന്റെ അധീനതയിൽത്തന്നെ ആക്കിനിർത്തുകയാണ് ആദ്യംവേണ്ടത്. പിന്നെ സ്ത്രീകളേയും സ്ത്രീസംഗലോലന്മാരേയും, തന്നോടടുപ്പിക്കാതെ, അവരിൽനിന്നും അതിദൂരത്തു നിന്നുകൊള്ളണം. പരിശുദ്ധമായ ഏകാന്തസ്ഥാനത്തിരുന്ന്, വളരെ ശ്രദ്ധയോടുകൂടി, എന്നെത്തന്നെ ചിന്തിക്കുകയാണ് പിന്നെ വേണ്ടത്. പ്രിയ ഉദ്ധവ! ഇക്കാര്യം പ്രധാനമായി ഗൗനിക്കാനുള്ളതാകുന്നു:- സ്ത്രീകളുടേയും സ്ത്രീസംഗതികളുടേയും സമ്പർക്കംകൊണ്ട് പുരുഷന് എത്രമാത്രം ക്ലേശവും കഷ്ടപ്പാടും ബന്ധനവും ഉണ്ടാവാമോ, എത്ര കഷ്ടവും അകപ്പെടലും, മറ്റൊന്നുകൊണ്ടും ഒരുത്തനു സംഭവിക്കുന്നതല്ല.

ശ്രീ ഉദ്ധവൻ ചോദിച്ചു:- ഹേ കൃഷ്ണാ, ഏതുരൂപത്തിലും, ഏതു ഭാവത്തിലും, ഏതു പ്രകാരത്തിലും ആണ് ധ്യാനിക്കേണ്ടത്? ഈ ധ്യാനരഹസ്യം അറിഞ്ഞാൽ കൊള്ളാം. പറഞ്ഞുതന്നാലും.

ശ്രീകൃഷ്ണഭഗവാൻ പറഞ്ഞു:- പ്രിയ ഉദ്ധവ! ഉയർന്നതും താഴ്ന്നതുമല്ലാത്ത ഇരിപ്പിടത്തിൽ (ആസനത്തിന്മേൽ) ശരീരം വയ്ക്കാതെ, നേരേ —മനസ്സമാധാനത്തോടുകൂടെ ഇരിക്കുകയാണ് ആദ്യം വേണ്ടത്. കൈകൾ തന്റെ മടിയിൽ വയ്ക്കുകയും, ദൃഷ്ടി മൂക്കിന്റെ അറ്റത്ത് ഉറപ്പിക്കുകയും ചെയ്യുക പിന്നെ. പൂരകം കുംഭകം, രേചകം; രേചകം, കുംഭകം, പൂരകം —ഇക്കണക്കിന് പ്രാണായാമം ചെയ്ത്, നാഡികളേ ശുദ്ധമാക്കുകയാണ് അനന്തരകർത്തവ്യം. ഈ പ്രാണായാമത്തിന്റെ അഭ്യാസം ക്രമത്തിൽ ക്രമത്തിൽ വർദ്ധിപ്പിച്ചുകൊണ്ടുവരണം. എന്നിട്ട്, മണിനാദംപോലെയുള്ള സ്വരം അതിൽ സ്ഥിരീകരിക്കണം. ആ സ്വരധാര മുറിയാൻ ഇടകൊടുക്കരുത്. ഇങ്ങനെ ദിവസംതോറും, മൂന്നുതവണ പതുപ്പത്തു പ്രാണായാമം പ്രണവസംഹിതമായിട്ടു ചെയ്തു ശീലിച്ചുകൊള്ളണം. ഇപ്രകാരം ശീലിച്ചാൽ, ഒരു മാസത്തിനിടയ്ക്ക് പ്രാണവായു സ്വാധീനപ്പെട്ടുകിട്ടും. അതിന്റെ ശേഷം, ഹൃദയം ഒരു താമരപ്പൂവാണെന്നും, അതിന്റെ തണ്ട് മുകളിലും, പൂവ് കീഴ്പ്പോട്ട് അഭിമുഖവുമാണെന്നും, ഈ വിധം ശരീരാന്തർഭാഗത്തിരിക്കയാണ് അത് എന്നും ധ്യാനിക്കണം. പിന്നെ, ആ പൂവിന്റെ മുഖം മുകളിലേയ്ക്കായി അതു വിടർന്നിരിക്കുകയാണ് എന്നും, അതിന്ന് വൃ-ഇതളുകൾ ഉണ്ടെന്നും, അതിന്റെ ഒത്തമദ്ധ്യത്തിൽ മഞ്ഞ-മഞ്ഞയായ കോമളകർണ്ണിക ഉണ്ടെന്നും ധ്യാനിക്കുക. ആ കർണ്ണികയിൽ ക്രമേണ സൂര്യൻ ചന്ദ്രൻ അഗ്നി-ഇവരെ ധ്യാനിച്ചിരുത്തണം. പിന്നീട് അഗ്നിയുടെ ഉള്ളിൽ എന്റെ രൂപം ധ്യാനിക്കുക. എന്റെ സ്വരൂപം ധ്യാനത്തിന് ഏറ്റവും പറ്റിയതാണ്. മഹാമംഗളമയമാണ്. എന്റെ അവയവങ്ങളുടെ ഘടന വളരെ സുന്ദരതരമാണ്. ഇത്ര ശാന്തിമയമായ രൂപം വേറെയില്ല. മുഖകമലം അത്യന്തം വികസിതവും സുരുചിരവും ആകുന്നു. മുട്ടുതൊട്ടു നീണ്ടുകിടക്കുന്ന നാലു മനോഹരഭുജങ്ങൾ ഉണ്ട്. അതിസുന്ദരവും, മനോഹാരിയുമാണ് കഴുത്ത്. കവിൾത്തടങ്ങൾ മിനുമിനുത്തതും, മരതകമണിപോലെ വിളങ്ങുന്നതുമാകുന്നു. മന്ദഹാസം നിരന്തരമായി മുഖത്തുനിന്ന് പ്രവഹിച്ചുകൊണ്ടിരിക്കുന്നു. വലുപ്പം ഒപ്പമായിട്ടുള്ള രണ്ടുകാതുകളിലും, മകുരാകൃതിയിലുള്ള കുണ്ഡലങ്ങൾ തിളങ്ങിക്കൊണ്ടിരിക്കുന്നു. മഴമുകിൽപോലെ കറുത്തുമിനുത്ത ശരീരത്തിൽ മഞ്ഞപ്പട്ടുടയാട പാറിക്കൊണ്ടിരിക്കുന്നതു കാണുന്നില്ലേ? മാറിടത്തിൽ ഇടത്തും വലത്തും ശ്രീദേവിയുടേയും, ശ്രീവത്സത്തിന്റെയും ചിഹ്നങ്ങൾ വിളങ്ങുന്നുണ്ടല്ലോ! കൈകൾ നാലിലും, ക്രമേണ ശംഖ -ചക്ര -ഗദാ പദ്മങ്ങൾ വിലസുന്നതുമുണ്ടല്ലോ! കഴുത്തിൽ വനമാല നീണ്ടു ഞാന്നുകിടക്കുന്നു. പാദങ്ങളിൽ നൂപുരങ്ങളുടെ ശോഭയും കളിയാടിക്കൊണ്ടിരുന്നു. കൗസ്തുഭമണിയും കഴുത്തിൽ അണിഞ്ഞിട്ടുണ്ട്. അതാതു സ്ഥാനങ്ങളിൽ തിളങ്ങിക്കൊണ്ടിരുന്ന കിരീടം, കങ്കണം, കടിസൂത്രം (അരഞ്ഞാൺ), തോൾവള എന്നിവയുമുണ്ട് ആ സ്വരൂപത്തിൽ. എന്റെ ഓരോ അംഗവും അതിസുന്ദരവും ഹൃദയഹാരിയുമാണന്നേ പറയേണ്ടു. സുന്ദരമുഖവും, സ്നിഗ്ദ്ധകടാക്ഷവും കൃപാ-പ്രസാദങ്ങളെ വർഷിച്ചുകൊണ്ടിരിക്കുകയാണ്. ഹേ ഉദ്ധവ! എന്റെ ഈ സുകുമാരരൂപത്തെത്തന്നെ വേണം ധ്യാനിക്കുവാൻ. എന്റെ രൂപത്തിന്റെ ഓരോ അംഗവത്തിലും മനസ്സുനിർത്തിശ്ശീലിക്കണം ധ്യാനത്തിൽ—

ബുദ്ധിമാനായ പുരുഷൻ, മനസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളിൽനിന്നും പിടിച്ചുമാറ്റണം; എന്നിട്ട്, മനസ്സിനെ ബുദ്ധിയാകുന്ന സാരഥിയുടെ സഹായത്തോടെ, എന്നിൽ തൊടുത്തുനിർത്തണം. അഥവാ എന്റെ ഏതെങ്കിലും അവയവത്തിൽ തൊടുക്കുന്നതും നല്ലതു

തന്നെ. ശരീരത്തെ മുഴുവൻ ധ്യാനിക്കാൻ തുടങ്ങുമ്പോൾ, ചിത്തത്തേ പിടിച്ചുവലിച്ച് ഒരു സ്ഥാനത്തുതന്നെ സ്ഥിരപ്പെടുത്തി നിർത്തുക; അതു മുഖത്തുതന്നെയും ആക്കുക. മന്ദഹാസമാധുര്യം നിറഞ്ഞിരിക്കുന്ന ആ മുഖകമലത്തെതന്നെയാണ് ധ്യാനിക്കേണ്ടത്. മനസ്സു മുഖാരവിന്ദത്തിൽ ഉറച്ചുപോയാൽ പിന്നെ മെല്ലെ അവിടെനിന്നും ആകർഷിച്ച് എടുത്ത് ആകാശത്തിൽ സ്ഥിരീകരിക്കണം. പിന്നെ ആകാശധ്യാനവും വിട്ട്, എന്റെ സ്വരൂപത്തിൽത്തന്നെ മനസ്സിനെ കയറ്റണം. അപ്പോൾ എന്നെ അല്ലാതെ മറ്റൊന്നിനേയും ചിന്തിക്കരുത്. ഈ വിധത്തിൽ ചിത്തം വശീഭൂതമായിക്കഴിഞ്ഞാൽ പിന്നെ, ഒരു ജ്യോതിസ്സ് മറ്റൊരു ജ്യോതിസ്സിൽ ലയിച്ച് ഏകീഭവിക്കും പോലെ, തന്നിൽ എന്നേയും സർവ്വാത്മാവായ എന്നിൽ, തന്നെയും ഒന്നായിട്ട് കണ്ട് അനുഭവപ്പെടുവാൻ തുടങ്ങും. യാതൊരു യോഗി, ഇങ്ങനെ തീവ്രമായ ധ്യാനയോഗദ്വാരാ എന്നിൽത്തന്നെ തന്റെ ചിത്തത്തേ സംയമനം ചെയ്യുന്നുവോ, അവന്റെ ചിത്തത്തിൽനിന്ന്, അനേകത്വവും തൽസംബന്ധിയായ ജ്ഞാനവും അവയേ പ്രാപിക്കാനുള്ള കർമ്മങ്ങളേപ്പറ്റിയുള്ള ഭ്രമവും വളരെ വേഗം നിവർത്തിക്കപ്പെടുന്നു.—

ഉദ്ധവർ ഭഗവാനോടു വാനപ്രസ്ഥത്തെപ്പറ്റിയും സന്യാസത്തെപ്പറ്റിയും ചോദിക്കുകയുണ്ടായി. ഭഗവാൻ അതിനു സമാധാനം പറഞ്ഞു.

“ഗൃഹസ്ഥൻ വാനപ്രസ്ഥം സ്വീകരിക്കുന്നെങ്കിൽ ആദ്യം ഭാര്യയെ പുത്രനേ ഏല്പിക്കുക. അല്ലെങ്കിൽ തന്നോടൊത്തു കൊണ്ടുപോകാം ആയുസ്സിന്റെ മൂന്നാമത്തെ ഭാഗം ശാന്തചിത്തനായി കാട്ടിൽപാർത്തുതന്നെ കഴിച്ചുകൂട്ടുകയാണ് വേണ്ടത്. വനത്തിലെ പരിശുദ്ധമായ കായ്കിഴങ്ങുകൊണ്ടു വേണം പിന്നെ അയാൾ ജീവിക്കാൻ. വസ്ത്രത്തിന്റെ സ്ഥാനത്ത് മരവുരി ധരിക്കുകയോ പുല്ലു മുതലായവയോ, മൃഗചർമ്മാദിയോ ധരിക്കുകയോ വേണം. തലമുടി, രോമങ്ങൾ, നഖം, താടിമീശ മുതലായ ദേഹമലങ്ങളെ കളയരുത് - വളർത്തണം. ദന്തധാവനം ചെയ്യരുത്. മൂന്നുനേരവും മുങ്ങിക്കുളിയ്ക്കണം. നിലത്തേ കിടക്കാവൂ. ചൂടുള്ള കാലത്ത് പഞ്ചാഗ്നിമധ്യത്തിൽ തപിയ്ക്കണം. വർഷത്തിൽ, തുറന്നമൈതാനത്തിൽ പാർത്ത് മഴകൊണ്ടുംകൊണ്ടു കഴിയണം. തണുപ്പുകാലത്ത് കഴുത്തോളം വെള്ളത്തിൽ ഇറങ്ങിനിന്നുകൊള്ളണം. ഇങ്ങനെ കഠിന തപോമയമായ ജീവിതംവേണം നയിക്കുവാൻ അയാൾ. കായ്കിഴങ്ങു മുതലായവ തീയിൽ ചുട്ടുതിന്നാൽ വിരോധമില്ല. അഥവാ, പഴം മുതലായതുകൊണ്ടും, കാര്യം നിർവ്വഹിക്കാം. ഭക്ഷ്യത്തെ ചതയ്ക്കുകയോ മറ്റോ വേണമെങ്കിൽ, ഉരലിലിട്ടു ചതയ്ക്കാം. വെറും കല്ലിന്മേൽ വച്ചും ചതയ്ക്കാം. രണ്ടുമല്ലെങ്കിൽ ദന്തോലൂഖലൻ (പല്ലുകൊണ്ടുതന്നെ ചതച്ചു ചവച്ചു കഴിക്കുന്നവൻ) ആയിട്ടും കഴിയാം. ഏതു പദാർത്ഥം എവിടെനിന്ന്, എപ്പോൾ കൊണ്ടുവരണം, എന്തെല്ലാം കൊണ്ടുവരണം, തനിയ്ക്കു വേണ്ടുന്നതെന്തൊക്കെ ഇത്യാദിയെല്ലാം അറിഞ്ഞ്, വാനപ്രസ്ഥൻ അതെല്ലാം തന്നെത്താൻ പോയി, ശേഖരിക്കണം: അതായത്, പുതിയ പുതിയ കന്ദ-മൂല ഫലാദികൾ താനേ ശേഖരിച്ചുകൊള്ളണം. ദേശകാലാദികളുടെ ജ്ഞാനമില്ലാത്തവർ വല്ലപാടും കൊണ്ടുവന്നതോ യഥാകാലമല്ലാതെ കൊണ്ടുവന്നതോ ഉപയോഗിക്കരുത്. വരി മുതലായ വനധ്യാനംകൊണ്ടു വേണം ഹവിസ്സു മുതലായതു തയാറാക്കുവാൻ. അവകൊണ്ടു തന്നെ യഥാകാലം ആഗ്രയണം തുടങ്ങിയ വൈദികകർമ്മങ്ങൾ നിർവ്വഹിക്കുകയും വേണം. വേദവിഹിതമായ പശുഹിംസയോടുകൂടിയ യജ്ഞം ചെയ്ത്, വാനപ്രസ്ഥൻ എന്നെ സേവിക്കരുത്. എന്നാൽ, വേദജ്ഞന്മാർ പറഞ്ഞിട്ടുണ്ട് അഗ്നിഹോത്രം, ദർശനം, പൗർണ്ണമാസം, ചാതുർമ്മാസ്യം മുതലായതെല്ലാം, ഗൃഹസ്ഥനെപ്പോലെതന്നെ വാനപ്രസ്ഥനും ചെയ്തുകൊള്ളണം എന്ന്. ഈ വിധത്തിൽ കഠിനതപസ്സു ചെയ്തുചെയ്തു വാനപ്രസ്ഥന്റെ ദേഹത്തിലെ മാംസങ്ങളെല്ലാം വരണ്ടുപോവും; ഞരമ്പുകൾ ഓരോന്നും ദേഹത്തു പൊങ്ങികണ്ടുതുടങ്ങും. ഇങ്ങനെയുള്ള തപസ്സിന്റെ മഹിമയാൽ, തപോമയനായ എന്നെ തപസ്സുകൊണ്ട് ആരാധിക്കുകയാൽ, ആദ്യം ഋഷിലോകത്തിൽ എത്തും വാനപ്രസ്ഥൻ. അനന്തരം, അവിടെനിന്നും എന്റെ അടുക്കലേക്കും വന്നുചേരും. കാരണം, തപസ്സ് എന്റെതന്നെ സ്വരൂപമായിരിക്കുന്നതത്രേ. പ്രിയ ഉദ്ധവ! ഈ തപസ്സനുഷ്ഠിക്കുന്നതു അത്രയും ക്ലേശകരംതന്നെ. ഇത് നിനക്കറിയാവുന്നതും ആകുന്നു. ഈ തപസ്സു വഴിയ്ക്ക്, പരമകല്യാണമയമായ മോക്ഷം സിദ്ധിക്കുന്നതുമാണ്. ഇങ്ങനെയിരുന്നിട്ടും സ്വർഗ്ഗം ബ്രഹ്മലോകം മുതലായ തുച്ഛഫലങ്ങൾക്കുവേണ്ടി, ഈ തപസ്സു ചെയ്യുന്നവരേക്കാൾ മൂഢന്മാർ ആരെങ്കിലും ഉണ്ടാകുമോ? അതുകൊണ്ട്, തപോനുഷ്ഠാനും എപ്പോഴും നിഷ്കാമഭാവത്തോടുകൂടിത്തന്നെ വേണം ചെയ്യുവാൻ—

പ്രിയ ഉദ്ധവ! തന്റെ ആശ്രമോചിത നിയമങ്ങളെ പാലിയ്ക്കുവാൻ വാനപ്രസ്ഥൻ ശക്തിയറ്റവ നായിത്തീരുന്നു എങ്കിൽ, വാർദ്ധക്യം നിമിത്തം ദേഹം സ്വാധീനമല്ലാതായിത്തീരുന്നുവെങ്കിൽ, അ പ്പോൾ യജ്ഞാഗ്നികളെ ഭവാനാദ്വാരാ തന്റെ അന്തഃകരണത്തിൽ ആക്കിയിട്ട്, മനസ്സ് എന്നിൽ ത്തന്നെ നിർത്തി, അഗ്നിയി പ്രവേശിക്കാം. വിരക്തനല്ലാത്ത വാനപ്രസ്ഥന്നാണ് ഈവിധമുള്ള വിധി. അതല്ല, കാമ്യകർമ്മങ്ങളുടെ ഫലസ്വരൂപമായിട്ടു കിട്ടുന്ന ദിവ്യലോകങ്ങൾ വെറും നരകതുല്യങ്ങളാണ്, ദുഃഖപൂർണ്ണങ്ങളാണ് എന്നറിഞ്ഞ്, ലോക പരലോകങ്ങളിൽ പരമവൈരാഗ്യം വന്നു കഴിഞ്ഞു. എങ്കിൽ വിധപൂർവ്വം യജ്ഞാഗ്നികളെ പരിത്യജിച്ച് ആ ആൾ സന്യസിയ്ക്കണം. അങ്ങനെ സന്യസിയ്ക്കാൻ തീർച്ചപ്പെടുത്തുന്ന വാനപ്രസ്ഥൻ, വേദവിധിയനുസരിച്ച്, അഷ്ടവിധശ്രാ ദ്ധങ്ങളും പ്രാജാപത്യയജ്ഞം ചെയ്ത് എന്നെ ആരാധിക്കണം. അനന്തരം, തന്റെ സർവ്വസ്വവും ഋത്വിക്കിനായിട്ടു കൊടുക്കണം. യഞ്ജാഗ്നികളെ തന്റെ പ്രാണങ്ങളിൽ  ലയിപ്പിക്കുക. അതിനുശേ ഷം, ഏതെങ്കിലും സ്ഥാനത്തേയോ വസ്തുവിനെയോ വ്യക്തിയേയോ ആശ്രയിക്കാതെ, സ്വച്ഛന്ദമായി സഞ്ചരിച്ചുകൊള്ളുക.

സന്യാസിയ്ക്കു വസ്ത്രം ധരിക്കണമെങ്കിൽ, കൗപീനവും, അതു മറയ്ക്കാൻമാത്രം ഒരു ശീല ത്തുണ്ടും ധരിയ്ക്കാം. അതിൽകൂടുതൽ പാടില്ല. ആശ്രമോചിതമായ ദണ്ഡും കമണ്ഡലുവും അ ല്ലാതെ, വേറെ സാധനമൊന്നും തന്റെ സമീപത്തു സംഭരിച്ചുവയ്ക്കരുത്. ആപത്തല്ലാത്ത കാലത്തേ വ്യവസ്ഥയാണ് ഇപ്പറഞ്ഞത്. ഭൂമിയിൽ നോക്കി നല്ലവണ്ണം ശോധനചെയ്തിട്ടുവേണം, നടക്കുമ്പോ ൾ ഓരോ കാലടിയും വയ്ക്കുവാൻ. വസ്ത്രംകൊണ്ട് അരിച്ച വെള്ളമേ കുടിയ്ക്കാവൂ. സത്യംകൊണ്ടു പവിത്രമായ വാക്കേ പറയാവൂ. മനസ്സിനു വളരെ തൃപ്തിയുള്ള കാര്യം മാത്രമേ ചെയ്യാനും പാടു ള്ളു. അതുതന്നെ ആലോചിച്ച് ഉറച്ചിട്ടു വേണംതാനും. കേവലം ദണ്ഡും ധരിയ്ക്കുന്നതുകൊണ്ടു മാത്രം യഥാർത്ഥസന്യാസിയാകുകയില്ല. വാക്കിനു മൗനമാകുന്ന ദണ്ഡും, മനസ്സിന്ന് പ്രാണയാമമാ കുന്ന ദണ്ഡും —ഈ മൂന്നുതരം ദണ്ഡുകൾ നൽകിക്കഴിഞ്ഞവനേ യതിയാവുകയുള്ളൂ. അങ്ങനെ യല്ലാത്തവൻ കേവലം പേരിനുമാത്രം സംന്യാസി, ഭ്രഷ്ടൻ, ഗോഹിംസകൻ മുതലായവരുടെ അടുക്ക ൽനിന്നതല്ലാതെ, നാലുവർണ്ണങ്ങളിൽനിന്നും സന്യാസിയ്ക്കു ഭിക്ഷവാങ്ങാം. എന്നാൽ, ഒരു ഗൃഹ ങ്ങളിൽനിന്നേ ഒരു ദിവസം ഭിക്ഷവാങ്ങാവൂ. എവിടെനിന്ന് ഭിക്ഷവാങ്ങണമെന്ന് മുൻകൂട്ടി നിശ്ചയി ക്കരുത്. കിട്ടിയ ഭിക്ഷയുംകൊണ്ട് പാർപ്പിടത്തിനകലെ ജലാശയത്തിൽ ചെന്ന്. കൈകാലുക ശുദ്ധി വരുത്തി, ഭിക്ഷ ജലംകൊണ്ടു ശുദ്ധമാക്കി, ശാസ്ത്രവിധിയനുസരിച്ച് ഭിക്ഷയുടെ ഭാഗം കൊടുക്കേണ്ട വർക്ക് കൊടുത്തിട്ട്, ബാക്കിയുള്ളത്, മൗനമായിട്ടിരുന്നു ഭക്ഷിച്ചുകൊള്ളുക. അധികം ഭിക്ഷവാങ്ങി ക്കൊണ്ടുവരികയും പിന്നെ ഒരുനേരത്തേയ്ക്കു കരുതിവയ്ക്കുകയും അരുത്. ഒറ്റയ്ക്കുതന്നെവേണം സന്യാസി നടക്കുവാൻ. ഒന്നിലും ആസക്തനായിരിക്കയുമരുത്. ഇന്ദ്രിയങ്ങളെയെല്ലാം തന്റെ സ്വാധീ നത്തിൽ നിർത്തിക്കൊള്ളണം. സന്യാസി ആത്മാവിൽത്തന്നെ രമിച്ചുംകൊണ്ടിരിക്കണം. ആത്മപ്രേ മത്തിൽ തന്മയീഭവിച്ചുംകൊണ്ടിരിക്കണം. അത്യന്തം പ്രതികൂലമായ പരിസ്ഥിതിയിലും, ധീരത വെടി യരുത്.  എങ്ങും ഒരേനിലയിൽ  വിളങ്ങുന്ന പരമാത്മാവിനെ അനുഭവപ്പെടുത്തിക്കൊണ്ടും ഇരി യ്ക്കണം. നിർഭയവും, നിർഇജ്ജനവുമായ ഏകാന്തസ്ഥാനത്തുവേണം സന്യാസി പാർക്കുവാൻ. എന്നെ ധ്യാനിച്ചുതന്നെ സന്യാസിയുടെ ഹൃദയം നിരന്തരം പരിശുദ്ധമായിട്ടിരിക്കണം. എന്നിൽനിന്നും അഭി ന്നമായും അദ്വിതീയമായും അഖണ്ഡരൂപമായും സന്യാസി, തന്നെക്കാണണം —ചിന്തിയ്ക്കണം. തന്റെ ജ്ഞാനനിഷ്ഠയാൽ ചിത്തത്തിന്റെ ബന്ധനത്തേപ്പറ്റിയും മോക്ഷത്തെപ്പറ്റിയും വിചാരം ചെയ്യണം. ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ നിക്ഷിപ്തമാവുകയാണ് ബന്ധമെന്നും. ഇന്ദ്രിയസംയമംതന്നെയാണ് മോക്ഷമെന്നും സന്യാസി അറിയണം —ഉറയ്ക്കണം, അതുകൊണ്ട് , മനസ്സിനേയും പഞ്ചേന്ദ്രിയങ്ങ ളേയും സന്യാസി അവശ്യം ജയിയ്ക്കണം കീഴടക്കണം. ഭോഗങ്ങളുടെ ക്ഷുദ്രതയേ നല്ലവണ്ണം അറിഞ്ഞറിഞ്ഞ് അവയിൽനിന്ന് സർവ്വഥാ പിന്തിരിയണം. ആ ആത്മാവിൽത്തന്നെ പരമാനന്ദാനു ഭവം കൊള്ളുകയും വേണം. ഇങ്ങനെ എന്റെ ഭാവനകൊണ്ടു നിറഞ്ഞവനായിട്ട്, ഭൂമിയിൽ സഞ്ച രിച്ചുകൊണ്ടിരുന്നുകൊള്ളുക. ഭിക്ഷയ്ക്കുവേണ്ടി മാത്രമേ ഗ്രാമത്തിലും നഗരത്തിലും കടകളിലും വഴിയമ്പലങ്ങളിലും പോകാവൂ. പുണ്യസ്ഥലം, നദീതീരം, പർവ്വതപ്രദേശം, കാട്ടിൻപുറം, ആശ്രമങ്ങൾ മുതലായ സ്ഥലങ്ങളിൽ, വിശേഷിച്ചൊരു മമതയും വെയ്ക്കാതെ, വിചാരിച്ചുകൊണ്ടിരിയ്ക്കണം, സന്യാസി. ഭിക്ഷതന്നെയും, അധികവും വാനപ്രസ്ഥാശ്രമികളിൽനിന്നുതന്നെ വാങ്ങിക്കൊള്ളണം, എന്തെന്നാൽ, കൊയ്ത്തുകഴിഞ്ഞ പാടത്തുനിന്നു പെറുക്കിയെടുത്ത നെന്മണികൾ ഭിക്ഷയായി വാങ്ങി

ക്കഴിയ്ക്കുകയാണെങ്കിൽ, ചിത്തശുദ്ധി വളരെവേഗത്തിൽ സിദ്ധിയ്ക്കുകയും ചെയ്യും; വ്യാമോഹം നിശ്ശേഷം നീങ്ങി മുക്തി കിട്ടുകയും ചെയ്യും.—

പ്രിയ ഉദ്ധവ! ഏതെങ്കിലും ദിവസം യഥാസമയം ഭോജനം ലഭിച്ചില്ല എങ്കിൽ സന്യാസി ദുഃഖിതനായിപ്പോവരുത്. മുടങ്ങാതെ, ഇടതടവുകൂടാതെ, കിട്ടിക്കൊണ്ടുതന്നെ ഇരിക്കുന്നുവെങ്കിൽ അതിൽ സന്തോഷിക്കുകയും അരുത്. സന്യാസി നല്ല ധൈര്യം ശീലിക്കണം. ഹർഷവിഷാധവികാരങ്ങൾ ഒന്നും മനസ്സിൽതട്ടാൻ ഇടകൊടുക്കരുത്. ഭോജനം കിട്ടുന്നതും കിട്ടാതിരിക്കുന്നതും കേവലം പ്രാരബ്ധാധീനമായ കാര്യം. ഭിക്ഷയാചിക്കയേ അരുത്. എന്നല്ല ഇതിനർത്ഥം. ഭിക്ഷ നിശ്ചയമായും യാചിക്കണം. ഭിക്ഷകൊണ്ടല്ലേ പ്രാണരക്ഷ കിട്ടുകയുള്ളൂ! പ്രാണൻ സുരക്ഷിതമായിരുന്നാലേ തത്ത്വവിചാരവും നടക്കുകയുള്ളൂ. ആ വിചാരദ്വാരാ തത്ത്വജ്ഞാനം ഉണ്ടായിട്ടുവേണം മുക്തികിട്ടുവാനും. നല്ലതോ ചീത്തയോ ആയ ഏതു ഭിക്ഷകിട്ടിയാലും, അത് പ്രാരബ്ദഫലം എന്നുറച്ച്, ഭക്ഷിച്ചുകൊള്ളണം സന്യാസി. വസ്ത്രവും വിരിപ്പുമായി എന്തുകിട്ടുന്നുവോ, അതുകൊണ്ടും തൃപ്തിപ്പെടണം. നല്ലതെന്നോ ചീത്തയെന്നോ ഉള്ള കല്പന ചെയ്യരുത് അവയിൽ. ജ്ഞാനവാനായവൻ, ശൗചാചമന സ്നാനാദികളും മറ്റും ശാസ്ത്രവിഹിതങ്ങളാണെന്നും, താൻ ശാസ്ത്രാധീനനാണെന്നും വിചാരിച്ചുകൊണ്ട് അവയേ അനുഷ്ഠിയ്ക്കരുത്. പിന്നെയോ, സർവ്വശക്തിമാനും ഭഗവാനുമായ ഞാൻ അവയേ ഉല്ലംഘിയ്ക്കുന്നതിനു ശക്തനായിരുന്നിട്ടും, ഉല്ലംഘിക്കാതെ, ലീലാർത്ഥം അവയെ അനുവർത്തിച്ചു വരുന്നുണ്ടല്ലോ; അതുപോലെ, സന്യാസിയും ചെയ്തുകൊള്ളണം. സന്യാസിക്ക് ഈ ഭേദരൂപമായ ജഗത്തിന്റെ പ്രതീതിതന്നെ ഉണ്ടാവുന്നതല്ല. എന്റെ വാസ്തവികസ്വരൂപത്തെ സാക്ഷാൽകരിച്ചു കഴിഞ്ഞാൽപിന്നെ, പ്രപഞ്ചാസ്തിത്വത്തിന്റെ സമ്പൂർണ്ണമായ ബോധം തോന്നിത്തുടങ്ങാതിരിക്കില്ല, സന്യാസിക്ക്. എന്നാൽ ശരീരമുള്ളിടത്തോളം കാലം, ബാധിതരൂപത്തിൽത്തന്നെ, ഇടയ്ക്കിടെ ഇതിന്റെ (പ്രപഞ്ചാസ്തിത്വത്തിന്റെ) പ്രതീതി സംഭവിച്ചുകൊണ്ടിരിയ്ക്കുന്നതാണ്. ദേഹം പൊയിക്കഴിഞ്ഞാലോ, ആ സന്യാസി സർവ്വഥാ എന്നോട് ഏകീഭവിച്ചുകൊള്ളുന്നു. അപ്പോൾ ഈ സംസാരപ്രതീതി ഉണ്ടാവുന്നതുമല്ല—

ഹേ ഉദ്ധവ! ഞാനവന്റെ അവസ്ഥയാണ് ഇപ്പറഞ്ഞത്. ഇനി വൈരാഗ്യം (വിരക്തി) മാത്രം ഉള്ളവന്റെ അവസ്ഥ പറയാം! സംയമിയും, ഇന്ദ്രിയങ്ങളും മനസ്സും വശീകരിച്ചിട്ടുള്ളവനും ആയവന്, ജഗത്തിലേ ഭോഗങ്ങളും ഭോഗവാസനകളും കേവലം ദുഃഖദങ്ങൾതന്നെയാണ് എന്ന അനുഭവം വന്നുകഴിയുമ്പോൾ, അവയിൽ നിന്നെല്ലാം വിരക്തനായിട്ട്, "ഞാൻ എന്തൊരു സാധനയാണ് അനുഷ്ഠിക്കേണ്ടത്? ഭഗവാനേ ഏതുതരത്തിലാണ് ഭജിക്കേണ്ടത്?"— ഇത്യാദികൾ അറിയേണ്ടതിലേയ്ക്കായി ആത്മജ്ഞാനിയായ ഒരു ഗുരുവിനെ ശരണം പ്രാപിക്കണം. ആ ഗുരുവിനെ, എന്റെ തന്നെ സ്വരൂപമായിട്ടു മനസ്സിലാക്കണം. യാതൊരുതരം ദോഷദൃഷ്ടിയും, ഗുരുവിൽ സങ്കല്പിച്ചു പോകരുത്. ബ്രഹ്മവും ആത്മാവും ഒന്നെന്നുള്ള സുദൃഢബോധം ഉണ്ടായിത്തീരുംവരെ, ആ ഗുരുവിനെ വളരെ ശ്രദ്ധയോടും ഭക്തിയോടുംകൂടി ഉപാസിക്കണം. ഒന്നുകിൽ ജ്ഞാനി, അല്ലെങ്കിൽ വിരക്തൻ —ഈ രണ്ടു തരക്കാരാണ് സന്യാസത്തിനു അധികാരികളായുള്ളവർ. മറ്റാർക്കും ഈ അധികാരമില്ല. കാമക്രോധമോഹലോപമദമത്സരങ്ങളായ ശത്രുക്കളെ ജയിക്കാത്തവനും, ഇന്ദ്രിയങ്ങളായ കുതിരകളും ബുദ്ധിയാകുന്ന സാരഥിയും സ്വാധീനത്തിലായി തീർന്നിട്ടില്ലാത്തവനും ആയ മനുഷ്യൻ സന്യാസിയുടെ വേഷം കെട്ടുകയാണ് വയറിനുവേണ്ടി എങ്കിൽ, അയാൾ ഒരു തരത്തിൽ സന്യാസധർമ്മത്തിനു സർവ്വനാശം വരുത്തുകയാണ് ചെയ്യുന്നത്. അയാൾ പൂജ്യരായ ദേവന്മാരെയും, അയാളുടെ ആത്മാവിനേയും, അയാളുടെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന എന്നെയും ഒരുതരത്തിൽ വഞ്ചിക്കുകയാണ് അയാളുടെ ആ ചേഷ്ടം. ആ വേഷധാരിയായ സന്യാസിയുടെ വാസനകൾ ഒന്നും നീങ്ങിയിരിക്കുകയില്ല. അതുകൊണ്ട്, ഇഹലോകവുമില്ല, പരലോകവുമില്ല അയാൾക്ക് എന്നായിത്തീരുന്നു. ശാന്തിയും അഹിംസയും ആകുന്നു സന്യാസിയുടെ മുഖ്യധർമ്മങ്ങൾ. തപസ്സും ഭഗവദ്ഭാവനയും ആണ് വാനപ്രസ്ഥന്റെ മുഖ്യധർമ്മങ്ങൾ.

പ്രസിദ്ധമായ ഒരു ഉപനിഷത് മന്ത്രത്തോടെ നമുക്കു ഈ മാസത്തെ യാത്രയാക്കാം.

സത്യസംജ്ഞകമായ ബ്രഹ്മത്തിന്റെ മുഖം ജ്യോതിർമ്മയമായ സ്വർണ്ണപാത്രത്താൽ ആഛാദിതാകുന്നു. ഹേ ലോകരക്ഷകനായ സൂര്യദേവാ! നീ അതിനെ ഞാനാകുന്ന സത്യധർമ്മത്തിനുവേണ്ടി ദർശിക്കാൻ എടുത്തുമാറ്റൂ. ഹേ പൂഷാ ഹേ ഏർഷാ! ഹേ യമാ! ഹേ സൂര്യാ! ഹേ പ്രജാപതീ!

അങ്ങയുടെ കിരണങ്ങളെ മാറ്റുകയും, തേജസ്സിനെ ഒതുക്കുകയും ചെയ്യണമേ. അങ്ങയുടെ യാതൊ രൂപം അത്യന്തം കല്യാണമയമായിരിക്കുന്നുവോ അതിനെ ഞാൻ ദർശിക്കുന്നു. യാതൊരുത്തൻ ആദിത്യമണ്ഡലസ്ഥപുരുഷനായിരിക്കുന്നവോ, ഞാനാകുന്ന അവൻതന്നെ അമൃതസ്വരൂപനാകുന്നു. ഞാനാകുന്ന അമൃതവും അതുപോലെ സത്യസ്വരൂപവുമായ ആത്മാവിന്റെ ശരീരപാതം ഉണ്ടാകുന്ന തിനുമേൽ ഈ ശരീരത്തിന്റെ ഉള്ളിലുള്ള പ്രാണവായു ഈ ബാഹ്യവായുവിനെ പ്രാപിക്കണേ. അതുപോലെ ഈ ശരീരം ഭസ്മാവശേഷമായി ഭൂമിയെ പ്രാപിക്കണേ. ഹേ പ്രാണരൂപനും മനോ മയക്രതുരൂപനും ആയ ആഗ്നിദേവാ! യാതൊന്നു സ്മരണാ യോഗ്യമാകുന്നുവോ അതിനെ സ്മരിക്ക ണേ. ഞാൻ എന്തു ചെയ്തുവോ അതിനെ സ്മരിക്കണേ. ചെയ്തിട്ടുള്ളവയേ സ്മരിക്കണേ. ഹേ അഗ്നി! കർമ്മഫലപ്രാപ്തിക്കായി നീ ഞങ്ങളെ ശുഭമാർഗ്ഗത്തിൽക്കൂടി, അതായത് ദേവയാനമാർഗ്ഗ ത്തിൽക്കൂടി കൊണ്ടുപോകൂ. ഹേ ദേവാ! അങ്ങ് ജീവികളുടെയും എല്ലാ ജ്ഞാനത്തേയും അറിയു ന്നവനാകുന്നു. ഞങ്ങളുടെ കുടിലപാപങ്ങളെ ഞങ്ങളിൽനിന്നും അകറ്റിക്കളയൂ. ഞങ്ങൾ അങ്ങയെ അനേകം പ്രാവശ്യം നമസ്കരിക്കുന്നു.

## ഫാൽഗുനം

കഠിനമായ തണുപ്പാണ്. മൂടിപുതപ്പു എടുത്തു മാറ്റാൻ ഇനിയും സമയമുണ്ട്. വ്രത ചിന്ത തന്നെ ആകാം ആദ്യം.

### ജാനകീനവമി

ഫാൽഗുണ കൃഷ്ണപക്ഷ നവമിയിലാണ്. സീത(ജാനകി) ജനിച്ചത്. ഈ ദിവസം എല്ലാ വിധ മംഗളവസ്തുക്കളോടും കൂടി സീതാദേവിഅയെ പൂജിക്കുന്നു. പൂജയ്ക്ക് അരി, യവം, എള്ള് മുതലായ ഹോമം നടത്തണം. ഈ വ്രതാനുഷ്ഠാനംകൊണ്ട് എല്ലാ അഭീഷടങ്ങളും സാധിക്കുകയും സത്സന്താനലാഭം ഉണ്ടാവുകയും ചെയ്യും.

"നിങ്ങളുടെ കുടുംബജീവിതം ദൃഢമായിരിക്കട്ടെ. യമുനയും ഗംഗയും പ്രവഹിക്കുന്നിട ത്തോളം കാലം അതു സന്തുഷ്ടികരമായിരിക്കട്ടെ". ഈ വാക്യങ്ങളോടെ പാർവ്വതീദേവി സീതാദേവിയെ ആശീർവദിച്ചു. ആ അനുഭവം ഈ വ്രതം അനുഷ്ഠിക്കുന്ന സ്ത്രീകൾക്ക് സീതാദേവി പ്രദാനം ചെയ്യുന്നതാണ്.

### വിജയാ ഏകാദശി

ഫാല്ഗുന മാസ കൃഷ്ണപക്ഷ ഏകാദശിയാണ് വിജയാ ഏകാദശിയായി ആചരിക്കുന്നു. ഈ ദിവസം ഭഗവാൻ മഹാവിഷ്ണവിനെ പൂജിക്കണം. പൂജയ്ക്കു ധൂപം, ദീപം, നൈവേദ്യം, നാളികേരം, മുതലായ സാധനങ്ങൾ ആവശ്യമാണ്. സപ്ത അന്നത്തോടുകൂടി കലശം സ്ഥാപിക്കു ന്നു. അതിനു മുകളിൽ വിഷ്ണുവിഗ്രഹം വയ്ക്കുന്നു. ഈ തിഥിയിൽ ഇരുപത്തിനാല് മണിക്കൂറും കീർത്തനം ചൊല്ലിക്കൊണ്ട്വേണം സമയം നീക്കാൻ. ദ്വാദശിദിവസം ആഹാരം നിറച്ച കലശം ബ്രാഹ്മണനു നല്കണം. ഈ വ്രതാനുഷ്ഠാനഫലമായി ദാരിദ്ര്യം ഇല്ലാതാവുന്നു. എല്ലാ കാര്യങ്ങ ളും വിജയിക്കുന്നു. ലങ്കയിൽ രാമ രാവണയുദ്ധത്തിൽ രാവണനെ വധിച്ച് വിജയശ്രീലാളിതനായ ദിവസം ഏകാദശിയായിരുന്നു. അത് ഫൽഗുനമാസ ഏകാദശിയാതിനാലായിരിക്കാം ഇതു വിജയ ഏകാദശിയായത്.

### ശിവരാത്രിവ്രതം

ഫാല്ഗുനമാസ കൃഷ്ണപക്ഷ ചതുർദ്ദശിക്ക് മഹാ ശിവരാത്രി ആഘോഷിക്കുന്നു. ത്രിയോ ദശി ദിവസം ഒരു നേരം ആഹാരം കഴിച്ച് ചതുർദ്ദശിദിവസം നിരാഹാരനായി വ്രതമാചരിക്കണം. കറുത്ത എള്ളുകൊണ്ടു് അഭിഷേകം ചെയ്തു രാത്രി വിധിപ്രകാരം ശിവപൂജ നടത്തണം. ശിവന് ഏറ്റവും പ്രിയപ്പെട്ട പുഷ്പങ്ങൾ എരുക്കിൻ പൂവ്, ഇലഞ്ഞിപ്പൂവ്, കൂവളത്തില, അരളിപ്പൂവ് എന്നി വയാണ്. അർച്ചനയ്ക്ക് ഏറ്റവും ശ്രേഷ്ഠം. ശിവന് പാകപ്പെടുത്തിയ മാമ്പഴം അർപ്പിക്കുന്നതു

വിശേഷഫലദായകമാണ്. ശിവലിംഗത്തിൽ അർച്ചനചെയ്തു പുഷ്പം, ഫലം, ജലം, മുതലായവ തിരിച്ചെടുക്കാൻ പാടില്ല.

ശിവരാത്രി സംബന്ധമായി അനവധി കഥകൾ ദേശദേശാന്തരങ്ങളിൽ പ്രചാരത്തിലുണ്ട്.

പുരാതനകാലത്ത് അതിദുഷ്ടനായ ഒരു വേടനുണ്ടായിരുന്നു. അയാൾ ദിനന്തോറും അനവധി നിരപരാധജീവികളെ കൊന്ന് സ്വകുടുംബം വളർത്തിവന്നു. ഒരിക്കൽ കാടുമുഴുവൻ തിരഞ്ഞിട്ടും അയാർക്ക് ഒരു മാൻകുട്ടിയെപ്പോലും കിട്ടിയില്ല. വിശന്നുപൊരിഞ്ഞ് അയാൾ ഒരു കുളത്തിന്റെ കരയ്ക്കു ചെന്നിരുന്നു. ആ സ്ഥാനത്ത് ഒരു കൂവളത്തിന്റെ ചുവട്ടിൽ ശിവലിംഗം സ്ഥാപിച്ചിട്ടുണ്ടായിരുന്നു. വേടൻ ആ മരത്തിൽ കയറി ഇരിപ്പിടം തയ്യാറാക്കുന്നതിന് കൂവളത്തില ധാരാളം ഒടിച്ചിട്ടു. ഇതുവീണ് ശിവലിംഗം മൂടി. പകൽമുഴുവൻ വിശന്നുപൊരിഞ്ഞ് നടന്ന വേടൻ ഒരു തരത്തിൽ ശിവരാത്രിവ്രതം മുഴുവനാക്കി.

രാത്രി കുറെ കഴിഞ്ഞപ്പോൾ അതിലേ ഒരു ഗർഭിണിയായ പേടമാൻ തുള്ളിച്ചാടിവന്നു. അതിനെ കണ്ട ഉടൻ വേടൻ അതിനെ ലക്ഷ്യമാക്കി ശരംതൊടുത്തു. പേടിച്ചു വിറച്ചമാൻ ദയനീയമായി അപേക്ഷിച്ചു! വേടാ ഞാൻ ഗർഭിണിയാണ്. പ്രസവസമയം സമീപിച്ചിരിക്കുന്നു. അതുകൊണ്ട് ഈ സമയത്ത് എന്നെ കൊല്ലരുതേ! പ്രസവം കഴിഞ്ഞ് വേഗം വന്നേക്കാം. വേടൻ മാനിന്റെ അപേക്ഷ സ്വീകരിച്ചു. കുറച്ചു രാത്രി കഴിഞ്ഞപ്പോൾ മറ്റൊരു പേടമാൻ ആ സ്ഥലത്തു വന്നു. വീണ്ടും വേടൻ അമ്പുതൊടുത്തപ്പോൾ ആ പെൺമാനും പറഞ്ഞു -"ഞാൻ ഇപ്പോൾ ഋതുകാലം കഴിഞ്ഞ് സകാമയായിരിക്കുകയാണ്. എന്നെ ഭർതൃസമാഗമത്തിന് അനുവദിക്കുക. കൊല്ലരുതേ! അതു കഴിഞ്ഞ് ഞാൻ നിന്റെ അടുക്കൽ വരാം!" വേടൻ ആ മാനിന്റെ വാക്കുകളും സ്വീകരിച്ചു.

രാത്രി മൂന്നാംയാമത്തിൽ മൂന്നാമതൊരു പേടമാൻ ചെറുകുട്ടികളുമായി ആ കുളത്തിൽ വെള്ളം കുടിക്കാൻ വന്നു. അതിനെ കണ്ട ഉടൻ അമ്പും വില്ലുമെടുത്തു. അപ്പോൾ ആ പേടമാൻ ദയനീയസ്വരത്തിൽ അപേക്ഷിച്ചു. -ഹേ വേടാ, ഞാനീ കുട്ടികളെ വെള്ളം കുടിപ്പിച്ച് ഇവരുടെ അച്ഛന്റെ അടുക്കൽ ആക്കിയിട്ടു വരാം. എന്നിട്ടു കൊന്നുകൊള്ളുക. കരഞ്ഞപേക്ഷിച്ചതുകേട്ടു ദയതോന്നി അതിനെയും വിട്ടയച്ചു.

പ്രഭാതത്തോടെ കൊഴുത്തുതടിച്ചു കരുത്തുറ്റ ഒരു കലമാൻ അവിടെ വന്നു. വേടൻ അപ്പോഴും സ്വാഭാവികമായി വില്ലിൽ അമ്പുതൊടുത്തു. ഇതു കണ്ട ഉടൻ മാൻ വേടനോടപേക്ഷിച്ചു. ഹേ വേടരാജാവേ, എന്നെക്കാൾ മുമ്പേവന്ന മൂന്നുപേടമാനുകളെ നീ കൊന്നുവെങ്കിൽ എന്നെയും കൊന്നുകൊള്ളുക. അല്ല അവയെ കരുണയോടെ വിട്ടയച്ചുവെങ്കിൽ അവ ഞാനുമായി ചേർന്നശേഷം മരിക്കാം. ഞാൻ അവരുടെ സഹചാരിയാണ്. മാനിന്റെ ദയാപൂർവ്വമായ അപേക്ഷ കേട്ടു വെടൻ അതിനെയും വിട്ടയച്ചു.

പകൽമുഴുവൻ പട്ടിണി, രാത്രിമുഴുവൻ ഉറക്കളപ്പ് (ജാഗരണം), ശിവലിംഗത്തിൽ ബില്വപത്രം(കൂവളത്തില) അർപ്പണം ഈ കാരണങ്ങളാൽ വേടന്റെ മനസ്സ് പരിശുദ്ധിവന്നു. മാനുകൾ മുഴുവൻ തിരിച്ചെത്തിയിട്ടും അയാൾ കൊല്ലാൻ ഒരുങ്ങിയില്ല. ഭഗവാൻ ശ്രീശങ്കരന്റെ ശക്തിയാൽ വേടന്റെ ഹൃദയം പവിത്രമായി. അയാൾ തികച്ചും അഹിംസാവാദിയായി മാറി. പേടമാനുകളുമായി ചേർന്നശേഷം ആൺവേടന്റെ അടുക്കലെത്തി തന്റെ സത്യസന്ധത തെളിയിച്ചു. ആ മൃഗത്തിന്റെ സത്യസന്ധതയിൽ പ്രചോദിതമായി വേടൻ 'അഹിംസാ പരമോ ധർമ്മഃ' എന്ന ആപ്തവാക്യത്തിന്റെ ആരാധകനായി. അയാളുടെ നയനങ്ങളിൽനിന്നും അശ്രുബിന്ദുക്കൾ അടർന്നുവീണു. അയാൾ മുൻ ചെയ്തികളിൽ അതിയായി പശ്ചാത്തപിച്ചു.

സ്വർഗ്ഗലോകത്തുനിന്ന് ദേവന്മാർ വേടനെ പ്രശംസിച്ചു. ഭഗവാൻ ശങ്കരൻ രണ്ടു പുഷ്പകവിമാനങ്ങളയച്ച് വേടനേയും മാൻകൂട്ടങ്ങളെയും ശിവലോകത്തേക്കു കൊണ്ടുപോയി.

ഒരിക്കൽ വിഷ്ണുഭഗവാന് ദുർവ്വാസാവു മഹർഷി ശിവന്റെ ഒരു മാല കൊടുത്തു. ഭഗവാൻ അത് ഗരുഡനെ അണിയിച്ചു. ദുർവാസാവ് ഇതിൽ കുപിതനായി പറഞ്ഞു അല്ലയോ വിഷ്ണു അങ്ങ് ശ്രീശങ്കരനെ അപമാനിച്ചു. അതുകൊണ്ട് അങ്ങയുടെ അടുക്കൽനിന്നും ലക്ഷ്മീദേവി വിട്ടുപോകും. ക്ഷീരസാഗരത്തിൽനിന്നുപോലും വിട്ടുമാറേണ്ടിവരും. ശേഷൻ സഹായിക്കുകയില്ല.

ഇതുകേട്ടു വിഷ്ണുഭഗവാൻ ദുർവ്വാസാവിനെ നമസ്കരിച്ചുകൊണ്ട് ചോദിച്ചു. ഇതിൽനിന്ന് മുക്തനാകാൻ എന്തുപായം? ദുർവ്വാസാവു പറഞ്ഞു ഉമാമഹേശ്വര വ്രതമനുഷ്ഠിക്കണം. അപ്പോൾ നഷ്ഠമായ സകലതും കൈവരും. വിഷ്ണുഭഗവാൻ ഉമാമഹേശ്വരവ്രതം അനുഷ്ഠിച്ചു. വ്രതത്തിന്റെ ഫലമായി ലക്ഷമിമുതലായി നഷ്ടപ്പെട്ട സകല സമ്പത്തുകളും വിഷ്ണുഭഗവാനു തിരിച്ചുകിട്ടി.

## ആസമാതാ പൂജാ

ആസമാതാവിന്റെ വ്രതം ഫാല്ഗുമാസ ശുക്ലപക്ഷ പ്രതിപദം (ഒന്നാമത്തെ ദിവസം) മുതൽ അഷ്ടമിവരെ നീണ്ടു നിൽക്കുന്നതാണ്. വ്രതദിവസം ഒരു പീഠത്തിൽ ഒരു ജലപാത്രം വയ്ക്കണം. അതിന്റെ പുറത്ത് രോലി (ചുണ്ണാമ്പും മഞ്ഞളും ചേർത്തുണ്ടാക്കുന്ന ചുവന്നപൊടി)കൊണ്ട് ദേവീരൂപം വരയ്ക്കുക. തുടർന്ന് അതിൽ അരി നിറയ്ക്കുക. ഏഴുമണി ഗോതമ്പ് കൈയിൽ എടുത്തുകൊണ്ട് ആസമാതാവിന്റെ കഥ കേൾക്കണം. പിന്നീട് ശർക്കരപ്പാവ്, ബൂരി, രൂപ ഇവയോടുകൂടിയ കാഴ്ചദ്രവ്യം സ്വന്തം ഭർത്തൃമാതാവിനു പാദകാണിക്ക നല്കുക. ഇതിനുശേഷം ആഹാരം കഴിക്കാം.

ആർക്കെങ്കിലും ആൺകുട്ടി പിറക്കുകയോ ഏതെങ്കിലും ആൺകുട്ടിയുടെ വിവാഹം നടക്കുകയോ ചെയ്താൽ ആസമാതാവിന്റെ പൂജാ ഉത്സവം ആഘോഷിക്കുന്നു.

ഒരിടത്ത് ആസലിയാ ബാവലിയാ എന്നു പേരുള്ള ഒരാളുണ്ടായിരുന്നു. ചൂതുകളിയിൽ അദ്ദേഹം ബഹു സമർത്ഥനായിരുന്നു. കളിയിൽ ജയിച്ചാലും തോറ്റാലും അയാൾ നിശ്ചയമായും ബ്രാഹ്മണർക്കു ഭോജനം കൊടുത്തിരുന്നു.

ഒരു ദിവസം അയാളുടെ ജ്യേഷ്ഠഭാര്യ അയാളോടുപറഞ്ഞു. “നീ കളിയിൽ തോറ്റാലും ജയിച്ചാലും ബ്രാഹ്മണഭോജനം നടത്തുന്നുണ്ട്". "അതു നല്ലതുതന്നെ". "പക്ഷേ ഇതെങ്ങനെ നടത്തുന്നു?" ഇതു കേട്ട് ആസലിയാ ബാവലിയാ വീടുവിട്ടു ഇറങ്ങി.

അയാൾ പിലദിക്കിലും ചുറ്റിക്കറങ്ങി, ഒരു പട്ടണത്തിലെത്തിച്ചേർന്നു. ആസമാതാവിന്റെ പേരു പറഞ്ഞ് അവിടെ ഒരുടത്ത് അയാൾ ഇരുപ്പുറപ്പിച്ചു. ഇങ്ങനെ ഒരാൾ പട്ടണത്തിലെത്തിയ വാർത്ത പരന്നു. ഇതാ വലിയ ചൂതുകളിക്കാരൻ വന്നിരിക്കുന്നു.

അവിടുത്തെ രാജാവ് ഈ വാർത്തയറിഞ്ഞ് അയാളെ ചൂതുകളിക്കാൻ വിളിച്ചുവരുത്തി. ചൂതുകളിയിൽ രാജാവ് എല്ലാം പണയംവച്ച് തോറ്റു. രാജ്യവും നഷ്ടമായി. ബാവലിയാ അവിടുത്തെ രാജാവായി ഭരണമേറ്റു.

അയാളുടെ നാട്ടിൽ ബാവലിയായുടെ വീട്ടിൽ ആഹാരത്തിനുള്ള വകപോലുമില്ല. അയാളുടെ വീട്ടിലുണ്ടായിരുന്നവരെല്ലാം അയാളെ അന്വേഷിച്ച് നടന്നു. അങ്ങിനെ അവർ ഈ പട്ടണത്തിലെത്തി. അവിടെവച്ച് അവരറിഞ്ഞ് ഒരു വലിയ ചൂതുകളിക്കാരൻ ഇവിടത്തെ രാജാവിനെ ചൂതിൽ തോല്പിച്ചു രാജ്യം കൈക്കലാക്കി ഇവിടെ ഭരണം നടത്തുന്നുണ്ടെന്ന്. അവർ ആ രാജാവിനെ കാണാൻ വന്നു. രാജാവിനെ കണ്ട് അയാളുടെ അമ്മയുടെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി. അവർ പറഞ്ഞു. ബാവലിയാ എന്നു പേരായി എനിക്കും ഒരു മകനുണ്ടായിരുന്നു. അവനും ചൂതുകളിക്കുമായിരുന്നു. അതുകൊണ്ട് അവനെ ഞാൻ വീട്ടിൽ നിന്നോടിച്ചുവിട്ടു. അവനിപ്പോഴെവിടെയാണെന്ന് ദൈവത്തിനറിയാം.

ഇത്രയും കേട്ട ഉടൻ പുതിയ രാജാവ് പറഞ്ഞു - "അമ്മേ, ഞാനാണ് അമ്മയുടെ ആ മകൻ. നിങ്ങളുടെ പ്രവൃത്തിയുടെ ഫലം നിങ്ങൾക്ക്. എന്റെ പ്രവൃത്തിയുടെ ഫലം എനിക്ക്."

ബാവലിയുടെ അമ്മ പറഞ്ഞു "നീ ഇപ്പോൾ എന്റെ കൂടെ വീട്ടിലേക്കു വരണം. ഞാൻ ആസമാതാവിന്റെ വ്രതം അനുഷ്ഠിച്ചു സമർപ്പിക്കുകയാണ്". എല്ലാവരും വീട്ടിലെത്തി ആസമാതാവിന്റെ പൂജയും വ്രതവും നടത്തി സമാപിപ്പിച്ചു. ബാവലിയാ സൗഖ്യമായി രാജ്യഭരണം നടത്തി.

## ആമലകീഏകാദശീ

ഇത് ഫാല്ഗുനശുക്ലപക്ഷ ഏകാദശിയാണ്. നെല്ലിമരത്തിൽ ഭഗവാൻ നിവസിക്കുന്നതിനാൽ ഈ ദിവസം ആ വൃക്ഷത്തിനു പൂജനടത്തണം.

വർഷം അവസാനിക്കുകയാണ്. പ്രധാനപെട്ട പല വ്രതങ്ങളും ഉത്സവങ്ങളും ഈ മാസത്തിന്റെതാണ്.

തണുപ്പുകാലം വിടപറയുകയും ചൂടും വസന്തവും വരുകയുമാണ്. കാലാവസ്ഥയിൽ ഫാൽഗുനത്തിന്റെ അവസാനം സുഖകരമാകും.

ഈ മാസത്തിൽ നമ്മുടെ വേദത്തിൽ ഒരു കുട്ടിയുടെ ജനനം എങ്ങിനെ എന്നു പറഞ്ഞിരിക്കുന്നതുമുതൽ തുടങ്ങാം. ഭഗവത് തത്വസ്വരൂപ ചർച്ചയും നോക്കാം എന്നു കരുതുന്നു.

യാതൊരുത്തന്റെ പത്നി ഋതുവാകുന്നുവോ ആവൾ മൂന്നുദിവസംവരെ ഓട്ടുപാത്രങ്ങളിൽ ഭക്ഷിക്കാതിരിക്കുകയും നാലാം ദിവസം സ്നാനം നടത്തിയശേഷം കീറാത്തതും ശുദ്ധവുമായ വസ്ത്രം ധരിക്കുകയും ചെയ്യണം.

രജസ്വലയായ ആ നാരി മൂന്നുദിവസം കഴിഞ്ഞ് സ്നാനം കഴിഞ്ഞുവരുമ്പോൾ അവളെ ധാന്യം പൊടിക്കുന്ന ജോലിയിൽ ഏർപ്പെടുത്തണം.

എന്റെ പുത്രൻ ശുക്ലവർണ്ണത്തോടുകൂടിയവനാകട്ടെയെന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ അവൻ ഒരു വേദം അദ്ധ്യയനം ചെയ്യുകയും, നൂറുവർഷം വരെ ജീവിച്ചിരുന്നാലും ആ കാലത്ത് ഭാര്യാഭർത്താക്കന്മാർ പാലും അരിയും കൂടി പാകപ്പെടുത്തിയ പായസമുണ്ടാക്കുകയും അതിൽ നെയ്ചേർത്ത് ഭക്ഷിക്കുകയും ചെയ്യണം. ഇതിനാൽ അവർ ഉപര്യുക്തമായ യോഗ്യതയോടു കൂടി പുത്രനെ ഉൽപ്പാദിപ്പിക്കുന്നതിൽ സമർത്ഥരാകുന്നു.

യാതൊരുത്തർ തന്റെ പുത്രൻ കപിലവർണ്ണത്തോടോ പിംഗളവർണ്ണത്തോടോ കൂടിയവനാകണം എന്ന് ആഗ്രഹിക്കുന്നെങ്കിൽ അവർ രണ്ടു വേദങ്ങൾ അദ്ധ്യയനം ചെയ്യുകയും പൂർണ്ണമായി നൂറു സംവത്സരംവരെ ജീവിച്ചിരുന്നാലും അവർ തൈരിൽ ചോറു പാകംചെയ്ത് അതിൽ നെയ് ചേർത്ത് ഭക്ഷിക്കണം. അതോടുകൂടി ആ പ്രകാരമുള്ള പുത്രനെ ജനിപ്പിക്കുന്നതിൽ അവർ സമർത്ഥരായിത്തീരുന്നു.

തന്റെ പുത്രൻ ശ്യാമവർണ്ണനും, അരുണനയനനും ആകണമെന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ, അവൻ മൂന്നു വേദങ്ങൾ അദ്ധ്യയനം ചെയ്യുകയും, പൂർണ്ണമായ നൂറുസംവത്സരകാലം ജീവിക്കുകയാണെങ്കിലും അവനും അവന്റെ ഭാര്യയും ജലത്തിൽ മാത്രം അരി പാകം ചെയ്ത് ചോറാക്കി അതിൽ നെയ് ചേർത്ത് ഭക്ഷിക്കണം. അതുകൊണ്ട് ഉക്തയോഗ്യതകളോടുകൂടിയ പുത്രന്മാരെ ഉല്പാദിപ്പിക്കുന്നതിൽ അവർ സമർത്ഥരായിത്തീരും.

തന്റെ പുത്രി വിദുഷിയും, പൂർണ്ണയുമായി നൂറുസംവത്സരംവരെ ജീവിക്കുന്നവളുമാകണം എന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ, അവനും അവന്റെ ഭാര്യയും എള്ളും, അരിയും കൂട്ടി ഖിച്ചട പാകം ചെയ്ത് അതിൽ നെയ്ചേർത്ത് ഭക്ഷിക്കണം. അതോടുകൂടി അവർ ഉക്തയോഗ്യതകളോടു കൂടിയ കന്യകയ്ക്ക് ജന്മം നൽകുവാൻ സമർത്ഥരായിത്തീരുന്നു.

തന്റെ പുത്രൻ പ്രഥ്യാതപണ്ഡിതനും, വിദ്വൽസദസ്സുകളിൽ നിർഭയം പ്രവേശിക്കുന്നവനും, ശ്രവണമധുരമായ ശബ്ദത്തോടുകൂടിയവനുമായിരിക്കണം എന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ അവൻ എല്ലാ വേദങ്ങളും അദ്ധ്യയനം ചെയ്തുകൊണ്ട് പൂർണ്ണമായി നൂറു സംവത്സരംവരെ ജീവിച്ചിരിക്കുകയും ചെയ്ത് ആ പുരുഷനും അവന്റെ പത്നിയും ഔഷധികളുടെ കൊഴുപ്പും അരിയും കൂടി പാകം ചെയ്ത് അതിൽ നെയ്യും ചേർത്ത് ഭക്ഷിക്കണം. അതുകൊണ്ട് മേൽപറഞ്ഞ യോഗ്യതകളോടുകൂടിയ പുത്രന്മാർക്ക് ജന്മം നൽകുന്നതിൽ അവർ സമർത്ഥരായിത്തീരുന്നു.

അതിനുശേഷം നാലാംദിവസം പ്രഭാതത്തിൽതന്നെ (സന്ധ്യാദി കർമ്മാനുഷ്ഠാനങ്ങൾ നടത്തിയിട്ട്) പത്നി ഇടിച്ചുപൊടിച്ച അരികൊണ്ട് സ്ഥാലീപാകവിധിയാൽ നെയ്കൊണ്ട് സംസ്കരിച്ച ചാരുപാകം ചെയ്തും സംസ്സാരിച്ച് സ്ഥാലീപാകാണത്തിൽനിന്നും അല്പാപല്പമായി എടുത്ത് പ്രധാന ആഹുതികൾ നൽകണം. അവയുടെ മന്ത്രങ്ങൾ ഇപ്രകാരമാണ് - "ആഗ്നയേസ്വാഹാ, അനുമതയേ സ്വാഹാ ദേവായ സാവിത്രേ സത്യപ്രസവായ സ്വാഹാ," ഇപ്രകാരം ആഹുതി നൽകിയിട്ടുണ്ട്. "സ്വിഷ്ടകൃത്" ഹോമം നടത്തി സ്ഥാലിയിൽ ബാക്കിയുള്ള ചാരുവിനെ ഒരു പാത്രത്തിലാക്കി അതിൽ നെയ്യും ചേർത്ത് ആദ്യം പതി അതു ഭക്ഷിക്കുന്നു. അനന്തരം അതിന്റെ ഉഛിഷ്ടത്തെ തന്റെ പത്നിക്കു നൽകുന്നു. തദനന്തരം കാലും കൈയ്യും കഴുകി ശുദ്ധമാക്കി ജലപാത്രം നിറച്ച് ആ ജലത്താൽ തന്റെ പത്നിയെ മൂന്നു പ്രാവശ്യം അഭിഷേകം ചെയ്യണം. അഭിഷേകമന്ത്രം ഇപ്രകാരമാകുന്നു- "ഉത്തിഷ്ഠാതോവിപാവസാന്യാമിച്ഛപ്രപൂർവ്യാ സംജായാം പത്യാസഹ."

തദനന്തരം പതി തന്റെ ഇഷ്ടാനുസരണം പത്നിയെ പായസം മുതലായ ഭോജനങ്ങൾ കഴിപ്പിച്ച് ശയനകാലത്തിൽ "അമോഽഹമസ്മി" ഇത്യാദി മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് അവളെ ആലിംഗനം ചെയ്യണം (ആ മന്ത്രത്തിന്റെ ആശയം- "ദേവീ ഞാൻ പ്രാണനാകുന്നു നീ വാക്കാകുന്നു, നീ വാക്കാകുന്നു, ഞാൻ പ്രാണനാകുന്നു; ഞാൻ സാമമാകുന്നു. നീ ഋതമാകുന്നു, ഞാൻ ആകാശമാകുന്നു, നീ പൃഥിയാകുന്നു, അതിനാൽ വരൂ, ദമ്പതികളായ നമുക്ക് പരസ്പരം ആലിംഗനം ചെയ്യാം, ഒരേ സമയത്ത് കരേതസിനെ ധാരണം ചെയ്യാം, തന്മൂലം നമുക്ക് പുരുഷ ത്വത്താൽ വിശിഷ്ടനായ പുത്രലാഭം ഉണ്ടാകട്ടെ.

അതിനുശേഷം പത്നിയുടെ തുടകളെ പരസ്പരം അകറ്റട്ടെ. (ആ സമയം ഈ മന്ത്രം ഉരുവിടണം) "വിജിഹീ ഥാംദ്യാവാപൃഥിവീ ഇതി" (ഹേ ഊരുസ്വരൂപമായ ആകാശമേ! 'ഭൂമിയേ നിങ്ങൾ രണ്ടും ആകുന്നു തരുവിൻ ഇതിനുശേഷം പത്നിയുടെ യോനിയിൽ തന്റെ ജനനേന്ദ്രിയം കടത്തിയിട്ട് അവളുടെ മുഖത്തോട് മുഖം ചേർത്ത് അനുലോമ ക്രമത്തിൽ അവളുടെ ശരീരം മുഴുവൻ മൂന്നുവട്ടം തലോടട്ടെ. തലോടുന്ന സമയം - "വിഷ്ണർയോനി കല്പയതു ഇത്യാദി മന്ത്രങ്ങൾ ഇരുവിടട്ടെ അതിന്റെ ആശയം -'പ്രിയേ! സർവ വ്യാപിയായ ഭഗവാൻ വിഷ്ണു നിന്റെ ജനനേന്ദ്രിയത്തെ പുത്രോല്പത്തിയ്ക്ക് സമർത്ഥമാക്കട്ടെ. ഭഗവാൻ സൂര്യൻ നിന്റെ അംഗവിഭാഗങ്ങളെ പുഷ്ടവും ദർശനീയവുമാകട്ടെ. വിരാട് പുരുഷനായ പ്രജാപതി എന്നോടുകൂടി അഭിന്ന രൂപത്തിൽ സ്ഥിതി ചെയ്ത് നിന്നിൽ വീര്യത്തെ ആധാനം ചെയ്യട്ടെ. ഭഗവാൻ ധാതാവ് എന്നോടുകൂടി അഭിന്നഭാവത്തിൽ സ്ഥിതനായി നിന്റെ ഗർഭത്തെ ധാരണവും പോഷണവും ചെയ്യട്ടെ. ദേവീ, യാതൊരുത്തി പരിപൂർണമായി സ്തുതിക്കപ്പെടുന്നുവോ, ആ സിനീവാലി (അമാവാസ്യ) നീയാകുന്നു. നീ ഈ ഗർഭം ധാരണം ചെയ്യു, ധാരണം ചെയ്യു. ദേവന്മാരായ അശ്വിനികുമാരന്മാർ (സൂര്യനും ചന്ദ്രനും) തങ്ങളുടെ കിരണരൂപമാകുന്ന കമലമാലധരിച്ച് എന്നോടുകൂടി അഭിന്നരൂപത്തിൽ സ്ഥിതരായി നിന്നിൽ ഗർഭത്തെ ആധാനം ചെയ്യട്ടെ.

പ്രാചീനകാലത്തു ജ്യോതിർമയിയായ അരണി ഉണ്ടായിരുന്നു, അതുകൊണ്ട് അശ്വിനികുമാരന്മാർ മഥനം നടത്തി. ആ മഥനത്തിൽനിന്നും അമൃതരൂപമായ ഗർഭം പ്രകടമായി. അതേ അമൃതരൂപമായ ഗർഭത്തെ നാം നിന്റെ കുക്ഷിയിൽ സ്ഥാപിക്കുന്നു. അതിനാൽ നീ അതിനെ പത്താമാസത്തിൽ പ്രസവിക്കട്ടെ, എപ്രകാരം ഭൂമിയുടെ ഗർഭം വായുവാകുന്നുവോ, അതേപ്രകാരം ഞാൻ നിന്നിൽ പുത്രരൂപമാകുന്ന ഗർഭത്തെ സ്ഥാപിക്കുന്നു.

പ്രസവകാലത്തിൽ പ്രസവിക്കുന്ന സ്ത്രീയുടെമേൽ "യഥാവായുഃ....." ഇത്യാദി മന്ത്രം ഉരുവിട്ട് ജലം എല്ലാ ഭാഗത്തുനിന്നും ചഞ്ചലമാക്കുന്നതുപോലെ നിന്റെ ഗർഭം അതിന്റെ സ്ഥാനത്തുനിന്നു ചലിക്കുകയും ജരായുവിനോടുകൂടി വെളിയിൽ വരികയും ചെയ്യട്ടെ. പ്രസൂതി വായുവിനുവേണ്ടി ഈ യോനീരൂപമായ മാർഗ്ഗം നിമിത്തമാകുന്നു. അത് ഗർഭവേഷ്ഠനത്തോടുകൂടിയിരിക്കുന്നു. ഇന്ദ്രാ! (പ്രസവവായു) ആ മാർഗ്ഗത്തിൽ എത്തി ഗർഭത്തോടും മാംസപേശിയോടുംകൂടി പുറത്തേയ്ക്കു വന്നാലും.

പുത്രൻ ജനിച്ചുകഴിയുമ്പോൾ പിതാവ് അവനെ മടിയിൽവച്ച് അഗ്നി പ്രതിഷ്ഠിച്ച് ഓട്ടുപാത്രത്തിൽ തൈരുചേർത്ത നെയ്യ്വെച്ച് അതിന്റെ അല്പാല്പമായ അംശം എടുത്ത് 'അസ്മിൻ സഹസ്രം' ഇത്യാദി മന്ത്രങ്ങളോടുകൂടി അഗ്നിയിൽ ആഹുതി നൽകട്ടെ. ആ മന്ത്രാർത്ഥം - എന്റെ ഈ ഭവനത്തിൽ പുത്രരൂപത്തോടുകൂടി വൃദ്ധിയെ പ്രാപിച്ച് ഞാൻ സഹസ്രം മനുഷ്യരുടെ ഏകമാത്രനായ പോഷണകർത്താവായിതീരട്ടെ. എന്റെ ഈ പുത്രന്റെ സന്തതികൾക്ക് പ്രകളോടും, മൃഗങ്ങളോടും കൂടി സമ്പത്തിന്റെ കുറവ് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ — സ്വാഹാ, ഞാനാകുന്നു പിതാവിൽ യതൊരു പ്രാണൻ ഉണ്ടോ, ആ പ്രാണനെ നീയാകുന്ന പുത്രനിൽ പൂർണ്ണമനസ്സോടുകൂടി ഞാൻ ഹോമിക്കുന്നു —സ്വാഹാ. ഞാൻ ചെയ്തിരിക്കുന്ന പ്രധാന കർമ്മങ്ങളോടുകൂടി യാതൊന്ന് അധികമായി ചെയ്തിരിക്കുന്നുവോ, ആവശ്യമായ കർമ്മങ്ങളിൽ യാതൊന്ന് കുറവ് വരുത്തിയിരുന്നുവോ, ഞങ്ങളുടെ ഈ കർമ്മത്തെ ജ്ഞാനിയായ അഗ്നിദേവൻ പരിഹരിക്കട്ടെ —സ്വാഹാ.

ഹോമാനന്തരം പിതാവ് ശിശുവിന്റെ വലത്തുചെവി മുഖത്തോട് ചേർത്ത് 'വാക്, വാക്, വാക്'* (ഇതിന്റ താൽപ്പര്യം 'നിന്റെ ബുദ്ധിയിൽ വേദത്രയീരൂപമായ വാണി പ്രവേശിക്കട്ടെ.') ഇപ്രകാരം മൂന്നു പ്രാവശ്യം പറയട്ടെ. അതിനുശേഷം തൈര്, തേൻ, നെയ്യ് ഇവ ഒന്നാക്കി വിശുദ്ധമായ

സ്വർണ്ണക്കയിലിൽ കോരിയെടുത്ത് ബാലകനെ രുചിപ്പിക്കട്ടെ. (ആ സമയം ഈ നാലു മന്ത്രങ്ങളും ഉരുവിടട്ടെ) ഭ്രൂസ്ത്വേദധാമി, ഭൂസ്ത്വേദധാമി, സ്വസ്ഥേദധാമി, ഭൂർഭൂവഃ സ്വഃ സർവത്വയീ ദധാമീ** (ഞാൻ നിന്നിൽ ഭൂലോകത്തെ സ്ഥാപിക്കുന്നു, ഭൂവർലോകത്തെ സ്ഥാപിക്കുന്നു, സ്വർലോകത്തെ സ്ഥാപിക്കുന്നു, ഭ്രൂർഭൂവഃ സ്വഃ എല്ലാ ലോകങ്ങളും സ്ഥാപിക്കുന്നു.)

അതിനുശേഷം ബലനു നാമകരണം ചെയ്യട്ടെ. 'നീ വേദമാകുന്നു.' വേദംതന്നെ ഈ ബാലകന്റെ ഗുപ്തനാമമായിത്തീരട്ടെ.

അതിനുശേഷം ഈ ബാലകനെ മാതാവിന്റെ മടിയിൽ കിടത്തിയിട്ട് 'യാസ്തേസ്തനഃ' ഇത്യാദി മന്ത്രങ്ങൾ ജപിച്ചുകൊണ്ട് മൂലയൂട്ടട്ടെ. മന്ത്രത്തിന്റെ ആശയം "ഹേ സരസ്വതി! നിന്റെ ക്ഷീരത്തിന്റെ ഭണ്ഡാരമായ ഈ സ്തനം അക്ഷയവും, പോഷണാധാരവുമാകുന്നു; അത് രത്നങ്ങളുടെ ഖനിയും, സമ്പൂർണ്ണമായ ധനരാശിയുടെ ജ്ഞാതാവും, ഉദാരമായ ദാനിയും ആകുന്നു. അതുപോലെ യാതൊന്നുവഴിയായി നീ സമസ്തവരണീയ പദാർത്ഥങ്ങളേയും പോഷിപ്പിക്കുന്നുവോ, ഈ സൽപുത്രന്റെ ജീവസന്ധാരണാർത്ഥം ആ സ്തനത്തെ ദേവി എന്റെ ഭാര്യയുടെ ശരീരത്തിൽ പ്രതിഷ്ഠിച്ച് ആ ശിശുവിന്റെ വായിൽ കൊടുക്കുവാനനുവദിക്കണമേ.

അതിനുശേഷം ബാലന്റെ മാതാവിനെ ഇപ്രകാരം 'ഇലാസി' ഇത്യാദി മന്ത്രങ്ങളാൽ അഭിമന്ത്രിതയാകട്ടെ. ഈ മന്ത്രത്തിന്റെ ആശയം — 'ഹേ ദേവീ! നീ തന്നെ സ്തുത്യർഹയും, മൈത്രവരുണിയും (അരുന്ധതി) ആകുന്നു. വീരേ നീ വീരപുത്രനു ജന്മം നൽകി നമ്മെ വീരപുത്രന്റെ പിതാവിക്കിയിരിക്കുന്നു; അതിനാൽ നീ വരവതിയായിരിക്കുന്നു. ഈ ബാലനെ നോക്കി മറ്റുള്ളവർ "നീ വാസ്തവത്തിൽ പിതാവിനേക്കാൾ മുന്നോട്ടു പോകണം" എന്നു പറയണം. നീ നിസ്സന്ദേഹമായി സ്വന്തം പിതാമഹനേക്കാളും ശ്രേഷ്ഠനാകണം. നീ ലക്ഷ്മിയും, കീർത്തിയും അതുപോലെ ബ്രഹ്മതേജസ്സും വഴിയായി ഉന്നതിയുടെ പരമസീമയിലെത്തണം" ഇപ്രകാരം വിശിഷ്ഠ ജ്ഞാനസമ്പന്നനായ പുത്രൻ യാതൊരുത്തന് ജനിക്കുന്നുവോ, ആ പിതാവും ഇതുപോലെതന്നെ സ്തുത്യർഹനാകുന്നു.

ഒരു വർഷം അവസാനിക്കുന്നു. പരമതത്വമായ ഈശാവാസ്യോപനിഷത്ത് ഓർക്കാം. ഒരു വർഷം കടന്നുപോകുകയാണ്.

ഓം പൂർണ്ണമദ; പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യുതേ

പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശ്യതേ*!!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സച്ചിദാനന്ദ പരബ്രഹ്മപുരുഷോത്തമൻ എല്ലാ പ്രകാരങ്ങളിലും സർവ്വദാ പരിപൂർണ്ണനാകുന്നു. ഈ ലോകം ആ ബ്രഹ്മത്താൽ പരിപൂർണ്ണമാകുന്നു. പൂർണ്ണതയും അപൂർണ്ണതയും ആ പരബ്രഹ്മത്തിൽനിന്നും ഉത്ഭവിച്ചതാണ്. പരബ്രഹ്മത്തിന്റെ പൂർണ്ണതകൊണ്ട് ഈ ജഗുത്തു പൂർണ്ണമാണ്.

പൂർണ്ണമായ പരബ്രഹ്മത്തിൽനിന്നും പൂർണ്ണതയെ മാറ്റുകയാണെങ്കിൽപ്പോലും പൂർണ്ണത്വം അവശേഷിക്കുന്നു.

ഈശാവാസ്യമിദം സർവ്വം യത്കിഞ്ചിത് ജഗത്യാം ജഗത്

തേന ത്യക്തേന ഭുഞ്ജീഥാ മാഗൃധഃ കസ്യസ്വിദ്ധനം.

അഖില വിശ്വ ബ്രഹ്മാണ്ഡത്തിൽ കാണുകയും കേൾക്കുകയും ചെയ്യുന്ന ചരാചരവസ്തുക്കളെല്ലാം, അവയെല്ലാത്തിന്റെയും സർവ്വധാരവും സർവ്വനിയന്താവും സർവ്വാധിപതിയും സർവ്വശക്തിമാനും സർവ്വജ്ഞനും സർവ്വകല്യാണസ്വരൂപനും ആയ പരമേശ്വരനാൽ വ്യാപ്തമായിരിക്കുന്നു. എല്ലാക്കാലത്തും അദ്ദേഹത്താൽ പരിപൂർണ്ണമാകുന്നു. (ഗീത 9-4).ഇതിന്റെ യാതൊരു ഭാഗവും അദ്ദേഹത്താൽ രഹിതമായിരിക്കുന്നില്ല (ഗീത 10-39, 42). ഇങ്ങനെ ചിന്തിച്ച് ആ ഈശ്വരനെ നിരന്തരം തന്നോടുകൂടി അധിവസിപ്പിച്ചുകൊണ്ട്, ഈ പ്രപഞ്ചത്തിൽ മമതയും ആസക്തിയും ത്യജിച്ചു കർത്തവ്യപാലനത്തിനായി മാത്രം വിഷയങ്ങളെ യഥാവധി ഉപഭോഗം ചെയ്യുവിൻ. അതായത്. വിസ്വരൂപിയായ ഈശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രം കർമ്മങ്ങളെ അചരിക്കുവൻ. വിഷയങ്ങൾക്കിടയാകുവാൻ മനസ്സിനെ അനുവദിക്കരുത്. ഇതിൽ നിങ്ങൾക്കു നിശ്ചയമായും മംഗളമുണ്ടാകും. ഈ

ഭോഗ്യവസ്തുക്കൾ ആരുടേയുമല്ല. മനുഷ്യൻ ഭ്രമംമൂലം ഇവയിവ മമതയും ആസക്തിയും കണ്ടെത്തുന്നു. ഇവ പരമേശ്വരന്റെതാകുന്നു. അദ്ദേഹത്തിന്റെ പ്രസന്നതയ്ക്കുവേണ്ടി ഇവയുടെ ഉപയോഗം നടക്കണം. ഇതു മനുഷ്യർക്കുവേണ്ടി വേദഭഗവാന്റെ പവിത്രോപദേശമാകുന്നു.

കർവന്നേവേഹ കർമ്മാണി ജിജിവിഷേച്ഛതം സമാഃ

ഏവം ത്വയി നാന്യഥേതോഽസ്തി ന കർമ്മ ലിപ്യതേ നരേ.

പൂർവ്വമന്ത്രത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ജഗത്തിന്റെ ഏകമാത്രാകർത്താവും ധർത്താവും ഹർത്താവും സർവ്വശക്തിമാനും സർവ്വമയനുമായ പരമേശ്വരനെ സ്മരിച്ചുകൊണ്ട് നൂറുസംവത്സരം ജീവിക്കുവാനാഗ്രഹിക്കുവിൻ. ഈവിധം തന്റെ ജീവിതം മുഴുവൻ പരമേശ്വരനുവേണ്ടി സമർപ്പിക്കുവിൻ. ശാസ്ത്രോക്തമായ സ്വകർമ്മങ്ങളെ ആചരിച്ചുകൊണ്ടു ജീവിതം കഴിച്ചുകൂട്ടുന്നതു പരമേശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രമാകുന്നു. തനിക്കുവേണ്ടിയല്ല. ഭോഗം ഭോഗിക്കുന്നതിനായിട്ടല്ല. വെറുതെ ചെയ്യുന്നതിനാൽ ആ കർമ്മങ്ങൾക്കു നിന്നെ ബന്ധനത്തിൽ അകപ്പെടുത്താൻ കഴിയുന്നില്ല. കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ട് അവയിൽ മുഴുകാതിരിക്കുക എന്ന ഒരു മാർഗ്ഗമേയുള്ളൂ. ഇതിനതിരിക്തമായി മറ്റു യാതൊരു മാർഗ്ഗവും കർമ്മബന്ധനങ്ങളിൽനിന്നും മോചനം നേടുവാനായിട്ടില്ല (ഗീത 2-50, 51; 5 -10)

അസുര്യാ നാമ തേ ലോകാ അന്ധേന തമസോഽവൃതാഃ

താംസ്തേ പ്രേത്യാബിഗച്ഛന്തി യേ കേ ചാത് മഹനോ ജനാഃ

മാനവശരീരം മറ്റുള്ള എല്ലാ ശരീരങ്ങളേയും അപേക്ഷിച്ചു ശ്രേഷ്ഠവും പരമദുർല്ലഭവും ആകുന്നു. അതുപോലെ ഇതു ജീവികൾക്കു ഭഗവാന്റെ പ്രത്യേക കൃപകൊണ്ട് ജനനമരണരൂപമായ സംസാര സാഗരത്തിൽ നീന്തുന്നതിനായി കിട്ടിയതാകുന്നു. ഇങ്ങനെ ശരീരം ലഭിച്ചിട്ടുള്ള മനുഷ്യൻ തന്റെ കർമ്മങ്ങളെത്തന്നെ ജീവിതത്തിന്റെ പരമലക്ഷ്യമെന്നു കരുതി വിഷയാസക്തിയിലും അഭിലാഷങ്ങൾക്കുവേണ്ടിയും ഓരോരോ വിധത്തിൽ കേവലം വിഷയ സുഖങ്ങളിലും അവയുടെ യഥേഷ്ട ഉപഭോഗങ്ങളിലും മുഴുകിക്കഴിയുന്നു. ഇങ്ങനെയുള്ളവർ വാസ്തവത്തിൽ കേവലം വിഷയ സുഖങ്ങളിലും അവയുടെ യഥേഷ്ടമായ ഉപഭോഗങ്ങളിലും മുഴുകിക്കഴിയുന്നു. ഇങ്ങനെയുള്ളവർ വാസ്തവത്തിൽ ആത്മാവിന്റെ ഹത്യതന്നെ നടത്തുന്നു. എന്തുകൊണ്ടെന്നാൽ ഇപ്രകാരം പതനത്തിലേക്ക് നീങ്ങുന്നവർ തങ്ങളുടെ ജീവനെ വ്യർത്ഥമായി നശിപ്പിക്കുക മാത്രമല്ല തങ്ങളെ ഒന്നുകൂടി ആഴത്തിൽ കർമ്മബന്ധങ്ങളിൽ കുരുക്കുകയാണ് ചെയ്യുന്നത്. ഈ കാമാസക്തരായവർ — അവർ ആരെങ്കിലുമാകട്ടെ, അവർ ലോകത്തിൽ വലിയ പേരും യശസ്സും വൈഭവവും അധികാരങ്ങളും നേടിയിട്ടുള്ളവരകട്ടെ —മരണാനന്തരം കർമ്മഫലമായുള്ള ശൂകര, കൂകര, കീടപതംഗാദി വിഭിന്ന ശോക സന്താപ പൂർണ്ണമായ അസുരയോനികളിലും ഭയങ്കര നരകങ്ങളിലും അലയേണ്ടതായി വരുന്നു. (ഗീത 16 - 16, 19, 20). ഇത് ഇപ്രകാരമുള്ള അസുരസ്വഭാവത്തോടുകൂടിയ ദുഷ്ടന്മാർക്കുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ളതും ഭീകരമായ അന്ധകാരത്താൽ ആച്ഛാദിതവും ആകുന്നു. മനുഷ്യൻ തന്നെ സ്വയം ഉദ്ധരിക്കണം, സ്വന്തം പതനം ഉണ്ടാക്കരുത് എന്നു ഗീതയിൽ ഭഗവാൻ ഇതുകൊണ്ടു പറഞ്ഞിരിക്കുന്നു. (ഗീത 6-5)

അനേജദേകം മനസോ ജീവിയോ നൈനദ്ദേവോ
ആപ്നുവൻ പൂർവമർഷത്

തദ്ധാവതോ ƒന്യാനത്യേതി തിഷ്ഠത്തസ്മിന്നപോ മാതരിശ്വാ ദധാതി.

സർവ്വന്തര്യാമിയും സർവ്വ ശക്തിമാനും ആയ പരമേശ്വരൻ അചലനും ഏകനും ആകുന്നു. എന്നിരുന്നാലും മനസ്സിനേക്കാളധികം തീവ്രഗതിയോടു കൂടിയവനത്രേ. വളരെ അധികമകലെ അദ്ദേഹമെത്തുന്നവനാകുന്നു. മനസ്സിനാകട്ടെ അവിടെവരെയെത്തുവാൻ കഴിയുന്നില്ല. അദ്ദേഹം എല്ലാറ്റിന്റേയും ആദികാരണനായിരിക്കുന്നതുകൊണ്ട് അദ്ദേഹം അവയെ നേരത്തെ അറിയുന്നു. എന്നാൽ ദേവതകളും മഹർഷിഗണങ്ങളും പൂർണ്ണമായി അദ്ദേഹത്തെ അറിയുന്നില്ല. (ഗീത 10 - 2). അതിതീവ്ര വേഗയുക്തമായ ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ അഥവാ വായു ആദിയായ ദേവതകൾ അതാതിന്റെ ശക്തിക്കനുസരണമായി പരമേശ്വരന്റെ അനുസന്ധാനത്തിൽ സദാ പാഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ

പരമേശ്വരൻ നിത്യനും അചലനുമായിരുന്നതുകൊണ്ടുതന്നെ അവയെയെല്ലാം കടന്നു മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ഇവയ്ക്കൊന്നും അദ്ദേഹത്തിന്റെ അടുത്തുവരെ എത്താൻ കഴിയുന്നില്ല. സീമാരാഹിത്യത്തെപ്പറ്റിയുള്ള വിവരം സീമയിൽ ഒതുങ്ങിക്കഴിയുന്നവർ എങ്ങനെ അനുമാനിക്കും. വായുമുതലായ ദേവകളിൽ അടങ്ങിയിരിക്കുന്ന ശക്തി ജലവർഷണം, പ്രകാശം പ്രാണി പ്രാണസന്ധാരണം മുതലായ കർമ്മങ്ങളിൽ അവർ വിനിയോഗിക്കുന്നു. അവയെല്ലാം അചിന്ത്യശക്തിയായ പരമേശ്വരന്റെ മഹാശക്തിയുടെ കേവലം അംശംമാത്രമാകുന്നു. അദ്ദേഹത്തിന്റെ സഹയോഗം ഇല്ലെങ്കിൽ അവർക്കൊന്നും ചെയ്യാൻ സാധ്യമല്ല.

തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ.

തദന്തരസ്യ സർവസ്യ തദു സർവസ്യാസ്യ ബാഹ്യതഃ

പരമേശ്വരൻ ചലിച്ചും ചലിക്കാതെയും ഇരിക്കുന്നു. ഒരേ കാലത്തിൽ പരസ്പര വിരുദ്ധങ്ങളായ ഭാവങ്ങളും ഗുണങ്ങളും ക്രിയകളും അദ്ദേഹത്തിലടങ്ങിയിരിക്കുന്നു. ഇത് അദ്ദേഹത്തിന്റെ അചിന്ത്യ ശക്തിയുടെ മഹിമയാകുന്നു. മറ്റു തരത്തിൽ പറഞ്ഞാൽ ഭഗവാൻ തന്റെ ദിവ്യ പരമധാമത്തിലും ലീലാധാമത്തിലും തന്റെ പ്രിയപ്പെട്ട ഭക്തന്മാർക്കു സുഖം നല്കുന്നതിനായി ആ പ്രാകൃത സഗുണസാകാരൂപത്തിൽ പ്രകടമായി ലീല നടത്തുന്നു. ഇതു ഭഗവാന്റെ ചലനാവസ്ഥയാകുന്നു. നിർഗ്ഗുണരൂപം ഭഗവാന്റെ അചലാവസ്ഥയാകുന്നു. ഇതേ രീതിയിൽത്തന്നെ ഭഗവാൻ പ്രേമരഹിതരായ മനുഷ്യർക്കു ദർശനം നൽകുന്നില്ല. അതായത് അവരെ സംബന്ധിച്ചിടത്തോളം ആ പരാശക്തി വളരെയധികം അകലെയായി സ്ഥിതിചെയ്യും. മറിച്ച്, പ്രേമത്തിന്റെ വിളി കേൾക്കുന്ന സമയം പ്രേമിജനങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെടുന്നു. പ്രേമജനങ്ങളെ സംബന്ധിച്ചു പരമേശ്വരൻ സദാസമയവും നികടവർത്തിയായി സ്ഥിതിചെയ്യുന്നു. ഇതുകൂടാതെ ഭഗവാൻ സദാ സർവ്വത്ര പരിപൂർണ്ണനും. ഇതുകൊണ്ട് ഏറ്റവും അകലെയും അതുപോലെ ഏറ്റവും അടുത്തും അവിടുത്തെ സാന്നിദ്ധ്യം പ്രകടമാകുന്നു. എന്തുകൊണ്ടെന്നാൽ ഭഗവാന്റെ സാന്നിദ്ധ്യമില്ലാത്ത ഒരിടംപോലും ഈ ജഗത്തിൽ അവശേഷിക്കുന്നില്ല. അഖിലത്തിലും അന്തര്യാമിയായിരിക്കുന്നതുകാരണം അദ്ദേഹം നമ്മോട് അത്യന്തം സമീപത്തായിരിക്കുന്നു. എന്നാൽ അജ്ഞാനികളായിട്ടുള്ളവർ അദ്ദേഹത്തെ ഈ രൂപത്തിൽ തിരിച്ചറിയുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം അദ്ദേഹം വളരെവളരെ അകലെയായി സ്ഥതിചെയ്യുന്നു (ഗീത. 13-15). ഭഗവാൻ ഈ കാണുന്ന സമസ്ത ജഗത്തിനും പരമാധാരവും പരമ കാരണനും ആകുന്നു. അതിനാൽ അകത്തും പുറത്തും എല്ലാ സ്ഥലത്തും അദ്ദേഹം പരിപൂർണ്ണനായി വർത്തിക്കുന്നു (ഗീത. 7-7).

യസ്തു സർവാണി ഭൂതാന്യാത്മന്യേവാനുപശ്യതി

സർവഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.

ഇപ്രകാരം യാതൊരുത്തൻ സകല പ്രാണിവർഗ്ഗത്തേയും സർവ്വാധാരമായിരിക്കുന്ന പരബ്രഹ്മ പുരുഷോത്തമനിൽ, പരബ്രഹ്മത്തിൽ കാണുകയും അതുപോലെ പരബ്രഹ്മത്തെ പ്രാണിവർഗ്ഗത്തിൽ ദർശിക്കുകയും ചെയ്യുന്നുവോ അവന് ആരെയെങ്കിലും വെറുക്കുവാനോ ദ്വേഷിക്കുവാനോ എങ്ങനെ കഴിയും. അവൻ സദാ സമയവും തന്റെ പരമാത്മ പ്രഭുവിനെ ദർശിച്ചുകൊണ്ട് (ഗീത. 6-29,30) മനപ്പൂർവ്വമായി അഖിലത്തേയും പ്രണമിക്കുകയും സകലരേയും സേവിച്ചു സൗഖ്യമുണ്ടാക്കാൻ ആശിക്കുകയും ചെയ്യുന്നു.

യസ്മിൻ സർവാണി ഭ്രാതാന്യാത്മൈവാഭൂദ്വിജാനതഃ

തത്രകോ മോഹഃ കഃ ശോക ഏകത്വമനുപശ്യത

ഇപ്രകാരം മനുഷ്യൻ പരമാത്മാവിനെ നന്നായി തിരിച്ചറിയുമ്പോൾ, ജീവികളിൽ അവൻ പരമാത്മാവെന്ന ഏകമാത്ര തത്വത്തെ ദർശിക്കുമ്പോൾ, അവനു സദാസമയവും പരമാത്മാവിന്റെ ദർശനം ലഭിച്ചുകൊണ്ടിരിക്കുന്നു. ഈ സമയം അവന്റെ അന്തഃകരണത്തിൽ ശോകമോഹാദിവികാരങ്ങൾക്ക് എങ്ങനെ സ്ഥാനമുണ്ടായിരിക്കും? ശോകമോഹാതിവികാരങ്ങളുടെ ഛായപോലും അവന്റെ ഹൃദയമണ്ഡലത്തെൽ ഏശാത്തവിധം അവൻ ആനന്ദമഗ്നനായിത്തീരുന്നു. മനുഷ്യൻ അവനെ എല്ലാം പ്രവർത്തിക്കുന്നവനായി കാണാറുണ്ടെങ്കിലും ആ സമയത്തും അവൻ തന്റെ നാഥനോടുകൂടി ഉല്ലാസമായി ക്രീഡിച്ചുകൊണ്ടിരിക്കുന്നു. (ഗീത. 6-31).

സംബന്ധം —ഇനി ഇപ്രകാരം പരമേശ്വരനെ താത്വികമായി അറിയുന്നതുകൊണ്ടും ദർശിക്കുന്നതുകൊണ്ടും ഉള്ള ഫലത്തെ വിവരിക്കുന്നു.

സ പര്യഗാച്ഛുക്രമകായമവ്റണമസ്നാവിരം ശുദ്ധമപാപവിദ്ധം

കവിർമനീഷി പരഭൂഃ സ്വയംഭൂർയാഥാതഥ്യതോ്ർഥാൻ വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ

മേൽ വിവരിച്ചിട്ടുള്ളതുപോലെ പരമേശ്വരനെ എല്ലാവിധത്തിലും കാണുകയും അറിയുകയും ചെയ്യുന്ന മഹാ പുരുഷൻ ശുഭാശുഭ കർമ്മജനിത പ്രാകൃത സൂക്ഷ്മശരീരനും പഞ്ചഭൗതിക, അസ്ഥി, സിരാ, മാംസാദിമയ ഷഡ്‌വികാരയുക്ത സ്ഥൂല ദേഹരഹിതനും ഛിദ്രരഹിതനും ദിവ്യസച്ചിദാനന്ദ ഘനനും അതുപോലെ ക്രാന്തദർശിയും അഖിലത്തേയും തന്റെ നിയന്ത്രണത്തിൽ വെയ്ക്കുന്ന സർവ്വാധിപതിയും സ്വാഭീഷ്ടത്താൽ പ്രകടമാകുന്നവനും സനാതനകാലം മുതൽ സകല ജീവരാശികൾക്കും വേണ്ടി അവയുടെ കർമ്മാനുസരണമായ എല്ലാ വസ്തുക്കളേയും സൃഷ്ടിച്ചു വിഭജനം നടത്തുന്നവനും ആയ ആ പരബ്രഹ്മ പുരുഷോത്തനമായ പരമേശ്വരനെ പ്രാപിക്കുന്നു.

അന്ധം തമഃ പ്രവിശന്തി യേ്വിദ്യാമുപാസതേ

തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ.

യാതൊരുവൻ ഭോഗങ്ങളിൽ ആസക്തനായി അവയുടെ പ്രാപ്തിക്കുള്ള സാധാനരൂപമായ അവിദ്യയെ നാനാപ്രകാരമുള്ള കർമ്മങ്ങൾക്കായി അനുഷ്ഠിക്കുന്നുവോ അവൻ ആ കർമ്മങ്ങളുടെ ഫലസ്വരൂപമായി അജ്ഞാനാന്ധകാരത്താൽ പരിപൂർണ്ണമാകുന്ന പ്രപഞ്ചപ്രവാഹത്തിൽപ്പെട്ടു വിവിധ സന്താപങ്ങൾ അനുഭവിച്ചു കഴിയേണ്ടി വരുന്നു, രണ്ടാമതായി യാതൊരുത്തൻ അന്തഃകരണശുദ്ധിക്കു വേണ്ടിയല്ലാതെയും സ്രഷ്ടാവെന്നുള്ള മാന്യത അംഗീകരിക്കാതെയും കർമ്മങ്ങൾ അനുഷ്ഠിക്കുകയും വിവേക വൈരാഗ്യാദി ജ്ഞനത്തിന്റെ പ്രാഥമിക സാധനകളില്ലാതെ സേവിക്കുകയും ചെയ്യുന്നു എന്നാൽ കേവലം ശാസ്ത്രപാഠങ്ങൾ കേട്ടിട്ട് സ്വയം വിദ്യയുടെ ജ്ഞാനത്തിന്റെ മിഥ്യരോപം ചെയ്ത് ജ്ഞാനാഭിമാനിയായിരിക്കുകയും ഇങ്ങനെയുള്ള മിഥ്യാജ്ഞാനി സ്വയം ജ്ഞാനിയായി ഭാവിച്ച് “ഞങ്ങൾക്ക് യാതൊരു കർത്തവ്യവുമില്ല” എന്നു പറഞ്ഞുകൊണ്ടു കർത്തവ്യകർമ്മങ്ങളെയെല്ലാം ത്യജിക്കുകയും ഇന്ദ്രിയങ്ങൾക്കു വശീഭൂതനായി ശാസ്ത്രവിധികൾക്കു വിപരീതമായി തോന്നിയതുപോലെ കർമ്മങ്ങൾ ആചരിക്കുകയും ചെയ്യുന്നു. ഈ കാരണത്താൽ ഇവർ സകാമഭാവത്തോടുകൂടി കർമ്മങ്ങൾ അനുഷ്ഠിക്കുന്ന വിഷയാസക്തരായ മനുഷ്യരെ അപേക്ഷിച്ച് അധികതരമായ അന്ധകാരത്തെ — പശു, പക്ഷി, ശൂകര—കുകര തുടങ്ങി നീച മൃഗയോനികളേയും രൗരവ കുംഭീപാകാദി ഘോര നരകങ്ങളേയും പ്രാപിക്കുന്നു.

അന്യദേവാഹുർവിദ്യയാന്യദാഹുരവിദ്യയാ

ഇതി ശുശ്രൂമ ധീരാണാം യേ നസ്തദ് വിചചക്ഷിരേ.

ജ്ഞാനത്തിന്റെ യഥാർത്ഥ സ്വരൂപം സർവ്വശ്രേഷ്ഠമായ ഫലം പ്രദാനം ചെയ്യുകയാകുന്നു. നിത്യാനിത്യ വസ്തുക്കളുടെ വിവേകവും ക്ഷണഭംഗുരവും വിനാശശീലവും അനിത്യവും ആയ ഐഹലൗകികവും പാരലൗകികവും ആയ ഭോഗവസ്തുക്കളോടും അവയുടെ സാധനയോടും ഉള്ള പൂർണ്ണ വിരക്തിയും സംയമനപൂർണ്ണമായ പവിത്ര ജീവിതവും ഏകമാത്ര സച്ചിദാനന്ദഘനമായ പവിത്രജീവിതവും ഏകമാത്ര സച്ചിദാനന്ദഘനമായ പൂർണ്ണ ബ്രഹ്മചിന്തയിൽ ഖണ്ഡമായ ലീനതയും ഈ യഥാർത്ഥ ജ്ഞാനത്തിന്റെ അനുഷ്ഠാനംകൊണ്ടു പ്രാപ്തമാകുന്നു. യഥാർത്ഥ ജ്ഞാനത്തിന്റെ ഈ സർവ്വോത്തമമായ ഫലം ജ്ഞാനാഭിമാനത്തിൽ രതരായ യാതൊരു സ്വേച്ഛാചാരികൾക്കു ദുർഗ്ഗതിരൂപമായ ഫലം കിട്ടുന്നോ അതിൽനിന്നും എല്ലാത്തരത്തിലും വിഭിന്നമായിരിക്കും. ഇതുവിധം സർവ്വോത്തമ ഫലദായകമായ കർമ്മങ്ങളുടെ സ്വരൂപം —കർമ്മത്തിൽ കർത്താവിന്റെ അഭിമാനഭാവവും രാഗദ്വേഷങ്ങളുടേയും അഭിലാഷങ്ങളുടേയും അഭാവവും അതുപോലെ സ്വന്തം വർണ്ണാശ്രമ പരിതസ്ഥിതികൾക്കനുസരണമായി ഭഗവത് സേവാഭാവത്തിൽ മാത്രം ശ്രദ്ധയോടുകൂടി ശാസ്ത്രവിഹിതമായ കർമ്മങ്ങളുടെ യഥായോഗ്യമായ സേവനമാകുന്നു. അവയുടെ അനുഷ്ഠാനംകൊണ്ടു സമസ്ത ദുർഗുണങ്ങളും ദുരാചാരങ്ങളും നിശ്ശേഷം നശിക്കുകയും ഹർഷശോകാദി സമസ്ത വികാരങ്ങളിൽനിന്നും രഹിതനായി സാധകൻ മൃത്യുമയസംസാരത്തിൽനിന്നും കടന്നുപോവുകയും ചെയ്യുന്നു. സകാമഭാവ

ത്തോടുകൂടി നടത്തപ്പെടുന്ന കർമ്മങ്ങൾക്കു ലഭിക്കുന്ന പുനർജ്ജന്മരൂപമായ ഫലത്തേക്കാൾ യഥാർത്ഥ കർമ്മസേവനത്തിനുള്ള പ്രതിഫലം ശ്രേഷ്ഠവും മനോഹരവുമാകുന്നു.

വിദ്യാ ചാവിദ്യാം ച യസ്തദ് വേദോഭയം സഹ

അവിദ്യയാ മൃത്യു തീർത്ത്വാ വിദ്യയാമൃതമശ്നുതേ.

കർമ്മത്തിന്റേയും അകർമ്മത്തിന്റെയും യഥാർത്ഥ രഹസ്യം ഗ്രഹിക്കുന്നതിൽ വലിയ വലിയ ബുദ്ധിമാന്മാർക്കുപോലും തെറ്റു പറ്റിയിരിക്കുന്നു (ഗീത 4-16). ഈ കാരണംകൊണ്ടുതന്നെ കർമ്മരഹസ്യത്തിൽ അനഭിജ്ഞന്മാരായുള്ള ജ്ഞാനാഭിമാനികൾ കർമ്മത്തെ ബ്രഹ്മജ്ഞനത്തിനു ബാധകമായി കണക്കാക്കുന്നു. തന്മൂലം തങ്ങളുടെ വർണ്ണാശ്രമോചിതമായ അവശ്യകർത്തവ്യങ്ങളെ ത്യജിക്കുന്നു. എന്നാൽ ഇപ്രകാരമുള്ള ത്യാഗംകൊണ്ട് അവർക്കു ത്യാഗത്തിന്റെ യഥാർത്ഥ ഫലം — കർമ്മബന്ധങ്ങളിൽനിന്നും മോചനം ലഭിക്കുന്നില്ല (ഗീത 18 - 18). ഇതുവിധം ജ്ഞാനത്തിന്റെ (അകർമ്മാവസ്ഥ നൈഷ്കർമ്മ്യ) തത്വം ഗ്രഹിക്കാത്തതു കാരണം മനുഷ്യൻ തന്നെത്തന്നെ ജ്ഞാനിയായും പ്രപഞ്ചത്തിനുപരിയായും കരുതുന്നു. അവർ തങ്ങളെത്തന്നെ പാപപുണ്യങ്ങളിൽ നിർദ്ദോഷികളെപ്പോലെ ഇഷ്ടാനുസരണമായുള്ള കർമ്മാചരണങ്ങളിൽ വ്യാപൃതരായും കർമ്മങ്ങളെ ഭാരരൂപമായും കരുതി ഉപേക്ഷിക്കുകയും അലസത, നിദ്ര മുതലായ പ്രമാദങ്ങളിൽ ദുർല്ലഭമായ സ്വന്തം മാനവജീവിതത്തിലെ അമൂല്യ സമയത്തെ നഷ്ടപ്പെടുത്തിക്കളയുകയും ചെയ്യുന്നു.

ഈ രണ്ടുവിധമായ അനർത്ഥങ്ങളിൽനിന്നും രക്ഷപെടുന്നതിനുള്ള ഏകോപായം കർമ്മത്തിന്റേയും ജ്ഞാനത്തിന്റേയും രഹസ്യത്തെ ഒരുപോലെ മനസ്സിലാക്കി അവ യഥായോഗ്യം അനുഷ്ഠിക്കുകയാകുന്നു. യാതൊരുത്തൻ ഈ രണ്ടിന്റെയും തത്വങ്ങളെ ഒരേ സമയം നന്നായി മനസ്സിലാക്കുന്നുവോ അവൻ തന്റെ വർണ്ണാശ്രമത്തേയോ പരിതസ്ഥിതിക്കനുരൂപമായ ശാസ്ത്രവിഹിത കർമ്മങ്ങളേയോ ത്യജിക്കുന്നില്ല. പകരം അവയിൽ കർത്താവിന്റെ അഭിമാനത്തോടും രാഗദ്വേഷാദി ഫലാഭിലാഷരഹിതനായിട്ടും അവയെ യഥായോഗ്യം ആചരിക്കുന്നു. ഇതുകൊണ്ട് അവന്റെ അന്തഃകരണം സകല ദുർഗണങ്ങളിൽനിന്നും വികാരങ്ങളിൽനിന്നും രഹിതമായി അത്യന്തം നിർമ്മലമായിത്തീരുകയും ഭഗവത്കൃപയാൽ അവൻ മൃത്യുമയ സംസാരത്തിൽനിന്നും സ്വാഭാവികമായി കടന്നുപോവുകയും ചെയ്യുന്നു എന്ന് മന്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഈ കർമ്മസാധനയോടുകൂടി വിവേക വൈരാഗ്യ സമ്പന്നമായി നിരന്തരം ബ്രഹ്മവിചാര രൂപമായ ജ്ഞാനാഭ്യാസം അനുഷ്ഠിച്ചു കഴിയുന്നതിനാൽ ശ്രീപരമേശ്വരന്റെ യഥാർത്ഥ ജ്ഞാനോദയം ഉണ്ടാകുകയും അതിവേഗം പരബ്രഹ്മ പരമേശ്വരന്റെ സാക്ഷാത്കാരമുണ്ടാവുകയും ചെയ്യുന്നു.

ഇനിയുള്ള അടുത്ത മൂന്നു മന്ത്രങ്ങളിലായി അസംഭൂതിയുടേയും സംഭ്രതിയുടേയും തത്വങ്ങളെപ്പറ്റി പറയുന്നു. ഈ പ്രചരണത്തിൽ അസംഭ്രതിശബ്ദത്തിന്റെ അർത്ഥം പൂർണ്ണരൂപത്തിൽ സത്തയില്ലാത്തത് എന്നായിരിക്കും. ഇങ്ങനെയുള്ള വിനാശസ്വഭാവത്തോടുകൂടിയ ദേവകൾ, പിതൃക്കൾ, മനുഷ്യർ മുതലായവയുടെ യോനികളും അവയോടനുബന്ധിച്ചുള്ള ഭോഗസാമഗ്രികളും ആകുന്നു. മന്ത്രത്തിൽ അസംഭൂതിയുടെ സ്ഥാനത്ത് "വിനാശം" ച വാക്കുപയോഗിക്കുന്നു. സംഭ്രൂതിശബ്ദത്തിന് ഇങ്ങനെ അർത്ഥകല്പന ചെയ്യുന്നു. —യാതൊന്നിന്റെ സത്ത സമ്പൂർണ്ണമായിരിക്കുന്നുവോ അത് സമ്പൂർണ്ണ ജഗത്തിന്റെ ഉൽപ്പത്തി, സ്ഥിതി, സംഹാരം ഇവ ചെയ്തുകൊണ്ടിരിക്കുന്ന അവിനാശിയായ പരബ്രഹ്മ പുരുഷോത്തമൻ (ഗീത7-6; 7) എന്നാകുന്നു.

അന്ധം തമഃ പ്രവിശന്തി യേഽസംഭ്രതിമുപാസതേ

തതോ ഭൂയ ഇവ തമോ യ ഉ സംഭ്രൂതസം രതാഃ

യാതൊരുത്തൻ വിനാശ സ്വഭാവത്തോടുകൂടിയ സ്ത്രീ, പുത്രൻ, ധനം, മാനം, കീർത്തി, അധികാരം മുതലായി ഈ ലോകത്തിന്റെയും പരലോകത്തിന്റെയും ഭോഗസാമഗ്രികളിൽ ആസക്തനായി അവയെത്തന്നെ സുഖഹേതുക്കളായി കരുതുന്നുവോ അതുപോലെ അവയെ ആർജ്ജിക്കുന്നതിനും സേവിക്കുന്നതിനും മുഴുവൻ സമയവും വിനിയോഗിക്കുന്നുവോ ഈ ഭോഗവസ്തുക്കളുടെ പ്രാപ്തിക്കും സംരക്ഷണത്തിനും അഭിവൃദ്ധിയും ഉപാസിക്കുന്നുവോ അവൻ സ്വയം ജനന മരണ ചക്രങ്ങളിൽ പതിച്ചിരിക്കുന്നതുകാരണം അഭാവഗ്രസ്തവും ശാരീരിക ദൃഷ്ടിയിൽ വിനാശകരവുമായ അവ

സ്ഥയിലായിരിക്കുകയും ചെയ്യുന്നു. ഇവയെ ഉപാസിക്കുന്ന ഭോഗഗ്രസ്തരായ മനുഷ്യർ തന്താങ്ങളുടെ ഉപാസനാഫലമായി വിഭിന്ന ദേവകളുടെ ലോകത്തിൽ വിഭിന്നഭോഗയോനികളെ പ്രാപിക്കുന്നു. ഇതു തന്നെ അവരുടെ അജ്ഞാനരൂപമാകുന്നു; ഘോരാന്ധകാരത്തിലേക്കുള്ള പ്രവേശനമാകുന്നു (ഗീത 7-20, 23)

രണ്ടാമതായി യാതൊരുത്തൻ ശാസ്ത്രതാല്പര്യങ്ങളേയും ഭഗവാന്റെ ദിവ്യഗുണങ്ങളേയും ഭാവങ്ങളേയും തത്വങ്ങളേയും അവയുടെ രഹസ്യങ്ങളേയും ഗ്രഹിക്കായ്ക മൂലം ഭഗവൽ ഭജനം ചെയ്യാതെ ഭോഗാവസ്തികളിൽ മുഴുകിയും കഴിയുന്നതുകാരണം ലോകസേവനത്തിലും ശാസ്ത്രവി ഹിതങ്ങളായ ദേവോപാസനയിലും പ്രവൃത്തരായിരിക്കുന്നു. ഇങ്ങനെയുള്ള വിഷയാസക്തരായ മനുഷ്യർ കൃത്രിമമായി തങ്ങളെ ഈശ്വരോപാസകരായി വിശ്വസിപ്പിച്ച് സരള ഹൃദയരായ ജനങ്ങളെക്കൊണ്ട് തങ്ങളെ പൂജിപ്പിക്കുന്നു. അവർ മിഥ്യാഭിമാനത്താൽ ദേവകളെ തുച്ഛമാക്കി പറയുകയും ശാസ്ത്രാനു സാരമുള്ള അവശ്യകർത്തവ്യങ്ങളായ ദേവപൂജ, ഗുരപൂജ മുതലായവ ഉപേക്ഷിക്കുകയും ചെയ്യുന്നു. മാത്രമല്ല മറ്റുള്ളവരെ തങ്ങളുടെ വാക്ജാലങ്ങളാൽ മയക്കി അവരുടെ ഹൃദയങ്ങളിൽ ദേവോപാ സന മുതലായവയെപ്പറ്റി വെറുപ്പും വിദ്വേഷവും സൃഷ്ടിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ളവർ തങ്ങളെത്തന്നെ ഈശ്വരതുല്യമായിക്കാണുകയും  മറ്റുള്ളവരെക്കൊണ്ട് അത് അംഗീകരിപ്പിക്കുകയും ചെയ്ത് തന്നിഷ്ഠപ്രകാരം ദുരാചാരങ്ങളിൽ മുഴുകി ജീവിതം നയിക്കുന്നു. ഇങ്ങനെ ദംഭികളായ മനുഷ്യർ തങ്ങളുടെ ദുഷ്കർമ്മങ്ങളുടെ തിക്തഫലം അനുഭവിക്കുന്നതിനു ബാധ്യസ്ഥരായി കുകര ശുകരാദികളായ നീചയോനികളിലും രൗരവകുംബീപാകാദി ഘോരനരകങ്ങളിലും ചെന്ന് അവി ടുത്തെ ക്രൂരയാതനകളെല്ലാം അനുഭവിക്കേണ്ടതായി വരുന്നു. വിനാശ സ്വഭാവികളായ ദേവകളെ ഉപാസിക്കുന്നവരെ അപേക്ഷിച്ച് ഇവർക്കുള്ള ശിക്ഷ അത്യന്തം ഘോര സ്വഭാവത്തോടുകൂടിയതായി രിക്കും. (ഗീത 16- 18, 19)

അന്യദേവാഹുഃ  സംബവാദന്യദാഹുരസംഭവാത്

ഇതി സുശ്രൂമ ധീരാണാം യേ നസ്തദ് വിചചക്ഷിരേ.

പരബ്രഹ്മ പുരുഷോത്തമഭഗവാനെ സർവ്വശക്തിമാൻ, സർവ്വജ്ഞൻ, സർവ്വാധാരം, സർവ്വമ യൻ, അഖില ജഗത്തിന്റെയും സൃഷ്ടിസ്ഥിതി സംഹാരകർത്താവ്, നിത്യൻ, അവിനാശി എന്നിങ്ങനെ മനസ്സിലാക്കുകയും പ്രേമപൂർണ്ണമായ ഹൃദയത്തോടുകൂടി നിത്യവും നിരന്തരവും ആയി ആ ദിവ്യ നാമവും രൂപവും ധാമവും അതുപോലെ പ്രാകൃത ഗുണരഹിതവും ദിവ്യഗുണമയവും ആയ സച്ചി ദാനന്ദ സ്വരൂപത്തെ സ്മരിക്കുകയും ശ്രവിക്കുകയും കീർത്തനം ചെയ്യുകയും ചെയ്യുക. ഇപ്രകാരം യഥാർത്ഥത്തിലുള്ള ഉപാസനകൊണ്ട് ഉപാസകന് അതിവേഗത്തിൽ അവിനാശിയായ പരബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുവാൻ സാധിക്കുന്നു (ഗീത 9-34). ഈശ്വരോപാസനയുടെ മിഥ്യാരൂപം ധരിച്ചിരിക്കുന്നവർക്കു ലഭിക്കുന്ന ഫലം ഏറ്റവും ശ്രേഷ്ഠമായതാകുന്നു. ശാസ്ത്രങ്ങളുടേയും ശ്രീഭഗ വാന്റെയും ആജ്ഞാനുസരണം പിതൃക്കൾ, ബ്രാഹ്മണൻ, മാതാവ്, പിതാവ്, ആചാര്യൻ, ജ്ഞാനി കൾ തുടങ്ങിയവർക്കുള്ള സേവാപൂജാദികൾ തങ്ങളുടെ കർത്തവ്യമായി കരുതുക. ഇവയെ ഭഗവാ ന്റെ കല്പനയും സേവനവുമായി കരുതുക. ഈ വിധം നിഷ്ക്കാമഭാവത്തോടുകൂടി സേവാപൂജാദി കൾ അനുഷ്ഠിക്കുന്നവരുടെ അന്തഃകരണം ശുദ്ധമായിത്തീരുകയും അവർക്കു ഭഗവാന്റെ കൃപയും പ്രസന്നതയും ലഭ്യമാവുകയും  ചെയ്യും. തന്മൂലം അവർ മൃത്യുമയ സംസാരസാഗരം കടന്നുപോവു കയും ചെയ്യുന്നു. വിനാശ ശീലരായ ദേവകൾ തുടങ്ങിയവരെ  സകാമോപാസന ചെയ്യുന്നതിൽനിന്നും ലഭ്യമാകുന്ന ഫലത്തിൽനിന്നും ഇതു സർവ്വഥാ വിരുദ്ധമാകുന്നു.

സംഭ്രതിം ച വിനാശം ച യസ്തദ് വേദോഭയം സഹ

വിനാശേന മൃത്യും തീർത്ത്വാ സംഭൂത്യാമൃതമശ്നുതേ.

യാതൊരു മനുഷ്യൻ, പരബ്രഹ്മ പുരുഷോത്തമൻ നിത്യനും സർവ്വാധാരവും സർവ്വാധിപതി യും സർവ്വാത്മാവും സർവ്വശ്രേഷ്ഠനും നിത്യ നിർഗുണനും (പ്രാകൃത ഗുണരഹിതൻ) നിത്യ സഗുണം (സ്വരൂപഭൂതേ ദിവ്യകല്യാണഗുണവിഭൂഷിതൻ) ആകുന്നു എന്നു മനസ്സിലാക്കുന്നുവോ, അതോടു കൂടി ദേവകൾ, പിതൃക്കൾ, മനുഷ്യർ തുടങ്ങി എത്രയോ യോനികളും ഭോഗ വസ്തുക്കളും ഉണ്ടോ അവയെല്ലാം വിനാശസ്വഭാവത്തോടുകൂടിയതും ക്ഷണഭംഗുരങ്ങളും ആണെന്നും ജനനമരണ

സ്വഭാവത്തോടുകൂടിയതുകാരണം അതിദുഃഖ കാരണങ്ങളാകുന്നു എന്നു ഗ്രഹിക്കുന്നുവോ, അവയിൽ നിഹിതമായിരുന്ന സത്താസ്ഫൂർത്തിയും ശക്തിയുമെല്ലാം ഭഗവദ്ദത്തമാണെന്നും അദ്ദേഹത്തിന്റെ ജഗച്ചക്രത്തിന്റെ സുചാരുരൂപത്തോടുകൂടിയ ചലനത്തിനു വേണ്ടി ഭഗവത് പ്രീതിക്കുവേണ്ടി അവയെ യഥാസ്ഥാനങ്ങളിൽ യഥായോഗ്യം ഭഗവാന്റെ വാക്കുകളാകുന്ന ശാസ്ത്രം ആജ്ഞാപിച്ചിരിക്കുന്നുവോ, ആ മനുഷ്യൻ ഐഹികപാരലൗകിക ദേവപുത്രാദി ലോകങ്ങളിലെ ഭോഗസുഖങ്ങളില സക്തരാകാതെ ആഗ്രഹങ്ങളും മമതകളും ഹൃദയത്തിൽനിന്നും നിഷ്കാസനം ചെയ്തു യഥായോഗ്യം ശാസ്ത്രവിധിപ്രകാരം സേവാപൂജകൾ നടത്തുന്നു. ഇതുകാരണം അവരുടെ ജീവിതയാത്ര സുഖപൂർവ്വം നടക്കുകയും ആഭ്യന്തരങ്ങളായ വികാരങ്ങൾ നശിച്ച് അന്തകരണം ശുദ്ധമാവുകയും സാരസാഗരത്തെ കടന്നുപോവുകയും ചെയ്യുന്നു. വിനാശസ്വഭാവികളായ ദേദികൾക്കുള്ള നിഷ്ക്കാമോപാസനയോടുകൂടിയുള്ള അവിനാശിയായ പരാത്പരപ്രഭുവിന്റെ ഉപാസനകൊണ്ട് അവർ അതിവേഗം അമരസ്വരൂപനായ ജഗദീശ്വരനെ പ്രത്യക്ഷമാക്കി പ്രാപിക്കുന്നു.

ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം

തത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ.

ഭക്തന്മാർ ഇങ്ങനെ പ്രാർത്ഥിക്കണം:- അല്ലയോ ഭഗവാനേ, അവിടുന്ന് അഖില ബ്രഹ്മാണ്ഡത്തിന്റേയും സംരക്ഷകനാകുന്നു. അങ്ങയിൽനിന്നും എല്ലാം പുഷ്ടി പ്രാപിക്കുന്നു. നിത്യവും ധർമ്മവും അങ്ങയോടുള്ള ഭക്തിയാവുന്നു. ഞാൻ ഇതിൽ മുഴുകിക്കഴിയുന്നു. അതായത് അന്റെ പുഷ്ടി എന്റെ മനോരഥപൂർത്തി, അവിടുന്നു ചെയ്തുകൊണ്ടിരിക്കുന്നതാകുന്നു. സച്ചിദാനന്ദ സ്വരൂപ പ്രകാശമയമായ സൂര്യമണ്ഡലത്തിനു തുല്യം മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ജ്യോതിർമയ യവനികയാൽ അവിടുത്തെ മുഖം ആവൃതമായിരിക്കുന്നു. ഞാൻ അവിടുത്തെ ആവരണരഹിതനായി ദർശിക്കാനാഗ്രഹിക്കുന്നു. അതായത് അങ്ങയുടെ സന്നിധാനത്തിൽ വന്ന് അങ്ങയെ നിരാവരണനായി ദർശനം നടത്തുന്നതിനു തടസ്സങ്ങളായിട്ടുള്ള സകല ആവരണങ്ങളേയും എനിക്കുവേണ്ടി മാറ്റിത്തരേണമേ. അങ്ങയുടെ സച്ചിദാനന്ദ സ്വരൂപത്തെ പ്രകടമാക്കിത്തരേണമേ.

പൂഷന്നേകർഷേ യമ സൂര്യ പ്രാജപത്യ വ്യൂഹ രശ്മിൻ സമൂഹ

തേജോ യത്തേ രൂപം കല്യാണതമം തത്തേ പശ്യാമി

യോസാവസൗ പുരുഷഃ സോഹമസ്മി.

ഭഗവാനേ, അവിടുന്ന് അവിടുത്തെ സ്വാഭാവികമായ കൃപകൊണ്ടു ഭക്തന്മാരുടെ ഭക്തിസാധനങ്ങളിൽ തുഷ്ടി പ്രദാനം ചെയ്ത് അവരെ പോഷിപ്പിക്കുന്നവനാകുന്നു. അവിടുന്നു സമസ്ത ജ്ഞാനികളിലും അഗ്രഗണ്യനും പരമ ജ്ഞാനസ്വരൂപനും സ്വന്തം ഭക്തന്മാർക്കു തന്റെ സ്വരൂപത്തിന്റെ യഥാർത്ഥജ്ഞാനം പ്രദാനം ചെയ്യുന്നവനും ആകുന്നു. (ഗീത 10-11). അവിടുന്ന് അഖിലത്തേയും യഥായോഗ്യം സൃഷ്ടിച്ച്, നിയന്ത്രിച്ച്, സംരക്ഷിച്ചു കൊണ്ടിരിക്കുന്നവനാകുന്നു. ഭക്തന്മാരുടേയും ജ്ഞാനികളുടേയും പരമമായ ലക്ഷ്യം അവിടുന്നാകുന്നു. അവിജ്ഞേയനായിരുന്നിട്ടും തന്റെ ഭക്തവാത്സല്യസ്വഭാവം ഹേതുവായി ഭക്തിമാർഗ്ഗത്തിൽകൂടി ഭക്തന്മാർക്ക് അവിടുന്നുതന്നെ വെളിപ്പെടുത്തിക്കൊടുത്തുകൊണ്ടിരിക്കുന്നു. അവിടുന്ന് പ്രജാപതികൾക്കു വളരെ പ്രിയപ്പെട്ടവനാകുന്നു. ഹേ പ്രഭോ, ഈ സൂര്യമണ്ഡലത്തിലെ തപ്തരശ്മികളേയും അതിന്റെ ഉഗ്രരശ്മികളേയും തന്നിലേക്ക് ആവാഹിച്ചൊതുക്കിയാലും. ഇങ്ങനെ അവിടുത്തെ ദിവ്യസ്വരൂപത്തിന്റെ പ്രത്യക്ഷദർശനം നൽകണേ. ഇപ്പോൾ ഞാൻ അങ്ങയുടെ കൃപാതിരേകംകൊണ്ട് അങ്ങയുടെ സൗന്ദര്യ മാധുര്യനിധിയും ദിവ്യപരമ കല്യാണവുമായ സച്ചിദാനന്ദ സ്വരൂപത്തെ ധ്യാനദൃഷ്ടിയിൽക്കൂടി ദർശിച്ചുകൊണ്ടിരിക്കുന്നു; ബുദ്ധിയിൽകൂടി ഗ്രഹിച്ചുകൊണ്ടിരിക്കുന്നു. കാരണം, അങ്ങ് പരമ പുരുഷനും ഈ സൂര്യന്റേയും അഖില ബ്രഹ്മാണ്ഡത്തിന്റേയും ആത്മാവാകുന്നു. എന്റെ ആത്മാവും ഇതുതന്നെയാകുന്നു; അതായത് ഞാനും അതുതന്നെ.

സംബന്ധം — ധ്യാനമാർഗ്ഗത്തിൽകൂടി ഭഗവാന്റെ സ്വരൂപദർശനം നടത്തിയിട്ട് സാധകൻ ഭഗവാന്റെ സാക്ഷാൽ സന്നിധാനത്തിൽ എത്തുന്നതിനുവേണ്ടി വെമ്പൽകൊള്ളുകയും ശരീരം ത്യജിക്കുന്ന സമയം സ്ഥൂലസൂക്ഷ്മശരീരങ്ങളുടെ വിഘടനയെപ്പറ്റി ചിന്തിച്ചുകൊണ്ട് ഭഗവാനോടുപ്രാർത്ഥിക്കുകയും ചെയ്യുന്നു.

വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം

ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര.

പരമധാമത്തിലേക്കുള്ള യാത്രികനായ സാധകൻ തന്റെ പ്രാണേന്ദ്രിയങ്ങളേയും ശരീരത്തേയും തന്നിൽനിന്നും സർവ്വഥാ ഭിന്നമായിക്കരുതി അവയെല്ലാം അതാതുകളുടെ ഉപാദനതത്വങ്ങളിലേക്ക് എന്നേക്കുമായി വിലയിപ്പിക്കുന്നതിനും സ്ഥൂല സൂക്ഷ്മശരീരത്തെ പൂർണ്ണമായും വിഘടിപ്പിക്കുന്നതിനും ആഗ്രഹിക്കുന്നു. അതുകൊണ്ട് ഇങ്ങനെ പറയാറുണ്ട്; പ്രാണാദി സമഷ്ടിവായു ആദിയിൽ ലയിക്കട്ടെ, സ്ഥൂല ശരീരം കത്തി ചാമ്പലാകട്ടെ. പിന്നെ അവൻ തന്റെ ആരാധ്യദേവതയായ പരബ്രഹ്മപുരുഷോത്തമനായ ഭഗവാനോടു പ്രാർത്ഥിക്കുന്നു. അല്ലയോ യജ്ഞമയനായ മഹാ വിഷ്ണോ, സച്ചിദാനന്ദ വിജ്ഞാനസ്വരൂപനായ പരമേശ്വരാ, അവിടുന്ന് സ്വന്തം ജനമായ എന്നേയും എന്റെ കർമ്മങ്ങളേയും സ്മരിക്കേണമേ. അന്ത്യകാലത്തിൽ ഞാൻ അങ്ങയുടെ സ്മൃതിയോടു കൂടിയിരിക്കുമെങ്കിൽ തീർച്ചയായും അതിവേഗം എനിക്ക് അങ്ങയുടെ സന്നിധാനത്തിൽ എത്തുവാൻ കഴിയും.

അഗ്നേ നയ സുപഥാ രായേ അസ്മാൻ
വിശ്വനി ദേവ വയുനാനി വിദ്വാൻ

യുയോധ്യസ്മജ്ജുഹുരാണമേനോ ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ.

അല്ലയോ അഗ്നിഭഗവാനേ, ഞാനിപ്പോൾ എന്റെ പരമപ്രഭുവായ ഭഗവാന്റെ സന്നിധാനത്തിലെത്തിച്ചേർന്നിരിക്കുന്നു. എല്ലാക്കാലവും ഈ ഭഗവത് സന്നിധിയിൽവസിക്കുവാൻ ആഗ്രഹിക്കുന്നു. അങ്ങ് അതിവേഗംതന്നെ എന്നെ പരമസുന്ദരനും മംഗലമയവുമായ ഉത്തരായന മാർഗ്ഗത്തിൽക്കൂടി ഭഗവാന്റെ പരമധാമത്തിൽ എത്തിച്ചാലും. അങ്ങ് എന്റെ കർമ്മങ്ങളെ അറിയുന്നവനാകുന്നു. ഞാൻ ആയുഷ്കാലം മുഴുവൻ ഭഗവൽ ഭക്തിയിൽ കഴിഞ്ഞുകൂടി. ഭഗവാന്റെ കൃപയാൽ ഈ സമയത്തും ധ്യാനനേത്രത്താൽ ആ ദിവ്യസ്വരൂപത്തെ ദർശിക്കുകയും ആ പവിത്രനാമം ഉച്ചരിക്കുകയും ചെയ്യുന്നു. എന്നാലും ഈ മാർഗ്ഗത്തിൽ എന്തെങ്കിലും വിഘ്നങ്ങളായ കർമ്മങ്ങൾ എന്റേതായിട്ടവശേഷിക്കുന്നുവെങ്കിൽ അങ്ങ് കൃപയോടെ നശിപ്പിക്കണമേ.

ഹേ അഗ്നിസ്വരൂപനായ പരമേശ്വരാ, അവിടുന്ന് എന്റെ ധനമാകുന്നു —സർവ്വസ്വമാകുന്നു. അവിടുത്തെ പ്രാപിക്കാനായി അവിടുന്ന് എന്നെ ഉത്തമമാർഗ്ഗങ്ങളിൽ സ്വന്തം ചരണസമീപം എത്തിക്കണേ. എന്റെ എത്രയെത്ര ശുഭാശുഭകർമ്മങ്ങളുണ്ട്, അവയ്ക്ക് അവിടുത്തെ മറയ്ക്കാനാവില്ല; അവിടുന്ന് എല്ലാമറിയുന്നവനാകുന്നു; ഞാൻ ഈ കർമ്മങ്ങളുടെ ബലത്തിൽ അവിടുത്തെ പ്രാപിക്കാൻ കഴിയുന്നവനല്ല. സ്വയം ദയവുതോന്നി അവിടുന്ന് എന്നെ അവിടുത്തേതാക്കേണമേ. അവിടുത്തെ പ്രാപ്തിക്കായി യാതൊരു പാപം പ്രതിബന്ധമായിരിക്കുന്നോ അതിനെ അവിടുന്നു അകറ്റുന്നതിനായി ഞാൻ വീണ്ടും വീണ്ടും അവിടുത്തെ നമസ്കരിക്കുന്നു.

## ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ

പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാ വശിഷ്യതേ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹേ പരമാത്മാവേ, എന്റെ ഈ ഇന്ദ്രിയം, പ്രാണൻ തുടങ്ങിയ അതാതുകളുടെ കാരണ —തത്വങ്ങളിൽ ലീനമായിത്തീരുകയും എന്റെ സ്ഥൂലശരീരം ഭസ്മമായിത്തീരുകയും ചെയ്യട്ടെ. ഇതു സംബന്ധിച്ച് എന്റെ മനസ്സിൽ അല്പമാത്രമായ ആസക്തിപോലും ഉണ്ടാകാതേ, ഹേ യജ്ഞമയനായ വിഷ്ണോ, അങ്ങു ദയവുണ്ടായി എന്നേയും എന്റെ കർമ്മങ്ങളേയും സ്മരിക്കണേ. അവിടുത്തെ സ്മരിക്കുന്നതിനാൽ ഞാനും എന്റെ കർമ്മങ്ങളും പവിത്രമായിത്തീരും. ഞാൻ നിശ്ചയമായും അവിടുത്തെ പാദസേവചെയ്യാൻ എത്തിച്ചേരും.

അനുബന്ധം

# വ്രതങ്ങളും അനുഷ്ഠാനങ്ങളും എല്ലാ മാസങ്ങളിലും

## സോമാവതി അമാവാസി

ഇത് സ്ത്രീകൾക്കു പ്രധാനവ്രതമാണ്. തിങ്കളാഴ്ച ദിവസവും കറുത്തവാവും ചേർന്നു വരുന്നതാണ് സോമവതി അമാവാസി. സ്നാന ദാന, വ്രതാദികൾക്ക് ഈ ദിവസം വളരെ ശ്രേഷ്ഠമാണ്. നിർണ്ണയസിന്ധുവിലെ വ്യാസന്റെ വചനമനുസരിച്ച് ഈ ദിവസം മൗനമാചരിച്ചുകൊണ്ട് സ്നാനധ്യാദികൾ നടത്തിയാൽ ആയിരം ഗോദാനം ചെയ്തു പുണ്യഫലം ലഭിക്കുന്നതാണ്. ഈ ദിവസം അരയാൽ വൃക്ഷത്തിനു നൂറ്റെട്ടു പ്രദക്ഷിണം വച്ച് വിഷ്ണുപൂജ നടത്തണം. പ്രദക്ഷിണസമയത്ത് നൂറ്റെട്ടു പഴങ്ങൾ വേറെവെച്ച് വേദജ്ഞരായ ബ്രാഹ്മണർക്കു ദാനം ചെയ്യേണ്ടതാണ്.

തിങ്കളാഴ്ച ചന്ദ്രന്റെ ദിവസമാണ്.

## പ്രദോഷവ്രതം

ഇതു പ്രധാനമായി സ്ത്രീകളാണ് അനുഷ്ഠിക്കുന്നത്. പ്രദോഷമെന്നു പറഞ്ഞാൽ രാത്രിയുടെ ആഗമനമെന്നാണർത്ഥം. ഈ സമയത്തു പൂജ നടക്കുന്നതിനാൽ പ്രദോഷമെന്ന പേരു പ്രസിദ്ധമായി. ത്രിയോദശി ദിവസത്തെ പ്രദോഷത്തിനു പ്രത്യേക പ്രാധാന്യമുണ്ട്. സന്താനകാംക്ഷികൾക്കു ഇതു വളരെ മഹത്താണ്. ഈ വ്രതത്തിന്റെ പ്രധാന ദേവൻ ശ്രീശങ്കരനാണ്. സന്ധ്യാസമയത്ത് വ്രതമനുഷ്ഠിക്കുന്നവർ ശിവദർശനവും പൂജയും നടത്തിയി അല്പ ആഹാരം കഴിക്കുന്നു. കൃഷ്ണപക്ഷവും ശനിയാഴ്ചയും ചേർന്നു വരുന്ന പ്രദോഷം വളരെയേറെ പുണ്യദായിയാണ്. ശിവന് തങ്കളാഴ്ച പ്രധാനമാണ്. അതിനാൽ അന്നുവരുന്ന പ്രദോഷത്തിന് 'സോമപ്രദോഷ'മെന്നു വിശേഷമഹത്വം നൽകി ആചരിക്കുന്നു.

## ഔസാനബീബീപൂജാ

ഇതിന്റെ ശുദ്ധരൂപം അവസാനവിധിയുടെ പൂജയെന്നാണ്. വിവാഹം മുതലായ ശുഭകർമ്മങ്ങൾക്കുശേഷം ഭർതൃമതികളായ ഏഴു സ്ത്രീകളെ ക്ഷണിച്ചു വരുത്തി അവർക്ക് മംഗല്യപൂജ നടത്തുന്നു. ഭഗവാൻ ശ്രീരാമ-സീതാവിവാഹാനന്തരം വരുമ്പോൾ ദശരഥമാഹാരാജാവ് മംഗലവതികളായ സ്ത്രീകളെ ആദരിച്ചു സൽക്കരിച്ചു. പൂജകഴിഞ്ഞ് ശർക്കര ചേർത്ത കടലപ്പരിപ്പ് പ്രസാദമായി കൊടുത്തു. വിധിയുണ്ട്. രാത്രി രാമകീർത്തനങ്ങൾ ആലപിച്ചു കഴിക്കണം.

## ഞായറാഴ്ച വ്രതം

ഏഴുദിവസം വ്രതമനുഷ്ഠിച്ചിട്ട് ആദിത്യപൂജ രക്ത (ചുവന്ന)പുഷ്പംകൊണ്ടും രക്തചന്ദനംകൊണ്ടു നടത്തേണ്ടതാണ്. അർഘ്യദാനാദികൾ ചെയ്തശേഷം ആദിത്യകഥകൾ കേൾക്കണം. വ്രതം അനുഷ്ഠിക്കുന്നവർ ഉപ്പ്, എണ്ണ മുതലായവ ഉപയോഗിക്കരുത്. വ്രതമനുഷ്ഠിക്കുന്നവർക്കു ചൊറി, കുഷ്ടം, നയനരോഗം മുതലായ കഠിനരോഗങ്ങളിൽനിന്നു മോചനം ലഭിക്കുന്നതാണ്.

## തിങ്കളാഴ്ച വ്രതം

ഇതു സാധാരണഗതിയിൽ ശ്രീശങ്കരനെ സംബന്ധിച്ച വ്രതമാണ്. ചൈത്രം, വൈശാഖം, ശ്രാവണം, കാർത്തികമാസങ്ങളിൽ ഇതനുഷ്ഠിച്ചുവരുന്നു. ശ്രാവണത്തിൽ ഇതിനു കൂടുതൽ മാഹാത്മ്യമുണ്ട്. തിങ്കളാഴ്ചവ്രതം അനുഷ്ഠിക്കുന്നവർ ഭഗവാൻ ശ്രീശങ്കരനെയും ശ്രീ പാർവ്വതിയെയും പൂജിക്കേണ്ടതാണ്. ദിവസം ഒരു പ്രാവശ്യം മാത്രമേ ആഹാരം കഴിക്കാവൂ. ഈ വ്രതമനുഷ്ഠിക്കുന്ന സ്ത്രീകൾക്ക് ഭർത്താവ് പുത്രൻ ഇവർമൂലം സൗഖ്യം ലഭിക്കുന്നു.

## ചൊവ്വാഴ്ച വ്രതം

ഇത് ഹനുമാൻ ആരാധകർക്കു പ്രത്യേകതയുള്ള വ്രതമാണ്. സിന്ദൂരം മുതലായവ ചാർത്തി ഹനുമാൽ (ചാലീസാ) സ്തോത്രം ചൊല്ലുന്നു. ഈ ദിവസം ചാണകം മണ്ണ് മുതലായവ ചേർത്തു നിലം മഴുകിക്കൂടാ. രക്തചന്ദനം രക്തപുഷ്പം ഇവ അർച്ചിക്കണം. മധുരപലഹാരം ഉപയോഗിക്കുന്നു. വ്രതമനുഷ്ഠിക്കുന്നവർ സന്ധ്യാസമയം കഴിഞ്ഞ് ഉപ്പു ചേർക്കാത്ത ആഹാരമേ കഴിക്കാവൂ.

## ബുധനാഴ്ച വ്രതം

രാവിലെ സ്നാനാദികൾ കഴിഞ്ഞ് ഗന്ധപുഷ്പാദികൾകൊണ്ടു ബുധന് പൂജ നടത്തണം. പുതുതായി പിറന്ന കുട്ടിയുടെ കൈകൊണ്ടു ചെയ്യിക്കപ്പെടുന്ന കൃത്യങ്ങൾമൂലം സകല ആഗ്രഹങ്ങളും സഫലമാകും. ഈ ദിവസം വടക്കു ദിക്കിലേക്കു യാത്ര ചെയ്യരുത്. പച്ചനിറത്തിലുള്ള സാധനങ്ങൾ ഉപയോഗിക്കുന്നതും ദാനം ചെയ്യുന്നതും ബുധനാഴ്ച വളരെ വിശേഷമാണ്.

## വ്യാഴാഴ്ച വ്രതം

വ്യാഴാഴ്ചദിവസം മഞ്ഞനിറത്തിലുള്ള പശുവിന്റെ പാലിൽനിന്നെടുക്കുന്ന നെയ്യ് ചേർത്തുണ്ടാക്കുന്ന ഭക്ഷ്യപദാർത്ഥങ്ങൾകൊണ്ട് ബ്രാഹ്മണഭോജനം നൽകേണ്ടതാണ്. മഞ്ഞനിറത്തിലുള്ള വസ്തുക്കൾ ഉപയോഗിക്കുന്നതും കൊടുക്കുന്നതും ഭക്ഷിക്കുന്നതും വിശേഷമാണ്. പുരുഷന്മാർ ഈ ദിവസം ഷേവുചെയ്യുകയോ മുടിവെട്ടിക്കുകയോ ചെയ്യാൻ പാടില്ല. സ്ത്രീകൾ തല നനയ്ക്കാതെ കുളിച്ച് കദളീ (വാഴ) വൃക്ഷപൂജ നടത്തേണം. ക്ഷത്രിയർ ഈ ദിവസം ശുഭയാത്ര നടത്തുന്നതു നന്നല്ല. ദേവഗുരുവായ ബൃഹസ്പതി (വ്യാഴം)യുടെ കഥകൾ കേൾക്കുന്നതും വായിക്കുന്നതും ദാനം നൽകുന്നതും നല്ലതാണ്.

## ശുക്രവാര (വെള്ളിയാഴ്ച) വ്രതം

വെള്ളിയാഴ്ച ദക്ഷിണേന്ത്യക്കാർക്ക് ദേവീപൂജയ്ക്കും ദർശനത്തിനും പ്രധാന ദിവസമാണ്. ഉത്തരേന്ത്യർ സന്തോഷീ മാതാവിനെ പൂജിക്കുന്നു, വ്രതമനുഷ്ഠിക്കുന്നു. ഈ ദിവസം പൂജിക്കുന്ന വസ്തുക്കൾ ഭക്ഷിക്കരുത്. അന്നപൂർണ്ണാദേവിയെയാണ് സന്തോഷീമാതാവെന്നു പറയുന്നത്. ശർക്കരയും കടലയും കൈയിലെടുത്ത് മാതാവിന് പൂജ നടത്തി അത് പശുവിന് കൊടുക്കണം. സന്തോഷീമാതാവിന്റെ കഥകൾ വിധിപ്രകാരം കേൾക്കേണ്ടതാണ്.

## ശനിയാഴ്ച വ്രതം

ശനിയാഴ്ചദിവസം ശനിഗ്രഹത്തിന് പൂജചെയ്യേണ്ടതാണ്. കറുത്ത എള്ള്, ഇരുമ്പ്, കറുത്ത വസ്ത്രം, ഉഴുന്ന്, എണ്ണ ഇതൊക്കെ വേണം. ഇവകൊണ്ടു പൂജ നടത്തുന്നത് വളരെ ശ്രേയ

സ്കരമാണ്. ശനിദോഷം മാറാൻ പ്രത്യേകിച്ചും നല്ലതാണ്. ചെമ്പുപാത്രത്തിൽ എണ്ണയും നാണയവും ഇട്ട് ദാനം കൊടുക്കണം. ഈ ദിവസം മക്കളുടെ ഭാര്യമാരെ അവരുടെ അമ്മവീട്ടിൽ അയയ്ക്കരുത്.

## ശ്രീ സത്യനാരായണ വ്രതം

ഈ വ്രതം ഏതു ദിവസവും അനുഷ്ഠിക്കാം സാധാരണയായി വെളുത്തവാവു ദിവസമാണ് സത്യനാരായണ കഥകൾ പറയുന്നത്. (ഭാഗവതം വായിക്കുന്നത്). പ്രഭാതത്തിൽ വ്രതസങ്കല്പത്തോടെ സ്നാനം ക്ഷേത്രദർശനം പ്രാർത്ഥന മുതലായവ നടത്തി നിരാഹാരമായിരുന്ന് വിഷ്ണു ഭഗവത്മാഹാത്മ്യങ്ങൾ ചിന്തിക്കുകയും കീർത്തിക്കുകയും ചെയ്യേണ്ടതാണ്. സന്ധ്യാസമയത്ത് കുളികഴിഞ്ഞ് പൂജയ്ക്കുള്ള ഒരുക്കം കൂട്ടേണ്ടതാണ്. കുലവാഴകൾ നാട്ടി മാവിലകൾകൊണ്ടലങ്കരിച്ച് ഒരു മനോഹരമണ്ഡപമുണ്ടാക്കി അതിനുനടുവിൽ പീഠത്തിൽ ഭഗവത് പ്രതിമ വയ്ക്കണം. അടുക്കൽ തന്നെ ഗണപതിയുടേയും നവഗ്രഹങ്ങളുടേയും പ്രതിമകളും വയ്ക്കാം. പിന്നീടു ഷോഡശോപാചാരങ്ങളോടെ പൂജ നടത്തണം. തുടർന്ന് ശ്രദ്ധാപൂർവ്വം ഭഗവത്കഥകൾ കേൾക്കണം. (ഭാഗവതം വായിച്ചു കേൾക്കണം)

## ശിവരാത്രി വ്രതം

കിന്നരതരുണിമാർ കല്പക പൂക്കളെക്കൊണ്ട് കെട്ടിയുണ്ടാക്കിയ ഒരു മാല ദുർവ്വാസ്സാവു മഹർഷിക്ക് കൊടുക്കുകയും ആ മാല ത്രിമൂർത്തികൾക്കുപോലും യോഗ്യമല്ലെന്ന് കരുതി അദ്ദേഹം ദേവേന്ദ്രനുകൊടുക്കുകയും ചെയ്തു. ഐരാവതോപരി ഇരുന്നു ദേവേന്ദ്രൻ മാല ഐരാവതത്തിന്റെ കുംഭത്തിന്മേൽ വെച്ചു. ഐരാവതം മാലയെടുത്തു താഴത്തിട്ടു ചവുട്ടിയരച്ചത് അദ്ദേഹമറിഞ്ഞില്ല. ഇതു കണ്ടുനിന്ന കോപിഷ്ഠനായ ദുർവ്വാസ്സാവ് ദേവേന്ദ്രനും ദേവകൾക്കും ജരാനരകൾ ഭവിക്കട്ടെ എന്നു ശപിച്ചു. ദേവേന്ദ്രൻ മുനിയെവണങ്ങി, അദ്ദേഹത്തെ പ്രസാദിപ്പിച്ചു ശാപമോചനം അരുണളി ചെയ്യണമെന്നപേക്ഷിച്ചു. പാലാഴികടഞ്ഞ് അമൃതെടുത്തു ഭക്ഷിച്ചാൽ വീണ്ടും അമരന്മാരാകുന്നതാണ്. അദ്ദേഹം ശാപമോക്ഷം കൊടുത്തു.

ദേവന്മാർ ജരാനരബാധിച്ച് അംഗങ്ങൾ അനക്കുവാപോലും കഴിയാതെ അങ്ങുമിങ്ങും കിടപ്പിലായി. ദേവേന്ദ്രൻ, ബൃഹസ്പതി മുതലായ മഹർഷിമാരോടുംകൂടി സത്യലോകത്തുചെന്നു ബ്രഹ്മാവിനോടു സങ്കടമുണർത്തിച്ചു. അദ്ദേഹം അവരേയും, പാർവ്വതിപരമേശ്വരന്മാരേയും കൂട്ടിക്കൊണ്ടു പാലാഴിയിൽ പോയി മഹാവിഷ്ണുവിനോടു വിവരം പറഞ്ഞു.

മഹാവിഷ്ണുവിന്റെ ഉപദേശപ്രകാരം പാലാഴി കടയുവാൻ വേണ്ടുന്നതെല്ലാം ഒരുക്കി. കടകോൽ മന്ദരപർവ്വതവും അതിൽ ചുറ്റിവലിക്കുവാൻ കയർവാസുകിയുമായിരുന്നു. അനന്തനാണ് മന്ദരപർവ്വതം പറിച്ചുകൊണ്ട് വന്നത്. ശ്രീപരമേശ്വരും അസുരന്മാരും വാസുകിയുടെ തലയ്ക്കലും മഹാവിഷ്ണുവും ദേവന്മാരും വാലിന്മേലും പിടിച്ചു മഥിച്ചു തുടങ്ങി. മന്ദരത്തിന്റെ പരിഭ്രമണവേഗത്തിൽ പാൽക്കടലിളകിമറിഞ്ഞു. ഇങ്ങനെ അത്യുൽസാഹത്തോടെ മഥനം നടന്നുകൊണ്ടിരിക്കുമ്പോൾ മന്ദരം ചുറ്റുവിട്ട് തെല്ലുതെല്ലായി താണുതുടങ്ങി. എല്ലാവരും അതുകണ്ടു പരവശന്മാരായി നില്ക്കുമ്പോൾ മഹാവിഷ്ണു ഒരു കൂർമ്മമായി അവതരിച്ചു. മന്ദരത്തെ ഉയർത്തി, പിന്നേയും കടഞ്ഞുകൊണ്ടേയിരുന്നു. അപ്പോൾ അതിൽനിന്ന് ഓരോന്നുത്ഭവിച്ചുതുടങ്ങി. കൗതുകമേറിയ ചന്ദ്രനാണ് ആദ്യം പൊങ്ങിവന്നത്. പിന്നെ ധവളാംബരം ധരിച്ച് ലക്ഷ്മീദേവിയും പിന്നീടു ക്രമത്തിൽ ഉത്സാഹപ്രദായ വാരുണി, മോടിയുള്ള ഉച്ചൈശ്രവസ്സ് എന്ന വെളുത്ത അശ്വം, പ്രഭാപൂരമായ കൗസ്തുഭമണി, സർവ്വാർത്ഥദായകമായ പാരിജാതം, കാമധേനു, അമൃതകുഭത്തോടെ ധന്വന്തരമൂർത്തി, ഐരാവതമെന്ന വെള്ളാന എന്നിവയുണ്ടായി. ഇത്രയുമായപ്പേഴേക്കും വാസുകി വളരെ ക്ഷീണിച്ചു ഹാലാഹമെന്ന കഠിനവിഷം വമിച്ചുതുടങ്ങി. അതിന്റെ രൂക്ഷതയാൽ ആർക്കും അടുത്തു നില്ക്കാൻപോലും സാധിച്ചില്ല. അതു ഭൂമിയിൽ പതിച്ചാൽ ഭൂമി മശിക്കുമെന്നറിഞ്ഞപ്പോൾ ദേവകളുടെ അപേക്ഷപ്രകാരം ശ്രീമഹാദേവൻ അതു മുഴുവൻ തന്റെ ഉള്ളംകയ്യിലാക്കി പാനം ചെയ്തു. അതുകൊണ്ടു പാർവ്വതിദേവി പരിഭ്രമത്തോടും വ്യസനത്തോടും,

ഭർത്താവേ! ചതിച്ചോ, ഞാൻ പാർവ്വതയെങ്കി

ലത്യുഗ്രമായ വിഷമുള്ളിലേയ്ക്കിറങ്ങൊല്ലെ!

എന്നുടെ തപശ്ശക്തിമൂലമീവിഷമൊട്ടു

മിന്നുളളിലിറങ്ങൊല്ലെ! ശങ്കര ശംഭോ ശിവ.

എന്നു പറഞ്ഞുകൊണ്ടു കണ്ഠത്തിൽ മുറുകെപ്പിടിച്ചു. വിഷം പുറത്തേയ്ക്കു പോകാതിരിപ്പാൻ മഹാവിഷ്ണു ശ്രീമഹാദേവന്റെ വായ്ക്കും പൊത്തി. ഇങ്ങനെയായപ്പോൾ ദേവകളുടെ ഇടയിൽ മനോവാഗതീതമായ വ്യസനം വ്യാപിച്ചു. ശ്രീമഹാദേവന്നു വിഷബാധയുണ്ടാകാതിരിക്കുവാൻ എല്ലാവരും കൂടിയാലോചിച്ച് അന്നു മുഴുവൻ ഉപവസിച്ചു നിദ്രയും വെടിഞ്ഞു. ഭഗവദ്ധ്യാനംചെയ്തു കഴിച്ചുകൂട്ടി. ലോകരക്ഷാർത്ഥം ലോകനായകൻ ആ വിഷം തന്റെ കണ്ഠത്തിൽതന്നെ ലയിപ്പിച്ചു. അതിനാൽ നീലനിറം കണ്ഠത്തിലുണ്ടാകുകയും വിഷ്ണുപ്രമുഖൻ നീലകണ്ഠനെന്നു ഭഗവാനെ വിളിക്കുകയും ചെയ്തു.

ദേവന്മാർ പിറ്റേന്നു വിശുദ്ധന്മാരായിവന്നു പൂജാദികൾ കഴിച്ചശേഷം പാലാഴിയിൽനിന്നും തലേന്നാൾ ലഭിച്ച പീയുഷം പാരണകഴിക്കുകയും അവർ നിർജ്ജരന്മാരായി ഭവിക്കുകയും ചെയ്തു. ശിവന്നുവേണ്ടി ഉറക്കമിളച്ചു നോമ്പു നോറ്റിരുന്ന ദിവസത്തെ ശിവരാത്രിയെന്നും പറഞ്ഞു. ഈസംഭവത്തെ നിലനിർത്തുവാനാണു ശിവരാത്രി പിൻകാലങ്ങളിൽ അനുഷ്ഠിച്ചു തുടങ്ങിയത്. ശിവരാത്രിവ്രതം മനുഷ്യർക്ക് മാത്രമല്ല ദേവകൾക്കുപോലും വളരെ പ്രധാനമാണ്. ശിവരാത്രിനാൾ ബ്രാഹ്മമൂർത്തോദയത്തിലെഴുന്നേൽക്കണം. പിന്നീടു സ്നാനം മുതലായ കഴച്ചു ഭഗവാനെ പൂജിക്കുകയും ജിതേന്ദ്രിയനായി ഹൃദയകർണ്ണികാരത്തിൽ പരമാത്മാവിന്റെ രൂപം ധ്യാനിച്ചുകൊണ്ടു തന്നെ വസിക്കുകയും വേണം. സ്ത്രീകളെ ദർശിക്കുകപോലും ചെയ്യരുത്. നിവൃത്തിയുണ്ടെങ്കിൽ ശിവക്ഷേത്രങ്ങളിൽതന്നെയാണ് അന്നു മുഴുവനും ഇരിക്കേണ്ടത്. പുരാണപാരായണവും ഇടയ്ക്കിടയ്ക്കാവാം! അന്നു ജലംപോലും പാനംചെയ്തുകൂടാ. പകൽ നിദ്ര പാടില്ലെന്നു പറയേണ്ടതില്ലല്ലോ. നിലത്തു ഇരിക്കുകയല്ലാതെ ശയിക്കുകപോലും പാടില്ലെന്നാണു നിശ്ചയം. ഇപ്രകാരം പകലും രാവും കഴിച്ചുകൂട്ടിയാൽ പിറ്റേദിവസം ശിവപൂജ, ബ്രാഹ്മണഭോജനം, ദാനം മുതലായവയ്ക്കു ശേഷം പാരണ കഴിക്കണം.

ശിവരാത്രി പ്രഥമമായി അനുഷ്ഠിച്ചുതുടങ്ങിയത് അഷ്വാകുലത്തിൽ ജനിച്ച ചിത്രഭാനു എന്ന രാജാവാണ്. അദ്ദേഹം മുജ്ജന്മത്തിൽ സുസ്വരനു എന്ന നിഷാദനായിരുന്നു.

സുസ്വരന്നു യൗവനം വന്നപ്പോൾ അവൻ വിവാഹം കഴിച്ചു. നാലഞ്ചു പുത്രന്മാരും ഉണ്ടായി. സാധാരണയായി വേട്ടയാടിക്കിട്ടുന്ന മൃഗങ്ങളുടെ മാംസംകൊണ്ടാണ് അവൻ കുടുംബം പുലർത്തിയിരുന്നത്.

ഒരു ദിവസം സുസ്വരൻ വേട്ടയാടിക്കൊണ്ടു കാടുകൾതോറും നടന്നിട്ടും ഒരു മൃഗത്തേയും കിട്ടിയില്ല. ഏകദേശം സന്ധ്യാഭിഷേകസമയത്താണ് ഒരു മാനിനെ ശരമെയ്തു കൊന്നത്. തമസ്സു സർവ്വത്ര നിബിഢമായിവന്നു. വേടനു മാർഗ്ഗഭ്രമം പറ്റിത്തുടങ്ങി. വ്യാഘ്രാദിമൃഗങ്ങളുടെ ക്രീരനിസ്വപ്നങ്ങളും കേൾക്കയായി. അവൻ വളരെ ഭയപ്പെട്ട് ഒരു മരത്തിന്റെ മുകളിൽ കയറിയിരുന്നു. ഭാഗ്യത്താൽ അതൊരു കൂവളവും അന്നു ശിവരാത്രിയുമായിരുന്നു. കീഴ്പോട്ടു വീണുപോകുമോ എന്ന ഭയംകൊണ്ടും കുടുംബമെല്ലാം തന്റെ വരവുംകാത്തു വിശന്നിരിക്കുകയാണല്ലോ എന്നുള്ള ചിന്തകൊണ്ടും അവന്ന് ഉറക്കമേ വന്നില്ല. രാവു കഴിഞ്ഞു പുലർച്ചയാകുവാനവന്നുണ്ടായിരുന്ന ഔത്സുക്യംകൊണ്ട് ഇടയ്ക്കിടയ്ക്ക് ഈശ്വരനേയും വിളിച്ചു നിലവിളിച്ചു. ഒരുവിധം ഒരു വത്സരംപോലെ ഒരു രാത്രിയവൻ ആ വില്വമരത്തിന്റെ മുകളിൽ കഴിച്ചുകൂട്ടി. പുലർച്ചയായപ്പോൾ തന്റെ വസതിയിലേക്കു പോകുകയും ചെയ്തു.

സുസ്വരനെ കാണാഞ്ഞിട്ട് അവന്റെ ഭാര്യയും മക്കലും കണ്ണീരും കയ്യുമായിട്ടാണു രാത്രി പുലർത്തിയത്. അപാരമായ വ്യസനംകൊണ്ടും വിശപ്പുകൊണ്ടും വലഞ്ഞിരുന്ന അവരും ഈശ്വര നാമം ചൊല്ലിക്കൊണ്ട് ഉറങ്ങാതെതന്നെയിരുന്നു. നേരംവെളുത്തശേഷം മാനിനേയുംകൊണ്ടുചെല്ലുന്ന സുസ്വരനെക്കണ്ടപ്പോൾ അവർക്കുണ്ടായ സന്തോഷമെങ്ങനെ പറഞ്ഞറിയിക്കാം.

മാനിന്റെ മാംസമവർ പക്ഷിച്ചു ഭക്ഷിക്കുവാൻ വിളമ്പുന്നതിന്നു മുമ്പിൽ ക്ഷുധാർത്തനായ ഒരതിഥി അവിടെ കയറിച്ചെന്നു. അതിഥിയെ അദ്യം തൃപ്തനാക്കിയശേഷം സുസ്വരനും അയാളുടെ കളത്രവും പുത്രന്മാരും ഭക്ഷിക്കുകയും ചെയ്തു. ഇങ്ങനെ അവർ അറിയാതെതന്നെ ശിവരാത്രിവ്ര തവും പിറ്റേന്നു അതിഥിഭോജനവും നടത്തി. എന്നാൽ സൽക്കർമ്മത്തിന്റെ ഫലം അനുഭവിക്കാതെ പോകുന്നതാണോ. സുസ്വരനും മറ്റും ഭക്ഷണം കഴിഞ്ഞു വിശ്രമിക്കുന്നതിന്നു മുമ്പിൽ അംബരത്തിൽ ദിവ്യമായ വിമാനത്തിൽ കയറക്കൊണ്ടു ദൈവദൂതന്മാർ വന്നു. അവർ സുസ്വരനേയും അവന്റെ കുടുംബത്തേയും ശൈവലോകത്തിലേയ്ക്കു കൊണ്ടുപോകുകയും ചെയ്തു. പോകുംവഴിയിൽ സുസ്വ രനെ അവർ ശിവരാത്രി മാഹാത്മ്യം ഗ്രഹിപ്പിക്കുകയും ചെയ്തു. അവൻ ശിവഭക്തനായി അനേക സഹസ്രവർഷങ്ങൾ ശിവലോകത്തും, അത്രതന്നെ കാലം, ബ്രഹ്മലോകത്തും, വൈകുണ്ഠലോക ത്തും, സ്വർഗ്ഗലോകത്തും വെവ്വേറെ സുഖമായി വസിച്ചശേഷം ഭൂമിയിൽ ഇക്ഷ്വാകുവംശെത്തിൽ 'ചിത്രഭാനു'വെന്ന നാമത്തോടെ ജനിക്കുകയും ചെയ്തു.

സൗമിനിയെന്നൊരു വിപ്രകന്യ താതമാതാക്കളാൽ ലാളിതമായി അമ്പിളിക്കലപോലെ വളർ ന്നുവരുന്ന കാലത്തു സുഭഗനായ ഒരു ബ്രാഹ്മണൻ അവളെ വിവാഹം ചെയ്തു. അഞ്ചാറുമാസ ങ്ങൾ കഴിഞ്ഞപ്പോൾ ആ ബ്രാഹ്മണൻ രോഗം ബാധിച്ചു മരിച്ചുപോയി. ആഴ്ചകാലം അവൾ പതിവ്രതയായിത്തന്നെ കഴിഞ്ഞു. എന്നാൽ അവളുടെ യൗവനക്കൊടുങ്കാറ്റു വർദ്ധിച്ചുവന്നപ്പോൾ അവളുടെ ദൈവബുദ്ധിയാകുന്ന ദീപജ്വാലയും പൊലിഞ്ഞുപോയി. കഷ്ടം! അവളുടെ കലടാവൃത്തികൊണ്ട് അവർ ഗർഭംധരിച്ചു. അതിനാൽ അവളെ ജാതിഭ്രഷ്ടാക്കിക്കളയുകയും ചെയ്തു.

അവൾ മാറത്തു തൊഴിച്ചു മുറയിട്ടുകൊണ്ട് ഒരു കാട്ടിൽക്കൂടെ പോകുമ്പോൾ ഒരു ശൂദ്രന വളെക്കണ്ടെത്തി. അവളവന്റെ കളത്രമായി വസിക്കുകയും ചെയ്തു. അവളുടെ ആചാരങ്ങളും മാറി. ഒരുദിവസം ശൂദ്രൻ ഗൃഹത്തിലില്ലാതിരിക്കുന്ന സമയം,

മദ്യപാനവുംചെയ്തു മത്തയാം കൃശോദരി
നിദ്രയും വെടിഞ്ഞവലർദ്ധരാത്രിയിൽ തദാ
ആട്ടിന്റെ മാംസം ഭുജിച്ചീടുവാൻ മോഹത്തോടെ
പെട്ടന്നു പുറപ്പെട്ടു വാളുമായ് താനേതന്നെ
പെട്ടന്നുപുറപ്പെട്ടു വാളുമായ് താനേതന്നെ

പശുക്കളുടെ തൊഴുത്തിൽ ചെന്ന് അജമാണെന്നു വിചാരിച്ച് ഒരു പശുവനെക്കൊന്നു ഗൃഹ ത്തിലേയ്ക്കു കൊണ്ടുവന്നു വിളക്കിന്റെ മുമ്പിലിട്ടു.

അന്നേരം പശു ശിശുവെന്നറികയാലവൾ
ഖിന്നയായ് ശിവശിവ കഷ്ടമെന്നോതീടിനാർ
പൂവ്വജന്മത്താലൊരു പുണ്യസംഭവംകൊണ്ടു
പാർവ്വതിപതിയുടെ നാമമുച്ചരിച്ചിതു
കേവലം ശിവനാമം കീർത്തിച്ചാലന്തരം
ഭാവശുദ്ധിയും പാതകങ്ങളും നീങ്ങും
അക്ഷരദ്വയം മഹാപാവനം ശിവങ്കരം
തൽക്ഷണം ജപിച്ചിതു സെരനിനി യദൃച്ഛയാ

കഷ്ടിച്ചു രണ്ടുനാഴികയോളം സൗമിനി ഒരക്ഷരവും മിണ്ടാതെയിരുന്നു. പിന്നെ അവൾ അതിൽ പകുതി മാംസം മുറിച്ചെടുത്തു ബാക്കിയുണ്ടായിരുന്നതു രാത്രിയിൽതന്നെ പുറത്തേക്കിട്ട് 'അയ്യോ'!അയ്യോ! ഒരു പുലിവന്നെന്റെ പശുവിനെ തിന്നുന്നു! പുലി! പുലി! എല്ലാവരും എടിവന്നു രക്ഷിക്കണേ! "എന്നിങ്ങനെ ഉറക്കെ നിലവിളിച്ചു. ശൂദ്രന്മാർ പുറത്തേയ്ക്കോടിച്ചെന്നു നോക്കിയ പ്പോൾ പുലിയെക്കണ്ടില്ല. എങ്കിലും പശുവിന്റെ അവശിഷ്ടം കിടക്കുന്നതു കണ്ടു അവർ വ്യസന ത്തോടെ പലതും പറഞ്ഞു. അവരവരുടെ വീടുകളിലേയ്ക്കുതന്നെ മടങ്ങി. സൗമിനിയുടെ ഭർത്താവ് പിറ്റേന്നാൾ വന്നു. അയാളും രാത്രി സംഭവമറിഞ്ഞ് വ്യസനിച്ചു.

സൗമിനി ഏകദേശം മുപ്പതുവർഷം ശൂദ്രപതിയായിരുന്നശേഷം അന്തകലോകം പ്രാപിച്ചു. അവളുടെ കർമ്മത്തിന്നൊത്തവണ്ണം യമകിങ്കരന്മാരവളെ നരകത്തിലിട്ടു കഷ്ടപ്പെടുത്തി.

പിന്നെ ജന്മത്തിൽ സൗമിനി ചണ്ഡാലകുലത്തിൽ കുരുടിയായി ജനിച്ചു. കറുത്തിരുന്ന അവളെ മാതാപിതാക്കന്മാർപോലും ദ്വേഷിച്ചാണു വളർത്തിയത്. ശ്വാക്കൾക്കും ഗോക്കൾക്കും കൊടുക്കുന്ന പഴങ്കഞ്ഞിയുടെ ശിഷ്ടമേ അവർ അവൾക്ക് കൊടുത്തുള്ളൂ. ഏഴെട്ടുവയസ്സുവരെ അവൾ ഇങ്ങനെ വീട്ടിൽ കഴിഞ്ഞുകൂടി. ആയിടയ്ക്ക് കഠിനമായ കുഷ്ഠവും രാജയഷ്മാവും അവളെ ബാധിച്ചു. അവളുടെ ആകൃതി അത്യന്തം വികൃതമായി. അതിനാൽ ചണ്ഡാലപ്രധാനി അവളെ ഒരു വനത്തിൽക്കൊണ്ടു ചെന്നാക്കി. ഭക്ഷണം കിട്ടാഞ്ഞു വിശപ്പടക്കുവാൻ കഴിയാതെ അവളൊരു ചട്ടിയുമെടുത്തു പട്ടണത്തിൽ ചെന്ന് യാചിച്ചു തുടങ്ങി. ഇത്തരം യാചനത്താലവൾ നിത്യവൃത്തി കഴിച്ചു നടക്കുമ്പോൾ ഒരു ശിവരാത്രിനാൾ നാലുദിക്കുകളിൽനിന്നും നാലുജാതി ജനങ്ങളും കൂട്ടംകൂട്ടമായി ഗോകർണ്ണത്തേക്കു പോകുന്നതറിഞ്ഞിട്ടു വസ്ത്രഹാരങ്ങൾ ധാരളം കിട്ടുമെന്ന ആഗ്രഹത്തോടുകൂടി അന്ധമായ ചണ്ഡാലിയും വടിയും കുത്തിതന്നെ കഷ്ടിച്ച് ഗോകർണ്ണക്ഷേത്രത്തിലെത്തി. അവിടെചെന്നിട്ടും, അന്നു ശിവരാത്രിയായിരുന്നതിനാൽ, അവൾക്കു ഭക്ഷണമൊട്ടും കിട്ടായ്കയാലൊരിടത്തു കിടന്ന് ഇങ്ങിനെ നിലവിളിച്ചു.

എന്തെടൊപാന്ഥന്മാരെ! ദീനരാം ജനങ്ങൾക്കു
ബന്ധുത ചെയ്തീടാത്തുഹന്തമേപാപംകാണ്മിൻ
രണ്ടുനാലഹസ്സുണ്ടു പട്ടിണികിടക്കുന്നു
കൊണ്ടുപോവതിനായിക്കാലനുംമനസ്സില്ലം
ഉറ്റവരുപേക്ഷിച്ചു ദൈവവും വെടിഞ്ഞിതു
കുറ്റമെന്തവർക്കെല്ലാം, പാപിഞാനെന്നേവേണ്ടൂ.

എനിക്കു കൊറ്റിനും വകയില്ല. എനിക്കുറ്റവരുമില്ല എന്റെ ദുർവ്വിപാകത്താൽ ഞാൻ പ്രസവിച്ചതുമില്ല. ദൈവമേ! ഞാനിനിയും എത്ര ബുദ്ധിമുട്ടേണമോ? കഠോരമായ കാറ്റും മഴയും മഞ്ഞും വെയിലുംകൊണ്ടുഞാനത്ര നട്ടംതിരിഞ്ഞു! ഈശ്വര! എന്നെ ഇനിയുമിങ്ങനെ കുഴക്കല്ലെ! അടിയനഗതിയാണേ! അടിയന്റെ സമസ്താപരാധങ്ങളേയും പൊറുക്കേണമേ! നിന്തിരുവടി കരുണാനിധിയല്ലോ?

കയ്യുമലർത്തിക്കാട്ടിനില്ക്കുന്നു. അവളുടെ കയ്യിൽ ഒരാൾ രണ്ടുമൂന്നു വില്വപത്രമിട്ടുകൊടുത്തു. അതു മണത്തുനോക്കിയപ്പോൾ ഭക്ഷ്യമല്ലെന്നറിഞ്ഞതിനാൽ അവളതു കളകയും ചെയ്തു. ശിവ!ശിവ! അവളുടെ ഭാഗ്യം! അവളെറിഞ്ഞ കൂവളത്തിലവിണത് ശിവലിംഗത്തിന്മേലാണ്. ഊണും ഉറക്കവുംവെടിഞ്ഞ് തന്റെസങ്കടങ്ങളും പറഞ്ഞു ദൈവത്തെ വിളിച്ചുകൊണ്ട് ശിവലിംഗത്തിനു കൂവളത്തിലകൊണ്ട് എർച്ചനവും ചെയ്തുനിമിത്തം അവർ ശിവരാത്രിവ്രതത്തിന്റെ ഫലമനുഭവിക്കുകതന്നെ ചെയ്തു. കഴിഞ്ഞ ജന്മത്തിൽ അന്നദാനാദികൾ ദാനം ചെയ്യാഞ്ഞതുകൊണ്ടാണ് ഈ ജന്മത്തിലവളിങ്ങിനെ ക്ഷുധാർത്തയായി നട്ടം തിരിയേണ്ടിവന്നത്. അതുപോലെ പശുവിനെ ഹിംസിച്ചതുകൊണ്ടു ചണ്ഡാലിയായി പിറക്കേണ്ടിവരികയും ചെയ്തു. കലടാവൃത്തിയാചരിച്ചതുകൊണ്ട് അന്യസഹായമില്ലാതായി കുഷ്ടവും ബാധിച്ചു. വിജാതീയനായ ശൂദ്രനെ വരിച്ചതുകൊണ്ടു രാജയക്ഷ്മവും ശൂലരോഗവും അവളെ പിടികൂടി.

ശിവരാത്രികഴിഞ്ഞു പിറ്റേന്നാൾ ദേവകളും മഹർഷികളും ദേവലോക്കത്തേയ്ക്കു മടങ്ങുവാൻ തയ്യാറായി. ചണ്ഡാലിയുടെ അംഗങ്ങൾ തളർന്നു മിണ്ടുവാൻപോലും വയ്യാതെ അവൾ കിടക്കുന്നു. അവളുടെ അന്ത്യകാലവുംവന്നു. ഉടനെ ശിവദൂതന്മാർ ദിവ്യവിമാനത്തിലവിടെയിറങ്ങി, അവളെയെടുത്തു വിമാനത്തിലേറ്റി.

അന്നേരം മഹോജ്വലപ്രൗഢശോഭയാത്മീന്നും
സുന്ദരിപുരന്ദരസ്ത്രീകളേക്കാളും രമ്യം
കിങ്കരന്മാരും തദാനാരിയും വിമാനവും
ശങ്കരാസ്പദംനോക്കിഗ്ഗമിച്ചുമറഞ്ഞിതു.
ശിവരാത്ര്യാഗമകാരണം ഭഗവാന്റെ വിഷപാനമാണെന്നു പറഞ്ഞു.

## പ്രദോഷവ്രതം

ഇതു പ്രധാനമായി സ്ത്രീകളാണ് അനുഷ്ഠിക്കുന്നത്. പ്രദോഷമെന്നു പറഞ്ഞാൽ രാത്രിയുടെ ആഗമനമെന്നാണർത്ഥം. ഈ സമയത്തു പൂജ നടക്കുന്നതിനാൽ പ്രദോഷമെന്ന പേരു പ്രസിദ്ധമായി. പ്രത്യേകപക്ഷത്തിൽ വരുന്ന ത്രിയോദശി ദിവസത്തെ പ്രദോഷത്തിനു പ്രത്യേക പ്രാദാന്യമുണ്ട്. സന്താനകാംക്ഷികൾക്കു ഇതു വളരെ മഹത്താണ്. ഈ വ്രതത്തിന്റെ പ്രധാന ദേവൻ ആശുതോഷനായ ഭഗവാൻ ശ്രീശങ്കരനാണ്. സന്ധ്യാസമയത്ത് വ്രതമനുഷ്ഠിക്കുന്നവർ ശിവദർശനവും പൂജയും നടത്തിയിട്ട് അല്പമാത്രം ആഹാരം കഴിക്കുന്നു. കൃഷ്ണപക്ഷവും ശനിയാഴ്ചയും ചേർന്നു വരുന്ന പ്രദോഷം വളരെയേറെ പുണ്യദായിയാണ്. ശിവന് തങ്കളാഴ്ച പ്രധാനമാണ്. തിനാൽ അന്നുവരുന്ന പ്രദോഷത്തിന് 'സോമപ്രദോഷ'മെന്നു വിശേഷമഹത്വം നൽകി ആചരിക്കുന്നു.

ഇതു സംബന്ധമായി ഒരു കഥയുണ്ട് -പണ്ട് ഒരു വിധവയായ ബ്രഹ്മണി ദാരിദ്രം നിമിത്തം ഭിക്ഷയെടുത്തു ജീവിച്ചിരുന്നു. അവർക്ക് ഒരു മകനുണ്ടാരുന്നു. അവനെയും കൂട്ടിക്കൊണ്ടാണ് രാവിലെ വീട്ടിൽനിന്നിറങ്ങുന്നത്. സൂര്യാസ്തമനത്തോടെ തിരിച്ചെത്തും. ഒരു ദിവസം അവർ വിദർഭയിലെ രാജകുമാരനെ കണ്ടു. അദ്ദേഹം പിതാവു മരിച്ചതിനാൽ ദുഃഖിതനായി ദേശംതോറും അലഞ്ഞു നടക്കുകയായിരുന്നു. വിധവയ്ക്ക് രാജകുമാരന്റെ അവസ്ഥയിൽ ദയവും ദുഃഖവുമുണ്ടായി. അവർ അവനെ സ്വഗൃഹത്തിൽ കൂട്ടിക്കൊണ്ടുവന്നു പ്രദോഷവ്രതം ആരംഭിച്ചു.

ഒരുദിവസം ബാലന്മാർ കാട്ടിൽ സഞ്ചരിക്കുകയായിരുന്നു. അവർ അവിടെ ഗന്ധർവ്വകന്യകമാർ ക്രീഡിക്കുന്നതുകണ്ടു. ബ്രാഹ്മണകുമാരൻ വീട്ടിൽ തിരിച്ചെത്തി. രാജകുമാരൻ ഒരു ഗന്ധർവ്വകുമാരിയുമായി സംസാരിച്ചു നിന്നു. ആ കന്യകയുടെ പേർ അംശുമതിയെന്നായിരുന്നു. അന്ന് രാജകുമാരൻ താമസിച്ചാണ് വീട്ടിലെത്തിയത്. പിറ്റേദിവസം രാജകുമാരൻ വീണ്ടും അവിടെയെത്തി. അവിടെ അംശുമതി മാതാപിതാക്കന്മാരുമായി സംസാരിച്ചുകൊണ്ടു നിന്നിരുന്നു. രാജകുമാരനെ കണ്ട് അംശുമതിയുടെ പിതാവ് പറഞ്ഞു- നിങ്ങൾ വിദർഭനഗരത്തിലെ രാജകുമാരനാണ്. പേര് ധർമ്മഗുപ്തൻ. ഭഗവാൻ ശ്രീശങ്കരന്റെ ആജ്ഞയനുസരിച്ച് എന്റെ മകൾ അംശുമതിയുമായി നിങ്ങളുടെ വിവാഹം നടത്താം.

രാജകുമാരൻ ആ നിർദ്ദേശം സ്വീകരിച്ചു. അംശുമതിയെ വിവാഹം ചെയ്തു. പിന്നീട് രാജകുമാരൻ പുതിയ ബന്ധുഗന്ധർവ്വരാജൻ വിദ്രവികന്റെ സൈന്യസഹായത്തോടെ വിദർഭയിൽ ആക്രമണം നടത്തി. യുദ്ധം ഭയങ്കരമായി. രാജകുമാരൻ ജയിച്ചു. അദ്ദേഹം പത്നീസമേതനായി അവിടെ ഭരണം നടത്തി. അദ്ദേഹം ബ്രാഹ്മണിയെ പുത്രനോടൊപ്പം രാജകൊട്ടാരത്തിൽ വരുത്തി താമസിപ്പിച്ചു. അങ്ങനെ അവരുടെ ദുഃഖവും ശമിച്ചു.

ഒരു ദിവസം അംശുതി രാജകുമാരനോടു ചോദിച്ചു. ഇതെല്ലാം എങ്ങനെ നടന്നു? രാജകുമാരൻ പറഞ്ഞു. ഇതെല്ലാം പ്രദോഷവ്രതത്തിന്റെ പുണ്യഫലമാണ്. അന്നുമുതൽ പ്രദോഷവ്രതത്തിനു മാഹാത്മ്യം വർദ്ധിച്ചു.

## ശുക്രവാര (വെള്ളിയാഴ്ച) വ്രതം

വെള്ളിയാഴ്ച ദക്ഷിണേന്ത്യക്കാർക്ക് ദേവീപൂജയ്ക്കും ദർശനത്തിനും പ്രധാന ദിവസമാണ്. ഉത്തരേന്ത്യർ സന്തോഷീ മാതാവിനെ പൂജിക്കുന്നു, വ്രതമനുഷ്ഠിക്കുന്നു. ഈ ദിവസം പൂജിക്കുന്ന വസ്തുക്കൾ ഭക്ഷിക്കരുത്. അന്നപൂർണ്ണാദേവിയെയാണ് സന്തോഷീമാതാവെന്നു പറയുന്നത്.

ശർക്കരയും കടലയും കൈയിലെടുത്ത് മാതാവിന് പൂജ നടത്തിയിട്ട് അത് പശുവിന് കൊടുക്കണം. സന്തോഷീമാതാവിന്റെ കഥകൾ വിധിപ്രകാരം കേൾക്കേണ്ടതാണ്.

ഒരു കിഴവിക്ക് ഏഴ് അണ്മക്കളുണ്ടായിരുന്നു. ആറുപേരും ജോലിചെയ്ത് ആദായമുണ്ടാക്കുന്നവരും ഒരുവൻ മടിയനുമായിരുന്നു. പ്രായം ചെന്ന അമ്മ ആറുപേർക്കുവേണ്ടി ആഹാരമുണ്ടാക്കുകയും കൊടുക്കുകയും ചെയ്യും. അവൻ അറിവില്ലാത്തവനും ചിന്താശീലമില്ലാത്തവനുമാണ്.

ഒരു ദിവസം അയാൾ ഭാര്യയോട് പറഞ്ഞു. -നോക്കൂ എന്റെ അമ്മയ്ക്ക് എന്നോട് എത്രമാത്രം സ്നേഹമുണ്ട്. അവൾ പറഞ്ഞു -എന്താ ഇല്ലാത്തത്? അതുകൊണ്ടല്ലേ മറ്റുള്ളവർക്കു കൊടുത്തു ശേഷിക്കുന്നത് നിങ്ങൾക്കു തരുന്നത്. മടയൻ പറഞ്ഞു -കൊള്ളാം അങ്ങനെ ഒരിക്കലും ഉണ്ടാവില്ല.

ഞാൻ അതൊന്നും കാണുന്നില്ല. കാണാത്തതു ഞാൻ സമ്മതിക്കില്ല. അവൾ ചിരിച്ചിട്ടു പറഞ്ഞു. കണ്ടുകൊള്ളൂ അപ്പോളറിയാം.

കുറച്ചു ദിവസംകഴിഞ്ഞ് ഉത്സവം വന്നു. വീട്ടിൽ ഏഴുതരം ആഹാരസാധനങ്ങളും ചൂർമ കൊണ്ട് (റൊട്ടിയോ പൂരിയോ പൊടിച്ചു പഞ്ചസാര ചേർത്തെടുക്കുന്ന വസ്തു) ലഡ്ഡുവും ഉണ്ടാക്കി. വിവരങ്ങൾ അറിയുന്നതിന് അവർ തലവേദനയാണെന്നു കള്ളംപറഞ്ഞ് കനംകുറഞ്ഞ വസ്ത്രംകൊണ്ടു തലമൂടി അടുക്കളപ്പുരയിൽ കിടന്നുറങ്ങി. ഉറക്കം നാട്യമായിരുന്നു. കിടക്കുമ്പോൾ കൂടെകൂടെ വസ്ത്രങ്ങളിലൂടെ നോക്കും അടുക്കളപ്പുരയിലെന്തൊക്കെ നടക്കുന്നുവെന്ന്. ആറുചേട്ടന്മാരും ആഹാരം കഴിക്കാൻ വന്നു. അവൻ കണ്ടു നല്ലവിരിപ്പ് വിരിച്ചിരിക്കുന്നു. ഏഴുതരത്തിലുള്ള ആഹാരസാധന ങ്ങൾ വിളമ്പിയിരിക്കുന്നു. താത്പര്യത്തോടെ അവരെ ഊട്ടുന്നു. അവൻ കണ്ടുകൊണ്ടിരുന്നു. ആറു പേരും ആഹാരം കിഞ്ഞ് എഴുന്നേറ്റു. പ്രായംചെന്ന അമ്മ അവരുടെ പാത്രങ്ങളിലെ മിച്ചമുള്ള കഷണങ്ങൾ എടുത്ത് ഒരു ലഡ്ഡു ഉണ്ടാക്കി കഴിച്ച ഇല വൃത്തിയാക്കി. അവനെവിളിച്ചു. എഴുന്നേ ൽക്ക്മോനേ!അവരാറുപേരും ആഹരം കഴിച്ചിട്ട് പോയി. ഇനി നീ മാത്രമേ ഉള്ളൂ. എഴുന്നേൽക്കുന്നി ല്ലേ? എപ്പോഴാ വല്ലതും കഴിക്കുന്നത്.

അവൻ പറഞ്ഞു -എനിക്ക് ആഹാരം വേണ്ട. ഞാൻ അന്യനാട്ടിൽ പോവുകയാണ്. അമ്മ പറഞ്ഞു. നാളെയാണോ പോവുന്നത്. ഇന്നുതന്നെയാണോ? അവൻ പറഞ്ഞു ഇന്നുതന്നെ പോവു കയാണ്. ഇത്രയും പറഞ്ഞിട്ട് അവൻ വീടുവിട്ടിറങ്ങി. പോവുമ്പോൾ ഭാര്യയുടെ കാര്യം ഓർമ്മ വന്നു. അവൾ പശുത്തൊഴുത്തിൽ ചാണകം പരത്തുകയായിരുന്നു.

അവൻ ചെന്നു പറഞ്ഞു -ഞാൻ അന്യനാട്ടിലേക്കു പോവുകയാണ്. നീ ധൈര്യമായി, ധർമ്മം നിർവ്വഹിച്ച് താമസിക്കുക. കുറച്ചു ദിവസംകഴിഞ്ഞ് ഞാൻ വരാം. എന്റെ കൈയ്യിൽ വേറൊന്നുമില്ല. ഈ മോതിരം മാത്രമേ ഉള്ളൂ. ഇതെടുത്തിട്ട് നിന്റെ എന്തെങ്കിലും അടയാളം എനിക്ക് തരിക. അവൾ പറഞ്ഞു എന്റെ അടുക്കലെന്താ ഉള്ളത് ഈ ചാണകം പറ്റിയ കൈ മാത്രം. അവൾ ആ ചാണകക്കൈകൊണ്ട് അവന്റെ മുതുകിൽ ഒരടയാളം ഉണ്ടാക്കിക്കൊടുത്തു. അവൻ പോയി നടന്നു നടന്ന് വളരെ ദൂരദേശത്തു ചെന്നു. അവിടെ ഒരു കച്ചവടക്കാരന്റെ കടയുണ്ടായിരുന്നു. അവൻ അവിടെച്ചെന്നു പറഞ്ഞു -സഹോദരാ, എന്നെ ജോലിക്ക് വയ്ക്കണം. കച്ചവടക്കാരന് ഒരു വേല ക്കാരന്റെ ആവശ്യമുണ്ടായിരുന്നു. അയാൾ പറഞ്ഞു ശരി വരൂ. അവൻ ചോദിച്ചു- എന്തു ശമ്പളം തരും? കടക്കാരൻ പറഞ്ഞു - ജോലി കണ്ടിട്ട് ശമ്പളം നിശ്ചയിക്കാം.

കച്ചവടക്കാരന്റടുത്തു ജോലികിട്ടി. അവൻ രാവിലെ ഏഴുമണിമുതൽ രാത്രി പന്ത്രണ്ടുമണി വരെ ജോലി ചെയ്തു തുടങ്ങി. ഏതാനും ദിവസങ്ങൾക്കകം അവൻ കടയിലെ കൊടുക്കൽവാ ങ്ങൽ, കണക്കെഴുത്ത്, സാധനങ്ങൾ വാങ്ങാൻ വരുന്നവർക്ക് അതെടുത്തുകൊടുക്കുക തുടങ്ങി സകല കാര്യങ്ങളും ചെയ്തു തുടങ്ങി. കച്ചവടക്കാരന് ഏഴെട്ടു ജോലിക്കാരുണ്ടായിരുന്നു. അവരെ ല്ലാം ചുറ്റിനടന്നു. അവൻ വേണ്ടത്ര സമർത്ഥനായി സേഠ് ജോലി കണ്ടു മൂന്നുമാസത്തിനകം അവനെ പകുതി ആദായത്തിന് അവകാശിയാക്കി. പന്ത്രണ്ടുകൊല്ലംകൊണ്ട് അവൻ പേരെടുത്ത ഒരു കച്ചവടക്കാരനായി കടയുടമ സകല ചുമതലകളും അവനെ ഏല്പിച്ച് വെളിയിൽ പോയി.

വീട്ടിൽ ഭാര്യ എങ്ങനെ കഴിയുന്നു. കേൾക്ക് ഭർത്താവിന്റെ അച്ഛനമ്മമാർ അവളെ വളരെ സങ്കടപ്പെടുത്തി. സകലജോലികളും ചെയ്യിച്ചിട്ട് അവളെ വിറകുകൊണ്ടുവരാൻ കാട്ടിലയയ്ക്കും. ഇതിനിടയ്ക്ക് വീട്ടിൽ ആഹാരസാധനങ്ങൾ പാകപ്പെടുത്തുന്നതിന്റെ അവശിഷ്ടങ്ങൾ ഉമി മുതലാ യവകൊണ്ടു റൊട്ടിയുണ്ടാക്കി അവൾക്കു വച്ചേക്കും. പൊട്ടിയ നാളികേരത്തിന്റെ ചിരട്ടയിൽ വെള്ളവും.

ഇങ്ങനെ നാളുകൾ കഴിഞ്ഞുവന്നു. ഒരുദിവസം അവൾ വിറകു ശേഖരിക്കാൻ പോവുകയാ യിരുന്നു. വഴിക്ക് വളരെയധികം സ്ത്രീകൾ സന്തോഷീമാതാവിന്റെ വ്രതമനുഷ്ഠിക്കുന്നതായറിഞ്ഞു. അവൾ അവിടെനിന്നു. കഥകൾ കേട്ട് അവൾ ചോദിച്ചു. ചേച്ചിമാരെ, നിങ്ങൾ ഏതു ദേവതയുടെ വ്രതമാണ് അനുഷ്ഠിക്കുന്നത്? ഈ വ്രതത്തിന് എന്താണു ഫലം? എങ്ങനെയാണ് ഈ വ്രതം അനുഷ്ഠിക്കേണ്ടത്? നിങ്ങൾ ആചരിക്കുന്ന ഈ വ്രതത്തിന്റെ മാഹാത്മ്യങ്ങളും വിധികളും പറഞ്ഞു തന്നാൽ അതെന്നോടുചെയ്യുന്ന വലിയ ഉപകാരമായിരിക്കും.

അപ്പോൾ ഒരു സ്ത്രീ പറഞ്ഞു ഇതു സന്തോഷീമാതാവിന്റെ വ്രതമാണ്. ഈ വ്രമനുഷ്ഠിച്ചാൽ ദാരിദ്ര്യം മാറും. ലക്ഷ്മീ കടാക്ഷമുണ്ടാകും. മനസ്സിന്റെ ചിന്താഭാരം വിട്ടുമാറും. ഭാവിയിൽ സൗഖ്യമു

ണ്ടാകുന്നതാണ്. മനസ്സിനു സന്തോഷവും സമാധാനവും ലഭിക്കും. മക്കളില്ലാത്തവർക്കു പുത്രനു ണ്ടാകും. മറുനാട്ടിൽ പോയിരിക്കുന്ന ഭർത്താവ് വേഗം തിരിച്ചുവരും. പ്രായമായ പെൺകുട്ടികൾക്ക് മനസ്സിനിണങ്ങിയ ഭർത്താവിനെ ലഭിക്കും. വളരെനാളായി കോടതിയിൽ കിടക്കുന്നകേസ് തീരുമാന മാകും. വഴക്കും തർക്കവുമൊക്കെ പരിഹരിക്കപ്പെടും. സൗഖ്യവും ശാന്തിയും ഉണ്ടാവും. വീട്ടിൽ സമ്പത്തുണ്ടാകും, കച്ചവടത്തിൽ ലാഭമുണ്ടാകും. രോഗം ശമിക്കും. ഇനി വേറെവല്ല ആശകളും മനസ്സിലുണ്ടെങ്കിൽ അതെല്ലാം സന്തോഷീമാതാവിന്റെ കാരുണ്യത്താൽ സഫലമാകും. ഇതു തർക്ക മറ്റ കാര്യമാണ്.

അവൾ ചോദിച്ചു - ഈ വ്രതം എങ്ങനെയാണ് അനുഷ്ഠിക്കേണ്ടത്, അതുകൂടി പറഞ്ഞുതരൂ.

ഒരു സ്ത്രീ പറഞ്ഞു - കുറച്ചു ശർക്കരയും കടലയും വാങ്ങണം. അത് കഴിവനുസരിച്ച് കൂടുതൽ വാങ്ങുകയും ചെയ്യാം. പരിഭ്രമം കൂടാതെ ശ്രദ്ധയോടുകൂടി ആദരവോടുകൂടി പാകപ്പെടുത്തിവയ്ക്കണം. കുറച്ചു നാണയവുംവേണം അതും കഴിവനുസരിച്ച് മതി.

വെള്ളിയാഴ്ചദിവസം നിരാഹാരമായി ഇരുന്ന് ദേവീകഥകൾ കേൾക്കണം. ഇതിനിടയ്ക്ക് ക്രമങ്ങളൊന്നും തെറ്റിക്കരുത്. തുടർച്ചയായി ചെയ്യേണ്ടതു ചെയ്തുകൊള്ളണം. കേൾപ്പിക്കാൻ ആരു മില്ലെങ്കിൽ നെയ്‌വിളക്ക് കത്തിച്ച് മുന്നിൽ വയ്ക്കുകയോ, ജലപാത്രം മുന്നിൽ വയ്ക്കുകയോ ചെയ്തുകൊണ്ട് കഥപറയാം. എന്നാൽ നിയമം തെറ്റരുത്. കാര്യസാദ്ധ്യമുണ്ടാകുന്നതുവരെ ശ്രദ്ധ യോടെ വ്രതമനുഷ്ഠിക്കണം. കാര്യസാദ്ധ്യമുണ്ടായാൽ വ്രതം വേണ്ടപോലെ സമർപ്പിക്കണം. മൂന്നുമാ സത്തിനകം മാതാവിന്റെ അനുഗ്രഹത്താൽ ഫലസിദ്ധി ഉണ്ടാകും. ഇതിൽ എന്തെങ്കിലും ഗ്രഹപ്പിഴ കളുണ്ടെങ്കിൽ മൂന്നുകൊല്ലത്തിനകം നിശ്ചയമായും കാര്യസാദ്ധ്യമുണ്ടാകും. ഫലം സിദ്ധിച്ചശേഷം സമാപനം നടത്തിയാൽ മതി. ഇടയ്ക്കു ചെയ്യേണ്ടതില്ല.

സമാപനത്തിന് ധാരാളം മധുരപലഹാരങ്ങൾ പാല്പായസം, കടല പാകം ചെയ്തത് ഇവ യൊക്കെ വേണം. എട്ട് ആൺകുട്ടികൾക്ക് ആഹാരം കൊടുക്കണം. കഴിവുള്ള ഭർതൃസഹോദരൻ സഹോദരബന്ധുക്കൾ ഇവരെയൊക്കെ വിളിച്ചുകൂട്ടണം. അവർക്കൊക്കെ ആഹാരവും യഥാശക്തി ദക്ഷിണയും കൊടുക്കണം. അടുത്ത ആളുകളെ കിട്ടിയില്ലെങ്കിൽ അയല്ക്കാരുടെയും മറ്റ് അകന്ന ബന്ധുക്കളുടേയും ആൺകുട്ടികളെ വിളിക്കണം. ഇങ്ങനെ മാതാവിന്റെ വ്രതനിയമം മുഴുവനാക്ക ണം. ഈ ദിവസം വീട്ടിൽ പുളിയുള്ള, പുളിചേർത്ത വസ്തുക്കൾ ഉണ്ടാക്കരുത്, ഭക്ഷിക്കരുത്.

ഇത്രയും കേട്ട് കിഴവിയുടെ മകന്റെ പത്നി പോയി. വഴിക്കു വിറക്കെട്ട് കച്ചവടം ചെയ്തു. കിട്ടിയ പൈസകൊണ്ട് ശർക്കരയും കടലയും വാങ്ങി. മാതാവിന്റെ വ്രതാനുഷ്ഠാനത്തിന് തയ്യാറാ യി. മുന്നോട്ടുപോയി. മുന്നിൽ ഒരു ക്ഷേത്രം കണ്ടു. ഇതാരുടെ ക്ഷേത്രമാണെന്ന് അന്വേഷിച്ചതിൽ സന്തോഷീമാതാവിന്റെ ക്ഷേത്രമാണെന്ന് ജനങ്ങൾ പറഞ്ഞു. അവൾ ക്ഷേത്രത്തിൽ പോയി. മാതാ വിന്റെ പാദങ്ങളിൽ നമസ്കരിച്ചു. ദയനീയമായി പ്രാർത്ഥിച്ചു. അമ്മേ ഞാൻ തികച്ചും അറിവില്ലാത്ത വളാണ്. വ്രതനിയമങ്ങളൊന്നും ശരിക്കറിഞ്ഞുകൂടാ. ഞാൻ വളരെ സങ്കടപ്പെടുന്നു. അല്ലയോ മാതാവേ ജഗജ്ജനനീ, എന്റെ സങ്കടങ്ങളകറ്റണേ! ഞാൻ അവിടുത്തെ പാദങ്ങളെ ആശ്രയിക്കുന്നു.

മാതാവിനു കൃപതോന്നി ഒരു വെള്ളിയാഴ്ച കഴിഞ്ഞ് അടുത്തവെള്ളിയാഴ്ചക്ക് ഇവളുടെ ഭർത്താവിന്റെ കത്തുകിട്ടി. മൂന്നാമത്തെ വെള്ളിയാഴ്ച അയാളയച്ച പണവും കിട്ടി. ഇതുകണ്ടപ്പോൾ ജേഷ്ഠത്തിമാർ മുഖം ചുളിക്കാൻ തുടങ്ങി. ഇത്രപെട്ടെന്ന് ഇത്രമാത്രം പണം കിട്ടി. ഇതിലെന്താണു സൂത്രം. ചെറുക്കൻ പണംകൊടുക്കാൻ തുടങ്ങിയിരിക്കുന്നു. പലപ്രാവശ്യം കത്തും പണവുമൊക്കെ കിട്ടി. ഇപ്പോൾ ഇളയമ്മയ്ക്ക് ആദരവ് വർദ്ധിച്ചിരിക്കുന്നു. ഇപ്പോൾ വിളിച്ചാൽ ഇളയമ്മ മിണ്ടുകയില്ല. പാവം വിനയമായി പറഞ്ഞു. ചേട്ടന്റെ കത്തുവന്നു, പണം വന്നാൽ എല്ലാവർക്കും കൊള്ളാം. ഇത്രയും പറഞ്ഞ് കണ്ണീരൊപ്പി സന്തോഷീമാതാവിന്റെ ക്ഷേത്രത്തിൽ വന്ന് മാതാവിന്റെ ചരണങ്ങളി ൽവീണു കരഞ്ഞു തുടങ്ങി. അമ്മേ, ഞാൻ അമ്മയോട് എപ്പോഴാണ് പണം ആവശ്യപ്പെട്ടത്. എനിക്ക് പണമെന്തിനാണ്? എനിക്ക് എന്റെ മംഗല്യത്തിനാണു പ്രയോജനം. ഭർത്താവിന്റെ ദർശന വും പരിചരണവുമാണ് വേണ്ടത്. മാതാവ് സന്തുഷ്ടയായി പറഞ്ഞു. -പോവു മകളേ, നിന്റെ നാഥൻ വരും. ഇത്രയുംകേട്ട് സന്തോഷത്തോടെ വീട്ടിൽചെന്നു ജോലിയിൽ ഏർപ്പെട്ടു.

സന്തോഷീമാതാവു ചിന്തിച്ചു. ഈ നിഷ്കളങ്കയായ പെണ്ണിനോടു പറഞ്ഞു നിന്റെ നാഥൻ വരുമെന്ന്. പക്ഷേ എവിടെനിന്നു വരാനാണ്. അവൻ ഇവളെ സ്വപ്നത്തിൽപോലും ഓർക്കുന്നില്ല. അവനെ ഓർമിപ്പിക്കുവാൻ ഞാൻ പോകേണ്ടിവരും.

ഇങ്ങനെ മാതാവ് വൃദ്ധയുടെ മകന്റെയടുക്കൽ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു പറഞ്ഞു കച്ചവടക്കാരന്റെ മകനേ, ഉറങ്ങുകയാണോ ഉണർന്നിരിക്കുന്നോ; അയാൾ പറയുന്നു - മാതാവേ ഉറങ്ങുകയല്ല. ഉണർന്നിരിക്കുകയുമല്ല. ഇതിനിടയിലാണ് പറയൂ മാതാവേ! ആഞ്ജാപിക്കൂ അമ്മേ!

മാതാവു പറഞ്ഞു - നിന്റെ വീട്ടിൽ കുറച്ചാളുകളേ ഉള്ളോ? കൂടുതലാളുകളുണ്ടോ?

അവൻ പറഞ്ഞു - എനിക്ക് എല്ലാവരുമുണ്ട് "മാതാവേ, അച്ഛനമ്മമാർ, ഭാര്യ എല്ലാം. ഒരു കുറവുമില്ല". അമ്മ പറഞ്ഞു -പ്രിയ മകനേ നിന്റെ വീട്ടുകാരി കഷ്ടപ്പെടുന്നു. നിന്റെ അച്ഛനമ്മമാർ അവളെ വളരെയധികം കഷ്ടപ്പെടുത്തുന്നു. അവൾ നിന്നെ ഓർത്തു സങ്കടത്തോടെ കാത്തിരിക്കുന്നു. നീ അവളെ സമാശ്വസിപ്പിക്കുക.

അവൻ പറഞ്ഞു- ശരി അമ്മാ; ഇതെനിക്കറിയാം എന്നാൽ എങ്ങനെയാണ് പോവുക. പരദേശത്തെ കാര്യം കൊടുക്കൽവാങ്ങലിന് കണക്കൊന്നുമില്ല. പോവാനുള്ള മാർഗ്ഗമൊന്നും കാണുന്നില്ല. എങ്ങനെ പോവും.

അമ്മ പറഞ്ഞു- ഞാൻ പറയുന്നതു കേൾക്കൂ. രാവിലെ കുളിയെല്ലാം കഴിഞ്ഞ് സന്തോഷീമാതാവിന്റെ കീർത്തനം ചെല്ലുക. നെയ്വിളക്കു കത്തിക്കുക. സാഷ്ടാംഗം നമസ്കരിക്കുക. കടയിൽ പോയിരിക്കണം. നോക്കിയിരിക്കുമ്പോൾ രണ്ടുപേർ ഇടപാടുകൾക്കായി വരും. ശേഖരിച്ച സാധനങ്ങൾ വിൽക്കാൻ കഴിയും. സന്ധ്യയാവുമ്പോൾ പണം മുഴുവൻ സ്വരൂപിക്കാൻ കഴിയും. പിറ്റേദിവസം രാവിലെ എഴുന്നേറ്റ് തന്റെ സ്വപ്നവൃത്താന്തം പറയണം. അവർ അവൻ പറഞ്ഞത് തമാശയായി കരുതി കളിയാക്കി. സ്വപ്നം എവിടെയെങ്കിലും കാര്യമായിട്ടുണ്ടോ? ഒരു വയസ്സൻ പറഞ്ഞു - നോക്കൂ സഹോദരാ, ഞാൻ പറയുന്നതു കേൾക്കൂ. ഇങ്ങനെ സത്യം കള്ളമാക്കാതെ ദേവത പറഞ്ഞതുപോലെ ചെയ്യുന്നതിന് നിനക്കെന്താ കുഴപ്പം.

അവൻ വൃദ്ധൻ പറഞ്ഞത് സ്വീകരിച്ചു. കുളിയെല്ലാം കഴിഞ്ഞ് നെയ്വിളക്കുകൊളുത്തിവച്ച് സന്തോഷിമാതാവിനെ സാഷ്ടാംഗം നമസ്കരിച്ചു. ജോലിക്കു പോയിരുന്നു. അല്പസമയം കഴിഞ്ഞപ്പോഴേ അതാ തരാനുള്ളവരെല്ലാം പണവുമായി വരുന്നു. വാങ്ങാൻ വന്നവർ കലവറ നിറച്ചു സാധനങ്ങൾ വാങ്ങി രൊക്കം പണം കൊടുക്കുന്നു. വൈകാറായപ്പോഴേക്കും പണം കുന്നുകൂടി. മനസ്സിൽ മാതാവിനെ സ്മരിച്ചു. അവരുടെ രൂപം സ്മരിച്ചു സന്തോഷിച്ചു. യാത്രയ്ക്കുവേണ്ടി ആഭരണങ്ങൾ വസ്ത്രങ്ങൾ വീട്ടിലേക്കു പുറപ്പെട്ടു.

അവിടെ പതി നിസ്സഹായയായി കാട്ടിൽ വിറകു ശേഖരിക്കാൻ പോകുന്നു. തിരിച്ചുവരുമ്പോൾ മാതാവിന്റെ ക്ഷേത്രത്തിൽ വിശ്രമിക്കുന്നു. അവൾ ദിവസവും അവിടെ വിശ്രമിച്ചു. പ്രാർത്ഥിക്കാനുള്ള ഇടമാക്കി. ദൂരെ നിന്നും പൊടിപറക്കുന്നതു കണ്ട് അവൾ മാതാവിനോട് ചോദിച്ചു അമ്മേ ആ പൊടി എങ്ങനെ ഉണ്ടാവുന്നതാണ്?

മാതാവു പറഞ്ഞു - മകളേ, നിന്റെ ഭർത്താവു വരുന്നതാണ്. നീ ഇപ്പോൾ ഇത്തരം മൂന്നുകെട്ടു വിറകു ശേഖരിച്ചുകൊണ്ടുവരൂ. ഒന്ന് നദീതീരത്തു കൊണ്ടുവെയ്ക്കണം. മറ്റൊന്ന് എന്റെ ക്ഷേത്രത്തിൽ വയ്ക്കുക. മൂന്നാമത്തേത് നിന്റെ തലയിലിരിക്കട്ടെ. നിന്റെ വിറകുകെട്ടു കണ്ട് അവന് സങ്കടമുണ്ടാകും. അവൻ ഇവിടെ നില്ക്കും ആഹാരം മുതലായവ ഉണ്ടാക്കിക്കഴിച്ച് അമ്മയെ കാണാൻ പോവും. അപ്പോൾ നീ വിറകുകെട്ടും എടുത്തുകൊണ്ട് പോവണം. വഴിക്കു കവലയിൽ വിറകുകെട്ടിട്ട് മൂന്നുപ്രാവശ്യം ഉറക്കെ വിളിച്ചു പറയണം. എടുത്തോളൂ അമ്മേ, വിറകുകെട്ട് എടുത്തോളൂ. തവിടുറൊട്ടി തന്നേക്കൂ. ചിരട്ടയിൽ വെള്ളം തരൂ ഇന്നാരാണ് അതിഥി വന്നിരിക്കുന്നത്?

വളരെ നല്ലത്! എന്നു പറഞ്ഞ് സന്തോഷത്തോടെ അവൾ പോയി. മൂന്നുകെട്ട് വിറകുകൊണ്ടുവന്നു. ഒന്ന് ആറ്റുതീരത്തും ഒന്ന് അമ്പലമുറ്റത്തും വച്ചു. ഇത്രയുമായപ്പോഴേക്കും ഒരു യാത്രക്കാരൻ വന്നു ചേർന്നു. വിറകുകണ്ട് അവന് ആഗ്രഹം തോന്നി. ഇവിടം താവളമാക്കി ആഹാരമുണ്ടാക്കിക്കഴിച്ചിട്ട് ഗ്രാമത്തിലേക്കു പോകാം.

അങ്ങനെ അവിടെ തങ്ങി ആഹാരം കഴിച്ച് വിശ്രമിച്ചിട്ട് ഗ്രാമത്തിലേക്കുപോയി. അതാ അവന്റെ പ്രിയയുമായി കാണുന്നു. അവൾ ഒരുകെട്ട് വിറകും തലയിലേന്തി നിരുത്സാഹയായി വരുന്നു. വിറകുകെട്ട് മുറ്റത്തിട്ടിട്ട് മൂന്നു തവണ വിളിച്ചു പറഞ്ഞു. എടുത്തോളൂ അമ്മേ, വിറകുകെട്ട് എടുത്തോളൂ. തവിടുറൊട്ടി തന്നേക്കൂ. ചിരട്ടയിൽ വെള്ളം തരൂ. ഇന്നാരാണ് അതിഥി വന്നിരിക്കു ന്നത്?

ഇതുകേട്ട് അവളുടെ ഭർതൃമാതാവ് വെളിയിൽ വന്നു. താനുണ്ടാക്കിയ കഷ്ടപ്പാട് മറക്കാ നുള്ള കാര്യങ്ങൾ പറയുന്നു. നിന്റെ ഭർത്താവാണു വന്നത്. വരൂ, വന്നു ചോറുണ്ണുക, വസ്ത്രവും ആഭരണവും ഒക്കെ ധരിച്ചുകൊള്ളുക. ഇത്രയുമായപ്പോഴേക്കും ശബ്ദംകേട്ട് അവളുടെ ഭർത്താവ് വെളിയിൽ വന്നു. മോതിരം കണ്ട് അയാൾ സങ്കടപ്പെട്ടു. അമ്മയോടു ചോദിച്ചു അമ്മേ ഇതാരാണ്?

അമ്മ പറഞ്ഞു - കുഞ്ഞേ ഇതു നിന്റെ വധുവാണ്. ഇന്നു പന്ത്രണ്ടുകൊല്ലം കഴിഞ്ഞിരിക്കു ന്നു. അന്നുമുതൽ ഗ്രാമം മുഴുവൻ കന്നുകാലികളെപ്പോലെ അലഞ്ഞുതിരിഞ്ഞ് നടക്കുകയാണ്. ഇന്നു ജോലിയൊന്നും ചെയ്യുന്നില്ല. നാലുപ്രാവശ്യം വന്ന് ആഹാരം കഴിച്ചിട്ടുപോകും. ഇപ്പോൾ നിന്നെക്കണ്ടപ്പോൾ തവിടുറൊട്ടിയും ചിരട്ടയിൽ വെള്ളവും ചോദിക്കുന്നു.

അവൾ നാണിച്ചുകൊണ്ടു പറഞ്ഞു - നേരാണമ്മേ, ഞാൻ ഇദ്ദേഹത്തെയും കണ്ടു നിങ്ങളെ യും കണ്ടു. എനിക്ക് വേറൊരു മുറിയുടെ താക്കോൽ തരൂ. ഞാൻ അതിൽ താമസിച്ചുകൊള്ളാം. അപ്പോൾ അമ്മ പറഞ്ഞു -ശരിയാണു മോനേ. നിന്റെ ഇഷ്ടം പോലെ ചെയ്തോളൂ. ഇതും പറഞ്ഞ് താക്കോൽക്കൂട്ടം ഇട്ടുകൊടുത്തു.

അതെടുത്തുകൊണ്ട് വേറെ മുറിയിലേയ്ക്ക് പൊയ്ക്കൊള്ളുക. മൂന്നാമത്തെ നില്യക്കു മുക ളിലത്തെ മുറി തുറന്നു സാധനങ്ങളെല്ലാം കൊണ്ടുവച്ചു. ഒരു ദിവസംകൊണ്ട് അവിടെ രാജോചിത മായി അലങ്കരിച്ചിരിക്കുന്നു. പിന്നീടെന്തുണ്ടായി? ആ പെൺകുട്ടി സുഖമായി ജീവിക്കാൻ തുടങ്ങി.

അതുകഴിഞ്ഞ് വേറൊരു വെള്ളിയാഴ്ച വന്നു. അവൾ ഭർത്താവിനോട് പറഞ്ഞു. എനിക്ക് സന്തോഷീമാതാവിന്റെ വ്രതം സമാപനം നടത്തണം. അവളുടെ ഭർത്താവ് പറഞ്ഞു -നല്ലത്. സന്തോ ഷമായി നടത്തിക്കൊള്ളൂ.

അവർ വേഗം വ്രതസമാപനത്തിനുള്ള തയ്യാറുകൾ ചെയ്തു. ജ്യേഷ്ഠന്റെ ആൺകുട്ടികളെ സദ്യയ്ക്കു ക്ഷണിച്ചു. കുട്ടികൾ അതു സമ്മതിച്ചു. എന്നാൽ ജ്യേഷ്ഠത്തി കുട്ടികളോടു പറഞ്ഞു നോക്കെടാ ആഹാരസമയത്ത് എല്ലാവരും തൈയിരു ചോദിക്കണം. അതുണ്ടായാൽ സമാപനം പൂർണ്ണമാവില്ല.

ആൺകുട്ടികൾ ഭക്ഷണത്തിനുവന്നു. പാൽപായസം മുതലായവ വയറുനിറയെ കഴിച്ചു. എന്നാൽ അമ്മ പറഞ്ഞതോർമ്മവന്നപ്പോൾ പറഞ്ഞു- ഞങ്ങൾക്കു കുറച്ചു തയിർ തരൂ. പാല്പായസം അത്ര തന്നായിട്ടു തോന്നുന്നില്ല. കണ്ടിട്ടു വെറുപ്പു തോന്നുന്നു.

അവർ പറഞ്ഞു സഹോദരാ തയിർ ആർക്കും തരില്ല. അതു സന്തോഷീമാതാവിന്റെ പ്രസാ ദമല്ല, ആൺകുട്ടികൾ എഴുന്നേറ്റു നിന്നു പറഞ്ഞു -എന്നാൽ ദക്ഷിണപണം തരൂ. നിഷ്കളങ്കയായ പെണ്ണ് അക്കാര്യം അറിഞ്ഞിരുന്നില്ല. എങ്കിലും പൈസ കൊടുത്തു. അപ്പോൾ ആ കുസൃതിക്കുട്ടി കൾ എഴുന്നേറ്റു ശാറ്യം പിടിച്ചു പുളിതിന്നു.

ഇതുകണ്ട് പെൺകുട്ടിയിൽ മാതാവിന് കോപം തോന്നി. രാജഭടന്മാർ അവളുടെ ഭർത്താ വിനെ പിടികൂടി കൊണ്ടുപോയി. ചേട്ടന്മാരും ചേട്ടത്തിമാരും പിറുപിറുക്കാനും അസൂയപറയാനും തുടങ്ങി. അളിയൻ മോഷ്ടിച്ച് മോഷടിച്ച് പണംശേഖരിച്ചുകൊണ്ടു പോന്നു. ചിറ്റപ്പനെക്കൂടി പോലീസ് പിടിച്ചുകൊണ്ടുപോയി. ഇപ്പോഴെല്ലാം തെളിയും. ജയിലിൽ ചെന്ന് നല്ലവീക്ക് കിട്ടുമ്പോൾ എല്ലാം പറയും. ആ പെൺകുട്ടിക്ക് ഈ വാക്കുകൾ സഹിക്കാൻ കഴിഞ്ഞില്ല. അവൾ കരഞ്ഞ് കരഞ്ഞ് മാതാവിന്റെ ക്ഷേത്രത്തിലെത്തി. കരഞ്ഞു പറഞ്ഞു -മാതാജീ അവിടുന്നെന്താണ് ഈ ചെയ്തത്? ചിരിപ്പിച്ചിട്ട് ഇപ്പോൾ കരയിക്കുന്നോ?

മതാവു പറഞ്ഞു -മകളേ നീ സമാപനം നടത്തി വ്രതഭംഗമുണ്ടാക്കി. ഇത്രപെട്ടെന്ന് സകല തും മറന്നുകളഞ്ഞു. അവൾ പറഞ്ഞു -അമ്മേ, മറന്നതല്ല, ചില തെറ്റു പറ്റിപ്പോയി. കുട്ടികൾ എന്നെ കുഴപ്പത്തിലാക്കിയതാണ്. ഓർക്കാതെകണ്ട് ഞാൻ അവർക്കു പൈസ കൊടുത്തുപോയി. എന്നോടു ക്ഷമിക്കണേ അമ്മേ!

അമ്മപറഞ്ഞു - ഇങ്ങനെയും മറവി ഉണ്ടായിരിക്കുന്നു.

അവൾ പറഞ്ഞു -അമ്മേ! എനിക്കു മാപ്പുതരൂ, അമ്മയുടെ വ്രതം വീണ്ടും സമാപനം നടത്താം. ഞാൻ ഇനി മറക്കുകയില്ലമ്മേ!പറയൂ അമ്മേ അദ്ദേഹം എപ്പോൾ വരും?

അമ്മ പറഞ്ഞു -പോവൂ മകളേ, നിന്റെ ഭർത്താവിനെ പോകുന്നവഴിയിൽവച്ചു വരുന്നതായി കാണാം.

അവൾ അവിടന്നു പോന്നു -വഴിക്കുവച്ചു ഭർത്താവു വരുന്നതായി കണ്ടു. അയാൾ ചോദിച്ചു -നീ എവിടെ പോയിരുന്നു. അയാൾ തുടർന്നു. ഈ സമ്പാദിച്ച പണത്തിനെല്ലാം രാജാവു നികുതി ആവശ്യപ്പെട്ടു. അതു കൊടുക്കാൻ പോയിരുന്നതാണ്. സന്തോഷത്തോടെ അവൾ പറഞ്ഞു കൊള്ളാം നന്നായി. ഇനി വിട്ടിലേക്കു പോവൂ. ഇരുവരും ഗൃഹത്തിലെത്തി. കുറച്ചുദിവസം കഴിഞ്ഞ് വീണ്ടും വെള്ളിയാഴ്ച വന്നു. എനിക്ക് വീണ്ടും മാതാവിന്റെ വ്രതസമാപനം നടത്തണം.

ഭർത്താവു പറഞ്ഞു -നടത്തിക്കൊള്ളൂ. അവൾ വീണ്ടും ജ്യേഷ്ഠന്റെ ഗൃഹത്തിൽ പറയാൻ പോയി. ജ്യേഷ്ഠത്തി ഒന്നുരണ്ടു കാര്യങ്ങൾ പറഞ്ഞു. തുടർന്നു കുട്ടികളോടു പറഞ്ഞു. നിങ്ങളെല്ലാവരും ആദ്യതന്നെ തയിര് ആവശ്യപ്പെടണം. കുട്ടികൾ ഭക്ഷണസമയത്തു പറഞ്ഞുതുടങ്ങി ഞങ്ങൾക്കു പാല്പായസം വേണ്ട. അമ്മ വഴക്കു പറയുന്നു കുറച്ച് തയിര് കൂട്ടാൻ തരൂ. അവൾ പറഞ്ഞു തയിര് തരില്ല. വരുന്നെങ്കിൽ വരിക. ഇത്രയും പറഞ്ഞ് അവൾ ബ്രാഹ്മണന്മാരെ വിളിച്ച് വരുത്തി ആഹാരം കൊടുത്തു. കഴിവുപോലെ ദക്ഷിണയും കൊടുത്തു. ഓരോ പഴവും അവർക്ക് കൊടുത്തു. സന്തോഷിമാതാവു പ്രസന്നയായി. മാതാവിന്റെ കൃപാഫലമായി ഒമ്പതാമത്തെ മാസത്തിൽ അവൾക്ക് പൂർണ്ണചന്ദ്രനുതുല്യം ശോഭയുള്ള ഒരാൺകുട്ടിയുണ്ടായി. അവൾ ആ കുട്ടനെയുമെടുത്ത്കൊണ്ട് ദിവസവും മാതാവിന്റെ ക്ഷേത്രത്തിൽ പോയിത്തുടങ്ങി.

മാതാവു വിചാരിച്ചു. ഇവൾ ദിവസവും ഇവിടെ വരുന്നുണ്ട്. എനിക്കിന്ന് എന്തുകൊണ്ട് ഇവളുടെ വീട്ടിൽ പൊയ്ക്കൂടാ. ഇവളുടെ വരാന്തകണ്ടാൽ മതി. ഈ വിചാരത്തോടെ മാതാവ് ഒരു ഭയങ്കര വേഷംകെട്ടി. ശർക്കരയും കടലയുംകൊണ്ട് നനഞ്ഞമുഖവും മുകളിലെ ചുണ്ട് തുമ്പിക്കൈപോലെ നീണ്ടത്. ഇതിൽ ഈച്ചകൾ പറന്നുനടക്കുന്നു. വരാന്തയിൽ കാലുകുത്തിയപ്പോഴേ അവളുടെ ഭർതൃമാതാവ് നിലവിളിച്ചു. നോക്കൂ ഏതോ പിശാചോ ഭൂതമോ അതാ വരുന്നു. കുട്ടികളേ ഓടിക്കോ! ഇവിടന്ന്. ഇല്ലെങ്കിൽ ആരെയെങ്കിലും പിടിച്ചുതിന്നും. കുട്ടികൾ പേടിച്ചോടാൻ തുടങ്ങി. നിലവിളിച്ചുകൊണ്ട് കതകും ജനലുമെല്ലാം കെട്ടിയടച്ചു തുടങ്ങി.

പെൺകുട്ടി ഇതെല്ലാം ജനലിലൂടെ നോക്കിക്കൊണ്ടു നിന്നു. സന്തോഷാധിക്യത്താൽ അവൾ ഭ്രാന്തിയെപ്പോലെ കരയാൻ തുടങ്ങി. ഇന്ന് എന്റെ അമ്മ എന്റെ വീട്ടിൽ വന്നു. ഇതും പറഞ്ഞ് അവൾ കുഞ്ഞിനെ മുലകുടിക്കുന്നതിൽനിന്നും തള്ളിമാറ്റി. ഇത്രയുമായപ്പോഴേക്കും ഭർതൃമാതാവിന്റെ കോപം അതിരുകടന്നു. അവർ പറഞ്ഞു ശവം, വേശ്യ എന്തുകണ്ടിട്ടാണ് ബഹളംകൂട്ടുന്നത്. കുട്ടിയെ ദൂരെയെറിഞ്ഞു. ഇത്രയുമായപ്പോഴേക്കും അമ്മയുടെ ശക്തികൊണ്ട് നോക്കുന്നിടത്തെല്ലാം കുട്ടികളെ കാണുന്നു. അവൾ ഭർതൃമാതാവിനോടു പറഞ്ഞു. ഞാൻ ആരുടെ വൃതമാണോ അനുഷ്ഠിക്കുന്നത് ആ സന്തോഷിമാതാവാണിത്.

ഇത്രയും പറഞ്ഞ് അവൾ വീടിന്റെ എല്ലാ വാതിലും ജനാലയും തുറന്നിട്ടു. എല്ലാവരും അമ്മയുടെ പാദങ്ങളിൽ നമസ്കരിച്ച് വിനയത്തോടെ പറഞ്ഞു.- അല്ലയോ മാതാവേ ഞങ്ങൾ അറിവില്ലാത്തവരാണ്. മൂഢന്മാരാണ്. അമ്മയുടെ വ്രതവിധി ഞങ്ങൾക്കറിഞ്ഞുകൂടാ. അമ്മയുടെ വ്രദഭംഗംചെയ്ത് ഞങ്ങൾ വലിയ അപരാധമാണ് ചെയ്തത്. അല്ലയോ ലോകതായേ. അവിടന്ന് ഞങ്ങളുടെ അപരാധനങ്ങൾ ക്ഷമിക്കേണമേ!

## തിരുവാതിരവ്രതം

കേരളീയർ ഇത് ധനുമാസത്തിൽ തിരുവാതിയായി ആഘോഷിക്കുന്നു. മംഗളവാതികളായ സ്ത്രീകളാണ് കൂടുതലും വിശേഷദിവസമായി ആഘോഷിക്കുന്നത്. ആ ദിവസം അവർ അരിയാഹാരം വെടിഞ്ഞ് വ്രതമനുഷ്ഠിച്ച് ശിവപൂജ നടത്തുന്നു. ചിലയിടത്ത് ശ്രീകൃഷ്ണഭഗവാന്റെ ബാല്യകാല സഖിമാരായ ഗോപികമാർ യമുനാതീരത്ത് കാളിദേവീ പ്രതിമ മണ്ണുകൊണ്ടുണ്ടാക്കി ദേവീ

പൂജ നടത്തി, കൃഷ്ണൻ ഭർത്താവായി വരാൻ പ്രാർത്ഥിച്ചതിനെ അനുസ്മരിച്ചും ആഘോഷങ്ങൾ നടത്തുന്നുണ്ട്. പല രീതിയിലും രാഗത്തിലും താളത്തിലും അംഗനമാർ സന്തോഷവതികളായി ഭക്തിയോടെ ഭർത്താവിന്റെയും കുടുംബത്തിന്റെയും മംഗല്യത്തിനുവേണ്ടി തിരുവാതിര പാട്ടുപാടി നൃത്തം ചെയ്തു ഭഗവാനെ സ്തുതിച്ച് ഈ വ്രതം ആഘോഷിക്കുന്നു. അന്നുരാത്രി ഉറക്കമിളയ്ക്കുന്നത് നല്ലതാണ്. അതിനു പാട്ടും നൃത്തവുമൊക്കെയുണ്ട്.

ചിലർ തിരുവാതിര ശിവന്റെ ജന്മനാളായി കരുതുന്നു. പല ശിവക്ഷേത്രങ്ങളിലും ധനുവിലെ തിരുവാതിര ശിവന്റെ ആറാട്ടു ദിവസമാണ്.

പണ്ട് മഹാകാലകല്പത്തിൽ മഹാത്മാക്കളായ ബ്രഹ്മാവും വിഷ്ണുവും പരസ്പരം യുദ്ധം ചെയ്തു. അവരുടെ അഹങ്കാരം ശമിപ്പിക്കുന്നതിന് അവരുടെ നടുവിൽ പരമേശ്വരൻ സ്തംബരൂപത്തിൽ ആവിർഭവിച്ചു. ആ സ്തംഭത്തിൽനിന്നു ശിവലിംഗമുണ്ടായി. അന്നുമുതല്ക്കാണ് ലോകത്തിൽ നിഷ്കളങ്കമായ ശിവലിംഗമുണ്ടായത്. ശിവനുമാത്രമാണ് ലിംഗവും പ്രതിമയും ഉള്ളത് അത് മോക്ഷവും ഭോഗവും നല്കുന്നതാണ്. മറ്റുള്ളവർക്കെല്ലാം പ്രതിമമാത്രമാണ് ഉള്ളത്. നിന്നു ശിവൻ പ്രത്യക്ഷനായി അനുഗ്രഹിച്ച് ഓങ്കാരവും പഞ്ചാക്ഷരവും ജപിച്ച് ലിംഗപൂജ നടത്താൻ ബ്രഹ്മാവിനും വിഷ്ണുവിനും നിർദ്ദേശം നൽകി. അങ്ങനെ ശിവപൂജ നടത്തി. അവർക്കു വരം നല്കിയ ദിവസമാണ് ശിവരാത്രി. അന്ന് ഒരു ദിവസം നടത്തുന്ന ശിവപൂജ ഒരു വർഷം തുടർച്ചയായി ശിവപൂജ നടത്തിയാലുള്ള ഫലം നല്കും. സ്തംഭരൂപത്തിൽ ആവിർഭവിച്ചത് മാർഗ്ഗ ശീർഷ (ധനു)മാസം ആതിര (തിരുവാതിര) നക്ഷത്രദിവസമാണ്. ആ ദിവസങ്ങൾ ഭഗവാൻ ശിവരാത്രിയുമായുള്ള കഥ.